# ഗിരിജാകല്യാണം

## ഗീതപ്രബന്ധം.

(വ്യാഖ്യാനസഹിതം)

---

കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്.

എറണാകുളം.
സനാതനധൎമ്മം അച്ചുക്കൂടത്തിൽ
അച്ചടിച്ചതു്.

1115.

ശ്രീരാമവർമ്മഗ്രന്ഥാവലി നമ്പർ 48.

# ഗിരിജാകല്യാണം

## ഗീതപ്രബന്ധം.

(വ്യാഖ്യാനസഹിതം)



കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്.

കോപ്പി—500.

എറണാകുളം
സനാതനധർമ്മം അച്ചുക്കൂടത്തിൽ
അച്ചടിച്ചതു്.

1115.

 [വില 1 ക 12 ണ.

# അവതാരിക.

**ഉപക്രമം.**

ഭാഷാസാഹിത്യത്തിലെ ഒരമൂല്യഗ്രന്ഥമായ 'ഗിരിജാകല്യാണം' ആദ്യമായി ക്രി. പി. 1879-ൽ കൊച്ചി സെന്തോമസ്സ് അച്ചുകൂടത്തിൽ അച്ചടിക്കുകയുണ്ടായി. ഇതിലെ പ്രഥമഭാഗം മാത്രം, കൊല്ലം 1092-ാമതിൽ പി. കെ. നാരായണപിള്ള അവർകളുടെ ഒരു ചെറിയ ടിപ്പണിയോടുകൂടി, ചേർത്തല ദിവാൻ ബഹദൂർ കൃഷ്ണൻനായർ വായനശാല വകയായി പ്രസിദ്ധീകരിച്ചു. ക്രി. പി. 1925-ൽ കവിതിലകൻ ഉള്ളൂർ പരമേശ്വരയ്യരവർകളുടെ മേൽനോട്ടത്തിൽ തിരുവിതാംകൂർ ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലിയിൽ 8-ാം അങ്കമായും ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. ഇങ്ങനെ രണ്ടുമൂന്നു പതിപ്പുകൾ കഴിഞ്ഞുവെങ്കിലും, ഈ പ്രൌഢഗ്രന്ഥം ഇനിയും സാധാരണന്മാരായ മലയാളികൾക്കു അഭിഗമ്യമായിത്തീരുക കഴിഞ്ഞിട്ടില്ല. ഇതിനു പല കാരണങ്ങളുണ്ടു: ഒന്നാമത്, അച്ചടിച്ച പുസ്തകങ്ങളിൽ പല സ്ഥലങ്ങളിലും അൎത്ഥഗ്രഹണത്തിനു പ്രതിബന്ധകമായ വിധം അനവധി അപപാഠങ്ങൾ സ്ഥാനം പിടിച്ചിരിക്കുന്നു; രണ്ടാമത്, അൎത്ഥബോധനത്തിനുപകരിക്കുന്ന ഒരു വ്യാഖ്യാനമില്ലാത്തതിനാൽ അവയിൽനിന്നു കവിതയിലെ അൎത്ഥവും സ്വാരസ്യവുമറിവാൻ സാധിക്കാതെയുമിരിക്കുന്നു. ഈ വക കാരണങ്ങളാൽ കൊച്ചി മലയാളഭാഷാപരിഷ്കരണക്കമ്മിറ്റി 1114 -ാമാണ്ടിലെ പ്രഥമസമ്മേളനത്തിൽവെച്ചു പ്രസ്തുതഗ്രന്ഥം പരിശോധിച്ചു പിഴതീൎത്തു വ്യാഖ്യാനത്തോടും അവതാരികയോടുംകൂടി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ തീരുമാനിക്കുകയും, അതിന്നു 1115-ലെ പ്രസിദ്ധീകരണങ്ങളുടെ കൂട്ടത്തിൽ ഗവൎമ്മെണ്ടു

സ്ഥാനമനുവദിക്കുകയും ചെയ്തു. അതു പ്രകാരം തെയ്യാറാക്കിയ പുസ്തകമാണ് വായനക്കാരുടെ മുമ്പിൽ അവതരിക്കുന്ന ഈ ഗിരിജാകല്യാണം.

പ്രസ്ഥാനവും ആകരവും.

മൂന്നു തരം വൃത്തങ്ങളിലായി മൂന്നു ഖണ്ഡങ്ങളടങ്ങിയ ഒരു ഗീതപ്രബന്ധമാണ് ഗിരിജാകല്യാണം. ഗീതപ്രബന്ധമെന്നാൽ പാട്ട് എന്നൎത്ഥം. ഭാഷയിലെ അക്ഷരമാല ഉപയോഗിച്ച് 'എതുക' എന്നും 'മോന' എന്നും പറയുന്ന പ്രാസങ്ങളോടുകൂടി സംസ്കൃതവൃത്തങ്ങളിൽനിന്നു ഭിന്നമായ ഒരു വൃത്തത്തിൽ നിൎമ്മിച്ച കവിത എന്നാണ് ലീലാതിലകത്തിൽ പാട്ടിനു പറയുന്ന ലക്ഷണം. ഈ ലക്ഷണം ഈ ഗീതപ്രബന്ധത്തിൽ ഘടിക്കുന്നുണ്ട്. പാദാനുപ്രാസം അല്ലെങ്കിൽ ദ്വിതീയാക്ഷരപ്രാസമാണ് എതുക. പാദത്തെ രണ്ടു ഖണ്ഡമാക്കിയാൽ രണ്ടു ഖണ്ഡത്തിലും ആദ്യാക്ഷരത്തിനു സാമ്യമുണ്ടായിരിക്കുകയാണ് മോന. ഇപ്പറഞ്ഞ രണ്ടുതരം പ്രാസങ്ങളും ഇതിൽ കാണുന്നുണ്ട്. ഇതിലെ പ്രഥമഖണ്ഡത്തിൽ കേകയും, ദ്വിതീയഖണ്ഡത്തിൽ കാകളിയും, തൃതീയഖണ്ഡത്തിൽ കളകാഞ്ചിയുമാണ് വൃത്തം. ഇവ മൂന്നും കിളിപ്പാട്ടുവൃത്തങ്ങളാകയാൽ ഈ ഗീതപ്രബന്ധം വൃത്തംകൊണ്ട് കിളിപ്പാട്ടിനോടു സാമ്യം വഹിക്കുന്നുണ്ട്. കിളിയെക്കൊണ്ടു കഥ പറയിക്കുക എന്ന ഒരംശം മാത്രമേ കിളിപ്പാട്ടിൽ ഇതിനേക്കാൾ കൂടുതലായി പറയുവാനുള്ളു.

ഗ്രന്ഥത്തിന്റെ പേരുകൊണ്ടുതന്നെ ഇതിലെ പ്രതിപാദ്യവിഷയം പാൎവ്വതീവിവാഹമാണെന്നു വായനക്കാൎക്കറിവാൻ സാധിക്കുന്നു. ശിവൻ ശ്രീപാൎവ്വതിയെ വിവാഹം ചെയ്യുന്നതായ കഥ ബ്രഹ്മപുരാണം, കാളികാപുരാണം, ശിവപുരാണം, പത്മപുരാണം മുതലായ പല പുരാണങ്ങളിലും പ്രതിപാദിച്ചിട്ടുള്ളതാണ്. അവയിൽവച്ച് അധികം വിസ്തരിച്ചു പറഞ്ഞിട്ടുള്ളതു ശിവപുരാണത്തിലുമാണ്. പാൎവ്വതീപരിണയ

ത്തെ വിഷയമാക്കി സംസ്കൃതാദികളായ ഇതരഭാഷകളിൽ രചിച്ചിട്ടുള്ള മിക്ക കൃതികൾക്കും മൂലം ശിവപുരാണമാണ്. കാളിദാസമഹാകവിയുടെ കുമാരസംഭവം ശിവപുരാണത്തിലെ കഥയെ സാഹിത്യക്കരുവിൽ വാർത്തു മോടികൂട്ടിയുണ്ടാക്കിയ ഒരു മഹാകാവ്യമാണ്. പാർവ്വതീപരിണയത്തെക്കുറിച്ചുള്ള എല്ലാ കൃതികളിലും കുമാരസംഭവത്തിലെ ആശയങ്ങൾ ഏറക്കുറെ നിഴലിച്ചിരിക്കുന്നതായി കാണാം. ശിവപുരാണം മുതലായ പുരാണങ്ങളും വിശേഷിച്ചു കുമാരസംഭവവും ആധാരമാക്കിക്കൊണ്ടാണ് ഗിരിജാകല്യാണം ഗീതപ്രബന്ധവും നിർമ്മിച്ചിട്ടുള്ളതു്. കഥാഭാഗത്തിൽ ശിവപുരാണത്തോടും കവിതാവിഷയത്തിൽ കുമാരസംഭവത്തോടും ഗിരിജാകല്യാണം ആധമർണ്ണ്യം വഹിക്കുന്നുണ്ടു്.

കഥാസംഗ്രഹം

ഈ ഗ്രന്ഥത്തിലെ മൂന്നു ഖണ്ഡങ്ങളിൽ പ്രഥമഖണ്ഡത്തിനു സംഭവഖണ്ഡമെന്നും, ദ്വിതീയഖണ്ഡത്തിനു തപോവൃത്തഖണ്ഡമെന്നും, തൃതീയഖണ്ഡത്തിന് ഉദ്വാഹഖണ്ഡമെന്നുമാണ് കവി നാമകരണം ചെയ്തിട്ടുള്ളതു്. സതീദേവിയുടെ ദേഹത്യാഗത്തിനു ശേഷം വിരക്തനായിച്ചമഞ്ഞ ശിവൻ ദക്ഷിണാമൂർത്തി എന്ന തിരുനാമം ധരിച്ചു തപസ്സുചെയ്യുന്നതു മുതൽക്കാണ് ഇതിൽ കഥ ആരംഭിക്കുന്നതു്. ലൌകികചിന്തകളിൽനിന്നു വിരമിച്ചു തപോനിഷ്ഠയിലിരിക്കുന്ന പരമശിവൻെറ സന്നിധിയിൽ ശാസ്ത്രാർത്ഥജിജ്ഞാസുക്കളായ താപസന്മാൎക്കല്ലാതെ ലൌകികജനങ്ങൾക്കു പ്രവേശം ലഭിക്കാതായി. പ്രപഞ്ചാത്മകനായ ശിവനും ശക്തിയും തമ്മിൽ വിയുക്തരായപ്പോൾ അവരുടെ സംയുക്താവസ്ഥയിൽമാത്രം പ്രവർത്തിക്കുന്ന ചരാചരമായ ചൈതന്യപ്രപഞ്ചം വലിയ ദുരവസ്ഥയിൽ അകപ്പെട്ടു. അതു കണ്ടു വിഷണ്ണനായിത്തീൎന്ന ബൃഹസ്പതി ഉപദേശിച്ചപ്രകാരം ഇന്ദ്രൻ ദേവഗണങ്ങളോടുകൂടി സത്യലോകത്തു ചെന്നു ബ്രഹ്മാ

വിനോടു സങ്കടമുണൎത്തിച്ചു. ശിവദ്വേഷിയായ ദക്ഷന്റെ യജ്ഞത്തിൽവെച്ചുണ്ടായ അനിഷ്ടഫലങ്ങളുടെ കിഞ്ചിച്ഛേഷമാണ് ലോകത്തിന്നനുഭവമായിരിക്കുന്നതെന്നു ബ്രഹ്മാവു ദിവ്യദൃഷ്ടികൊണ്ടു കാണുകയും, അതിന്നു പ്രതിവിധി ലോകമാതാവിനെ സേവിക്കുക മാത്രമാണെന്നു വിധിക്കുകയും ചെയ്തു. അതുപ്രകാരം ഇന്ദ്രൻ ദേവകളോടൊന്നിച്ചു പരാശക്തിയെ പരമഭക്തിയോടുകൂടി സേവിക്കുവാൻ തുടങ്ങി. ആ സേവകൊണ്ടു പ്രസന്നയായ ദേവി ഒരു ദിവസം പൂജാവസാനത്തിൽ അശരീരിണിയായിട്ട് "ഞാൻ ഹിമവാന്റെ പുത്രിയായവതരിച്ചു ശിവന്റെ പത്നിയായി ഭവിച്ചു ലോകത്തെ സങ്കടത്തിൽനിന്നു മോചിപ്പിക്കാം" എന്നരുളിച്ചെയ്തു. അനന്തരം ദേവി അവതാരത്തിന്നുദ്യുക്തയായി ധ്യാനസ്ഥനായ ശിവന്റെ മുമ്പിൽ കന്യകാവേഷത്തോടുകൂടി പ്രത്യക്ഷീഭവിച്ചു. ആ കന്യക തന്റെ പ്രിയയായ സതീദേവിയാണെന്നു ശിവന്നു മനസ്സിലായി. കന്യക വിനയത്തോടുകൂടി "ഞാനും നിന്തിരുവടിയും തമ്മിൽ വേർപെട്ടിരുന്നാൽ ഭുവനം നശിക്കും. അതിനാൽ ഞാൻ ഇനിയുമൊരു ജന്മമെടുത്തു നിന്തിരുവടിയോടുകൂടിച്ചേരുവാനാഗ്രഹിക്കുന്നു. ഏതു കുലത്തിലാണ് ജനിക്കേണ്ടതെന്ന് അരുളിച്ചെയ്യണം" എന്നപേക്ഷിച്ചു. ശിവൻ ഈ അപേക്ഷയെ സ്വീകരിച്ച് ഇങ്ങനെ പറഞ്ഞു. "ദേവമൂൎത്തിയായ ഹിമവാൻ പത്നിയായ മേനയോടുകൂടി നമ്മെ സേവിക്കുന്നുണ്ട്. നീ അവൎക്കു പുത്രിയായി പിറക്കേണമെന്നാണ് അവരുടെ ആഗ്രഹം. ആ ആഗ്രഹം സാധിപ്പിച്ചുകൊടുക്കണം. എന്നാൽ ഈ വൎത്തമാനം ഇപ്പോൾ ഗൂഢമായിവെച്ചാൽ മതിതാനും." ഇതു കേട്ട് ദേവി അന്തൎദ്ധാനം ചെയ്തു. പിന്നെ ഒരു ദിവസം, പ്രഭാതത്തിൽ ഹിമവാൻ മാനസസരസ്സിൽ ചെന്നു സ്നാനതൎപ്പണാദികൾ ചെയ്തു തിരിച്ചുപോരുവാൻ ഭാവിക്കുമ്പോൾ, സരസ്സിൽ അതിസുന്ദരിയായ ഒരു കന്യകയെ കണ്ടു. ദിവ്യമംഗളവിഗ്രഹയായ ആ കന്യക സാക്ഷാൽ മഹേ

ശചരിതനൊയാണെന്നറിഞ്ഞു ഹിമവാൻ ഭക്തിഭരിതനായി സ്തുതിച്ചു. കന്യകയാകട്ടെ, "ഞാൻ അച്ഛനും അമ്മയുമില്ലാത്ത ഒരു കുട്ടിയാണ്. എനിക്ക് അച്ഛൻ അങ്ങും അമ്മ അങ്ങയുടെ പത്നിയുമാകുന്നു. എന്നെ അമ്മയുടെ കയ്യിൽ കൊണ്ടുപോയിക്കൊടുക്കണം". എന്നാണ് മറുപടിപറഞ്ഞത്. പിതൃപുത്രബന്ധത്തെ സൂചിപ്പിച്ചുകൊണ്ടുള്ള ഈ വാക്ക കേട്ടപ്പോൾ ഹിമവാൻ മായാമോഹിതനായിച്ചമഞ്ഞ് ആ കന്യക തന്റെ മകളാണെന്ന് മനസ്സുകൊണ്ടുറയ്ക്കുകയും, ഒട്ടും താമസിക്കാതെ കുഞ്ഞിനെ കൊണ്ടുപോയി മേനയുടെ കയ്യിൽ കൊടുക്കുകയും ചെയ്തു. മേനാദേവി എടുത്ത് ഓമനിച്ചു മുല കൊടുത്തതോടുകൂടി കന്യക ദിവ്യരൂപം വെടിഞ്ഞു മർത്ത്യരൂപം ചമഞ്ഞു സാധാരണ മട്ടിലുള്ള ഒരു ബാലികയായിപ്പരിണമിച്ചു.

ശക്തിരൂപിണിയായ ദേവിയുടെ അവതാരം സ്വർഗ്ഗത്തിലും ഭൂമിയിലും വസിക്കുന്ന സകലർക്കും അളവററ ആനന്ദമുളവാക്കി. കന്യകയെക്കാണുവാൻ വരുന്നവരുടെ ബഹളം കൊണ്ടു ഹിമവാന്റെ രാജധാനി ഉത്സവമയമായിപ്പരിണമിച്ചു. ഹിമവാനും മേനാദേവിയും ലാവണ്യവതികളായ ബാലികയുടെ ലാഭത്താൽ ആനന്ദസാഗരത്തിൽ ആറാടി. ഹിമവാൻ മകൾക്കു കാളി എന്നു നാമകരണം ചെയ്തു. എന്നാൽ പരക്കെയുള്ള ജനങ്ങൾ ഹിമവൽപുത്രിയെ പാർവ്വതി എന്നാണ് വിളിച്ചുവന്നത്. കാണുന്നവരുടെ കണ്ണിനു വെണ്ണിലാവായി വളർന്നുവന്ന പാർവ്വതിക്ക് അതാതു കാലത്തു ചെയ്യേണ്ടവയായ അന്നപ്രാശനം തുടങ്ങിയ സംസ്കാരങ്ങൾ പിതാവു നിർവ്വഹിച്ചു. വിദ്യ അഭ്യസിപ്പിച്ചതു ഹിമവാൻതന്നെയാണ്. അക്ഷരാഭ്യാസത്തിനുശേഷം സംഗീതവും സാഹിത്യവും ഹിമവാൻ മകളെ പഠിപ്പിച്ചു. വിദ്യാഭ്യാസത്തിലും ക്രീഡാദികളിലും സഖിമാരായി ഗന്ധർവ്വകിന്നരാദികളുടെ കുമാരിമാർ അനവധി പേർ ഉണ്ടായിരുന്നു. അവരിൽവച്ചു വിശേഷിച്ചു

ജയ, വിജയ എന്ന രണ്ടു പേർ പാൎവ്വതിക്ക് ആപ്തസഖികളായി ഭവിച്ചു. ബാല്യം കഴിഞ്ഞു യൌവനം ആരംഭിച്ചപ്പോൾ പാൎവ്വതിയുടെ കേശാദിപാദാന്തമുള്ള എല്ലാ അവയവങ്ങളും ലോകോത്തരമായ സൌന്ദൎയ്യത്തിനു മാതൃകയായി പരിലസിച്ചു. പാൎവ്വതി പ്രതിദിനം ഹിമവാന്റെ ആസ്ഥാനസഭയിൽ ചെന്നിരിക്കുക പതിവായിരുന്നു. അവിടെ വരുന്ന മഹൎഷിമാർ വിവിധകഥകൾ പറയുന്നതിൽനിന്നു ശിവന്റെ മാഹാത്മ്യങ്ങൾ കേട്ട് പാൎവ്വതിക്ക് അദ്ദേഹത്തിന്റെ പേരിൽ അനുരാഗമുളവായി. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം പരാപരവേദിയായ നാരദമുനി ഹിമവാന്റെ സഭയിൽ വരികയുണ്ടായി. ഹിമവാൻ മഹൎഷിയോടു തന്റെ മകൾക്ക് ആരാണു ഭൎത്താവാകുക എന്നു ചോദിച്ചു. സൎവ്വേശ്വരനും കാമാന്തകനുമായ ശിവൻ പാൎവ്വതീപതിയാകുമെന്നു നാരദൻ പറഞ്ഞു. ശിവൻ കാമാന്തകനാണെന്നു കേട്ടപ്പോൾ പൎവ്വതരാജനും പാൎവ്വതിക്കും വലിയ വിഷാദമുണ്ടായി. ശിവൻ കാമദഹനംചെയ്ത വിവരം അവർ അറിഞ്ഞിരുന്നില്ല. നാരദൻ ആ കഥ അവരെ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു. കാമദഹനം കഴിഞ്ഞതിനുശേഷം ശാന്തനായിത്തീൎന്ന ഭഗവാൻ പ്രസാദിച്ച് താൻ പാൎവ്വതിയെ വിവാഹംചെയ്യുന്നതാണെന്നു ദേവകളോട് അരുളിച്ചെയ്തതായി നാരദൻ പറഞ്ഞു. അതു കേട്ടപ്പോൾ ഹിമവാൻ നിർവൃതിയടഞ്ഞുവെങ്കിലും, പാൎവ്വതിയുടെ ഹൃദയം വിവിധഭാവങ്ങളാൽ തരളിതമായി. സുഖമോ ദുഃഖമോ മോഹമോ എന്നു നിൎണ്ണയിപ്പാൻ വയ്യാത്ത ഒരവസ്ഥയ്ക്കു പാൎവ്വതി വിധേയയായി. കാമനെ ദഹിപ്പിച്ച സ്ഥിതിക്ക് ശിവൻ തന്റെ ഭൎത്താവാകേണമെങ്കിൽ തപസ്സു ചെയ്കയല്ലാതെ ഉപായമില്ലെന്നു പാൎവ്വതി മനസ്സുകൊണ്ടുറച്ചു. പിന്നെ മാതാപിതാക്കന്മാരുടെ അനുജ്ഞ വാങ്ങി ഹിമാലയപൎവ്വതത്തിന്റെ ഒരുന്നതശിഖരത്തിൽ ശിവനെക്കുറിച്ചു തപസ്സാരംഭിച്ചു ജയയും വിജയയും മാത്രം തപോവനത്തിലും

നിഴലെന്നപോലെ ഗൌരിയെ അനുഗമിച്ചു. ആദ്യം സ്നാനജപാദികളും യമനിയമാദികളും ശീലിച്ചുകൊണ്ടാണു് തപസ്സു തുടങ്ങിയതു്. കുറച്ചു കഴിഞ്ഞപ്പോൾ അത്രമാത്രംകൊണ്ടു തന്റെ അഭീഷ്ടം സാദ്ധ്യമല്ലെന്നു തോന്നുകയാൽ കുറെക്കൂടി കഠിനമായ തപസ്സിൽ ഏൎപ്പെട്ടു് ശരീരത്തെ ശോഷിപ്പിക്കുവാൻ തുടങ്ങി. വായുവിനെ മാത്രം ആഹാരമാക്കി. ഗ്രീഷ്മകാലത്തു പഞ്ചാഗ്നിമദ്ധ്യത്തിലും, മഞ്ഞുകാലത്തും മഴക്കാലത്തും തണുത്ത വെള്ളത്തിലും, ശരത്തിലും വസന്തത്തിലും ഉദ്ദീപനവസ്തുക്കൾക്കിടയിലുമാക്കി തപസ്സ്. ഇപ്രകാരമുള്ള കഠിനതപസ്സുകൊണ്ടു് ബ്രഹ്മാണ്ഡകടാഹം ധൂമാവൃതമായപ്പോൾ, പരമശിവൻ തപോനിഷ്ഠയായ ഗൌരിയെ കണ്ടു് അവൾക്കു തന്നിലുള്ള പ്രേമത്തെ പരീക്ഷിപ്പാനുറച്ചു് ഒരു വൃദ്ധമുനിയുടെ വടിവെടുത്തു് പൎണ്ണശാലയിലേയ്ക്കു ചെന്നു. പാൎവ്വതി മുനിയെ പൂജിച്ചു സ്വാഗതം പറഞ്ഞു് കുശലം ചോദിച്ചു. പിന്നീടുണ്ടായ സംഭാഷണത്തിൽ, മുനിവൃദ്ധൻ പാൎവ്വതിയുടെ ശിവാനുരാഗത്തെ പുച്ഛിച്ചുകൊണ്ടും ശിവനെ വളരെ നിന്ദിച്ചുകൊണ്ടും സംസാരിക്കുകയാൽ, പാൎവ്വതി സംഭാഷണം മതിയാക്കി തിരിഞ്ഞു പോകുവാൻ ഭാവിച്ചു. തദവസരത്തിൽ ശിവൻ സ്വന്തരൂപമവലംബിച്ചു് ഉമയുടെ മുമ്പിൽ പ്രത്യക്ഷീഭവിച്ചു് അവളെ ആശ്വസിപ്പിക്കുകയും താൻ ഉടനെ അവളെ വിവാഹംചെയ്യുന്നതാണെന്നു പ്രതിജ്ഞ ചെയ്തു മറയുകയും പാൎവ്വതി തപസ്സിൽനിന്നു വിരമിച്ചു് പിതൃസവിധത്തിലേയ്ക്കു പോകയും ചെയ്തു.

അനന്തരം ശിവൻ പാൎവ്വതിയുടെ വിവാഹത്തെക്കുറിച്ചു സംസാരിപ്പാൻ ഹിമവാന്റെ അടുക്കലേയ്ക്കയയ്ക്കുന്നതിനു വേണ്ടി സപ്തൎഷികളെ സ്മരിച്ചു. സ്മരണമാത്രത്തിൽത്തന്നെ അവർ അരുന്ധതിയോടുകൂടി തിരുമുമ്പിൽ വന്നു. ഭഗവാന്റെ ആജ്ഞയനുസരിച്ചു് അവർ ആകാശമാൎഗ്ഗത്തൂടെ പോയി ഹിമവൽപുരത്തിൽ ചെന്നു് ഹിമവാന്റെ സൽക്കാരം സ്വീക

രിച്ച് ആഗമനകാൎയ്യം അറിയിച്ചു. മരീചി ഹിമവാനോടി ങ്ങനെ പറഞ്ഞു: "സതീദേവിയുടെ ദേഹത്യാഗത്തിനു ശേ ഷം ശിവൻ ബ്രഹ്മചാരിയായി തപസ്സുചെയ്തുവരുന്നു. ഇ പ്പോൾ അദ്ദേഹം തപസ്സു മതിയാക്കി അങ്ങയുടെ മകൾ പാൎവ്വ തിയെ വേൾക്കുവാനാഗ്രഹിക്കുന്നു. ശിവനു വേണ്ടി പാൎവ്വ തിയെ തരേണമെന്നു യാചിക്കുവാനാണ് ഞങ്ങൾ വന്നിരിക്കു ന്നതു്." ഇതു കേട്ടപ്പോൾ ഉണ്ടായ സന്തോഷംപോലെ ഒരു സന്തോഷവും കൃതാൎത്ഥതപോലെ ഒരു കൃതാൎത്ഥതയും ഹിമ വാന് മുമ്പൊരിക്കലും ഉണ്ടായിട്ടില്ല. സന്തുഷ്ടനായ അദ്ദേഹം മഹൎഷിമാരെ അന്തഃപുരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി മേനാ ദേവിയെ വിവരമറിയിച്ചു. മേനയാകട്ടെ, ശിവൻ കോപ ശീലനാണെന്നും അദ്ദേഹത്തിനു തന്റെ ഏകപുത്രിയായ പാ ൎവ്വതിയെ കൊടുത്താൽ വ്യസനിപ്പാനിടയാകുമെന്നും പറഞ്ഞു് ഈ വിവാഹാലോചനയിൽ സമ്മതക്കേടു കാണിക്കയാണു് ചെയ്തതു്. അപ്പോൾ അരുന്ധതീദേവി പാൎവ്വതിയുടെ പര മാൎത്ഥം പറഞ്ഞു മേനയെ സമ്മതിപ്പിച്ചു. ഹിമവാൻ സമ്മ തിച്ചു ഉടനെ മഹൎഷിമാർ മടങ്ങിപ്പോയി ഭഗവാനെ വിവരമ റിയിക്കുകയും പിറേറദിവസമുള്ള ശുഭമുഹൂൎത്തത്തിൽ ശിവൻ പാൎവ്വതിയെ വിവാഹംചെയ്യുകയും ചെയ്തു.

മൂലകഥയിൽ നിന്നുള്ള മാററങ്ങൾ

ഈ ഗീതപ്രബന്ധത്തിലെ കഥയ്ക്കു് ആധാരമായ ശിവപുരാണത്തിൽനിന്നും കുമാരസംഭവാദികളിൽനിന്നും ചില അംശങ്ങളിൽ സാരമായ വ്യത്യാസം കാണുന്നുണ്ടു്. ശിവപുരാണത്തിലും കുമാര സംഭവത്തിലും കഥയിൽ സാദ്ധ്യമായിസ്സങ്കല്പിച്ചിട്ടുള്ളതു താര കാസുരന്റെ നിഗ്രഹമാണു്. ഇതിലാകട്ടെ ശ്രീപാൎവ്വതിയു ടെ വിവാഹമാണു് സാദ്ധ്യം. ഒരു പ്രബന്ധത്തിൽ സാദ്ധ്യം അല്ലെങ്കിൽ പ്രധാനതാൽപൎയ്യം ഇന്നതാണെന്നു നിൎണ്ണയിക്കു ന്നതിന് അതിന്റെ ആദിമദ്ധ്യാന്തങ്ങളിൽ പ്രബന്ധകൎത്താവു ചെയ്യുന്ന സൂചനകളാണു് ആധാരമായിട്ടുള്ളതു്. ശിവപുരാ

ണത്തിലും കുമാരസംഭവത്തിലും താരകാസുരനിഗ്രഹത്തെ കവി മേൽപ്രകാരം സൂചിപ്പിച്ചിട്ടുണ്ടു്. ഇതിലാകട്ടെ ശിവശക്തികളുടെ വേർപാടുകൊണ്ടു ലോകത്തിനു വന്നിട്ടുള്ള ആധിയുടെ പരിഹാരമാണു് ആദിയിലും മദ്ധ്യത്തിലും അവസാനത്തിലും കവി പ്രതിപാദിച്ചിട്ടുള്ളതു്. ശിവനും ശക്തിയും തമ്മിൽ വേർപിരിഞ്ഞതുകൊണ്ടു ലോകത്തിന്നൊട്ടാകെ സംഭവിച്ച അശക്തിയും തേജോഹാനിയും ഐശ്വൎയ്യനാശവും പാൎവ്വതീപരമേശ്വരന്മാരുടെ വിവാഹത്തോടുകൂടി നിശ്ശേഷം പരിഹരിക്കപ്പെടുന്നു. താരകവധത്തിനു കാരണം സുബ്രഹ്മണ്യന്റെ അവതാരവും സുബ്രഹ്മണ്യാവതാരത്തിനു കാരണം പാൎവ്വതിയുടെ വിവാഹവുമാകയാൽ, കാൎയ്യകാരണങ്ങളുടെ കിടപ്പു നോക്കുമ്പോൾ, മൂലകാരണം പാൎവ്വതീവിവാഹംതന്നെയാണെന്നു തെളിയുന്നുമുണ്ടു്. അതിനാൽ ഗിരിജാകല്യാണത്തിന്റെ കൎത്താവു് ശിവശക്തികളുടെ വിയോഗവും തന്മൂലമുണ്ടായ ആപത്തുകളും ദേവിയുടെ അവതാരവും വിസ്തരിച്ചു വൎണ്ണിച്ചിരിക്കുന്നു. ശിവപുരാണാദികളിൽ അങ്ങനെ ചെയ്തിട്ടില്ല. ശ്രീപാൎവ്വതിയുടെ അവതാരത്തിനുവേണ്ടി ദേവേന്ദ്രൻ ദേവഗണങ്ങളോടുകൂടിച്ചെയ്യുന്ന ശക്തിപൂജ ശിവപുരാണത്തിലും കുമാരസംഭവത്തിലും പ്രസ്താവിച്ചിട്ടില്ല. ലളിതോപാഖ്യാനത്തിൽ ലളിതാദേവിയുടെ അവതാരത്തിനുവേണ്ടി ദേവേന്ദ്രൻ ചെയ്യുന്ന ശക്തിപൂജയോടു ഇതിലെ പൂജയ്ക്കു് സാമ്യം കാണുന്നുണ്ടു്. അതിന്റെ സമാധിയോടുകൂടിയായിരിക്കാം കവി ഇതിൽ ഈ കഥ വൎണ്ണിച്ചിട്ടുള്ളതെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

ശിവന്റെ പൂൎവ്വപത്നിയായ സതീദേവി പിതൃകൃതമായ അപമാനം നിമിത്തം വീണ്ടും ശിവനെ പ്രാപിക്കുന്നതിനുവേണ്ടി മേനാദേവിയുടെ ഗൎഭത്തിൽ പാൎവ്വതിയായവതരിച്ചു എന്നു ശിവപുരാണത്തിലും കുമാരസംഭവത്തിലും പറഞ്ഞിരിക്കുന്നു. ഗിരിജാകല്യാണത്തിലാകട്ടെ പാൎവ്വതിയെ അയോ

നിജയായിട്ടാണ് പറഞ്ഞിരിക്കുന്നതു്. ശിവസേവകനായ ഹിമവാൻ ഒരു ദിവസം പ്രഭാതത്തിൽ സന്ധ്യാവന്ദനത്തിന്നു പോയപ്പോൾ പുരികുഴലിൽ തിങ്കൾക്കലയും തിരുമുഖത്തു മൂന്നാംതൃക്കണ്ണുമുള്ള ഒരു ദിവ്യകന്യകയായിട്ടു ദേവിയെ മാനസസരസ്സിൽ കണ്ടെത്തിയെന്നും അവിടെനിന്നെടുത്തുകൊണ്ടു പോയി മേനയുടെ കയ്യിൽകൊടുത്തു മകളായി വളർത്തി എന്നുമാണല്ലൊ ഇതിൽ പറഞ്ഞിരിക്കുന്നതു്. ദക്ഷപ്രജാപതിക്കു കാളിന്ദിയിൽനിന്നു സതീദേവിയെ സുതയായിക്കിട്ടുന്നതിന്നും ഇതിന്നും തമ്മിൽ സാദൃശ്യമുണ്ടു്. പാർവ്വതിയെ അയോനിജയാക്കുവാൻ കവിയെ പ്രേരിപ്പിച്ചതു സതീചരിതമാണെന്നു വിചാരിക്കുന്നതിന്നവകാശമുണ്ടു്.

കാമദഹനത്തിൻെറയും ഉമാതപസ്സിൻെറയും വർണ്ണനയിലും ഗീതപ്രബന്ധം ശിവപുരാണത്തിൽനിന്നും കുമാരസംഭവത്തിൽനിന്നും വ്യത്യസ്തമായിരിക്കുന്നു. പാർവ്വതി പൂർണ്ണയൌവനയായ കാലത്തൊരിക്കൽ നാരദൻ ഹിമവൽപുരത്തിൽ ചെന്നു് ആ കന്യക ശിവൻെറ ഏകപത്നിയായി ഭവിക്കുമെന്നു പറയുകയുണ്ടായി. മുമ്പുതന്നെ ശിവങ്കൽ അനുരക്തയായ ദേവിക്കു നാരദവാക്യത്താൽ ആ അനുരാഗം കുറെക്കൂടി വർദ്ധിച്ചു. ശിവൻ കന്യകയെ യാചിച്ചില്ലെങ്കിലും ഹിമവാൻ മുനിവാക്യം വിശ്വസിച്ചു മകളുടെ വിവാഹത്തിന്നു വേറെ ശ്രമമൊന്നും ചെയ്തില്ല. ശിവനാണെങ്കിൽ വിരക്തനായി ബ്രഹ്മചര്യംപൂണ്ടു തപസ്സു ചെയ്കയുമാണു്. അതിനാൽ പാർവ്വതി 'പ്രിയേഷു സൌഭാഗ്യഫലാ ഹി ചാരുതാ' വിധിപ്രകാരം ശിവന്നു തന്നിൽ ആഭിമുഖ്യമുളവാക്കുന്നതിന്നുവേണ്ടി തപസ്വിയായ അദ്ദേഹത്തിൻെറ ആശ്രമത്തിൽച്ചെന്നു ശുശ്രൂഷ തുടങ്ങി. ഇതിനിടയിൽ താരകാസുരപീഡിതരായ ദേവകൾ, ശിവൻ പാർവ്വതിയെ വിവാഹംചെയ്തു താരകഹന്താവായ ഒരു പുത്രനെ ഉൽപ്പാദിപ്പിക്കുന്നതിന്നുവേണ്ടി ബ്രഹ്മാവിൻെറ ഉപദേശപ്രകാരം ശിവൻെറ മനസ്സിളക്കുവാൻ കാമദേവനെ

നിയോഗിച്ചയച്ചു. ശിവനും പാർവ്വതിയും കാമനും ഒരേസ്ഥലത്തു സമ്മേളിക്കുവാനിടയായപ്പോൾ കാമൻ ശിവനെ ലക്ഷ്യമാക്കി അസ്ത്രം പ്രയോഗിക്കുകയും തൽക്ഷണം ശിവൻ കാമനെ നേത്രാഗ്നിയിൽ ഭസ്മമാക്കുകയുംചെയ്തു. തൻെറ കൺമുന്നിൽവച്ചു കാമദേവൻ ദഗ്ദ്ധനാകയാൽ ഭഗ്നമനോരഥയായ പാർവ്വതി നാരദോപദേശപ്രകാരം ശിവനെ പ്രസാദിപ്പിക്കുവാൻ തപസ്സുതുടങ്ങുകയും ചെയ്തു. ഇങ്ങനെയാണ് ശിവപുരാണത്തിൽ കഥ. നാരദൻ പാർവ്വതിയോടു തപസ്സുചെയ്വാൻ ഉപദേശിക്കുന്നതൊഴിച്ചു ശേഷമെല്ലാം കുമാരസംഭവത്തിലും ഇപ്രകാരംതന്നെയാണ്. ഗിരിജാകല്യാണത്തിൽ ഇങ്ങനെയല്ല. ശിവൻ തപസ്സിൽനിന്നു വിരമിച്ച് വീണ്ടും വിവാഹം ചെയ്യത്തക്കവിധം അദ്ദേഹത്തിൻെറ മനസ്സിളക്കുവാൻ ബ്രഹ്മാവും വിഷ്ണുവും ഇന്ദ്രനുംകൂടി കാമദേവനെ അയയ്ക്കുകയും ആ സംരംഭത്തിൽ ഭഗവാൻ കാമനെ ചുട്ടുകളകയും ചെയ്തു. ഇത്രയും സംഗതികൾ നടന്നുകഴിഞ്ഞതിനുശേഷമാണ് നാരദൻ ഹിമവാൻെറ അടുക്കൽ ചെല്ലുന്നതും ശിവൻ പാർവ്വതിയെ വിവാഹം ചെയ്യുമെന്നു പറയുന്നതും. നാരദൻെറ വാക്കിൽനിന്നാണ് ഗിരിജാകല്യാണത്തിൽ കാമൻ കത്തിപ്പോയ വിവരം പാർവ്വതിയും ഹിമവാനും അറിയുന്നതു്. കാമദഹനം കഴിഞ്ഞസ്ഥിതിക്ക് തപസ്സുചെയ്കയല്ലാതെ ശിവപ്രീണനത്തിനു വേറേ ഉപായമില്ലെന്നുറച്ചു പാർവ്വതി സഖികളോടുകൂടി തപസ്സിനുപോകയും ചെയ്തു. ലോകമാതാവായ പരാശക്തിയുടെ പരമഭക്തനും ഉപാസകനുമായിട്ടാണ് ഗിരിജാകല്യാണകത്താവു കാമദേവനെ വർണ്ണിച്ചിട്ടുള്ളതു്. അപ്രകാരമുള്ള കാമനെ ദേവിയുടെ സമക്ഷം ദഹിപ്പിക്കുന്നതു് അനുചിതമാണെന്നു കരുതീട്ടായിരിക്കണം കവി കാമദഹനത്തെ പരോക്ഷമായി വർണ്ണിച്ചതു്. ശിവപുരാണത്തിലേയും കുമാരസംഭവത്തിലേയും പാർവ്വതി ശിവാനുരാഗത്താൽ പ്രചോദിതയായിട്ടാണ് എല്ലാപ്രവൃത്തികളും ചെയ്യുന്നതു്. ഗിരിജാകല്യാണ

ത്തിലെ പാർവ്വതിയാകട്ടെ ലോകത്തെ മുഴുവനും അനുഗ്രഹിക്കുന്നതിനുവേണ്ടിയാണ് പ്രവൃത്തികളിൽ ഏർപ്പെടുന്നതു്. ഇതായിരിക്കണം ഈ വ്യതിയാനത്തിനു കാരണം.

ഉമാതപസ്സ് എല്ലാ ഗ്രന്ഥങ്ങളിലും ഒരുപോലെതന്നെ. കുമാരസംഭവത്തിൽ കവിതാഗുണംകൊണ്ടു സർവ്വോത്തമമായ ഈ ഭാഗം ശിവപുരാണത്തെ പല വിധത്തിലും അനുകരിക്കുന്നുണ്ടു്. ഗിരിജാകല്യാണവും ഈ വിഷയത്തിൽ കുമാരസംഭവാദികളുടെ അനുഗാമിതന്നെ. എന്നാൽ തപസ്സുചെയ്യുന്ന ദേവിയെ പരീക്ഷിക്കുന്നതിനു പരമശിവൻ വരുന്ന ഭാഗത്തു കുറച്ചു വ്യത്യാസം കാണുന്നുണ്ടു്. കുമാരസംഭവത്തിൽ തോലും ചമതക്കോലും ധരിച്ചു ജടിലനായ ഒരു ബ്രഹ്മചാരിയുടെ വേഷത്തിലാണ് ശിവൻ വരുന്നതു്. ശിവപുരാണത്തിലും "ജടിലം രൂപമാസ്ഥായ ജഗാമ പാർവ്വതീവനം" എന്നിങ്ങനെ ബ്രഹ്മചാരിയായിട്ടുതന്നെയാണ് ശിവന്റെ പ്രവേശം. ഗിരിജാകല്യാണത്തിലാകട്ടെ "അദ്ധ്വശ്രമത്താലശക്തിനടിച്ചോരു വൃദ്ധമുനി"യായിട്ടാണ് ശിവൻ ഉമാതപോവനത്തിൽ പ്രവേശിക്കുന്നതു്. താൻ കാശീവാസിയായ ഒരു വൃദ്ധനാണെന്നാണ് അദ്ദേഹം പാർവ്വതിയെ ധരിപ്പിക്കുന്നതു്. സതീദേവി ശിവനെ ഭർത്താവായിക്കിട്ടുവാൻ തപസ്സുചെയ്യുമ്പോൾ അവൾക്കു തന്നിലുള്ള അനുരാഗത്തെ അളന്നുനോക്കുന്നതിനു ശിവൻ ഒരു വൃദ്ധബ്രാഹ്മണനായി ചെന്നുവെന്നു ദക്ഷയാഗത്തിൽ പറയുന്നുണ്ടല്ലോ, അതിനെയാണ് കവി ഇവിടെ അനുകരിച്ചിരിക്കുന്നതെന്നു തോന്നുന്നു. പാർവ്വതിയുടെ പ്രേമത്തേയും മററും പററി പ്രഗല്ഭമായി സംസാരിക്കുന്നതിന് ഒരു ബ്രഹ്മചാരിയേക്കാൾ കുറച്ചധികം നല്ലതു് വൃദ്ധമുനിയല്ലയോ എന്നു് സംശയം തോന്നിപ്പോകുന്നു. ഈ ഗീതപ്രബന്ധത്തിന്റെ കർത്താവു് ശിവനെ വൃദ്ധമുനിയാക്കി പ്രവേശിപ്പിച്ചതിൽ അത്യന്തം ഔചിത്യം വരുത്തിയിട്ടുമുണ്ടു്. താൻ ഹിമവാന്റെ മിത്രമാ

ണെന്നും അദ്ദേഹത്തിന്റെ പുത്രി അപഥത്തിൽ സഞ്ചരിക്കു ന്നതറിഞ്ഞു് അതു വിലക്കുവാൻവേണ്ടി വന്നതാണെന്നും മുനി വൃദ്ധൻ തന്റെ ആഗമനകാരണമായി പറയുന്നതു് സംഭാവ്യത യുടെ ആധിക്യത്താൽ ഏററവും ഉചിതമായിരിക്കുന്നു.

സപ്തർഷികൾ മുഖേന ശിവൻ ചെയ്യുന്ന സന്ദേശത്തിലും അല്പം വ്യത്യാസം കാണുന്നുണ്ടു്. കുമാരസംഭവത്തിൽ ശി വന്റെ വിവാഹകാര്യം ഹിമവാനോടു പറയുന്നതു് അംഗിര സ്സാണു്; അന്തഃപുരത്തിൽവെച്ചാണു് പറയുന്നതും. ഗിരിജാ കല്യാണത്തിൽ അക്കാര്യം മരീചിയാണു് സംസാരിക്കുന്നതു്; അന്തഃപുരത്തിൽ പ്രവേശിക്കുന്നതിനുമുമ്പുതന്നെ സംഭാഷ ണം നടക്കുകയും ചെയ്യുന്നു. ശിവൻ പാർവ്വതിയെ വിവാഹം ചെയ്വാൻ ആഗ്രഹിക്കുന്നതായി കേട്ട ഉടനെ ഹിമവാൻ മംഗ ലാലംകൃതയായ പാർവ്വതിയെ വിളിച്ചു് അവളെ ശിവനു ഭി ക്ഷയായി കല്പിച്ചുവെന്നു പറഞ്ഞു് കാര്യം സമ്മതിക്കുക യാണു് കുമാരസംഭവത്തിൽ ചെയ്യുന്നതു്. ഗിരിജാകല്യാണ ത്തിലാകട്ടെ ഹിമവാൻ മേനയെ വിവാഹകാര്യം അറിയിച്ചു പ്പോൾ മേന അതു വിസമ്മതിക്കുകയാണു് ചെയ്യുന്നതു്. ശി വന്റെ പ്രീതിയും കോപവും സ്ഥിരമല്ലെന്നും, ഇപ്പോൾ മക ളുടെ പേരിലുള്ള പ്രീതി എപ്പോഴും ഉണ്ടാകുമെന്നു വിചാരി ക്കുവാൻ വയ്യെന്നും, അതിനാൽ മകളുടെ ഗുണം വിചാരിച്ചു് ഇക്കാര്യത്തിൽ അകന്നു നില്ക്കുകയാണു് നല്ലതെന്നും മേന അ ഭിപ്രായപ്പെടുന്നു. അതു കേട്ടു് അരുന്ധതി ദീർഘമായ ഒരു ഉപദേശം ചെയ്കയും അപ്പോൾ മേനാദേവി സമ്മതിക്കുകയും ചെയ്യുന്നു. "ആര്യാപ്യരുന്ധതീ തത്ര വ്യാപാരം കർത്തുമർഹതി" എന്നു ശിവനെക്കൊണ്ടു മുമ്പുതന്നെ പറയിക്കുകയും "ശൈലഃ സംപൂർണ്ണകാമോപി മേനാമുഖമുദൈക്ഷത" എന്നു പ്രസ്താവിക്കു കയും ചെയ്ത കുമാരസംഭവകർത്താവു് പ്രകൃതത്തിൽ അരുന്ധതി യെക്കൊണ്ടു് സാരമായ ഒരു പ്രയോജനവും നിർവ്വഹിപ്പിക്കുന്നി

ല്ല. ഗിരിജാകല്യാണകൎത്താവു് അരുന്ധതിയെക്കൊണ്ടു മേൽ
പ്പറഞ്ഞപ്രകാരം മഹത്തായ പ്രയോജനം നിൎവ്വഹിപ്പിക്കുന്നു.

ഗിരിജാകല്യാണത്തിൽ പാൎവ്വതീവിവാഹത്തിനുള്ള മു
ഹൂൎത്തം നിശ്ചയിച്ചു പറയുന്നതു് അംഗിരസ്സാണു്. ശിവപു
രാണാദികളിൽ സപ്തൎഷികളെല്ലാവരുംകൂടിയാണു് ഈ കൃത്യം
നിൎവ്വഹിക്കുന്നതു്. താരകാസുരന്റെ കഥയെപ്പററി പറയുന്ന
തിൽ, അവന്നു വരം നല്കിയതു് ബ്രഹ്മാവാണെന്നു ശിവപുരാ
ണത്തിൽ പറയുന്നു. കുമാരസംഭവത്തിലും അങ്ങനെതന്നെ.
ഈ കൃതിയിലാകട്ടെ താരകാസുരന്റെ ജ്യേഷ്ഠനായ ശൂരപ
ത്മാസുരന്നു ശിവൻ വരങ്ങൾ നല്കിയതായും ജ്യേഷ്ഠനിൽനി
ന്നു് അനുജന്നു് അവ സിദ്ധിച്ചതായുമാണു പറയുന്നതു്.

പരമശിവൻ പാൎവ്വതീപരിണയത്തിന്നു് ഓഷധിപ്രസ്ഥ
ത്തിലെഴുന്നള്ളിയപ്പോൾ നാനാദേശങ്ങളിൽനിന്നും അവിടെ
വന്നുകൂടിയ ജനങ്ങളുടെ ഭാരം സഹിക്കുവാൻ വയ്യാതെ വന്നു
വെന്നും, അതു നിമിത്തം ഭൂമി താണുതുടങ്ങിയെന്നും, അപ്പോൾ
ഭഗവാൻ അഗസ്ത്യമുനിയെ മലയപൎവ്വതത്തിലേയ്ക്കയച്ചുവെ
ന്നും, അഗസ്ത്യൻ പത്നീസമേതനായി മലയപൎവ്വതത്തിൽ ചെ
ന്നിറങ്ങിയപ്പോൾ ഭൂമിയുടെ ഭാരം ശരിപ്പെട്ടുവെന്നും ഈ ഗീ
തപ്രബന്ധത്തിൽ പറഞ്ഞിരിക്കുന്നു. ഈ സംഗതി മററു ഗ്ര
ന്ഥങ്ങളിൽ പറഞ്ഞിട്ടില്ല.

കവിതാനിരൂപണം.

ഭാഷാസാഹിത്യത്തിൽ ഗിരിജാകല്യാണത്തോ
ടു കിടപിടിക്കുവാൻ തക്ക ഒരു ഗീതപ്രബ
ന്ധം വേറെ ഇല്ലെന്നു നിസ്സംശയം പറയാം. ശബ്ദാധാടി, അ
ൎത്ഥപ്രൌഢി, അലങ്കാരമോടി, രസപുഷ്ടി മുതലായവ ഇതിൽ
ആപാദചൂഡം വിളയാടുന്നുണ്ടു്. പ്രഥമഖണ്ഡത്തിൽ ഹിമ
വാനു മാനസസരസ്സിൽനിന്നു പാൎവ്വതിയെ കിട്ടുന്ന ഭാഗവും
ദ്വിതീയഖണ്ഡത്തിൽ പാൎവ്വതിയുടെ ശൈശവം, യൌവനം

ശിവമാഹാത്മ്യശ്രവണത്താലുള്ള അനുരാഗോദയം, കാമദേവന്റെ അസ്ത്രമേററപ്പോൾ ശിവനുണ്ടായ ഭാവഭേദം, നാരദവാക്യശ്രവണത്തിൽ പാൎവ്വതിക്കുളവായ ഭാവചേഷ്ടകൾ, പാൎവ്വതി ആഭരണങ്ങൾ വെടിഞ്ഞു തപോവേഷം ധരിക്കുന്നതു്, തപസ്സു മുറുകിവന്നപ്പോൾ ശിവന്റെ മനസ്സിളകുവാൻ തുടങ്ങിയതു്, വൃദ്ധമുനിയും പാൎവ്വതിയും തമ്മിലുള്ള സംഭാഷണം, പാൎവ്വതി തപസ്സു മതിയാക്കി പോകുന്നതു് എന്നീ ഭാഗങ്ങളും തൃതീയഖണ്ഡത്തിൽ ഓഷധിപ്രസ്ഥവൎണ്ണന, പുരവാസികളുടെ സംഭാഷണം, മേനയോടുള്ള അരുന്ധതീവചനം, വിവാഹത്തിന്നുള്ള ഭഗവാന്റെ എഴുന്നള്ളത്തു മുതലായ ഭാഗങ്ങളും ഈ കൃതിയിൽ സാരസ്യംകൊണ്ടു മുന്നിട്ടു നില്ക്കുന്ന സന്ദൎഭങ്ങളാകുന്നു.

ശബ്ദധാടിയെക്കുറിച്ചു നോക്കുമ്പോൾ അനുപ്രാസം മുതലായ ശബ്ദാലങ്കാരത്തിൽ കവിക്കുള്ള പ്രതിപത്തിക്കും സാമൎത്ഥ്യത്തിന്നും ഈ ഗ്രന്ഥത്തിലെ ഏതു ഭാഗവും ഉദാഹരണമാണെന്നു കാണാം.

> "അദ്രിരാജന്യൻ ധന്യൻ ചിദ്രസായനം പിബൻ
> ക്ഷുദ്രസംസാരഭ്രമനിദ്രയും കളഞ്ഞേവം
> ഹൃദ്രുജാദരിദ്രാണൻ മുദ്രസാദരിദ്രാണൻ
> ഭദ്രകാമിനീമറിഞ്ഞുദ്രസം കൃപ്പി വാഴ്ത്തി" (ഭാഗം 38)

ഈ വരികളിൽ ദ്ര എന്ന അക്ഷരം ആവൎത്തിച്ചിട്ടുള്ളതു സൂക്ഷിച്ചു നോക്കുക. ഇതുപോലെയുള്ള അക്ഷരാവൃത്തി ഇതിൽ പ്രായേണ എല്ലാ സ്ഥലങ്ങളിലും കാണാം. എന്നാൽ അക്ഷരാവൃത്തിയിലുള്ള ഭ്രമംകൊണ്ടു് രചനയ്ക്കു് ഒട്ടും ദോഷം തട്ടീട്ടില്ല. രചന അല്ലെങ്കിൽ രീതി രസത്തെ ആശ്രയിച്ചാണിരിക്കുന്നതെന്നു പറയേണ്ടതില്ലല്ലോ. ശൃംഗാരാദികളായ രസങ്ങൾ വ്യഞ്ജിക്കുന്ന സ്ഥലങ്ങളിൽ മാധുൎയ്യാദികളായ ഗുണങ്ങളെ വ്യഞ്ജിപ്പിക്കുന്ന അക്ഷരങ്ങളോടു കൂടിയതായിരിക്കണം പദ

രചന. അങ്ങനെയല്ലാതെ വരുന്നതു രചനയിൽ പ്രധാനമായ ഒരു ദോഷമാണു്. ഈ ഗീതപ്രബന്ധത്തിൽ രസാനുഗുണമല്ലാത്ത പദരചന വളരെ ദുർല്ലഭമെന്നുതന്നെ പറയാം.

"കാറൊളികാന്തിയും കൂരിരുൾക്കൂന്തലും
ഭൂരികാരുണ്യധാരാളം കടാക്ഷവും
ചാരുമന്ദഹാസമെന്നിവ കണ്ടങ്ങു
പാരമാനന്ദിച്ചു നിന്നോരളവഹോ
ക്രൂര ശാസിച്ചിട്ടു ദൂരത്തു പോന്നു നാം"

"നീരദശ്യാമളകോമളഗാത്രിയെ
മാറിലെടുത്തുചേർത്താദരാമലിച്ചുടൻ
പാരം ചുരന്ന മുലകൊടുത്താനനം
ചാരുസ്മിതം കണ്ടിരുന്നിതു മേനയും" (ഭാ. 70-71)

ഇവിടത്തെ മധുരപദാകലിതമായ രചന വാത്സല്യത്തിന്നു് എത്ര യോജിച്ചിരിക്കുന്നു എന്നു നോക്കുക. കാൽച്ചിലമ്പുകളുടെ വർണ്ണനയിൽ,

"അച്യുതസോദരി ദുശ്ച്യവനാർത്ഥിതം
ത്തച്ഛവിക്കൊൾകയാൽ തച്ഛിരോപാസിതാ
വഞ്ച്യമല്ലെന്നു വച്ചുച്ചൈരതാദരി-
ച്ചച്യുതനെക്കൊണ്ടണിയിച്ചു പാദദ്വയേ
ഉച്ചൈസ്തരോദ്യത്തദച്ഛച്ഛവിച്ഛടാ-
ഗുച്ഛച്ഛുരണാരണച്ചാരുചാരിണീ
വിശ്വം തണുപ്പിച്ചു വിജ്വരമാക്കിനാ-
ളാശപാസവും വന്നു നിർജ്ജരാണാം തദാ." (ഭാ. 101)

എന്നതിൽ വ്യഞ്ജിക്കുന്നതു ഉത്സാഹമാണു്. അതനുസരിച്ചു രചനയും ഉജ്ജ്വലമായിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ. തൃതീയഖണ്ഡത്തിലുള്ളപോലെ ഇത്ര സുഖമായി കളകാഞ്ചി

വൃത്തം അധികമാരും ഉപയോഗിച്ചു കണ്ടിട്ടില്ല. കളകാഞ്ചിയിലെ ഈരടികളിൽ രണ്ടു പാദത്തിനും പ്രഥമാക്ഷരസാമ്യം വേണം. ലഘുക്കളും ഗുരുക്കളുമായ അക്ഷരങ്ങളുടെ സമ്മേളനത്തിൽ നല്ലവണ്ണം ഓരായം ചേൎന്നുവരികയും വേണം. താഴെ ഉദ്ധരിക്കുന്ന സ്തുതിയിൽ ഈ ഗുണങ്ങൾ എത്ര ഭംഗിയായി ഇണങ്ങിയിരിക്കുന്നു എന്നു നോക്കുക:—

"ജയ ജനനി! ജഗദുദയഭരണഹരണേക്ഷണേ!
ജംഗമാജംഗമബ്രഹ്മവിദ്യാമയി!
ജയ ജനനി! ശിവകമനി! ജയ ഭഗവതീ! ശിവേ!
ജന്തുസന്താനസന്തോഷചിന്താമണേ!
തവ ഭവതു പരമശിവനിനി മുഴുവനിഷ്ടദൻ
താരകബ്രഹ്മശരച്ചന്ദ്രചന്ദ്രികേ!
ജനനി! തവ മഹിമയിതു ജഗതി തതമെങ്കിലും
ജന്മാദി ഞങ്ങൾക്കുവേണ്ടി വേണ്ടീ തവ
ശരണമിഹ തവ ചരണയുഗളമിതു മാദൃശാം
ശങ്കരാലങ്കാരശൃംഗാരശൃംഖലേ!" (ഭാ. 302-303)

അൎത്ഥപ്രൌഢിയിൽ ഈ പ്രബന്ധം തുലോം സമുന്നതമായ ഒരു സ്ഥാനമാണലങ്കരിക്കുന്നതു്. ഏതിനെപ്പററി വൎണ്ണിക്കുമ്പോഴും കവി അബാലിശങ്ങളായ ആശയങ്ങളെ ധാരാളം ആവിഷ്കരിച്ചിട്ടുണ്ടു്. അവയിൽ മിക്കതും അന്യകവികളാൽ അചുംബിതങ്ങളുമാണു്. ബ്രഹ്മാവു ദേവേന്ദ്രനോടു ദക്ഷയജ്ഞത്തിൽ ദേവന്മാർ ശിവനു ചെയ്ത അപരാധത്തെപ്പററി പറയുന്നതു നോക്കുക:—

"പീഡയാ നിങ്ങളോടുകൂടെ ഞാൻ പുറപ്പെട്ടു
തേടിച്ചെന്നീഡിച്ചീശനാടോപം വാടിച്ചതു-
മാടിന്റെ താടി ഭൃഗു മോടിക്കു മേടിച്ചതും
മിത്രനേത്രത്താൽ ഭഗനിത്രനാൾ കാണുന്നതും

വക്രത്വവും പൊന്തിപ്പൂഷാ സത്രപാ മേവുന്നതും
ഒട്ടൊഴിയാതെ പാൎത്താൽ കഷ്ടമഗൎമ്മദോഷം" (ഭാ. 11)

ഇതിൽ ഭൃഗു വീരഭദ്രാദികൾക്കെതിരായി ഹോമം ചെയ്തതും, ഭഗൻ കണ്ണുകൊണ്ടു സൂചന ചെയ്തതും, പൂഷാവു പരിഹസിച്ചു പല്ലിളിച്ചു കാട്ടിയതുമായ അപരാധങ്ങൾക്കു പകരം അവയാലുണ്ടായ ഫലങ്ങളെ പറഞ്ഞതുകൊണ്ട് ആ അപരാധങ്ങൾ പതിന്മടങ്ങു ഗൌരവമുള്ളവയാണെന്നു തോന്നുന്നുണ്ട്. പാൎവ്വതിയുടെ വിദ്യാഭ്യാസത്തെ വൎണ്ണിക്കുന്നതിൽ,

"ചൊല്ലിക്കൊടുക്കേണമേകവാരം തദാ
കില്ലില്ലവൾക്കു പഠിയുമതപ്പൊഴേ;
ഇല്ലാ മറവിയും സംശയലേശവും
കല്ലിന്മേലുള്ള കീററിന്നതു തുല്യമാം.
കേൾപ്പാൻ കൊതിപ്പവൾ കേട്ടാൽ ഗ്രഹിച്ചുകൊ-
ണ്ടോൎപ്പവൾ താനേ വികല്പവും തീൎപ്പവൾ;
താല്പൎയ്യവുമതിൻ തത്വവും കാണ്മവൾ;
നൈഷ്ഫല്യമെങ്ങു തദഭ്യാസസമ്പദാം?" (ഭാ. 80)

എന്നു പറഞ്ഞിരിക്കുന്നു. ഇവിടെ ശ്രവണം, ഗ്രഹണം, ധാരണം, വിജ്ഞാനം, ഊഹം, അപോഹം, തത്വം എന്നിങ്ങനെ ശാസ്ത്രപ്രസിദ്ധങ്ങളായിട്ടുള്ള അഭ്യാസഗുണങ്ങൾ പാൎവ്വതിക്കുണ്ടായിരുന്നു എന്നാണ് കാണിച്ചിട്ടുള്ളതു്. ഈ അഭ്യാസഗുണങ്ങൾ ഉണ്ടെന്നു പറയുന്നതിന്നു പകരം അവയുടെ ഫലത്തെ പ്രസ്താവിച്ചിട്ടുള്ളതിനാൽ വിവക്ഷിതമായ അൎത്ഥം വളരെ അധികം വ്യക്തമായി മനസ്സിൽ പതിയുന്നുണ്ട്. പാൎവ്വതിയുടെ അംഗവൎണ്ണനയിൽ കവി മററു കവികൾ തീരെ സ്പൎശിച്ചിട്ടില്ലാത്തവയായ പല ആശയങ്ങളും ഉല്ലേഖങ്ങളും പ്രകടിച്ചിട്ടുണ്ട്. കേശവൎണ്ണന ഇങ്ങനെയാണ്:—

"നേർവരാമെയ്യിൽ നിന്നാൽ പറഞ്ഞാലെന്തു
കാർവരാനമ്മോടു നേരിനെന്നോർത്തവൻ
ദിഗ്ജയം ചെയ്യുതിനിപ്പുറയും മാനസേ
വച്ചു സന്നാഹവും നിശ്ചയം നിശ്ചലം
കാർഷ്ണ്യമെഴും കചം തുഷ്ണീമിവ സ്വയം
പാർഷ്ണിസംശോധനം ചെയ്തു നിത്യന്തനം" (ഭാ. 87)

ഇതിൽ തലമുടി കാൽമടമ്പിൽ ഇഴഞ്ഞു എന്നാണ് പ്രതിപാദ്യമായ അത്ഥം. അതിനെ പാർഷ്ണിസംശോധനം ചെയ്തു എന്നിങ്ങനെ ശ്ലിഷ്ടമായിട്ടാണ് പറഞ്ഞതു്. ഒരേ ശബ്ദംകൊണ്ടു രണ്ടത്ഥങ്ങളെ പറഞ്ഞാൽ അവയ്ക്കു് അഭേദം കല്പിക്കണമെന്നാണ് ആലങ്കാരികസമയം. ആകയാൽ തലമുടി പാർഷ്ണിയിലുള്ള ശത്രുവിനെ അമക്കുകയാണോ ചെയ്തതെന്നു തോന്നും എന്നൽപ്രേക്ഷിച്ചിരിക്കുന്നു. വിജിഗീഷുവായ രാജാവു ദിഗ്ജയത്തിന്നു പോകുമ്പോൾ പിൻഭാഗത്തുടെ വന്ന് ആക്രമിക്കുന്ന ശത്രുവിനെ പാർഷ്ണിഗ്രാഹൻ എന്നു പറയുന്നു. നേരിട്ടുനിന്നാക്രമിക്കുവാൻ ശക്തിയില്ലായ്കയാൽ തഞ്ചം വരുമ്പോൾ എതിക്കുന്ന പാർഷ്ണിഗ്രാഹനെ അമക്കേണ്ടതു വിജിഗീഷുവിൻെറ കത്തവ്യമാണ്. പ്രകൃതത്തിൽ 'കാർഷ്ണ്യമെഴും കചം' ദിഗ്ജയത്തിന്നു (ദിക്കുകളിൽ കാർഷ്ണ്യംകൊണ്ടു തന്നോടു കിടപിടിക്കുന്ന എല്ലാവസ്തുക്കളേയും ജയിക്കുന്നതിന്നു) പുറപ്പാടാണ്. അപ്പോൾ നേരിട്ടെതിക്കുവാൻ ശക്തിയില്ലാത്ത കാർ പാർഷ്ണിഗ്രാഹനായി വന്നേക്കുമോ എന്നു ശങ്കിക്കേണ്ടതുണ്ടല്ലോ. തലമുടിക്കുള്ള 'പിന്നിൽത്തുങ്ങിയിഴയുക' എന്നുള്ള അവസ്ഥയെ പാർഷ്ണിസംശോധനമായി ഉൽപ്രേക്ഷിച്ചിരിക്കുന്നതു് എത്രയും ചതുരമായിരിക്കുന്നു. കാമദേവൻെറ മോഹനാസ്ത്രമേററപ്പോൾ ശിവന്നുണ്ടായ ഭാവഭേദത്തെ ഇങ്ങനെ കവി വർണ്ണിച്ചിരിക്കുന്നു:—

"മുന്നിലിരുന്ന സനകാദികളില്ല-
മെന്നോ പിശാചങ്ങളേയെന്നൊരീഷ്യയായ്.
അന്യായമെന്നു തോന്നിച്ചു തപസ്യയെ-
പ്പിണ്യാകമെന്നു തോന്നിച്ചിതദ്വൈതവും.
വന്യാനിവാസം കമന്യാ വിയോഗമെ-
ന്നന്യാദൃശം ബഹു പിന്നെയും തോന്നിച്ചു.
പൂൎണ്ണോസ്മ്യഹം; ഗതാ തന്വീ വിഹായ മാം;
ചൂൎണ്ണോസ്മി; മാമകം ധൈൎയ്യം മനോഭവഃ;
ഈശോസ്മ്യഹം; ക്വ സാ മൽപ്രാണനായികാ;
ക്ലേശശാഽസ്മിതാ; ഹന്ത വീതോസ്മി കാന്തയാ;
സന്യാസി ഞാൻ; ശുഭകന്യാ ക്വ ലഭ്യതെ?"
(ഭാ. 143-144)

ഇതിൽ ഒരു സന്യാസിക്കു ചേൎന്നതും ഒരു വിരഹിക്കു യോജിച്ചതുമായ വിവിധചിന്തകൾ പരമശിവന്റെ ഹൃദയത്തിൽ കിടന്നു സംഘൎഷണം ചെയ്തു എന്നു കാണിച്ചിട്ടുള്ളതു് എത്ര ഹൃദയംഗമമായിരിക്കുന്നു. ശിവൻ ഒരു വൃദ്ധമുനിയുടെ വേഷം ധരിച്ചു തപസ്വിനിയായ പാൎവ്വതിയെ പരീക്ഷിക്കുവാൻ ചെന്നു് ശിവനെക്കുറിച്ചു പല നിന്ദാവചനങ്ങളും പറയുന്ന ഭാഗം ഈ ഗ്രന്ഥത്തിൽ കവിതാഗുണംകൊണ്ടു വളരെ മുന്നിട്ടു നില്ക്കുന്ന ഒന്നാണു്. വൃദ്ധമുനിയുടെ ശിവനിന്ദകൾക്കു പാൎവ്വതി ലക്ഷണകൊണ്ടു വിപരീതാൎത്ഥത്തെ തോന്നിക്കുമാറു് ഇങ്ങനെ പറയുന്നു:—

"സാധു വൈദുഷ്യം സമാധിവശ്യം മുനേ!
ശോധിതം മാനസം; ബോധവും വന്നു മേ.
വാതിച്ചവൎക്കുമുള്ളാധിപ്രമാൎജ്ജനം
സാധിപ്പതിന്നിതോ നീതിപ്രകാശനം!
ബോധിച്ചു ഞാനിതെൻ ചേതസ്സിലെത്രയു-
മോതിക്കവെനസ്മദാദിക്കു നന്നു നീ!

പ്രീതിക്കിതോ വഴി ജാതി; മധുതെണ്ടി-
നീതിപ്പുവത്തനേ കാ തത്ര ഭംഗിപോൽ?
ഏതത്ത്വദീരിതമോദ്ദൃത്യ കേട്ടോരെൻ
കാതെത്ര നന്നഹോ വേദത്രയസ്മൃതി-
രോചിഃപ്രകാശ്യമല്ലാത ശിവതത്വ-
വീതിപ്പെരുമരം ദ്വൈതഭ്രമമയം
തോതിൽ പ്രമാണിച്ചു നീ തത്ര നുലിട്ടു;
ഭേദിപ്പതിന്നു ഞാൻ വീതപ്രയോജനം
വാദിപ്പതാർ പ്രതിവാദിപ്പരത്തിയ-
ങ്ങോതിപ്പറയുന്ന വൈദുഷ്യവാദ്ധിനാ?" (ഭാ. 215-216)

ഇതിലെ അർത്ഥകല്പന വിമർശനരസികന്മാരെ രസിപ്പിക്കുവാൻ മതിയായിട്ടുള്ളതാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

അലങ്കാരപ്രയോഗത്തിൽ ഗിരിജാകല്യാണത്തിന്റെ കർത്താവു് ഒട്ടും ലുബ്ധു കാണിക്കുന്നവനല്ല. ശബ്ദാലങ്കാരങ്ങളും അർത്ഥാലങ്കാരങ്ങളും യഥാസ്ഥാനം അതിമനോഹരമായി പ്രയോഗിക്കുന്നതിൽ ഇദ്ദേഹം ഏററവും നൈപുണ്യം കാണിച്ചിട്ടുണ്ടു്. ഹിമവാൻ മാനസസരസ്സിൽ 'കല്പകവല്ലീപുഷ്പതല്പശായിതകായ'മായ കന്യാരത്നത്തെ കണ്ടു വിചാരിക്കുന്നു.:—

"എന്നപ്പാ! നന്നേ നന്നൊരുണ്ണിപ്പെണ്ണിന്റെ രൂപം
വർണ്ണിപ്പാനാരാലാവൂ കണ്ണിപ്പോൾ കണ്ണായി മേ;
ചന്ദ്രബിംബായുതാഭം സുന്ദരമുഖാംബുജം
കുന്ദമന്ദാരോദാരമന്ദഹാസാലംകൃതം;
ചാരുപാദങ്ങൾ കണ്ടു തീരു ഞാനുരചെയ്യാം
പാരിജാതങ്ങളെല്ലാം ക്രൂരജാതികൾ പാരിൽ.
പാരിജാതങ്ങളെന്നാൽ മേരുജാതങ്ങളെന്നാം
മേരുജാ താനേപോയി തീരുമെന്നാധിശേഷം"
(ഭാ. 35-36)

ഇതിലെ ശബ്ദഭംഗിയും അലങ്കാരശോഭയും സഹൃദയഹൃദയത്തെ ആഹ്ലാദിപ്പിക്കുവാൻ മതിയായവയാണെന്നു നിസ്സംശയം പറയാം. കാർത്തികമാസത്തിലെ പൌർണ്ണമാസിയിൽ ഗൌരീദേവി തിരുവവതാരം ചെയ്തപ്പോഴത്തെ അവസ്ഥയെ പറയുന്നു:—

"രാത്രിന്ദിവമന്നു ക്രൂരിരുൾക്കൂട്ടങ്ങ-
ളിത്രിലോകത്തിലിരുന്നുകൂടായ്കയാൽ
ആർത്തിയെയുള്ളിലൊളിച്ചുവച്ചുംകൊണ്ടു
തുത്തു തുടച്ചപ്പോഴിഞ്ഞോടി വാങ്ങിച്ചിരാ
ത്തൊരുമിച്ചു തന്നാശ്രയം കാണാഞ്ഞു
ദൈത്യജനത്തിൻ മനസ്സിലകംപുക്ക;
പാൽത്തിരപോലെ പരമേശ്വരിയുടെ
കീർത്തികൾ ചെന്നങ്ങലച്ചിതവിടെയും" (ഭാ. 68-69)

ഇവിടെ ഇരുൾനിരകൾ ത്രൈലോക്യത്തിൽ നിന്നൊഴിച്ചു ദൈത്യഹൃദയത്തിൽ അഭയം പ്രാപിച്ചുവോ എന്നു തോന്നും എന്നുള്ള ഉൽപ്രേക്ഷ തുലോം ഹൃദ്യമായിരിക്കുന്നു. എന്നാൽ പരമേശ്വരിയുടെ കീർത്തി ദൈത്യഹൃദയത്തിൽ ചെന്നലച്ച് അവിടെയുമുള്ള അന്ധകാരത്തെ അകററിയോ എന്നു തോന്നുമെന്ന ഉൽപ്രേക്ഷ മറേറതിനേക്കാൾ ഒരുപടികൂടി മേലെ അല്ലയോ എന്നു സംശയം തോന്നുന്നു. ആരബ്ധയൌവനയായ പാർവ്വതീദേവിയുടെ കേശാദിപാദാന്തവർണ്ണനത്തിൽ അതിസുന്ദരങ്ങളായ അനേകം അലങ്കാരങ്ങളെ കവി വിന്യസിച്ചിട്ടുണ്ട്. തോടയുടെ വർണ്ണന ഇങ്ങനെയാണ്:—

"പാടവമാർന്നവാൻ പേടവാടീവിടൻ
കേടകന്നാനനാപേടകൃത്യം ശശീ
ഈടണഞ്ഞങ്ങിരുപാടും പ്രതിമൂർത്തിയായ്,
തോടയെന്നോ നിനച്ചീടുവോർ കേചിതം"(ഭാ. 88-89)

ഇതു തോടയല്ലാ എന്ന് അത്ഥംകൊണ്ടു നിഷേധിച്ചു മുഖത്തിന്നു ചേടകൃത്യം വഹിച്ചു ശശിയുടെ രണ്ടു ശരീരങ്ങളാണെന്നു പറകയാൽ ഇതിൽ അപഹ്നുതി അലങ്കാരം. അതിൻെറ ഭംഗി ഒന്നു വേറെയാണെന്നു സഹൃദയന്മാർ സമ്മതിക്കും.

"പത്മരാഗം പതുപ്പിച്ചുതുകൊണ്ടതി-
വിസ്മയനീയമളുക്കു നിമ്മിച്ചതിൽ
പീയൂഷസാരാംശമീശഭോഗ്യം വച്ചു
ഭ്രൂയസാ യത്നേന രക്ഷിച്ചു മന്മഥൻ
ആയതേ ദേവിതന്നോഷ്ഠങ്ങളെന്നുപ-
ഗീയതേ ലോകേന മോഹാന്ധചേതസാ;
ഛേദ്യവിധി നിജശാസ്ത്രത്തിലുണ്ടതിൻ
കത്താക്കളായിട്ടു മുക്താമണികളെ
ദത്താക്കിവച്ചതുമെത്രയും ചേന്നിതു
ചിത്തജനെന്നിയാക്കിത്തരം കൌശലം?" (ഭാ. 90-91)

ഇതിൽ ദേവിയുടെ ഓഷ്ഠങ്ങളെ അത്ഥംകൊണ്ടു നിഷേധിച്ചു പരമശിവന്നനുഭവിക്കുവാനുള്ള പീയൂഷസാരം വെച്ചുസൂക്ഷിക്കുവാൻ കാമദേവൻ പത്മരാഗം പതുപ്പിച്ചുണ്ടാക്കിയ അളുക്കാണെന്നു പറകയാൽ അപഹ്നുതി അലങ്കാരം. ആ അളുക്കു പൊട്ടിക്കുവാനുള്ള ഛേദ്യവിധി (ദന്തച്ഛേദ്യം മുതലായതു്) കാമശാസ്ത്രത്തിലുണ്ടു്. ഛേദ്യകത്താക്കളായിട്ടു മുക്താമണികളെ കാമൻ ദത്തെടുക്കുകയും ചെയ്തു. മുക്താമണികൾ എന്നതിന്നു മുത്തുകളായിട്ടദ്ധ്യവസാനം ചെയ്യപ്പെട്ട ശിവൻെറ ദന്തങ്ങളെന്ന് അത്ഥം ഗ്രഹിക്കണം. ഇതിലെ അലങ്കാരകല്പന കാമദേവൻെറ അളുക്കുനിമ്മാണംപോലെതന്നെ അതിവിസ്മയനീയമായിട്ടുണ്ടെന്നു നിരൂപകന്മാക്കു കാണുവാൻ കഴിയുന്നതാണു്. പാവ്വതിയുടെ തപസ്സു മുറുകിവന്നപ്പോൾ കാമദേവൻ ശിവനെ തജ്ജനംചെയ്യാൻ തുടങ്ങിയതായി വണ്ണി

ക്കുന്ന ഭാഗം അതിമനോഹരമായ രൂപകാലങ്കാരത്തിനു മകുടോദാഹരണമാകുന്നു. സൎവ്വരാലും അധൃഷ്യനായിരുന്ന പരമശിവനെ മദംപൊട്ടി അദമ്യനായിത്തീൎന്ന ഗജേന്ദ്രനായും കാമദേവനെ ആ ഗജേന്ദ്രന്റെ പാപ്പാനായുമാണു് കവി രൂപണം ചെയ്തിരിക്കുന്നതു്. മദത്തിന്റെ ഉൽക്കടാവസ്ഥയിൽ ഗജേന്ദ്രൻ പാപ്പാനെ അടുക്കുവാൻ സമ്മതിക്കയില്ല. കുറെ കഴിഞ്ഞു് മദം കുറഞ്ഞുതുടങ്ങുമ്പോൾ പാപ്പാൻ അടുത്തുചെന്നു് തൎജ്ജനം ചെയ്തുതുടങ്ങും. അങ്ങനെയുള്ള അവസ്ഥയിലിരിക്കുന്ന ഒരു ഗജേന്ദ്രനായി ശിവനെ രൂപണം ചെയ്തതിൽ കവി നല്ല കലാകൌശലം പ്രകടിപ്പിച്ചിരിക്കുന്നു. പാൎവ്വതിയുടെ തപസ്സുകണ്ടു പരമശിവൻ അവളുടെ സ്തനങ്ങളിൽ വല്ക്കലം പ്രവേശിച്ചതു് തന്റെ ഉള്ളിലുള്ള കളങ്കത്തെ പറഞ്ഞുധരിപ്പിക്കുവാനാണോ എന്നു തോന്നുമെന്നും രത്നാഭരണങ്ങൾ ദേഹത്തിൽനിന്നു പോയതു് സ്വഭാവസുന്ദരമായ ദേഹത്തിന്നു് അവയെക്കൊണ്ടു കാൎയ്യമില്ലെന്നും താൻ ദീനജനങ്ങളിൽ അനുകമ്പയില്ലാത്തവനാണെന്നു ദിഗന്തരങ്ങളിൽ അറിയിക്കുന്നതാവശ്യമാണെന്നും വിചാരിച്ചിട്ടാണോ എന്നു തോന്നുമെന്നും ഉൽപ്രേക്ഷിച്ചിരിക്കുന്നു. ഈ ഫലോൽപ്രേക്ഷകളുടെ സ്വാരസ്യം ഒന്നു വേറെത്തന്നെയാണു്. ഇങ്ങനെ നോക്കിയാൽ ഇതിലുള്ള അലങ്കാരങ്ങളുടെ ഭംഗിയെ ഒന്നു ദിഗ്ദൎശനം ചെയ്വാൻപോലും സാദ്ധ്യമല്ല.

ഗിരിജാകല്യാണത്തിൽ അംഗിയായ രസം ശൃംഗാരമാണെന്നു പറയേണ്ടതില്ലല്ലൊ. പാൎവ്വതീപരമേശ്വരന്മാൎക്കു പരസ്പരാലംബനമായിട്ടുള്ള രതിയാണു് അതിന്റെ സ്ഥായിഭാവം. സതീദേവിക്കു ശിവനെ ആലംബിച്ചു പൂൎവ്വജന്മത്തിൽത്തന്നെ ഉള്ളതായ രതി "കാതരാക്ഷിയാം സതി" ദേഹത്യാഗത്തിനുശേഷം ശിവപാദത്തിൽ വിലയിച്ചതോടുകൂടി അന്തൎഹിതമായിച്ചമയുന്നു. ശിവന്നു സതീവിഷയമായിട്ടുള്ള രതിയും അദ്ദേഹം ഭാൎയ്യാവിയോഗത്താൽ വിരക്തനായി തപ

സ്സു ചെയ്വാൻ തുടങ്ങിയതോടുകൂടി അന്തൎഹിതമാകുന്നു. പിന്നെ ദേവേന്ദ്രൻ ചെയ്ത പൂജകൊണ്ടു പ്രസന്നയായ ദേവി “ഹിമവൽസുതയായി ക്രമവൎദ്ധിതയായിസ്സമവൎത്ത്യരിക്കു ഞാൻ പ്രമദാപദം കെട്ടി” എന്നു പറയുന്നതോടുകൂടി ആ അന്തൎഹിതമായിക്കിടക്കുന്ന രതി സ്വല്പമൊന്നു് ഉൽബുദ്ധമാകുന്നുണ്ടു്. തദനന്തരം ദേവി “കണ്ണടച്ചിരുന്നാളുമിന്ദുചൂഡന്റെ മുമ്പിൽ കന്യകാവേഷം പൂണ്ടു” നിന്നപ്പോൾ ശിവൻ

“വന്നതാരാരേരാമലേ! നിന്നതെന്തെടോ ദൂരേ
നിന്നുടൽ കാണാഞ്ഞെന്റെ കണ്ണുകൾക്കെത്ര ഖേദം”

എന്നു പറയുന്ന സന്ദൎഭത്തിൽ ശിവനു ദേവീവിഷയമായുള്ള രതിയും കുറഞ്ഞൊന്നു് ഉൽബുദ്ധമായി വരുന്നു. പിന്നെയും അതു പൂൎവ്വാവസ്ഥയെ പ്രാപിച്ചു് അദൃശ്യമാകയും ചെയ്യുന്നു. തദനന്തരം സതീദേവി ഹിമവാന്റെ പുത്രിയായവതരിച്ചു് ഓഷധിപ്രസ്ഥത്തിൽ വളൎന്നുവരുമ്പോൾ ആ രതിഭാവം ദേവീഹൃദയത്തിൽ ലയിച്ചു കിടക്കുന്നു. അതു പിന്നെ ഹിമവാന്റെ സന്നിധിയിൽ വച്ചു നാരദമഹൎഷിയുടെ വാക്കിൽനിന്നു ശിവൻ തന്നെ വിവാഹംചെയ്യുമെന്നു കേൾക്കുന്ന സമയത്തു മാത്രമാണു് ബഹിഃപ്രകാശിക്കുന്നതു്. ശിവന്റെ തപസ്സു്, കാമദഹനം മുതലായവ കേട്ടപ്പോൾ പാൎവ്വതിയുടെ ഉള്ളിൽ ഉള്ള രതിഭാവം ഉൽക്കടമായി പ്രകാശിക്കുന്നു. അപ്പോഴത്തെ അവസ്ഥയാണിതു്:—

“അദ്രികന്യയ്ക്കു സച്ചിദ്രസരൂപിണി-
ക്കെത്രയെല്ലാം പ്രകാരം വികാരം തദാ.
വിച്ചയും ചാൎച്ചയും നിശ്ചയഭാവവും
പൃച്ഛയിലിച്ഛയുമുച്ഛ്രിതലജ്ജയും.
ഉച്ചവൈവശ്യവും നിശ്വസിതം മുല-
ക്കച്ചയിലന്തരാ വിശ്ലഥീഭാവവും

കാർശ്യരോമാഞ്ചനൈരാശ്യമനോരാജ്യ-
കൈശ്യശൈഥില്യഘേന്മോദസമ്മോദാദി-
മിശ്രം സഖീമുഖേ തൃശ്രം കടാക്ഷവു-
മശ്രുപാതം മുഹുരശ്രുതിനാട്യവും
ശശ്വദുചിതബാല്യാശ്രിതചേഷ്ടയും
പ്രശ്രയഗാംഭീര്യവിശ്വാസദാർഢ്യവും
ഇത്യാദി ഭാവങ്ങൾ; മദ്ധ്യേ സഖിമാരി-
ലത്യാദരം; നിജബുദ്ധ്യാ വിവേചനം;
ദുഃഖമല്ലൊട്ടും സുഖമല്ല മോഹമ-
ല്ലുൾക്കാമ്പിലെന്തെന്നു തങ്കലില്ലാ പിടി.
പൊയ്യൊൾകതാമല്ല നില്പതൊട്ടമേ
കൈക്കലില്ലാ മനം തസ്കരൻ കൊണ്ടുപോയ്;
സൂക്ഷ്മത കൂടാതെ കാല്പലായി ദൃഷ്ടി:
ചിൽകലാകൌമുദി നിഷ്പലായിങ്ങനെ." (ഭാ. 166-167)

ശിവന്നു പാർവ്വതിയിലുള്ള രതിഭാവം കാമദഹനാനന്തരം രതിദേവിയുടെ സങ്കടവും വിഷ്ണു, ബ്രഹ്മാവ്, ദേവേന്ദ്രൻ മുതലായവരുടെ അപേക്ഷയും കേട്ട്, താൻ പാർവ്വതിയെ വിവാഹം ചെയ്യുന്നുണ്ട് എന്നു പറയുന്ന ഘട്ടത്തിൽ തെല്ലൊന്നു തെളിഞ്ഞു വശാവുന്നു. നാരദൻ പോയതിന്നുശേഷം പാർവ്വതി ശിവനെ ലഭിക്കുവാനുള്ള ഉപായമന്വേഷിച്ചു തപസ്സു തുടങ്ങുന്നു. തപസ്സു ക്രമത്തിൽ ക്രമത്തിൽ മുറുകി വന്നപ്പോൾ ശിവൻ

"ചീരം ധരിച്ചു തൻ ദാരങ്ങളെന്നോർത്തു
പാരം കലങ്ങി വികാരം ബഹു പൂണ്ടു"

തപസ്വിനിയായ പാർവ്വതിയെക്കാണുവാൻ ഗൌരീശിഖരത്തിൽ എഴുന്നള്ളുന്നതോടുകൂടി രതിഭാവം ബഹിഃപ്രകാശിച്ച് ഉൽക്കടാവസ്ഥയെ പ്രാപിക്കുന്നു. പിന്നെ പാർവ്വതിയുമായു

ണ്ടായ ദീർഘസംഭാഷണത്തിന്നുശേഷം താൻ സ്വീകരിച്ചിരുന്ന വൃദ്ധമുനിവേഷം വെടിഞ്ഞു സ്വന്തരൂപമവലംബിച്ചു ദേവിയുടെ മുമ്പിൽ പ്രത്യക്ഷീഭവിച്ച്,

"അത്ഭുതശൃംഗാരപൊൽപ്പുത്താകേ! ശൃണു
ത്വൽപിതാ ത്വാമെനിക്കർപ്പിതവാൻ ധിയാ
ത്വൽപ്രണയം മയി മൽപ്രണയം ത്വയി
സ്വല്പമല്ലിത്തരം കല്പനയാരുടെ?
..............................
സാദരമെന്നിൽ നീ ചെയ്ത തപസ്സിനാൽ
ക്രീതനായ് പ്രീതനായ് ദാസനായേൻ തവ" (ഭാ. 220)

എന്നു പറയുന്നതോടുകൂടി ശിവന്റെ രതിഭാവം ഉള്ളിലൊതുങ്ങാതെ വാഗ്രൂപേണ പുറത്തേയ്ക്കു പ്രകാശിക്കുന്നു. അപ്രകാരം പ്രത്യക്ഷീഭവിച്ച ഭഗവാനെക്കണ്ടപ്പോൾ കമ്പസ്വേദരോമാഞ്ചാദികളായ സാത്വികഭാവങ്ങൾക്കു വിധേയയായി,

"കേൾ മമ തോഴി! കാൺ മേ മനോനാഥനെ-
ത്തുമയിൽ നീയെനിക്കാമല്ല നാണമാം"

എന്നു ഭ്രൂചലനംകൊണ്ടു തോഴിയോടു പറയുന്നതോടുകൂടി പാർവ്വതിയുടെ രതിഭാവവും പരമകാഷ്ഠയിലെത്തുന്നു. തപോവനത്തിൽവച്ചു പാർവ്വതീപരമേശ്വരന്മാർതമ്മിൽ പിരിഞ്ഞതിനു ശേഷം രണ്ടുപേരുടേയും രതിഭാവം നാൾതോറും വളൎന്നുവളൎന്നു വരികയും, ഒടുവിൽ ഹിമവൽപുരത്തിൽവച്ചു ബ്രാഹ്മവിവാഹത്തിലെ വിധിയനുസരിച്ചു ശിവൻ ശ്രീപാർവ്വതിയെ വിവാഹം ചെയ്തു കൈലാസത്തിലേയ്ക്കു കൊണ്ടുപോകുന്നതോടുകൂടി ഫലിതമായിത്തീരുകയും, കൈലാസത്തിലെ ഭോഗപുരിയിൽ ഭഗവാൻ പാർവ്വതീസംയോഗസൌഖ്യം അനുഭവിക്കുന്നതോടുകൂടി തെളിഞ്ഞുവിളങ്ങി 'ചകചകാ'യമാനമായ

ചമൽക്കാരാതിശയമുള്ളവാക്കി വായനക്കാരുടെ മനസ്സിനെ അഭൌമമായ ആനന്ദത്തിൽ ആറാടിക്കുകയും ചെയ്യുന്നു.

ഭാഷാവിമൎശനം

ഗിരിജാകല്യാണത്തിലെ ഭാഷ സാധാരണ സമ്പ്രദായത്തിൽനിന്നു തുലോം വ്യത്യസ്തമാണു്. മലയാളവും സംസ്കൃതവും ഇടകലൎത്തി പ്രയോഗിക്കുക എന്നതു ഭാഷാസാഹിത്യത്തിൽ മണിപ്രവാളകവികൾ മാത്രമല്ല കിളിപ്പാട്ടു മുതലായവയുടെ കൎത്താക്കന്മാരും അംഗീകരിച്ചിട്ടുള്ള ഒരു രീതിയാണല്ലോ. മണിപ്രവാളകൃതികളിലുള്ള ഭാഷാസംസ്കൃതയോഗവും കിളിപ്പാട്ടു മുതലായവയിലുള്ള ഭാഷാസംസ്കൃതപ്രയോഗവും തമ്മിൽ ചില ധൎമ്മങ്ങളെക്കൊണ്ടു ഭിന്നമായിരുന്നിരിക്കിലും ഭാഷാപദങ്ങളും, സംസ്കൃതപദങ്ങളും കൂടിച്ചേരുക എന്ന അംശത്തിൽ ഭിന്നമല്ല. എഴുത്തച്ഛൻ മുതലായവരുടെ കിളിപ്പാട്ടുകളിൽ സംസ്കൃതപദങ്ങൾ സുലഭമായി പ്രയോഗിച്ചിട്ടുണ്ടു്. എന്നാൽ ഗിരിജാകല്യാണത്തിലെപ്പോലെയുള്ള ഭാഷാസംസ്കൃതപദപ്രയോഗം മററു കൃതികളിൽ കാണുവാൻ പ്രയാസമാകുന്നു.

പഴയ ചമ്പുക്കളിലും മററും അപൂൎവ്വമായി പ്രയോഗിച്ചു കണ്ടിട്ടുള്ളവയും ഗ്രാമീണജനങ്ങളുടെ സംഭാഷണത്തിൽ ഉപയോഗിച്ചുവരുന്നവയുമായ കലൎപ്പില്ലാത്ത ഭാഷാപദങ്ങളും ഉൽകൃഷ്ടസംസ്കൃതകവിതകളിൽ മാത്രം കാണാവുന്ന ഗഹനങ്ങളായ സംസ്കൃതപദങ്ങളും ഈ ഗീതപ്രബന്ധത്തിൽ ധാരാളമുണ്ടു്. പിണി, അങ്കി, വിച്ചു, പാഴ്, തണ്മ, ആണ്മ, തീൎമ്മ, പെണ്മ, മിടമ, പൂതൽ, കീററ്, കുഴ, മേനി, ഒച്ചു, പാഴി, കന്നി (കന്യക), തൊല്ലു, വില്ലുകം, വല്ലന്തി, പിടി, കിക്കിളി, പേച്ചു്, എന്നു തുടങ്ങിയ പദങ്ങൾ ഇതിൽ സുലഭമായുണ്ടു്. വാടിക്കുക, വീളുക, അഴകാക്കുക, ഇരുന്നാള്ളുക, നെണ്ണിനെണ്ണി, ഇപ്പാലെ, ഇപ്രായം, ആചാരം പടിക്കുക, മുകക്കുക, പഞ്ഞിപ്പുഞ്ഞി, തുണ്ണുതുടച്ചു്, എന്നിട്ടു് (എന്നു കരുതി), തിരുമുടിയിറ

ക്കുക, തിരുറയ്ക്കുക, തൺപെടുക, പുൺപെടുക, നണിച്ച്, കോലിടുക, ശാസ്ത്രം പടിക്കുക എന്നു തുടങ്ങിയ പ്രയോഗങ്ങളും കോളേ, അച്ഛോ, അപ്പാ എന്നു മുതലായ വ്യാക്ഷേപകങ്ങളും കാണ്മൻ, വാരും, ക്രീടുവൻ ഇത്യാദി പ്രയോഗങ്ങളും ഇതിൽ ഉണ്ട്. പദങ്ങളുടേയും പ്രയോഗങ്ങളുടേയും രീതി കൊണ്ടു നോക്കുമ്പോൾ ഇതിലെ ഭാഷയ്ക്കു പഴമയെപ്പോലെ പുതുമയും ധാരാളമുണ്ടെന്നു പറയാം.

സംസ്കൃതപദപ്രയോഗത്തെപ്പററി നോക്കുമ്പോൾ ഈ പ്രബന്ധത്തിൽ അന്യഗ്രന്ഥങ്ങളിലില്ലാത്ത ഒരു സമ്പ്രദായമാണ് കവി അംഗീകരിച്ചിട്ടുള്ളതെന്നു കാണാവുന്നതാകുന്നു. സംസ്കൃതപദങ്ങൾ ഭാഷാപദങ്ങളോടു യോജിപ്പിച്ചു ചേർക്കുക മാത്രമല്ല ഇദ്ദേഹം ചെയ്തിട്ടുള്ളത്. കേവലസംസ്കൃതമയമായിത്തന്നെ അനേകം വരികൾ ഇതിൽ പല സ്ഥലങ്ങളിലും കാണുന്നുണ്ട്.

"മാനസം സരോവരം മീനസംഘട്ടോജ്ജ്വലൽ-
ഫേനസംഭിന്നവീചീവീഥീനസംധീനപ്രധീ-
നാനസഞ്ചാരിഹംസസ്വാനസമ്പദാ മുദ-
സ്ഥാനസംപ്രദർശനമാനസല്ലാപപരം
ഘ്രാണസമ്പുടദ്ധപ്രീണനനഗന്ധവാഹ-
ദാനസമ്മാനകരം മാനസദോഷഹരം." (ഭാ. 32-33)

എന്നും

"ലോകോസി ദേശോസി ജീവോസി കാലോസി;
ജായസേ ത്രായസേ സ്ഥാപ്യായസേ ക്ഷീയസേ;
കർത്താസി ഭർത്താസി ഹർത്താസി ഭോക്താസി;
ഗീയസേ സ്തൂയസേ ധീയസേ ശ്രീയസേ;
സ്വാതന്ത്ര്യജാതസാന്ദ്രാനന്ദശീധുസാ-
രാമന്ദപീതിസാദ്ധ്യാമോദമേദസേ

ദൂരതോധൂതസാംസാരികസ്രോതസേ
ഭീനദീരോധസേ തേ നമോ വേധസേ.
......... .. . ... . ...............
നാഥതാം തവ പുരാ നാഥതാം ദേഹിനാം
നാഥ വേദാദ്ഭുതേ നാഥ നനാദ കിം
നാഥ! സാ നോചിതാ ഹാതുമേകാ കൃപാ-
പാഥസാ പൂരിതാ ചേതസാദാരതാ;
പ്രീയസേ കമ്മണാ; ത്രായസേ നമ്മണാ;
ധീയസേ ചേതസി ശ്രേയസേ ഭ്രൂയസേ;
സ്വീയസേവാക്ഷയേ ദ്ദയസേ ചേൽ സ്വയം
നീയസേ കേന കിം; മീയസേ വാ കഥം?
സ്വാദശാലിൻ! യഥാസ്വാ ദശാ ചേന്നതാ
വാദചാപല്യശല്യേന കല്പ്യേത കിം?"
(ഭാ. 156-157-158)

എന്നും

"സ്വാഗതം തേ മുനേ! മോഹതന്ദ്രച്ഛിദേ;
ബ്രൂഹി കിം തേ മയാ കാര്യമന്തർദൃശേ?
കുത്ര ഗന്തും ത്വയാ പ്രസ്ഥിതം വാ കുതോ
നിത്യസന്തോഷിണാം? ഹൃദ്യമുച്ച്യേത ചേൽ" (ഭാ. 197)

എന്നും മററുമുള്ള പ്രയോഗങ്ങൾ നോക്കുമ്പോൾ ഈ കവി കേവലസംസ്കൃതമയമായ ഒരു ഗീതപ്രബന്ധം നിമ്മിക്കുന്നതിന്നുകൂടി നിപുണനാണെന്നു സമ്മതിക്കേണ്ടിവരും.

കവിയും കാലനിണ്ണയവും

ഇങ്ങനെ ഭാഷാസാഹിത്യത്തിലുള്ള പാട്ടുകളിൽ വച്ച് പ്രൌഢതകൊണ്ട് പ്രഥമസ്ഥാനമഹിക്കുന്നതും സാഹിത്യഗുണങ്ങൾ തികഞ്ഞിട്ടുള്ളതുമായ ഈ ഗിരിജാകല്യാണം ഗീതപ്രബന്ധത്തിൻെറ കത്താവ് ആരാണെന്നും അദ്ദേഹം ഏതു കാലത്തു ജീവിച്ചിരുന്നുവെന്നുമാണ് ഇനി ആലോചിക്കേണ്ടതു്. കവി ഇന്നാളെന്നുള്ളതി

ലേഖ്യം തെളിവായി ഈ കൃതി എഴുതിയ താളിയോലഗ്രന്ഥത്തിൻെറ ഒടുവിൽ കാണുന്ന

"ഗിരിജാകല്യാണമിദം
നിരമാദലിഖച്ച രാമപാരശവഃ
സങ്കടമോചനദേവത-
ശങ്കരഗോദപ്രഭോന്നിയോഗേന"

എന്ന ശ്ലോകം കവിതിലകൻ ഉള്ളൂർ പരമേശ്വരയ്യരവർകൾ ഉദ്ധരിച്ചിട്ടുണ്ട്. ഇതിൽപ്പറഞ്ഞ രാമപാരശവൻ സുപ്രസിദ്ധമായ നളചരിതം ആട്ടക്കഥയുടെ കർത്താവായ ഉണ്ണായിവാരിയരാണെന്നും അദ്ദേഹം ചങ്ങരംകോത കർത്താവിൻെറ നിയോഗപ്രകാരമാണ് ഈ പ്രബന്ധം നിർമ്മിച്ചതെന്നും പരമേശ്വരയ്യരവർകൾ അഭിപ്രായപ്പെട്ടിരിക്കുന്നു. 1055-ാമാണ്ടിൽ എഴുതിയ ഒരു താളിയോലഗ്രന്ഥം ഞങ്ങൾക്കു കിട്ടിയതിലും പ്രസ്തുതശ്ലോകം എഴുതിക്കാണുന്നുണ്ട്. എന്നാൽ ഗിരിജാകല്യാണം നിർമ്മിച്ച കവിതന്നെയാണ് ശ്ലോകത്തിൽ പറയുന്ന രാമപാരശവൻ എന്നു വിശ്വസിക്കുന്ന കാര്യത്തിൽ സംശയം തോന്നുന്നു. ശങ്കരഗോദപ്രഭുവിൻെറ നിയോഗപ്രകാരം രാമപാരശവൻ ഈ ഗിരിജാകല്യാണം നിർമ്മിക്കുകയും എഴുതുകയും ചെയ്തു എന്നാണല്ലൊ ഈ ശ്ലോകത്തിൻെറ അർത്ഥം. ഗ്രന്ഥം നിർമ്മിച്ച ആളുടെ പേർ അദ്ദേഹം തന്നെ പറയുക സ്വാഭാവികമാണെങ്കിലും അദ്ദേഹം സ്വന്തം കൈകൊണ്ടു ഗ്രന്ഥമെഴുതി എന്നു പറയുക പതിവുണ്ടെന്നു തോന്നുന്നില്ല. അധികത്തെളിവ് അവിശ്വാസത്തിനു കാരണമാണെന്നു പറയേണ്ടതില്ലല്ലൊ. അതുകൊണ്ട് ഈ ശ്ലോകകർത്താവിന്നു ഗ്രന്ഥം പകർത്തിയെഴുതുന്ന ഒരാളുടെ സ്ഥിതിയിൽ കവിഞ്ഞ് ഒരു കവിയുടെ—അതിലും വിശേഷിച്ച് ഉണ്ണായിവാരിയരുടെ—സ്ഥിതി കല്പിക്കുവാൻ പ്രയാസമുണ്ട്. ഈ ശ്ലോകത്തിന്നു ചുവടെ

"ബിന്ദുഭിർലിപിറിസൎഗ്ഗദീൎഘികാ-
ശൃംഗഭംഗപദഹീനദൂഷണം
ഹസ്തവേഗജമബുദ്ധിപൂൎവ്വകം
ക്ഷന്തുമൎഹതി സമീക്ഷ്യ സജ്ജനഃ"

എന്നൊരു ശ്ലോകംകൂടി താളിയോലഗ്രന്ഥത്തിൽ എഴുതീട്ടുണ്ട്. ഈ ശ്ലോകം ഗിരിജാകല്യാണത്തിന്റെ മാത്രമല്ല പല ഗ്രന്ഥങ്ങളുടേയും ഒടുവിൽ കണ്ടിട്ടുള്ളതാണ്. ആകയാൽ പ്രസ്തുതപദ്യം ഗ്രന്ഥം പകൎത്തിയ ആൾ എഴുതിയതാണെന്നു വിചാരിക്കാനേ യുക്തി തോന്നുന്നുള്ളു. അദ്ദേഹവും ഒരു രാമപാരശവൻതന്നെ ആയിരുന്നിരിക്കാം. കവിക്കും എഴുത്തുകാരനുമുള്ള നാമസാദൃശ്യമായിരിക്കാം ഈ ശ്ലോകമെഴുതുവാൻ എഴുത്തുകാരനെ പ്രേരിപ്പിച്ചതു്. ഈ ഗ്രന്ഥം പകൎത്തി എഴുതിയ ആളുടെ അറിവിൽ ഗ്രന്ഥകാരൻ ഒരു രാമപാരശവനാണ് എന്നുമാത്രമേ ഈ ശ്ലോകത്തിൽനിന്നു ഗ്രഹിക്കുവാൻ പാടുള്ളു എന്നു തോന്നുന്നു. ഗിരിജാകല്യാണത്തിന്റെ കൎത്തൃത്വം ഉണ്ണായിവാരിയരിൽ നിന്നെടുത്തു് അകത്തൂട്ടുരാമവാരിയരിൽ സമൎപ്പിക്കുവാൻ ഭാഷാസാഹിത്യചരിത്രകൎത്താവായ ആർ. നാരായണപ്പണിക്കരവർകൾ ശ്രമം ചെയ്തതിന്നും തെളിവൊന്നും കാണുന്നില്ല. ഗിരിജാകല്യാണം നിൎമ്മിച്ചതു് ഇന്നാളാണെന്നു തീൎച്ചപ്പെടുത്തുവാൻ രേഖാലക്ഷ്യങ്ങളൊന്നുമില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

രേഖാമൂലമായ ലക്ഷ്യമൊന്നുമില്ലാത്തസ്ഥിതിക്കു ഭാഷാസംബന്ധമായ തെളിവുകളേയും ഐതിഹ്യത്തേയും അവലംബിക്കുകയേ വഴിയുള്ളു. ഭാഷകൊണ്ടു നോക്കുമ്പോൾ ഉണ്ണായിവാരിയരുടെ കൃതിയെന്നു സൎവ്വസമ്മതമായിട്ടുള്ള നളചരിതം ആട്ടക്കഥയോടു് ഗിരിജാകല്യാണത്തിന്നു പറയത്തക്ക സാദൃശ്യമൊന്നും കാണുന്നില്ല. പ്രൌഢസംസ്കൃതപദങ്ങളുടെ സൌലഭ്യം, സംസ്കൃതപദങ്ങളും ഭാഷാപദങ്ങളും കൂട്ടിച്ചേൎക്കു

ന്നതിലുള്ള നിരങ്കുശത്വം മുതലായവ നളചരിതം ആട്ടക്കഥയിലും ഈ ഗ്രന്ഥത്തിലും ഇല്ലായ്കയില്ല. എന്നാൽ നളചരിതത്തിന്റെയും ഇതിന്റെയും രചനയ്ക്കു പരസ്പരം സാദൃശ്യമുണ്ടെന്നു തോന്നുന്നില്ല. 'വാതിച്ചവർ', 'അരിമ' മുതലായി നളചരിതത്തിൽ കാണുന്ന ചില പദങ്ങൾ ഇതിലും ഉണ്ട്. എന്നാൽ ഈ മാതിരി പദങ്ങളുടെ സാമ്യംകൊണ്ടു മാത്രം രണ്ടിന്റെയും കർത്തൃത്വം ഒരാളിൽ സ്ഥാപിക്കുന്നതു സാദ്ധ്യമല്ല. എങ്കിലും ഉണ്ണായി വാരിയർ തന്നെയാണ് ഗിരിജാകല്യാണവും നിർമ്മിച്ചിട്ടുള്ളതെന്ന് വാരിയരുമായി അടുത്തു ബന്ധപ്പെട്ട തൃശ്ശിവപേരൂർ, ഇരിങ്ങാലക്കുട മുതലായ പ്രദേശങ്ങളിലെ വൃദ്ധജനങ്ങളുടെ ഇടയിൽ വിശ്വാസമുണ്ട്. അതിനാൽ ഇതിന്റെ കർത്താവു വേറെ ഒരാളാണെന്നു രേഖാമൂലമായി തെളിയുന്നതുവരെ ഉണ്ണായി വാരിയരിൽത്തന്നെ ഗിരിജാകല്യാണത്തിന്റെ കർത്തൃത്വം അർപ്പിക്കുന്നതാണ് യുക്തമെന്നു തോന്നുന്നു.

ഉണ്ണായിവാരിയരുടെ ജീവിതകാലം കൊല്ലവർഷം 925-നും 987-നും മദ്ധ്യത്തിലായിരുന്നുവെന്നും അദ്ദേഹം കാർത്തിക തിരുനാൾ മഹാരാജാവിന്റെ ആശ്രിതനായിരുന്നുവെന്നും ഭാഷാചരിത്രകർത്താവായ ഗോവിന്ദപ്പിള്ള അവർകൾ പറഞ്ഞിരിക്കുന്നു എന്നാൽ ഗവേഷണനിപുണനായ ഉള്ളൂർ പരമേശ്വരയ്യരവർകൾ ഭാഷാചരിത്രത്തിൽ പറഞ്ഞ കാലത്തിൽനിന്നു 150-കൊല്ലത്തോളം മുമ്പായിരിക്കണം വാരിയരുടെ കാലമെന്ന് ഊഹിച്ചിരിക്കുന്നു. നളചരിതം ആട്ടക്കഥ, ഗിരിജാകല്യാണം എന്നിവയ്ക്കു പുറമേ സംസ്കൃതഭാഷാമയമായ രാമപഞ്ചശതി എന്ന ഗ്രന്ഥരത്നവും ഉണ്ണായിവാരിയരുടെ കൃതിയാണെന്നു പരമേശ്വരയ്യരവർകൾ അഭിപ്രായപ്പെടുന്നു. രാമപഞ്ചശതി എന്നതു് ഇരിങ്ങാലക്കുട ദേവനെപ്പററിയുള്ള ഒരു സ്തോത്രമാണ്. മേപ്പത്തൂർ ഭട്ടതിരിയുടെ നാരായണീയത്തിന്റെ രീതിയിലാണ് അതു

നിൎമ്മിച്ചിട്ടുള്ളതു്. അതിൽ ഒരു ശ്ലോകത്തിൽ "പരിണമേൽ പ്രസത്ത്യൈ" എന്ന കലിദിനസംഖ്യ കാണിച്ചിട്ടുണ്ടെന്നും അതുകൊണ്ടു കണക്കാക്കുമ്പോൾ കിട്ടുന്ന 798-ാമാണ്ടിൽ വാരിയർ ജീവിച്ചിരുന്നുവെന്നും 836-നു മുമ്പുണ്ടായ രാമനാട്ടത്തെ അനുകരിച്ചു 840-നു മുമ്പു് അദ്ദേഹം നളചരിതം നിൎമ്മിച്ചുവെന്നും വാരിയർ കാൎത്തികതിരുനാൾ മഹാരാജാവിന്റെ ആശ്രിതനായിരുന്നില്ലെന്നുമാണ് പരമേശ്വരയ്യരവർകളുടെ പക്ഷം. രാമപഞ്ചശതിയും ഗിരിജാകല്യാണവും തിരുവനന്തപുരത്തു വലിയ കൊട്ടാരത്തിൽ കാണുന്നില്ല. ഉണ്ണായിവാരിയൎക്കോ കുടുംബത്തിനോ വലിയകൊട്ടാരത്തിൽനിന്നു പാരിതോഷികമായൊന്നും കൊടുത്തിട്ടുള്ളതായും കാണുന്നില്ല. ഈ രണ്ടു കാരണങ്ങളെക്കൊണ്ടാണ് വാരിയൎക്കു കാൎത്തികതിരുനാൾ മഹാരാജാവിന്റെ ആശ്രിതത്വത്തെ പരമേശ്വരയ്യരവർകൾ നിഷേധിക്കുന്നതു്. ഈ അഭിപ്രായം പി. കെ. നാരായണപിള്ള അവർകൾ സമ്മതിക്കുന്നില്ല. "പരിണമേൽ പ്രസത്ത്യൈ" എന്നതു സാധാരണ പതിവനുസരിച്ചു ശ്ലോകത്തിന്റെ ആദിയിലോ അവസാനത്തിലോ അല്ലാത്തതിനാൽ അതു കലിദിനസംഖ്യയാണെന്നു വിചാരിക്കുവാൻ ന്യായമില്ലെന്നും, വലിയകൊട്ടാരം ഗ്രന്ഥപ്പുരയിൽ ഗിരിജാകല്യാണമില്ലാത്തതും വാരിയൎക്കു പാരിതോഷികം നൽകാത്തതും വാരിയർ കാൎത്തികതിരുനാൾ തിരുമനസ്സിലെ ആശ്രിതനായിരുന്നില്ലെന്നു സ്ഥാപിക്കുവാൻ മതിയായ തെളിവുകളല്ലെന്നും, ആട്ടക്കഥകളിൽ അതിപ്രസിദ്ധിയുള്ള കോട്ടയംകഥകളുടെ കൎത്താവായ കോട്ടയത്തു രാജാവിനെക്കാൾ പഴക്കം ഉണ്ണായിവാരിയൎക്കു കൊടുക്കുന്നതു ശരിയല്ലെന്നുമാണ് അദ്ദേഹത്തിന്റെ പക്ഷം. സാഹിത്യചരിത്രകൎത്താവായ നാരായണപ്പണിക്കരവർകൾ, പരമേശ്വരയ്യരവർകൾ പറഞ്ഞ കലിദിനത്തെ സമ്മതിക്കുന്നുമുണ്ടു്. "പരിണമേൽ പ്രസത്ത്യൈ" എന്നതു കലിദിനസംഖ്യയാണെങ്കിൽക്കൂടി, പരമേശ്വരയ്യരവർ

കളുടെ അഭിപ്രായം ശരിയാകേണമെങ്കിൽ രാമപഞ്ചശതിയും ഗിരിജാകല്യാണവും ഏകകർത്തൃകമാണെന്ന വരണം. അതിന് അദ്ദേഹത്തിന്ന് "ഗിരിജാകല്യാണമിദം" എന്ന ശ്ലോകമല്ലാതെ വേറെ തെളിവൊന്നും ഉണ്ടെന്ന തോന്നുന്നില്ല. ആ ശ്ലോകം പ്രമാണമാകുവാൻ സൂക്ഷിച്ചിട്ടുവേണമെന്ന മുമ്പിൽ പറഞ്ഞു കഴിഞ്ഞു.

ഉണ്ണായി വാരിയരെപ്പററി ഉപരിഗവേഷണം നടത്തിയതിൽ തൃശ്ശിവപേരൂക്കടുത്തുള്ള ചില ഗ്രാമവൃദ്ധന്മാരിൽനിന്ന ചില പുതിയ വിവരങ്ങൾ ലഭിച്ചിരിക്കുന്നു. കുട്ടനല്ലൂർ ദുർഗ്ഗാക്ഷേത്രത്തിന്ന കിഴക്കുഭാഗത്തുണ്ടായിരുന്ന പടിഞ്ഞാറേപ്പാട്ടു വാരിയത്തായിരുന്നു ഉണ്ണായി വാരിയരുടെ ജനനം. അദ്ദേഹത്തിന്ന് ഇമ്പാളു എന്നകൂടിപ്പേരുള്ള ഉണ്ണൂലി വാരസ്യാർ എന്ന വന്ധ്യയായ ഒരു ഭാഗിനേയിയും ഉണ്ടായിരുന്നു. ഈ ഉണ്ണൂലി വാരസ്യാർ 1026-ൽ തൃശ്ശൂർവെച്ചു തീപ്പെട്ട കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ നേത്യാരമ്മയായിരുന്ന രാമഞ്ചിറ മഠത്തിൽ ഇക്കാവമ്മയുടെ ഒരു സഖിയുമായിരുന്നു.

ഉണ്ണായി വാരിയരുടെ ശരിയായ പേരു രാമനെന്ന തന്നെയാണ്. രാമനെ ഉണ്ണായിയാകുവാൻ വണ്ണ പരിണാമപ്രക്രിയകളെ കൂട്ടുപിടിക്കേണ്ട ആവശ്യമുണ്ടെന്ന തോന്നുന്നില്ല. ഉണ്ണായി എന്നതു് ഓമനപ്പേരാണെന്ന വിചാരിക്കുന്നതിൽ യാതൊരു യുക്തിഭംഗവുമില്ല. അക്കാലത്തു തൃശ്ശിവപേരൂർ താഴേക്കാട്ടു ശങ്കപ്പുതുവാൾ എന്ന പ്രസിദ്ധനായ ഒരു പണ്ഡിതൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ അടുക്കലാണ് ഉണ്ണായി വാരിയർ വിദ്യാഭ്യാസം ചെയ്തതു്. "സ്വന്തം അമ്മാവൻ തന്നെയായിരുന്ന വാരിയരുടെ ഗുരുനാഥൻ" എന്ന പരമേശ്വരയ്യരവർകൾ പറഞ്ഞിട്ടുള്ളതു് വൃദ്ധപരമ്പരയിൽനിന്ന കിട്ടുന്ന അ

റിവിന്നു വിരുദ്ധമാണ്. ഇപ്പോൾ സെന്തോമസ്സ് കോളേജ്ജ സ്ഥിതിചെയ്യുന്ന സ്ഥലത്തിന്നടുത്ത് അന്നുണ്ടായിരുന്ന കരിമ്പററ മഠത്തിലാണ് വാരിയർ താമസിച്ചിരുന്നത്. വടക്കുന്നാഥൻക്ഷേത്രത്തിൽ ശ്രീപാൎവ്വതിയുടെ നടയ്ക്കൽ കൊട്ടിപ്പാടിസ്സേവയ്ക്കു കുഴിതാളം പിടിച്ച് പാട്ടു പാടുകയായിരുന്നു അന്നു വാരിയരുടെ തൊഴിൽ. തൃശ്ശിവപേരൂർ താമസകാലത്തു തന്റെ ആരാധനാമൂൎത്തിയായ ശ്രീപാൎവ്വതിയുടെ അവതാരത്തെ വൎണ്ണിച്ചുകൊണ്ടു വാരിയർ ഗിരിജാകല്യാണം നിൎമ്മിച്ചുവെന്നാണ് പ്രസിദ്ധി. വടക്കുന്നാഥനേയും ശ്രീപാൎവ്വതിയേയും സ്തുതിച്ചുകൊണ്ട് പ്രൌഢങ്ങളായ പല കീൎത്തനങ്ങളും വാരിയർ അക്കാലത്തു നിൎമ്മിച്ചിട്ടുണ്ട്. അവ മിക്കതും താഴെക്കാട്ടു പുതുവാട്ടിലെ ഗ്രന്ഥപ്പുരയിൽ കാണും. തിരുവനന്തപുരത്തുനിന്ന് പ്രസിദ്ധപ്പെടുത്തിയ ഗിരിജാകല്യാണത്തിൽ അനുബന്ധമായി ചേൎത്തിട്ടുള്ള വടക്കുംനാഥസ്തോത്രങ്ങളിൽ ആദ്യത്തെ രണ്ടും പ്രസ്തുത ഗ്രന്ഥത്തിൽ ചേൎക്കുന്നതിന്ന് ഒരു വ്യാഴവട്ടം മുമ്പ് അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട് മംഗളോദയം മാസികയിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്. അവ താഴേക്കാട്ടു നിന്നായിരുന്നു കിട്ടിയത്. താഴേക്കാട്ടെ ഗ്രന്ഥപ്പുരയിലെ ഗ്രന്ഥസമുച്ചയം കാലാന്തരത്തിൽ പാററയുടെ തീററയായും ചിതലിന്റെ മുതലായും പരിണമിച്ചുവെങ്കിലും അതിന്റെ ഛിന്നഭിന്നമായിപ്പോയ നഷ്ടശിഷ്ടങ്ങളിൽനിന്ന് ഒരു വടക്കുംനാഥസ്തോത്രം ഇപ്പോൾ കണ്ടുകിട്ടിയിരിക്കുന്നു. ഇതു സംഗീതനൈഷധകൎത്താവായ ടി. സി. അച്യുതമേനോനവർകളെക്കാണിച്ചതിൽ ഉണ്ണായി വാരിയരുടെ കൃതിയാണെന്നും 1067-ൽ മരിച്ച ഇക്കാവുനേത്യാരമ്മ പാടുന്നതു കേട്ടിട്ടുണ്ടെന്നും പറകയുണ്ടായി. പങ്കരഞ്ചീരാമത്തു നാരായണപ്പുതുവാളവർകൾ സദയം തന്നതായ ആ കീൎത്തനമാണ് താഴെ ഉദ്ധരിക്കുന്നത്:—

പല്ലവി:—

ചന്ദ്രചൂഡ ദേഹി മേ ശംഭോ-വൃഷാചല-
മന്ദിരനിവാസ ശംഭോ-

അനുപല്ലവി:—

ഇന്ദ്രമുഖസുരവൃന്ദമുനിജനവന്ദ്യചരിത മുകുന്ദ
ഹിതരതമന്ദിത കുന്ദസുഃമന്ദുമദാപഹ
സുന്ദരാംഗ വന്ദേ തവ ചരണൌ- (ചന്ദ്ര)-

ചരണങ്ങൾ:—

1) കാലകാല കൃപാസിന്ധോ-മഹാദേവ-
നീലകണ്ഠ നതബന്ധോ
ശൂലപരശുകപാലഡമരുകബാലമൃഗഫണി
ജാലജലധര ശൈലസുതാകുചശൈലവിമർദ്ദന
ലോല പീതഹാലാഹല ജയജയ- (ചന്ദ്ര)

2) അംഗജാരേ ശുഭകീർത്തേ-സദാ സർവ്വ-
മംഗലാലിംഗിതമൂർത്തേ-
അംഗ ദുരിതവിഭംഗകരവരതുംഗവിപുല
പിശംഗതരജട-സംഗരഹതകരിപുംഗവ
ദാനവ-മംഗലാനി മമ ഗംഗാധര കുരു- (ചന്ദ്ര)

3) സോമസൂര്യവഹ്നിനേത്ര-സദാശിവ-
വാമദേവ ശുഭപാത്ര-
സീമവിരഹിതഭ്രമയുതനിജനാമനികര ഗി
രാമഗോചര-കാമിതദായക മാമവ ശങ്കര
ജാമദഗ്ന്യരാമഭൂമിശുഭകര-
ചന്ദ്രചൂഡ ദേഹി മേ ശംഭോ-വൃഷാചല-
മന്ദിരനിവാസ ശംഭോ-

ഉണ്ണായിവാരിയൎക്കു ജന്മനാതന്നെ സംഗീതത്തിലും സാഹിത്യത്തിലും അസാമാന്യമായ വാസനയുണ്ടായിരുന്നു. വിദ്യാഭ്യാസത്തിന്നുശേഷം അക്കാലത്തു കവികളുടെയും വിദ്വാന്മാരുടെയും പുരസ്കൎത്താവായിരുന്ന കാൎത്തികതിരുനാൾ മഹാരാജാവിന്റെ സന്നിധിയിലേക്കു വാരിയർ പുറപ്പെട്ടു. ആ യാത്രയിൽ തണ്ണീർമുക്കത്തുവെച്ചു കാററിന്റെ ശക്തിയാൽ വഞ്ചി മറിയുവാൻ ഭാവിച്ചുവെന്നും അപ്പോൾ വാരിയർ അവിടെ അടുത്തുള്ള വഴിമലദേവനെ സ്തുതിച്ചുകൊണ്ട് ഒരു പാട്ടുണ്ടാക്കി ദേവന്ന് അടിയറവെച്ചുവെന്നും വഞ്ചി മറിയാതെ രക്ഷപ്പെട്ടുവെന്നും ഐതിഹ്യമുണ്ട്. ആ പാട്ട് ഇന്നും ആ ക്ഷേത്രത്തിൽ ഇരിപ്പുണ്ടത്രേ. തിരുവനന്തപുരത്തു ചെന്നതിന്നുശേഷം കുറെക്കാലം വാരിയർ അവിടെ കൊട്ടാരം കവിയായി താമസിച്ചു. അക്കാലത്ത് ഉണ്ണായിവാരിയൎക്ക് ഹരിഹരഭാഗവതർ എന്നൊരു ശിഷ്യനുണ്ടായി. തിരുവനന്തപുരത്തു കൊട്ടാരം പാട്ടുകാരിൽ ഒരുവനായ ഈ ഹരിഹരഭാഗവതരുടെ ശിഷ്യനാണ് സാക്ഷാൽ ഗോവിന്ദസ്വാമികളെന്നറിയപ്പെടുന്ന മൂവ്വാററുപുഴെ രാമമംഗലത്തു ഗോവിന്ദമാരാർ.

ഉണ്ണായി വാരിയരുടെ മരുമകൾ ഉണ്ണൂലിവാരസ്യാർ വന്ധ്യയായിരുന്നു എന്നു പറഞ്ഞുവല്ലോ. ആ സഹോദരീസഹോദരന്മാരുടെ കാലത്തോടുകൂടി അവരുടെ കുലം നശിച്ചുപോയി,

“അപി ച മമ ദയിതാ
കളിയല്ലനതിചിരസൃതാ
പ്രാണൻ കളയുമതിവിധുരാ
എന്നാൽ കുലമിതഖിലവുമറുതി വന്നിതു”

എന്നു നളചരിതം രണ്ടാംദിവസത്തെ കഥയിലുള്ള പദഖണ്ഡം അറമാണെന്ന് ഒരു ഐതിഹ്യമുണ്ട്. ഉണ്ണൂലിവാര

സ്യാരെ താലി കെട്ടിച്ചതു് ഇരിങ്ങാലക്കുട വാരിയത്തെ ഒരു വാരിയരായിരുന്നു. ആ വഴിക്കാണു് ഉണ്ണായിവാരിയരും ഇരിങ്ങാലക്കുട വാരിയരും തമ്മിൽ ബന്ധപ്പെട്ടതു്. ഉണ്ണായിവാരിയരുടെ കുടുംബമായ പടിഞ്ഞാറേപ്പാട്ടു വാരിയത്തേയ്ക്കു കുട്ടനെല്ലൂർ ക്ഷേത്രത്തിൽ ഉണ്ടായിരുന്ന കഴകപ്രവൃത്തി പടിഞ്ഞാറേപ്പാട്ടു കുടുംബം അന്യംനിന്നതിനുശേഷം ഇരിങ്ങാലക്കുട വാരിയത്തേയ്ക്കു സിദ്ധിച്ചു.

ഉണ്ണായിവാരിയർ തിരുവനന്തപുരത്തുനിന്നു് ഇരിങ്ങാലക്കുടയാണു് വന്നതെന്നും അവിടെവെച്ചു് 61-ാമത്തെ വയസ്സിൽ മരിച്ചു എന്നുമാണു് പറഞ്ഞുവരുന്നതു്. ഇതുപ്രകാരം നോക്കുമ്പോൾ ഗോവിന്ദപ്പിള്ളയുടെ ഭാഷാചരിത്രത്തിൽ പറഞ്ഞിട്ടുള്ള കാലംതന്നെയാണു് ഉണ്ണായിവാരിയരുടെ ജീവിതകാലമെന്നു വിശ്വസിക്കുവാൻ ന്യായമുണ്ടു്.

ഉപസംഹാരം.

ഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകം തിരുവനന്തപുരം മലയാളഭാഷാഗ്രന്ഥാവലിയിലെ പുസ്തകവും വടക്കുംകൂർ രാജരാജവർമ്മതമ്പുരാനവർകൾ സസ്നേഹം അയച്ചുതന്ന ഒരു താളിയോലഗ്രന്ഥവും ഒത്തുനോക്കി പിഴ തിരുത്തി തയ്യാറാക്കിയതാണു്. ശ്രീമൂലം ഗ്രന്ഥാവലിയിൽ സുലഭമായിക്കാണുന്ന അപപാഠങ്ങൾ തിരുത്തുന്നതിൽ താളിയോലഗ്രന്ഥം വളരെ ഉപകരിച്ചിട്ടുണ്ടെന്നു കൃതജ്ഞതാപൂർവ്വം പറയേണ്ടിയിരിക്കുന്നു. മേൽപ്രകാരം പരിശോധിച്ചിട്ടും നല്ല സുഖമാവാതെ തോന്നിയ പല പാഠങ്ങളും ഈ ഗ്രന്ഥത്തിൽ ഇപ്പോഴും ഇല്ലായ്കയില്ല. എങ്കിലും അർത്ഥഗ്രഹണത്തിന്നു തീരെ പ്രതിബന്ധകമായി നില്ക്കുന്ന തെററുകൾ മിക്കതും തീർന്നിട്ടുണ്ടെന്നാണു വിശ്വസിക്കു

ന്നതു്. വ്യാഖ്യാനത്തിൽ പദാൎത്ഥം, വാക്യാൎത്ഥം, ആവശ്യമു ള്ള ദിക്കിൽ ഭാവാൎത്ഥം, അപ്രസിദ്ധപദങ്ങൾക്കു് അഭിധാനം, അത്യാവശ്യത്തിന്നു മാത്രം അലങ്കാരം, അപരിഹാൎയ്യമായ സ ന്ദൎഭങ്ങളിൽ രസഭാവാദികൾ, അപൂൎവ്വങ്ങളായ ഉപകഥകൾക്കു പുരാണാദിപ്രമാണങ്ങൾ മുതലായവ ചുരുക്കത്തിൽ പ്രതിപാ ദിച്ചിട്ടുണ്ടെന്നു കാണാവുന്നതാണു്.

ഈ പുസ്തകം ഇപ്രകാരം വ്യാഖ്യാനത്തോടുകൂടി തെയ്യാ റാക്കുന്നതിനു വേണ്ടുന്ന ഉപദേശസാഹായ്യങ്ങൾ അതാതവ സരങ്ങളിൽ ചെയ്തുതന്നതിന്നു് ഭാഷാപരിഷ്കരണക്കമ്മിററി യിലെ ഒരംഗവും സാഹിത്യനിരൂപണത്തിൽ നിപുണനുമായ പ്രൊഫസ്സർ പി. ശങ്കരൻനമ്പ്യാരവർകൾ, കമ്മിററി അദ്ധ്യ ക്ഷനായ സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോനവർകൾ എന്നിവരുടെ പേരിൽ എനിക്കുള്ള കൃതജ്ഞതെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്നു്,

കമ്മിററിപ്പണ്ഡിതർ,

കെ. വാസുദേവൻമൂസ്സതു്.

എറണാകുളം,
19—11—1115.

# ഗിരിജാകല്യാണം.

## പ്രഥമഖണ്ഡം.

കനകനിറംപൂണ്ട ഘനകാരുണ്യമൂർത്തേ!
മനകാമ്പിങ്കൽ വാണീടനഘ! കരിമുഖ!
ഗണനാസരണിയിലണയാഗുണഗണ!
ഗണനായക! പോററി! തുണയായിരിക്ക നീ.
ഭണിതിമാതാവേ! നീ പിണിതീർത്തരുളുവാൻ
മണിദീപികപോലെ മനസി വിളങ്ങുക.
പരിഭൂതികളെന്നും വരുമോ നമുക്കില്ല
ഗുരുഭൂതന്മാർ തുണ മരുഭൂമിയിങ്കലും?



---

## വ്യാഖ്യാനം.

കവി, ഗ്രന്ഥാരംഭത്തിൽ ഇഷ്ടദേവതാനമസ്കാരം ചെയ്യുന്നു. കനകനിറം=പൊൻനിറം, ഘന.........മൂർത്തേ=ഘനമായ-കനത്ത-കാരുണ്യത്തിന്റെ മൂർത്തി-സ്വരൂപം-ആയവനേ! അനഘ=അഘം-ദോഷം-ഇല്ലാത്തവനേ! കരിമുഖ=ഗജമുഖ! ഗണനാ.........ഗണ=ഗണനയുടെ-കണക്കിന്റെ-സരണിയിൽ-മാർഗ്ഗത്തിൽ-അണയാത്ത അതായതു് കണക്കാക്കുവാൻ വയ്യാത്ത ഗുണഗണങ്ങളോടു - ഗുണസമൂഹങ്ങളോടു - കൂടിയവനേ! ഗണനായക = ഗണപതേ! പോററി = രക്ഷിതാവേ! ഭണിതിമാതാവേ = ഭണിതികളുടെ - വാക്കുകളുടെ - അമ്മ, സരസ്വതി! പിണി = ബാധ. മണിദീപിക=മണിവിളക്ക്, മനസി=മനസ്സിൽ, പരിഭൂതികൾ=പരിഭവങ്ങൾ-മാനക്കേടുകൾ, ഗുരുഭൂതന്മാർ=ഗുരുക്കന്മാർ. മരുഭൂമി=നിർജ്ജലപ്രദേശം

ഗുരുഭാരതീഗുണപരിപാകങ്ങളോൎത്താൽ
സുരപാദപം തൃണം; സുരഭി കരഭിയാം.
സുരമാമുനിനവഗ്രഹകാരുണ്യമിപ്പോ-
ളൊരുമകലൎന്നിങ്ങു പെരുമാറണമെങ്കൽ.
ശരണം പ്രാപിക്കുന്നേൻ ധരണീസുരന്മാരെ-
ക്കരുണാനിധികളാം കവികൾ പലരേയും.

ആധിമാററുവാനെന്തു മേദിനീതലേ മരു-
ന്നാദിമകവിവചഃസ്വാദിമപോലെയുള്ളു;
ആ രസമറിഞ്ഞല്ലോ ഭാരതം വ്യാസൻ ചൊല്ലീ;
ദൂരതോ ഗിരാമതിൻ ചാരുത വിചാരിച്ചാൽ.

---

ഗുരു.................പാകങ്ങൾ = ഗുരുക്കന്മാരുടെ ഭാരതിയുടെ-വാക്കിന്റെ-പരിപാകങ്ങൾ, സുരപാദപം=ദേവവൃക്ഷം-കല്പകവൃക്ഷം, തൃണം=പുല്ല്, സുരഭി =കാമധേനു, കരഭി=ഒട്ടകപ്പെണ്ണ്. കല്പകവൃക്ഷവും കാമധേനുവും സൎവ്വാഭീഷ്ടങ്ങളെ നൽകുമെന്നു പ്രസിദ്ധമാകുന്നു. എന്നാൽ ഗുരുവചനത്തിന്റെ ഗുണപൂൎത്തി വിചാരിച്ചാൽ അവ നിസ്സാരങ്ങളാണെന്നു സാരം. സുരപാദപത്തിന്നു തൃണത്വവും സുരഭിക്കു കരഭത്വവുമുണ്ടാകുന്നില്ലെങ്കിലും ഉള്ളതായിപ്പറകയാൽ അസംബന്ധത്തിൽ സംബന്ധം പറയുക എന്ന അതിശയോക്തി അലങ്കാരം. സുരമാമുനി...... ....കാരുണ്യം=സുരമാമുനിമാരുടെ-നാരദാദികളുടെ-യും നവഗ്രഹങ്ങളുടെ (സൂൎയ്യ-സോമ-കുജ-ബുധ-ഗുരു-ശുക്ര-ശനി-രാഹു-കേതുക്കളുടെ) യും കൃപ. ഒരുമകലൎന്ന്=ഒന്നിച്ച്, ധരണീസുരന്മാരെ=ബ്രാഹ്മണരെ, കരുണാനിധികൾ=കരുണയ്ക്കു നിധികൾ-ഇരിപ്പിടങ്ങൾ-ആയ, കവികൾ=വ്യാസവാല്മീകികാളിദാസാദികൾ.

കാവ്യത്തിന്നുള്ള ഫലങ്ങളെ സ്മരിച്ചുംകൊണ്ടു കവി പ്രബന്ധത്തെ അവതരിപ്പിക്കുന്നു. ആധി=മനോവ്യഥ, മേദിനീതലേ = ഭൂതലത്തിൽ, ആദിമ...............ദിമാവ് = ആദിമന്മാരായ കവികളുടെ വചസ്സുകളുടെ സ്വാദിമാവ് (സ്വാദുത്വം, മാധുൎയ്യം), ആ രസ ......... .........ചൊല്ലീ=ആ കവിസൂക്തിമാധുൎയ്യം അറിഞ്ഞിട്ടാണ് വ്യാസഭഗവാൻ മഹാഭാരതം നിൎമ്മിച്ചതു്. ദൂരതോഗിരാം = വാക്കുകൾക്കു ദൂരത്തിലാണ്, വാഗ്വിഷയമല്ല. അതിൻ ചാരുത = ആ ഭാരതത്തിന്റെ ചാരുത-ഭംഗി,

ആളുകളിവരെന്നു മൂളുവിനനുവാദം
കാളിദാസാദികളേ! കേളികേൾപ്പാനും പാരിൽ.
സൽപുരാണാദികേട്ടു മുപ്പുരാരാതികഥ
തപ്പുകൂടാതെ നിത്യമുൾപ്പൂവിലുറപ്പിച്ചാൽ
ഉൾപ്പരിതാപം നീങ്ങു;മഭ്യുദയങ്ങൾ വരും;
സൽപുരുഷാർത്ഥലാഭമപ്പുറം ദൂരത്തല്ല.
ഹര ശങ്കരേത്യാദി തിരുനാമങ്ങൾ കേട്ടാ-
ലുരിയാടാതെ തൂഷ്ണീമിരിയെന്നാരും ചൊല്ലാ,
പെരിയ സൂരികൾക്കമരിശമുണ്ടായ്‌വരാ,
പരമാർത്ഥിയാമെന്നിൽപ്പരിതോഷമേ വരൂ.
പരിചോടേവം ചിന്തിച്ചുരിയ ഭാഷയായി-
ഗ്ഗിരിജാകല്യാണം ഞാനാരചെയ്യുന്നേനെന്നാൽ.

---

ആളുകൾ=കാരണഭൂതന്മാരെന്നർത്ഥം. ഇവർ=വ്യാസാദികളായ ആദ്യകവികൾ, മൂളുവിനനുവാദം=സമ്മതം മൂളുവിൻ, കാളിദാസാദികളേ=കാളിദാസൻ തുടങ്ങിയ കവികളേ! കേളി=പ്രസിദ്ധി. അല്ലയോ കാളിദാസാദികളേ, പ്രസിദ്ധി കേൾക്കുവാൻ കാരണഭൂതന്മാരായ ആളുകൾ ആദിമകവികളാണെന്നു നിങ്ങൾ സമ്മതിക്കുവിൻ എന്നു സാരം. സൽപുരാണാദി=സത്തുക്കളായ പുരാണങ്ങൾ മുതലായതു. മുപ്പുരാരാതികഥ=മുപ്പുരന്മാരുടെ അരാതിയുടെ-ശത്രുവിന്റെ-അതായതു ശിവന്റെ കഥ, തപ്പു=തെററ്, ഉൾപ്പൂവിൽ=പൂവുപോലെ മൃദുവായ മനസ്സിൽ, രാഗദ്വേഷാദിമാലിന്യമകന്നു പരിശുദ്ധമായി നല്ല മാർദ്ദവം വന്ന മനസ്സിൽ മാത്രമേ ഭഗവൽകഥ ഉറയ്ക്കയുള്ളൂ. ഉൾപ്പരിതാപം=മനസ്സന്താപം, അഭ്യുദയങ്ങൾ=ശ്രേയസ്സുകൾ, സൽപുരുഷാർത്ഥലാഭം=സത്തായ പുരുഷാർത്ഥത്തിന്റെ അതായതു മോക്ഷത്തിന്റെ ലാഭം, അപ്പുറം ദൂരത്തല്ല=പിന്നെ വളരെ അകലെയല്ല, തൂഷ്ണീം=മിണ്ടാതെ, ഇരി=ഇരിക്കു, ചൊല്ലാ=പറകയില്ല, പെരിയ സൂരികൾക്കും=വലിയ വിദ്വാന്മാർക്കും, അരിശം=കോപം, പരമാർത്ഥി=സത്യവാൻ, ഗിരിജാകല്യാണം=ഗിരിജയുടെ-ശ്രീപാർവ്വതിയുടെ-കല്യാണം-വിവാഹം, പുരാണകവികളുടെ സൂക്തിയിലുള്ള മാധുര്യമാണ് മനസ്സിനു നിർവൃതി വരുവാൻ സിദ്ധൌഷധം. യശസ്സിനും പുരാണകവികൾ തന്നെയാണ് കാരണഭൂതന്മാരെന്നു കാളിദാസാദികൾ സമ്മതിക്കും. പുരാണാദികൾ കേട്ടു ഭഗവൽകഥകൾ മനസ്സിലുറപ്പിച്ചാൽ ശ്രേയസ്സുകളും പരമപുരുഷാർത്ഥവും വരും. ഭഗവന്നാമസങ്കീർത്തനം കേട്ടാൽ മുഷിയുകയുമില്ല. അതിനാൽ ഞാൻ ഗിരിജാകല്യാണം പറയുവാൻ ആരംഭിക്കുന്നു.

എങ്കിലോ കേൾക്ക പണ്ടു ശങ്കരൻതിരുവടി-
യങ്കിലോചനനരൻ പുംഗവകേതു പുരാൻ
അംഗനാനാശംകൊണ്ടു തിങ്ങിന വിഷാദത്താൽ
മങ്ങിന മനസ്സിങ്കൽപ്പൊങ്ങിന വിരക്തിയാൽ
തുംഗമാം ഹിമാദ്രിമേലങ്ങൊരു ഭാഗത്തിങ്കൽ
തങ്കലേ തന്നെക്കണ്ടു തിങ്കൾമൌലിയും വാണു.
നന്ദികേശ്വരഭൃംഗിപുംഗവാദികൾ ഭൃത-
വൃന്ദവും തപസ്സിനു തന്നെയങ്ങൊരുമ്പെട്ടു.
തന്നുടെ തത്വം കണ്ടങ്ങന്യചിന്തയും വിട്ടു
സന്തതമിരുന്നിതങ്ങന്തകാന്തകൻ ചിരം.
കപർദ്ദിതന്നെക്കാണ്മാൻ തരത്തിലവസരം
തപസ്വിജനങ്ങൾക്കും പ്രയത്നം ചെയ്യേണ്ടു വന്നു.



---

കഥാരംഭം. സതീദേവിയുടെ ദേഹത്യാഗത്തിനു ശേഷം ശിവൻ വിരക്തനായി തപസ്സുചെയ്യുന്നു. എങ്കിലോ എന്നതു കഥാരംഭസൂചകം. ശങ്കരൻ=ശിവൻ, അങ്കിലോചനൻ=തീക്കണ്ണൻ (അങ്കി==അഗ്നി), അരൻ=ഹരൻ. ദ്രമിഡാക്ഷരമാലയിൽ 'ഹ്' എന്ന വ്യഞ്ജനമില്ലായ്കകാൽ അതിന്റെ ഉപരിയുള്ള 'അ' എന്ന സ്വരം മാത്രമായി പ്രയോഗിച്ചിരിക്കുന്നു. പുംഗവകേതു=വൃഷദ്ധ്വജൻ (പുംഗവം=കാള, കേതു=കൊടിയടയാളം.) പുരാൻ=ഈശ്വരൻ-തമ്പുരാൻ, അംഗനാനാശം=അംഗന(പത്നി)യുടെ-സതിയുടെ-നാശം, വിഷാദത്താൽ=ദുഃഖത്താൽ, പൊങ്ങിന=ഉയൎന്ന, വിരക്തിയാൽ=വൈരാഗ്യത്താൽ, തുംഗമാം=ഉന്നതമായ, ഹിമാദ്രിമേൽ=ഹിമവാൻപൎവ്വതത്തിൽ, തങ്കലേ=തന്നിൽത്തന്നെ, തന്നെക്കണ്ടു=ആത്മാവിനെക്കണ്ടു് (പരമാത്മാവു താൻ തന്നെയാകയാലെന്നു ഭാവം.) "ആത്മാനമാത്മന്യവലോകയന്തം" എന്നു കുമാരസംഭവം. തിങ്കൾമൌലി=ചന്ദ്രനെ മുടിയിൽ ധരിച്ചവൻ, നന്ദി......... ദികൾ=നന്ദികേശ്വരൻ, ഭൃംഗി (ഭൃംഗിരിടി), പുംഗവൻ-വൃഷരാജൻ-മുതലായവർ. ഭൃതവൃന്ദം=ഭൃതഗണം. സ്വാമി തപസ്സുചെയ്കപ്പോൾ ഭൃത്യന്മാരും തപസ്സുതന്നെ തുടങ്ങി. തന്നുടെ തത്വംകണ്ടു്=ആത്മാവിന്റെ പാരമാൎത്ഥ്യം കണ്ടു്, ആത്മസാക്ഷാൽകാരം സിദ്ധിച്ചു്. അന്യചിന്ത=അന്യവിചാരം, സന്തതം=എല്ലായ്പോഴും, അന്തകാന്തകൻ=അന്തകന്റെ അന്തകൻ-ശിവൻ, കപൎദ്ദി=കപൎദ്ദം-ജടക്കെട്ടു-ഉള്ളവൻ, ശിവന്റെ ജടാഭാരത്തിനു കപൎദ്ദമെന്നു പേർ. തപസ്സിന്റെ സന്ദൎഭത്തിൽ കപൎദ്ദിപദം സാഭിപ്രായം. തപസ്വിജനങ്ങൾക്കു=താപസശ്രേഷ്ഠന്മാൎക്കും (തപസ്വിയെന്നാൽ

കനത്ത സന്ദേഹങ്ങൾ സമസ്തശാസ്ത്രത്തിലു-
മുണർത്തുമവർക്കു മററനർത്ഥ മെങ്കിൽക്കൂടാ.
ഒട്ടനേകം നാളേവം നഷ്ടലൌകികചിന്ത-
മഷ്ടമൂർത്തിതാൻ തപോനിഷ്ഠയാ മരുവുന്നാൾ
വിഷ്ടപവാസികൾക്കു പെട്ടപാടെന്തു ചൊല്‌വൂ!
കഷ്ടമായ്‌ലോകതന്ത്രം; ഭ്രഷ്ടമായ് കാമതന്ത്രം;
തുഷ്ടമേ കാമരസമോർക്കിലുമില്ലാതെയായ്
വാർകുഴലിമാരെല്ലാം ചീർക്കുമാധിയിൽ മേവി.
ദേവനനവമധുസേവനരതിയെന്നി-
ല്ലേവനും നാവിൽ മഹാദേവനാമമേയുള്ളു.

---

പ്രശസ്തമായ തപസ്സോടുകൂടിയവൻ എന്നർത്ഥം ) പ്രയത്നം=പ്രയാസം, കനത്ത=കനമുള്ള, സന്ദേഹങ്ങൾ=സംശയങ്ങൾ, സമസ്തശാസ്ത്രത്തിലും=വേദാന്താദികളായ എല്ലാ ശാസ്ത്രങ്ങളിലും, ഉണർത്തുമവർക്കു=അറിയിക്കുന്നവർക്ക്, മററനർത്ഥം=വേറെ ഒരാപത്തു്, എങ്കിൽക്കൂട=ശാസ്ത്രങ്ങളുടെ അർത്ഥം ചോദിക്കുന്നവർക്ക് അനർത്ഥം വരുത്തരുതല്ലോ. അതിനാൽ തപസ്വികൾക്കുംകൂടി ശിവനെക്കാണ്മാൻ സമയം കിട്ടാതെയായി എന്നു സാരം. നഷ്ടലൌകികചിന്തം (ക്രിയാവിശേഷണം) =നശിച്ച ലൌകികചിന്തയോടുകൂടി, അഷ്ടമൂർത്തി=ശിവൻ, ക്ഷിതി, ജലം, അഗ്നി, വായു, ആകാശം സൂര്യൻ, ചന്ദ്രൻ, യജമാനൻ എന്നിങ്ങനെ എട്ടു മൂർത്തികൾ (ശരീരങ്ങൾ) ഉണ്ടാകയാൽ ശിവന് അഷ്ടമൂർത്തി എന്നു പേർ. ഈ മൂർത്തികൾ ഓരോന്നും ധരിക്കുമ്പോൾ ശിവനു വേറെ വേറെ പേരുകളുണ്ടു്. ക്ഷിതിമൂർത്തി=ശർവ്വൻ, ജലമൂർത്തി=ഭവൻ, അഗ്നിമൂർത്തി=രുദ്രൻ, വായുമൂർത്തി=ഉഗ്രൻ, ആകാശമൂർത്തി=ഭീമൻ, സൂര്യമൂർത്തി=ഈശാനൻ, സോമമൂർത്തി=മഹാദേവൻ, യജമാനമൂർത്തി=പശുപതി, തപോനിഷ്ഠൻ=തപസ്സിൽ നിഷ്ഠയോടുകൂടിയവൻ, വിഷ്ടപവാസികൾ=വിഷ്ടപത്തിൽ–ലോകത്തിൽ–വസിക്കുന്നവർ, കഷ്ടമായ്=പ്രയാസസാദ്ധ്യമായ്, ലോകതന്ത്രം=ലോകകാര്യം, ഭ്രഷ്ടമായ്=കൈവിട്ടുപോയി, കാമതന്ത്രം=കാമശാസ്ത്രം, വാർകുഴലിമാർ=വളന്ന കുഴൽ–മുടി–ഉള്ളവർ സുന്ദരിമാർ, ചീർക്കുമാധി=ചീർക്കുന്ന–വർദ്ധിക്കുന്ന–മനോവ്യഥ, ദേവന...............രതി=ദേവനം (ചൂതുകളി) നവമധുസേവനം (പുതുമദ്യം സേവിക്കൽ) ഇവയിൽ താൽപര്യം, മുനികൾ=വിരക്തന്മാർ.

"ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിരധീർമ്മുനിരുച്യതേ"

ദേവകൾ മുനികളെന്നോവമില്ലന്ന ഭേദം
കേവലം മുനികളായെവരുമെന്നോ വേണ്ടൂ.
ദേവനാരികൾ ശിവഭാവനാപരമാരായ്
മേവിനാർ മന്ദാകിനീപാവനതീരങ്ങളിൽ.
നിഷ്ഫലബഹുഫലപുഷ്പപല്ലവങ്ങളായ്-
ക്കല്പവൃക്ഷങ്ങൾ വളഞ്ഞെപ്പൊഴും വശംകെട്ടു.
കേവലം കാമനമ്പും കൈവെടിഞ്ഞില്ല വില്ലും
ദേവപൂജയ്ക്കുകൊള്ളാം പൂവിതെന്നുറയ്ക്കയാൽ.

ഈവണ്ണമുള്ള ദശ മൂവുലകിലും കണ്ടു
ജീവനന്നുരചെയ്തു ദേവരാജനോടേവം:
"ഇന്ദ്ര! നീയെന്തീവണ്ണം മന്ദനായിരുന്നതു;
വന്നിതു വിപര്യാസം മന്നിടം മൂന്നിലും.
ഐഹികമാകട്ടേ വേണ്ടാ ദേഹികൾക്കെന്നാലുണ്ടോ
ലോകമീരേഴും നില്പു പാകശാസന! പാർക്ക.

---

എന്നുണ്ട്. മഹാദേവനാമം=ശിവന്റെ നാമം, ദേവനാരിമാർ=ദേവസ്ത്രീകൾ, ശിവഭാവനാപരമാരായ്=ശിവന്റെ ഭാവന-ധ്യാനം-പ്രധാനമായി ചെയ്യുന്നവരായി, മന്ദാകിനീ..................ങ്ങളിൽ=മന്ദാകിനി-ഗംഗ-യുടെ പാവനങ്ങൾ-ശുദ്ധികരങ്ങൾ-ആയ തീരങ്ങളിൽ, നിഷ്ഫലം........................ളായ്=നിഷ്ഫലങ്ങൾ (പ്രയോജനശൂന്യങ്ങൾ) ആയ വളരെ ഫലങ്ങളും പുഷ്പങ്ങളും പല്ലവങ്ങ (തളിരുക)ളുമുള്ളവ, കല്പവൃക്ഷങ്ങൾ=സങ്കല്പിതാർത്ഥങ്ങളെ പ്രദാനം ചെയ്യുന്ന വൃക്ഷങ്ങൾ, വളഞ്ഞ്=ചാഞ്ഞു്. കല്പവൃക്ഷങ്ങൾക്കു കായും പൂവും തളിരും വളരെയുണ്ടായതുകൊണ്ടു പ്രയോജനമുണ്ടായില്ല. അവയുടെ കനം സഹിക്കായ്കയാൽ മരങ്ങൾ വളഞ്ഞുപോയി. കേവലം.......... നുറയ്ക്കയാൽ=കാമന്റെ വില്ലുമമ്പും പുഷ്പങ്ങളാണല്ലോ. അവ ദേവപൂജയ്ക്കു കൊള്ളാമെന്നുറച്ച് അദ്ദേഹം അവയെ വെടിഞ്ഞില്ല.

ലോകത്തിന്റെ ദുരവസ്ഥകണ്ടു ദേവഗുരു ഇന്ദ്രനോടു പറയുന്നു. ജീവൻ=ബൃഹസ്പതി, മന്ദൻ=അലസൻ, വിപര്യാസം=വൈപരീത്യം, ഐഹികം=ഇഹലോകത്തെസ്സംബന്ധിച്ച കാര്യം (കളത്രപുത്രാദിസുഖം). ദേഹികൾ=ശരീരികൾ, ലോകമീരേഴ്=പതിനാലു ലോകങ്ങൾ (ഭൂ, ഭുവർ, സ്വർഗ്ഗം മഹർ, ജനം, തപസ്സ്, സത്യം എന്ന് ഊർദ്ധ്വലോകങ്ങൾ ഏഴും

വൈകരുതിനിയേതും പോക നാം സത്യലോകേ
വൈകൃതം ലോകേ വന്നതാകെ നാമുണർത്തണം.
നൈഷ്ഠികനായ സുരജ്യേഷ്ഠനോടിന്നേ ചെന്നു
പാട്ടിൽ നാമുണർത്താഞ്ഞാൽ കാട്ടിയതെല്ലാം കുററം".

ഗീഷ്പതിമൊഴികേട്ടു വാട്ടമോടേ മഹേന്ദ്രനാം
തീപ്പുതർത്തുകം വജ്രം ദീപ്രമക്കക്ഷേ വച്ചു
കുപ്പിനാൻ ഗുരുപാദം; നോക്കിനാൻ സുരന്മാരെ;
തീപ്പ്തിന്നായിക്കുററം കോപ്പോടേ പുറപ്പെട്ടു
സത്യലോകവും പുക്കു ഹൃദ്യമാം സഭാമദ്ധ്യേ
സുസ്ഥിരം പത്മാസനം ഭക്ത്യാ ചെന്നുപാസിച്ചു.
"ഇന്ദ്രാദികളേ! നിങ്ങൾക്കിന്നഹോ സൌഖ്യമല്ലീ?"-
യെന്നുകേട്ടുണർത്തിച്ചാനിന്ദ്രനും ബ്രഹ്മനോടേ
"സമ്പ്രതി സുഖംതന്നേ; കിം പരമുണർത്തിപ്പൂ?
തമ്പുരാൻ നീതാനേകനുമ്പരാം ഞങ്ങൾക്കെല്ലാം.

---

അതലം, വിതലം, സുതലം, രസാതലം, തലാതലം, മഹാതലം, പാതാളം ഇങ്ങനെ അധോലോകങ്ങൾ ഏഴും കൂടി പതിനാലു്). പാകശാസന=പാകനെന്ന അസുരനെ കൊന്നവനേ, ഇന്ദ്ര! സത്യലോകേ=സത്യലോകത്തിൽ-ബ്രഹ്മാവു വസിക്കുന്ന ലോകത്തിൽ, വൈകൃതം=വികൃതത്വം (പ്രകൃതിവൈപരീത്യം) നൈഷ്ഠികനായ=നിഷ്ഠയിൽ-നിശ്ചലതയിൽ-ആസക്തനായ, സുരജ്യേഷ്ഠനോടു=ബ്രഹ്മാവിനോടു്,. "ബ്രഹ്മാത്മഭൂഃ സുരജ്യേഷ്ഠഃ" എന്നമരം.

ഇന്ദ്രാദികൾ സത്യലോകത്തു ചെല്ലുന്നു. ഗീഷ്പതിമൊഴി=ബൃഹസ്പതിവാക്യം, തീപ്പുതർ = തീജ്വാല, ദീപ്രം = ദീപ്തിമത്തു്, കക്ഷേ= കക്ഷത്തിൽ. ആയുധം കക്ഷത്തിൽ വെക്കുന്നതു ഗുരുസന്നിധിയിലെ ആചാരം. ഗുരുപാദം=ഗുരുവിന്റെ കാൽ, സുരന്മാരെ=ദേവന്മാരെ, തീപ്പ്തിന്നായിക്കുററം=കുററം പോക്കുവാൻ, കോപ്പോടേ=സന്നദ്ധതയോടെ. ഹൃദ്യം =ഹൃദയപ്രിയം, സഭാമദ്ധ്യേ=സഭയുടെ നടുവിൽ, സുസ്ഥിരൻ=സുഖത്തോടെ ഇരിക്കുന്ന, പത്മാസനം=ബ്രഹ്മാവിനെ, ഭക്ത്യാ=ഭക്തിയോടേ, ഉപാസിച്ചു= സേവിച്ചു, സമ്പ്രതി=ഇപ്പോൾ, കിം=എന്തു്? പരം=മേൽ, ഉമ്പർ=ദേവകൾ,

ഛദ്മമാരുണ്ണുന്തിപ്പു പത്മജ! ഭവാനോടു?
അല്ലമല്ലൊരുതാപമിപ്പൊഴുണ്ടതു കേൾക്ക,
മാലിയന്നെങ്ങൾചെന്നു ശൂലിതൻപാദംപുക്കാൽ
പാലകനല്ലോ മുന്നം ബാലവാർമതിചൂഡൻ;
നീലകന്ധരൻ പരൻ കാലകാലനങ്ങിപ്പോൾ
നാളനേകംനാളായി പാളയം വേറേ പുക്കാൻ.
ആരെയും വേണ്ടാ തനിക്കാരോടും കോപമില്ല;
ധീരമെത്രയും ചിത്തം നീരസം ലോകതന്ത്രേ.
കാരുണികത്വം മുനിമാരിലേ കാണ്മാനുള്ളൂ;
താരണികഴൽ കാണ്മാനാരുമാളല്ല ഞങ്ങൾ.
ശോകമിന്നാർക്കുമില്ല ലോകവാസികൾക്കിനി-
ശ്ശോകമേകദാ വന്നാൽ നാകനാഥന്നു ദോഷം,

---

ഛദ്മം = വ്യാജം, പത്മജ = ബ്രഹ്മാവേ! താപം=ദുഃഖം, മാലിയന്ന്= ദുഃഖം പൂണ്ട്, എങ്ങൾ=ഞങ്ങൾ, (എൻ എന്ന സർവ്വനാമത്തിന്റെ ബഹുവചനം പ്രധാനമായി എങ്ങൾ എന്നാണ്). ശൂലി=ശൂലമേന്തിയവൻ-ശിവൻ, പാലകൻ = രക്ഷകൻ, ബാലവാർമതിചൂഡൻ = ബാലനായ വളർമതി-ചന്ദ്രൻ - ചൂഡയിൽ - മുടിയിൽ-ഉള്ളവൻ. നീലകന്ധരൻ = നീലകണ്ഠൻ (കന്ധരം=കഴുത്ത്), പരൻ=ഇന്ദ്രിയാദികളിൽനിന്ന് അതീതൻ.

"ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തുപരാബുദ്ധി ര്യോബുദ്ധേഃ പരതസ്തു സഃ" എന്നു ഗീത.

കാലകാലൻ=അന്തകാന്തകൻ, നാളനേകം നാളായി=നാൾ വളരെ നാളായി, പാളയം=താവളം. (പാളയം എന്ന പദത്തിനു സൈന്യങ്ങളെ പാർപ്പിക്കുന്ന സ്ഥലമെന്നാണർത്ഥം. കാലകാലൻ വേറെ ഒരു പാളയത്തിലേയ്ക്കു പോയി എന്നു വെച്ചാൽ അദ്ദേഹത്തിന്റെ വഴി ഒന്നു മാറി എന്നർത്ഥം). ആരേയും വേണ്ടാ = ആരെക്കുറിച്ചും മമതയില്ലെന്നർത്ഥം. ധീരം = ഇളകാത്തതു്, ചിത്തം = മനസ്സ്, നീരസം = രസമില്ലാത്തതു്, ലോകതന്ത്രേ = ലോകകാര്യത്തിൽ, കാരുണികത്വം = കാരുണികൻ-കരുണാശീലൻ-എന്ന അവസ്ഥ, മുനിമാരിലേ=മഹർഷിമാരിൽ മാത്രമേ. മഹർഷിമാരിൽ മാത്രമേ ശിവനു കരുണ കാണുന്നുള്ളൂ. താരണികഴൽ=താര്(പുഷ്പം) അണിയുന്ന കാൽ, ആളല്ല=ശക്തരല്ല, ശോകം=ദുഃഖം, ലോകവാസികൾക്ക

ആകുലം മറെറാന്നില്ലാ; ലോകമിങ്ങനേ നില്ലാ;
നീ കനിഞ്ഞരുളണം ലോകരക്ഷോപായത്തെ."

ആവലാതികളേവമാവതങ്ങണത്തിന
ദേവരാജനെക്കരുണാവലോകനംകൊണ്ടു
പാവനംചെയ്തു ബ്രഹ്മദേവനൊന്നരുൾചെയ്തു:
"ജീവശിഷ്യരേ! നിങ്ങൾ ജീവത ചിര"മെന്നു.
ഖിന്നത തീൎത്തു സുഖമുന്നതം വരുമാറ-
ക്കണ്ണുകളെട്ടുംകൊണ്ടു വിണ്ണവരെയും നോക്കി
കണ്ണടച്ചൊന്നങ്ങോൎത്തു പിന്നെയൊന്നരുൾചെയ്തു:—
"വന്നതു നന്നായ് നിങ്ങളൊന്നറിയണമിതിൽ.
ചൊന്നതു മറെറാന്നല്ല: ഖിന്നതയുണ്ടാകേണ്ടാ;
നന്നായ നിമിത്തങ്ങളെന്നിയേ കാണ്മാനില്ല;

---

=ലോകങ്ങളിൽ വസിക്കുന്നവൎക്ക്, ഏകദാ=ഒരിക്കൽ, നായകൻ=സ്വൎഗ്ഗത്തിന്റെ നാഥൻ-ഇന്ദ്രൻ, ആകുലം=ശങ്ക, ലോകമിങ്ങനെനില്ലാ=ഈ സ്ഥിതിയിൽ ലോകം നിൽക്കയില്ല, ലോകരക്ഷോപായം=ലോകത്തെ രക്ഷിപ്പാനുള്ള ഉപായം. ശിവന്റെ തപസ്സുകാരണം ലോകവാസികളൊക്കയും തപസ്സു തുടങ്ങിയിരിക്കുന്നു. ആൎക്കും ഇഹലോകചിന്ത തടന്നയില്ല. ശിവനോടു രക്ഷ യാചിക്കണമെങ്കിൽ അദ്ദേഹത്തിന് ആരെയും കാണ്മാൻ അവസരവുമില്ല എന്നു സാരം.

ബ്രഹ്മാവ്, ലോകത്തിന് ഈ ദുരവസ്ഥ വരുവാൻ കാരണമായ ദക്ഷയജ്ഞത്തിലെ അനിഷ്ടസംഭവങ്ങളെ വിവരിക്കുന്നു. ആവലാതികൾ=സങ്കടങ്ങൾ, ഏവം=ഈവണ്ണം, ആവതു=കഴിയുന്നേടത്തോളം, കരുണാവലോകനം=കരുണയോടുകൂടിയ അവലോകനം, നോട്ടം (കൃപാകടാക്ഷം). പാവനംചെയ്തു=ശുദ്ധീകരിച്ച്, "ജീവശിഷ്യരേ" എന്നുമുതൽക്ക ബ്രഹ്മാവിന്റെ വാക്ക്. ജീവശിഷ്യരേ=ജീവന്റെ-ബൃഹസ്പതിയുടെ-ശിഷ്യരേ, ദേവന്മാരെ! ജീവത=ജീവിക്കുവിൻ, ചിരം=വളരെക്കാലം, ഖിന്നത=ഖിന്നത്വം-ഖേദം, സുഖമുന്നതം=ഉന്നതമായ സുഖം, കണ്ണുകളെട്ടുംകൊണ്ടു=എട്ടു കണ്ണുകളും മിഴിച്ച്, ചതുർമുഖനാകയാൽ ബ്രഹ്മാവിന് എട്ടു കണ്ണുകളുണ്ടല്ലോ, ഒന്നറിയേണം=ഒരു കാൎയ്യം ധരിക്കണം, നിമിത്തങ്ങൾ=

ചന്ദ്രശേഖരപ്രിയാ സുന്ദരീ സതീദേവി-
തന്നുടേ പിതാ മമ നന്ദനനായ ദക്ഷൻ
ഉന്നതശിവദ്വേഷി മുന്നമച്ചെയ്ത കർമ്മം
നിന്ദിതമതിൻഫലമിന്നമൊട്ടൊടുങ്ങീല.
നാഥനാരുലകിനെന്നോർത്തുമേ നിനയാതെ
വാസനാബലാൽ പ്രജാനാഥനാമവനപ-
രാധവാനായ നീചനേതുനാൾ വരും സുഖം?
താതനോടാക്കൊല്ലാ ശാസനമെന്നുകണ്ടു
കാതരാക്ഷിയാം സതി ചെയ്തതിനില്ല കുററം;
പാതകഭിയാ പതിപാദപങ്കജേ ചേൎന്നു.
നാരദഗിരാ ശൂലധാരിയക്കഥ കേട്ടു
വീരഭദ്രനേ വിട്ടു; നീരസമെന്തുചൊല്വു;

ശകനങ്ങൾ, എന്നിയേ=അല്ലാതെ, ചന്ദ്രശേഖരപ്രിയാ=ശിവന്റെ ഇഷ്ട ഭാൎയ്യ, പിതാ=അച്ഛൻ, മമനന്ദനനായ=എന്റെ പുത്രനായ, ദക്ഷൻ=ദക്ഷ പ്രജാപതി, ഉന്നതശിവദ്വേഷി-ഉന്നതനായ-ഉയൎന്ന ശിവദ്രോഹി, കൎമ്മം= പ്രവൃത്തി, നിന്ദിതം=നിന്ദിക്കപ്പെട്ടതു്, ശിവദ്വേഷിയായ ദക്ഷൻ പണ്ടേ ചെയ്തുവെച്ച ദുഷ്കൎമ്മത്തിന്റെ ഫലം ഇനിയും തീൎന്നിട്ടില്ല. നാഥ............ നിനയാതെ=ലോകത്തിനു സ്വാമി ആരാണെന്നാലോചിക്കാതെ, വാസനാ ബലാൽ=വാസനയുടെ ശക്തിയാൽ, പ്രജാ..... .......മവനു്=പ്രജകളെ പാ ലനം (രക്ഷണം) ചെയ്യുന്നവനു്, അപരാധവാനായ=കുററക്കാരനായ, നീ ചനു്=നികൃഷ്ടനു്, ഏതു നാൾ=ഏതു ദിവസം, ദക്ഷൻ ലോകനാഥനെ ധിക്കരിച്ചതാണവനപരാധം, താതനോടു്=അച്ഛനോടു്, ഒല്ലാ=ഒക്കില്ല (യു ക്തമല്ല) ശാസനം=ശാസിക്കൽ, കാതരാക്ഷി=കാതരങ്ങൾ-ചഞ്ചലങ്ങൾ-ആ യ അക്ഷികളോടു കൂടിയവൾ-സുന്ദരി, സതി=ദക്ഷന്റെ പുത്രിയും ശിവന്റെ പത്നിയുമായ സതീദേവി, ഇല്ല കുററം=കുററമില്ല. സതി തന്നെയും ഭൎത്താ വിനേയും അപമാനിച്ച ദക്ഷനെ ശാസിക്കാതെ യോഗാഗ്നിയിൽ ദേഹം ദഹി പ്പിച്ചതിൽ തെററില്ല, പാതകഭിയാ=പാതകത്തിൽ-പാപത്തിൽ-നിന്നുള്ള ഭീ-ഭയംകൊണ്ടു്, ഭൎത്തൃനിന്ദയ്ക്കു് താൻ ഹേതുവായതിനാലുള്ള പാപത്തെ ശങ്കി ച്ചിട്ടെന്നു താല്പൎയ്യം. പതിപാദപങ്കജേ=പതിയുടെ പാദപങ്കജത്തിൽ (പാദാര വിന്ദത്തിൽ) ചേൎന്നു=ലയിച്ചു; സായൂജ്യം പ്രാപിച്ചു എന്നു സാരം. നാരദഗിരാ നാരദന്റെ ഗീരു-വാക്കു്-കൊണ്ടു്, ശൂലധാരി=ശൂലം ധരിക്കുന്നവൻ(ശിവൻ) അക്കഥ=സതിയുടെ ദേഹത്യാഗവാൎത്ത, വീരഭദ്രനെ=ആ പേരായ വീരനെ.

ധാരണ നിങ്ങൾക്കില്ലേ ദാരുണഭൂതവൃന്ദ-
ഘോരത കണ്ടും കേട്ടും ഭീരുതയുണ്ടായതും.
ഓടിവന്നെല്ലാരുമെന്നോടത്തു പറഞ്ഞതും
പീഡയാ നിങ്ങളോടുകൂടെ ഞാൻ പുറപ്പെട്ടു
തേടിച്ചെന്നീഡിച്ചീശനാടോപം വാടിച്ചതു-
മാടിന്റെ താടി ഭൃഗു മോടിക്കു മേടിച്ചതും;
മിത്രനേത്രത്താൽ ഭഗനിത്രനാൾ കാണുന്നതും;
വക്ത്രവും പൊത്തിപ്പൂഷാ സത്രപം മേവുന്നതും
ഒട്ടൊഴിയാതെ പാർത്താൽ കഷ്ടമക്കർമ്മദോഷം,
നഷ്ടമാകുന്നില്ലതിൻ ശിഷ്ടമിന്നനുഭവം.

---

ശിവൻ ക്രോധം സഹിക്കാതെ തന്റെ ജട നിലത്തടിച്ചപ്പോൾ അതിൽ നിന്നുണ്ടായ ഒരുഗ്രമൂർത്തിയത്രേ വീരഭദ്രൻ. നീരസം=രസമില്ലാത്തത്, ധാരണ=ഓർമ്മ, ദാരു.........രത=ദാരുണങ്ങൾ-ഭയങ്കരങ്ങൾ-ആയ ഭൂതവൃന്ദങ്ങളുടെ, അതായത് നന്ദികേശ്വരാദികളുടെ, ഘോരത (ഭയങ്കരത്വം). ഭീരുത=ഭീരുത്വം, പീഡയാ=ദുഃഖത്താൽ, ഈഡിച്ച്=സ്തുതിച്ച്, ഈശന്=ശിവന്, ആടോപം=ഗർവ്വം-സംരംഭം, വാടിച്ചതും=തളർത്തതും, ആടി.........ച്ചതും=ഭൃഗുമഹർഷി ആടിന്റെ താടിവാങ്ങിയതും, [ഭൃഗു ദക്ഷയജ്ഞത്തിൽ പ്രധാനഹോതാവായിരുന്നു. വീരഭദ്രനും ഭൂതഗണങ്ങളും യജ്ഞശാലയിൽ കടന്നു പരാക്രമം തുടങ്ങിയപ്പോൾ ഭൃഗു സച്ച്രക്ഷാധ്യാനത്തോടുകൂടി ഹോമം തുടങ്ങി. അപ്പോൾ യജ്ഞവിഘ്നകാരികൾക്കവിടെ നിൽക്കാൻ വയ്യാതായതുകണ്ടു നന്ദികേശ്വരൻ ലംബകൂർച്ചനായ ഭൃഗുവിന്റെ താടിമുറിച്ച് അദ്ദേഹത്തെ പിടിച്ചുകെട്ടി. ഒടുവിൽ ശിവൻ പ്രസാദിച്ച് യാഗം സമാപിക്കാനനുവദിച്ചപ്പോൾ ശ്മശ്രുഹീനനായ്ചമഞ്ഞ ഭൃഗുവിന്ന് ആടിന്റെ താടിയാണ് കൊടുത്തത്.] മിത്രനേത്രത്താൽ=മിത്രന്റെ കണ്ണുകൊണ്ട്, വക്ത്രം=മുഖം, പൊത്തി=മറച്ച്, സത്രപം=ത്രപ-ലജ്ജ-യോടുകൂടി, [മിത്രൻ, ഭഗൻ, പൂഷാവ് ഇവർ ദക്ഷപുത്രിയായ അദിതിയുടെ പുത്രന്മാരായ പന്ത്രണ്ട് ആദിത്യന്മാരിൽ പെട്ടവരാണ്. അവരിൽ ഭഗൻ മുമ്പു ശിവഭൂതങ്ങളെ ശപിക്കുവാൻ കണ്ണുകൊണ്ട് അടയാളം കാട്ടിയതിനാൽ ചണ്ഡേശ്വരൻ അദ്ദേഹത്തിന്റെ കണ്ണുകൾ ചൂന്നുകളഞ്ഞു. ഒടുവിൽ യജ്ഞം മംഗളമായി നടന്നസമയത്ത് ബ്രഹ്മാവ് "മിത്രന്റെ കണ്ണുകൊണ്ട് ഭഗനും കാഴ്ചയുണ്ടാകും" എന്നു ശിവന്റെ അനുവാദത്തോടുകൂടി നിശ്ചയം ചെയ്തു. ഭൃഗുവിന്റെ ഹോമംകൊണ്ടു ഭൂതങ്ങൾ ഓടുന്നതു കണ്ടു പൂഷാവ് പരിഹസിച്ച് പല്ലുകാട്ടി ചിരിച്ചതിനാൽ മഹാഭൈരവൻ അദ്ദേഹത്തിന്റെ പല്ലുകൾ കുത്തിപ്പറിച്ചുകളഞ്ഞു. ആ പരിഹാസത്തിന്നു പ്രതിവിധിയുണ്ടാകായ്കയാൽ

മാരിതനായ ദക്ഷൻ ജീവിതനായി; പിന്നെ-
പ്പൂരിതമായി യാഗം നേരിന്ന തക്കവണ്ണം.
ദാരിതം പാപദാരുവേരിതെന്നോരാതെപോയ്;
ഗൌരിതൻവിരഹത്താൽപ്പാരിടമനാഥമായ്.
ഓതുവനപായം ഞാനാദിതേയരേ! നിങ്ങൾ
ചെയ്തുകൊള്ളണം ലോകമാതാവിൻ പാദാൎച്ചനം.

മാധവസഹോദരി മാതാവായതു മമ
ഭൂതനായകപ്രിയ പ്രീതയായ് വരുമെന്നാൽ
സാദരമുടൻ ദേവി ഭൂധരസുതയായി-
ച്ചെയ്തീടുമവതാരമാധിപോമന്നു പാരിൽ.
നാഥനോടവൾചേൎന്നാലേതുമില്ലാൎക്കും ഭയം;
ഭൂതനാഥനോടവൾ പാതിമെയ് വാങ്ങിക്കൊള്ളും.

---

പൂഷാവു് പിന്നെ അദന്തനായിട്ടു് വായു് പൊത്തി നടന്നുതുടങ്ങി.] ഒട്ടൊഴി.... .... .. ....ത്താൽ=മുഴുവനും. വിചാരിച്ചാൽ, കഷ്ടം=കഠിനം, കൎമ്മദോഷം=പ്രവൃത്തിദോഷം, നഷ്ടമായ്വന്നില്ല=നശിച്ചില്ല, അതിൻ ശിഷ്ടം=അതിൻെറ അവശേഷം, മാരിതനായ=കൊല്ലപ്പെട്ട, ജീവിതനായി=ജീവിപ്പിക്കപ്പെട്ട, പൂരിതമായി=നിറവേററപ്പെട്ട, ദാരിതം=പുഴയ്ക്കപ്പെട്ട, പാപദാരുവേരു്=പാപമാകുന്ന മരത്തിൻെറ വേരു്, ഗൌരി=പാൎവ്വതി (ഇവിടെ സതി എന്നേ വിവക്ഷയുള്ളു.) വിരഹത്താൽ=വേർപാടിനാൽ, പാരിടം=ലോകം, അനാഥമായ്=നാഥനില്ലാത്തതായി.

ആപന്നിവാരണത്തിനായി ദേവിയെ പൂജിപ്പാൻ ബ്രഹ്മാവു് ഉപദേശിക്കുന്നു. ആദിതേയരേ=ദേവകളേ! ലോക.................ൎച്ചനം=ലോകമാതാവിൻെറ (പരാശക്തിയുടെ) പാദപൂജ, മാധവസഹോദരി=വിഷ്ണുവിൻെറ സോദരി (ദുൎഗ്ഗ, കാത്യായനി.) ഭൂതനായകപ്രിയ=ഭൂതനായകൻെറ-ശിവൻെറ-പ്രിയ, പ്രീത=സന്തുഷ്ട, സാദരം (ക്രി. വി.) =ആദരത്തോടെ, ഭൂധരസുതയായി=ഭൂധരം-പൎവ്വതം-ആയ ഹിമവാൻെറ പുത്രിയായി, ആധി=മനോവ്യഥ, പോം=പോകും, നാഥനോടു=ഭൎത്താവിനോടു, ഭയം=പേടി. പാൎവ്വതി ശിവനോടു ചേൎന്നാൽ ആൎക്കും ഭയമില്ല. ഭൂതനാഥനോടു=ശിവനോടു്, പാതി..................ക്കൊള്ളും=ശിവനു് അത്യന്തം പ്രിയപ്പെട്ടവളായ്വരും

ചൂതബാണനിൽ പ്രീതചേതനനായിപ്പാര-
മാദരിച്ചീടും രതിചാതുരീവിധികളെ.
പിച്ചകബാണനന്നു വാച്ചൊരാധികൾ വീളു-
മുജ്ജ്വലരസമേററമുജ്ജ്വലമെന്നും വരും.
ഹൃജ്ജ്വരം നീക്കി നിങ്ങൾ നിർജ്ജരന്മാരേ! നിത്യ-
മർച്ചനം ചെയ്തീടുവിൻ വിശ്വമാതാവിൻ പാദം.
വിച്ചയല്ലയോ ദേവീനൽച്ചരിതങ്ങളോർത്താൽ
പച്ചയാമുണങ്ങിയതുച്ചമാം കഴിഞ്ഞതും;
കച്ചതും മധുരമാം; മുച്ചയാം നിശീഥവും;
തച്ചു തിന്നുന്ന മൃഗം നിശ്ചയം സഹായമാം;
കച്ചരം പടച്ചരം വച്ചരമററച്ചുടൻ
ദുശ്ചരം ചൊറി ചുണങ്ങച്ചിരങ്ങിത്യാദിയാൽ;

---

മെന്നു സാരം. ചൂതബാണനിൽ=ചൂതം (മാമ്പൂവ്) ബാണമായിട്ടുള്ളവനിൽ-കാമനിൽ. പ്രീതചേതനൻ=പ്രീതയായ ചേതന-ബുദ്ധി-യോടുകൂടിയവൻ, പാരം=ഏററവും, ആദരിച്ചീടും=ബഹുമാനിക്കും, രതി.................കളെ=രതിചാതുരിയുടെ (ശൃംഗാരലീലാചതുരതയുടെ) വിധികളെ (മുറകളെ). പിച്ചകബാണൻ=പിച്ചകപ്പൂവു ബാണമായവൻ-കാമൻ, കാമൻെറ അഞ്ചുബാണങ്ങളിൽ ഒന്നു പിച്ചകം (നവമാലിക) ആകുന്നു. വാച്ചൊരു=വദ്ധിച്ച, വീളും=തീക്കും, ഉജ്ജ്വലരസം=ശൃംഗാരരസം. "ശൃംഗാരഃ ശുചിരുജ്ജ്വലഃ" എന്നമരം. ഉജ്ജ്വലം=പ്രകാശിക്കുന്നതു്, ഹൃജ്ജ്വരം=ഹൃത്തിൽ (ഹൃദയത്തിൽ) ഉള്ള ജ്വരം-താപം, നിർജ്ജരന്മാരേ=ദേവന്മാരേ! അർച്ചനം ചെയ്തീടുവിൻ=പൂജിപ്പിൻ, വിശ്വമാതാവിൻ പാദം=ലോകമാതാവിൻെറ തൃക്കാൽ, വിച്ച=അത്ഭുതം, "വിച്ചയെന്തു" എന്നു ഭാരതത്തിലും "വിച്ചതോന്നിക്കും വണ്ണം" എന്നു കേരളവർമ്മ രാമായണത്തിലും പ്രയോഗമുണ്ടു്. ദേവീനൽച്ചരിതങ്ങൾ=ദേവിയുടെ നല്ല ചരിതങ്ങൾ, കൃത്യങ്ങൾ, ദേവിയുടെ ഉൽകൃഷ്ടകർമ്മങ്ങൾ അത്ഭുതമാണു്. അതെങ്ങനെ എന്നു പറയുന്നു, "പച്ചയാം" ഇത്യാദി—ഉണങ്ങിയതു പച്ചയാകും; കുഴിഞ്ഞതു് ഉച്ചം (ഉന്നതം) ആകും; കച്ചതു മധുരമാകും; നിശീഥം (അർദ്ധരാത്രം) ഉച്ചയാകും; തച്ചു തിന്നുന്ന മൃഗം (വ്യാഘ്രാദി) സഹായമാകും. കച്ചരം=ചളിപിടിച്ച, പടച്ചരം=ജീർണ്ണവസ്ത്രം "പടച്ചരം ജീർണ്ണവസ്ത്രം" എന്നമരം.

പിച്ചുതേയറവുന്നാവനർച്ച്യനാമെല്ലാരാലും;
വിശ്വസിപ്പവർക്കമ്മ നിശ്ചയം കല്പവല്ലി.”

ചതുരാനനൻ ചൊന്ന മധുരാലാപമേവ-
മസുരവിരോധിനാം വിധുരഭാവം പോക്കി.
അമരാവതീപതി കമലാസനനോടു
വിമലമുപദേശം സകലം വീണ്ടുപോന്നു.
അമൃതാശനാപതി സുമതി ശചീപതി
ക്രമമേദുരഭക്ത്യാ സമുപാസിച്ചു ദേവീം
സമയാ മന്ദാകിനീമമലേ മണിഗൃഹേ
മതിമാൻ ചിന്താമണിപ്രതിമാം പ്രതിഷ്ഠിച്ചു,
സുരഭിയുടെ പാൽകൊണ്ടഭിഷേചനം ചെയ്തു;
സുരഭിധൂപദീപാദ്യുപഹാരങ്ങൾ നല്കി;

---

ദുശ്ചാരം (ക്രി. വി.) =സഞ്ചരിപ്പാൻ വയ്യാതെ, അർച്ച്യനാം=പൂജ്യനാകും. ചളിപുരണ്ട പഴന്തുണിയുടുത്തു ചൊറി മുതലായവകൊണ്ടു നടപ്പാൻ വയ്യാതെ പിച്ചതെണ്ടുന്നാവൻ സർവ്വപൂജ്യനാകും. കല്പവല്ലി=കല്പകലത.

ദേവേന്ദ്രൻ ദേവിയെ സേവിപ്പാൻ ആരംഭിക്കുന്നു.
ചതുരാനനൻ=നാന്മുഖൻ, ബ്രഹ്മാവു്. മധുരാലാപം=മധുരമായ വചനം, അസുരവിരോധിനാം=അസുരവൈരികളുടെ, ദേവന്മാരുടെ. വിധുരഭാവം=പരവശതയെ, അമരാവതീപതി=ആ പേരായ നഗരിയുടെ പതി=ഇന്ദ്രൻ, കമ……………നോടു=ബ്രഹ്മാവിനോടു്, വിമലം=നിർമ്മലമായ, ഉപദേശം=ദേവിയെ ഇന്നവിധം പൂജിക്കണമെന്ന ഉപദേശം, വീണ്ടുപോന്നു=വാങ്ങിപ്പോന്നു. അമൃതാശനപതി = അമൃതം അശന (ഭക്ഷണം) മായവരുടെ–ദേവന്മാരുടെ–പതി, സുമതി=നല്ലബുദ്ധിയോടുകൂടിയവൻ, ശചീപതി=ഇന്ദ്രാണിയുടെ ഭർത്താവു്, ക്രമമേദുരഭക്ത്യാ=ക്രമേണ മേദുരയായ–വർദ്ധിച്ച–ഭക്തിയോടുകൂടി, സമുപാസിച്ചു=വഴിപോലെ സേവിച്ചു, ദേവീം=ദേവിയെ, സമയാ മന്ദാകിനീം=മന്ദാകിനി (ഗംഗ) യുടെ സമീപത്തിൽ, ‘സമയാ’ എന്നതിന്റെ യോഗത്തിൽ സംബന്ധവാചകപദം ദ്വിതീയാന്തമായി. അമലേ=നിർമ്മലമായ, മണിഗൃഹേ=രത്നഗൃഹത്തിൽ, മതിമാൻ=ബുദ്ധിമാൻ, ചിന്താമണിപ്രതിമാം=ചിന്താമണിരത്നമയമായ ദേവീവിഗ്രഹത്തെ, (പ്രതിമ=വിഗ്രഹം) പ്രതിഷ്ഠിച്ചു=സ്ഥാപിച്ചു, സുരഭിയുടെ=കാമധേനുവിന്റെ, അഭിഷേചനം ചെയ്തു=അഭിഷേകം ചെയ്തു, സുരഭി……………രങ്ങൾ=സുരഭിയായ=സുഗന്ധമുള്ള–ധൂമം (പുക) ദീപം മുതലായുള്ള ഉപഹാരങ്ങൾ (പൂജാംഗദ്രവ്യങ്ങൾ)

വലവൈരിക്കു ചെയ്തു പലരും പരികർമ്മം;
കുലിശായുധൻ സുധാകലശം നിവേദിച്ചു.
സുരവീരന്മാർ നാലുപുറവും തൊഴുതിരു-
ന്നിരവുപകൽചെയ്തു നിരവേ പുഷ്പാഞ്ജലിം.
ഭജിക്ക സുഖമെന്നു രുചിക്കായവർമനം;
വശക്കേടുപോയ് വാനിൽ വസിക്കും മരങ്ങൾക്കും
അശക്യമായ ഭാരം ത്യജിക്കായ്‌വന്നു പാട്ടി;-
ലമർത്ത്യനാരിമാർക്കും പ്രവൃത്തിയതൊന്നായി.
അടിച്ചുതളി ചിലർ; പഠിച്ചു പാടി ഗീതം;
നടിച്ചു ചിലർ; നാട്യം മടിച്ചീലാരുമൊന്നും;
സിദ്ധഗന്ധർവ്വമുഖഹസ്തവാദിതവേണു-
മദ്ദളവാദ്യഘോഷം പത്തുദിക്കിലും ചേന്നു.

---

"ആസനംസ്വാഗതംപാദ്യമർഘ്യമാചമനീയകം
മധുപർക്കാചമസ്നാനം വസനാഭരണാനി ച
ഗന്ധപുഷ്പേ ധൂപദീപൌ നൈവേദ്യം വന്ദനം തഥാ"

എന്നു ഷോഡശോപചാരങ്ങൾ ദേവീപൂജയിൽ പറയപ്പെട്ടിട്ടുണ്ട്. അവ തന്നെ ഉപചാരങ്ങൾ, വലവൈരി=വലാസുരന്റെ ശത്രു, (ഇന്ദ്രൻ). പരികർമ്മം=പൂജാസാഹായ്യം, കുലിശായുധൻ=കുലിശം (വജ്രം) ആയുധമായവൻ, ഇന്ദ്രൻ, സുധാകലശം=അമൃതകുംഭം, നിവേദിച്ചു=നൈവേദ്യമായി സമർപ്പിച്ചു, സുരവീരന്മാർ = ദേവശ്രേഷ്ഠന്മാർ, നിരവേ=നിരക്കെ, പുഷ്പാഞ്ജലിം=മന്ത്രത്തോടുകൂടിയ പുഷ്പാരാധനയെ, ഭജിക്ക സുഖമെന്നു=ഭജിക്കുക എന്നതു സുഖമാണെന്ന്, രുചിക്കായ്=രുചിക്കുമാറായി, അവർ മനം=അവരുടെ മനസ്സ്, വശക്കേടു=അവശത, വാനിൽ ......ങ്ങൾക്കും=കല്പവൃക്ഷങ്ങൾക്കും.

"നിഷ്ഫലബഹുഫലപുഷ്പപല്ലവങ്ങളായ്
കല്പവൃക്ഷങ്ങൾ വളഞ്ഞപ്പൊഴും വശംകെട്ടു"

എന്നു പറയപ്പെട്ട കല്പവൃക്ഷങ്ങളുടെ വശക്കേടു തീൎന്നുവെന്നർത്ഥം. അതെങ്ങനെ എന്നു പറയുന്നു. 'അശക്യമായ' ഇത്യാദി—അശക്യം=അസാധ്യം, ഭാരം =കനം (പുഷ്പഫലഭാരം), ത്യജിക്കായ്‌വന്നു=ഉപേക്ഷിക്കുമാറായി, അമർത്ത്യനാരിമാർക്കു=ദേവസ്ത്രീകൾക്കു, പ്രവൃത്തിയതൊന്നായി=അതു് (കല്പവൃക്ഷങ്ങളുടെ പുഷ്പാദികൾ കൊണ്ടുവരിക), ഒരു പണിയായി, ഗീതം=പാട്ട്, നടിച്ചു=അഭിനയിച്ചു, നാട്യം=അഭിനേയവസ്തു, ചിലർ പാട്ടുപാടി, ചിലർ ആട്ടമാടി എന്നു സാരം. സിദ്ധ............................ഘോഷം=സിദ്ധന്മാർ, ഗന്ധർവ്വന്മാർ മുത

ഇത്തരം കോലാഹലം വിസ്തരമെന്തോ വേണ്ടു;
വൃത്രവൈരിക്കു നിത്യമുദ്യമം മറെറാന്നില്ല.

ഭക്തിവന്നുദിച്ചതിൽ സക്തിയും വന്നു; നന്നാ-
യുൾത്തെളിവോടേ വാഴ്ത്തി നിത്യവും നതിചെയ്തു.
വരദേ! നിരുപമചരിതേ! മഹേശ്വരി!
പെരിയ ദുഃഖാർണ്ണവേ കര കാട്ടണമമ്മേ!
പരമശിവപ്രിയേ! ഹര മേ ദുരിതം നീ
ചിരമെങ്ങളെപ്പാലിച്ചരുൾക കാമപ്രദേ!
ചതിചെയ്യതിന്നതിചതുരേ! തായേ! ജഗ-
ത്ത്രിതയോദയസ്ഥിതിക്ഷയകാരിണി! മായേ!

---



ലായവരുടെ ഹസ്തങ്ങളാൽ—കൈകളാൽ—വാദിതങ്ങളായ (വാദനം ചെയ്യപ്പെട്ട) വേണു(ഓടക്കുഴൽ)മദ്ദളം എന്നീ വാദ്യങ്ങളുടെ ഘോഷം, പത്തുദിക്കിലും=കിഴക്കു തുടങ്ങിയ നാലുദിക്കുകൾ, കിഴക്കുതെക്കു തുടങ്ങിയ നാലു വിദിക്കുകൾ, മുകൾ ഭാഗം, കീഴ്ഭാഗം എന്ന പത്തുദിക്കുകളിലും, വൃത്രവൈരിക്കു=വൃത്രാസുരൻെറ ശത്രുവിന്ന്, ഇന്ദ്രന്ന്, ഉദ്യമം=ഉത്സാഹം, ഇന്ദ്രൻ അന്യചിന്തകൂടാതെ ദേവീപൂജയിൽ മാത്രം ഉദ്യമിച്ചു എന്നു സാരം.

ദേവേന്ദ്രൻ ദേവിയെ സ്തുതിക്കുന്നു. ഭക്തി=ദേവിയെക്കുറിച്ചുള്ള പരമസ്നേഹം, "സാ പരാനുരക്തിരീശ്വരേ" എന്നു നാരദഭക്തിസൂത്രം. ഉദിച്ച്=ഉണ്ടായി, അതിൽ=ഭക്തിയിൽ, സക്തി=താൽപര്യം, ഉൾത്തെളിവ്=മനഃപ്രസാദം, വാഴ്ത്തി=പ്രശംസിച്ച്, നതി=സ്തുതി, "വരദേ" എന്നു തുടങ്ങിയതു സ്തുതി. വരദേ=വരം നല്കുന്നവളേ! നിരുപമചരിതേ=നിരുപമം (ഉപമയില്ലാത്തത്, നിസ്തുല്യം) ആയ ചരിതത്തോടുകൂടിയവളേ! മഹേശ്വരി!=മഹതിയായ ഈശ്വരി, (ഈശ്വരി=ഐശ്വര്യശാലിനി), ദുഃഖാർണ്ണവേ=ദുഃഖമാകുന്ന സമുദ്ര(അർണ്ണവ)ത്തിൽ കര, പര.........പ്രിയേ=പരമശിവൻെറ പ്രിയപത്നി!, ഹര=ഹരിച്ചാലും, മേ=എൻെറ, ദുരിതം=പാപത്തെ, എൻെറ പാപം തീർത്താലും. ചിരം=വളരെക്കാലം, പാലിച്ചരുൾക=രക്ഷിച്ചാലും, കാമപ്രദേ=കാമങ്ങൾ—അഭീഷ്ടങ്ങൾ—നല്കുന്നവളേ! ചതി..................തുരേ=ചതി (വഞ്ചന, മായ) ചെയ്യാൻ, ഏററവും ചതുര—നിപുണ—യായവളേ!, തായേ=അമ്മേ!, ജഗ..........രിണി=ജഗത്തുകളുടെ ത്രിതയത്തിൻെറ, അതായതു മൂന്നു ലോകങ്ങളുടെ ഉദയം—(ഉൽപത്തി-സൃഷ്ടി, സ്ഥിതി-നിലനില്പ്, രക്ഷ) ക്ഷയം-നാശം, സംഹാരം—ഇവ ചെയ്യുന്നവളേ! മായേ=മയെ (ശ്രീയെ അല്ലെങ്കിൽ അർത്ഥത്തെ) പ്രാപിപ്പിക്കുന്നവളേ!

മധുകൈടഭാസുരമഥനപ്രരോചിതേ!
മദനവധൂമധുമദവൈഭവപ്രദേ!
മഹിഷനിഷ്പേഷണേ! നിഹതധൂമ്രേക്ഷണേ!
മഹിഷാസനപുരപ്രഹിതചണ്ഡമുണ്ഡേ!
രുധിരബീജവ്രജഖദിരാനലജ്വാലേ!
നഖരായുധാസനേ! മുഖരശരാസനേ!

---

"രാജൻ! ശ്രീവചനോ മാശ്ച യാശ്ച പ്രാപണവാചകഃ
താം പ്രാപയതി യാ സദ്യഃ സാ മായാ പരികീർത്തിതാ
മാശ്ച മോഹാർത്ഥവചനോ യാശ്ച പ്രാപണവാചകഃ
താം പ്രാപയതി യാ നിത്യം സാ മായാ പരികീർത്തിതാ"

എന്നു ബ്രഹ്മവൈവർത്തപുരാണം, മധുകൈ ......................ചിതേ=മധു, കൈടഭൻ എന്ന രണ്ടസുരന്മാരുടെ മഥനത്തിൽ-നിഗ്രഹത്തിൽ-പ്രരോചിത-പ്രസാദിത-യായവളേ! [പണ്ട് മഹാവിഷ്ണു യോഗനിദ്രയിൽ ലയിച്ച സമയത്തു നൈപോലെ ഉരുകി വശായ ഭൂമിയെ ഉറപ്പിപ്പാൻ മായാദേവി വിഷ്ണുവിന്റെ വാമകർണ്ണമലംകൊണ്ടു മധുവിനേയും ദക്ഷിണകർണ്ണമലംകൊണ്ടു കൈടഭനേയും സൃഷ്ടിച്ചു വിഷ്ണുവിനെ ഉണർത്തി അവരോടു യുദ്ധം ചെയ്യിച്ചുവെന്നും, ആ യുദ്ധത്തിൽ ഹതന്മാരായ അവരുടെ മേദസ്സുകൊണ്ടു ഭൂമി ഉറച്ചുവെന്നും, അതിനാൽ ഭൂമിക്കു മേദിനിയെന്നു പേരുണ്ടായി എന്നും കാളികാപുരാണത്തിൽ പറയുന്നുണ്ട്.] മദന...... ......പ്രദേ=മദനവധുവിനു (കാമപത്നി, രതിദേവിക്കു) മധു-മദ്യം-കൊണ്ടുള്ള മദത്തിന്റെ വൈഭവത്തെ നല്കുന്നവളേ! കാമന്റെ പുനരുൽപത്തിക്കു ഹേതുവായവളേ എന്നു സാരം. മഹിഷനിഷ്പേഷണേ=മഹിഷാസുരനെ നിഷ്പേഷണം (അരയ്ക്കൽ, വധിക്കൽ) ചെയ്തവളേ!, നിഹ.... ..........ക്ഷണേ=ധൂമ്രേക്ഷണനെ (സുംഭനിസുംഭന്മാരുടെ സേനാപതിയായ ധൂമ്രലോചനനെന്ന അസുരനെ) ഹനിച്ചവളേ! മഹി ..............മുണ്ഡേ=മഹിഷം (പോത്ത്) ആസനം-വാഹനം-ആയവന്റെ അതായതു യമന്റെ പുരത്തിലേയ്ക്കു പ്രഹിതന്മാർ-അയയ്ക്കപ്പെട്ടവർ-ആയ ചണ്ഡമുണ്ഡന്മാരോടുകൂടിയവളേ, ചണ്ഡമുണ്ഡന്മാരെ വധിച്ചവളേ. ചണ്ഡനെന്നും മുണ്ഡനെന്നും പേരായ രണ്ടസുരന്മാരും സുംഭന്റെ സേനാപതികളായിരുന്നു. രുധിര..........ജ്വാലേ=രുധിരബീജ (രക്തബീജ) ന്മാരുടെ വ്രജങ്ങൾ-കൂട്ടങ്ങൾ-ക്കു ഖദിരാനലന്റെ (കരിങ്ങാലിത്തീയിന്റെ) ജ്വാലയായവളേ. [രക്തബീജൻ സുംഭാസുരന്റെ പക്ഷത്തിലുള്ള ഒരു യുദ്ധവീരനാണ്. അവന്റെ രക്തം ഒരു തുള്ളി നിലത്തു വീണാൽ അവനെപ്പോലെ അനവധി രക്തബീജന്മാരുണ്ടാകുമെന്ന് അവന് ഒരു വരമുണ്ടായിരുന്നു. ആകയാൽ അവന്റെ രക്തത്തിൽനിന്നു വളരെ രക്തബീജന്മാരുണ്ടായി. അപ്പോൾ ദേവി അവന്റെ രക്തം നിലത്തു

അതുലമഹാഹവകുതുകാദനേകധാ
ഭിദുരീകൃതാകൃതേ! ബധിരീകൃതശ്രുതേ!
നിലിമ്പവിരോധിനാം ബലം ബാധിതും യുധി
വിളംബാസഹഗതേ! നിതംബാലസഗതേ!
കളംബനിപാതിതനിസുംഭാസുരവരേ!
ന സംഭാവിതാ പുരാ ത്വമംബാധുനാ പരാ.
സംഭൃതാടോപം യുധി സ്തംഭിതഭുജസ്തംഭം
സുംഭദാനവം ഹത്വാ ലംഭിതസുഖേ ലോകേ!

---

വീഴാനനുവദിക്കാതെ മഹാകാളിയെക്കൊണ്ടു പാനംചെയ്യിച്ച് എല്ലാ രക്തബീജന്മാരെയും കൊന്നു എന്നു പ്രസിദ്ധം.] നഖരായുധാസനേ=നഖരങ്ങൾ-നഖങ്ങൾ-ആയുധമായവൻ അതായതു സിംഹം ആസനമായവളേ! ദേവി സിംഹവാഹിനിയായിട്ടാണു സുംഭാദികളോടെതിർത്തതു് എന്നു പ്രസിദ്ധം. മുഖരശരാസനേ=മുഖരം (ശബ്ദായമാനം, ചെറുഞാണൊലിയിടുന്നതു്) ആയ ശരാസനത്തോടു-വില്ലോടു-കൂടിയവളേ! അതു ........തുകാൽ=അതുലം (അതുല്യം) ആയി മഹത്തായിരിക്കുന്ന ആഹവത്തിൽ-യുദ്ധത്തിൽ-ഉള്ള കുതുകം നിമിത്തം. അനേകധാ=പല പ്രകാരം, ഭിദു..........കൃതേ=ഭിദുരം (പിളർന്നതു്) ആക്കപ്പെട്ട ആകൃതിയോടുകൂടിയവളേ! യുദ്ധകൌതുകത്താൽ ശകലിതശരീരയായവളേ എന്നു സാരം. ബധി..........ശ്രുതേ=ബധിരീകൃതകൾ-ശ്രവണശക്തിയില്ലാതാക്കപ്പെട്ടവ-ആയ ശ്രുതികളോടുകൂടിയവളേ, ആൎക്കും ചെവി കേൾപ്പാനരുതാതാക്കിയവളേ! നിലിമ്പവിരോധിനാം=നിലിമ്പന്മാൎക്കു-ദേവകൾക്കു-വിരോധികളായവരുടെ അതായതു് അസുരന്മാരുടെ, ബലം=സേനയെ, ബാധിതും=ബാധിപ്പാൻ (പീഡിപ്പിക്കുവാൻ), യുധി=യുത്തിങ്കൽ (യുദ്ധത്തിൽ), വിളം....ഗതേ=വിളംബാസഹമായ (വിളംബത്തെ സഹിക്കാത്ത) ഗതിയോടുകൂടിയവളേ, ത്വരാശാലിനി! നിതം.........ഗതേ=നിതംബം (അരക്കെട്ടു്, അതിന്റെ ഭാരം) കൊണ്ടു് അലസം-മന്ദം-ആയ ഗതിയോടുകൂടിയവളേ! കളംബ..........
..........പതേ=കളംബങ്ങൾ (ശരങ്ങൾ) കൊണ്ടു "കളംബമാൎഗ്ഗണശരാഃ" എന്നമരം. നിപാതിതൻ (വീഴ്ത്തപ്പെട്ടവൻ) ആയ നിസുംഭനെന്ന അസുരപതിയോടുകൂടിയവളേ, നിസുംഭനെ കൊന്നവളേ! നസംഭാവിതാപുരാ=പണ്ടു് സംഭാവനം ചെയ്യപ്പെടാത്ത-പാ എന്നു ശങ്കിക്കപ്പെടാത്ത, ത്വം=നിന്തിരുവടി, അംബ=അമ്മേ! അധുനാ=ഇപ്പോൾ, പരാ=അന്യയായി, പണ്ടു മറിച്ചു ശങ്കിക്കപ്പെടാതിരുന്ന ഭവതി ഇപ്പോൾ അന്യയായിത്തീൎന്നു. സംഭൃതാടോപം (ക്രി. വി.)=സംഭൃതം-കൃതം-ആയ ആടോപ (ഗൎവ്വ) ത്തോടുകൂടി, യുധി=യുദ്ധത്തിൽ, സ്തംഭി..................സ്തംഭം=സ്തംഭിപ്പിക്കപ്പെട്ട ഭുജസ്തംഭങ്ങ (സ്തംഭതുല്യങ്ങ

കിന്നു പുനരൌദാസീന്യം സമ്പ്രതി തമ്പുരാട്ടി!
ത്ര്യംബകേ! ശരണ്യേ! നീ നമ്മെയെന്തുപേക്ഷിപ്പാൻ?
ചിന്മയി! ശിശുക്കളോടമ്മയീവണ്ണം ചെയ്താൽ
നന്മയല്ലെന്നാരാഞ്ഞാൽ ധർമ്മമര്യാദയാകാ
പന്നഗവിഭൂഷണനന്വഹമകതാരിൽ
നിന്നുടൽകാണാഞ്ഞതിഖിന്നനായ് മരുവുന്നു.
നിർണ്ണയമപർണ്ണേ! നീ ചെന്നുചേർന്നിരിയാഞ്ഞാ-
ലിന്ദുചൂഡനു മററില്ലൊന്നിലും കുതൂഹലം.
വിശ്വമോഹനവിദ്യ വച്ചു മന്മഥനിന്നു
നിർജ്ജനേ ശിവലിംഗമർച്ചനംചെയ്തീടുന്നു.
ഈയുലകിങ്കൽ വന്നു നീയവതരിയാഞ്ഞാൽ
പോയി കേളിന്നോ ലോകനായികേ! ലോകസ്ഥിതി.



---

ളായ ഭുജങ്ങൾ) ളോടുകൂടിയ, സുംഭദാനവം=സുംഭാസുരനെ, ഹത്വാ=കൊന്നിട്ട്, ലംഭി.......... ലോകേ=ലംഭിതസുഖം-സുഖം പ്രാപിപ്പിക്കപ്പെട്ടതു -ആയ ലോകത്തോടു കൂടിയവളേ, ലോകത്തിനു സുഖം നല്കിയവളേ! "മധുകൈടഭാസുരാ—" എന്നതു മുതൽ ഇതുവരെ ദേവിയുടെ സംബോധനകളിൽ സൂചിപ്പിക്കപ്പെട്ട കഥകൾ മാർക്കണ്ഡേയപുരാണാന്തർഗ്ഗതമായ ദേവീമാഹാത്മ്യത്തിൽ ഉള്ളവയാകുന്നു. കിം=എന്താണ്, പുനഃ=പിന്നെ, ഔദാസീന്യം=ഉദാസീനത, സമ്പ്രതി=ഇപ്പോൾ, ത്ര്യംബകേ=(ത്രി + അംബക) മൂന്നു കണ്ണുകളുള്ളവളേ! ശരണ്യേ=ശരണാർഹേ! ചിന്മയേ=ജ്ഞാനരൂപേ! (ചിത്=ജ്ഞാനം), ശിശുക്കളോടു=കിടാങ്ങളോട്, ഓരാഞ്ഞാൽ=ഓർക്കാഞ്ഞാൽ, ധർമ്മമര്യാദ=ധർമ്മത്തിന്റെ മര്യാദ, പന്ന......... ......ണൻ=പന്നഗങ്ങൾ(സർപ്പങ്ങൾ) വിഭൂഷണങ്ങളായവൻ, ശിവൻ. അന്വഹം=നാൾതോറും, അതിഖിന്നനായ്=ഏററവും ദുഃഖിതനായി, നിർണ്ണയം=നിശ്ചയമായും, അപർണ്ണേ=പർണ്ണം (ഇല) കൂടി ഭക്ഷിക്കാത്തവളേ! തനിയെ കൊഴിഞ്ഞ മരത്തിന്നില (പർണ്ണം) മാത്രം തിന്നു കൊണ്ടു ജീവിക്കുന്നതാണു തപസ്സിന്റെ പരമകാഷ്ഠ. ദേവി തപസ്സുചെയ്തപ്പോൾ അതും കൂടി ഉപേക്ഷിക്കയാൽ അപർണ്ണ എന്നു പ്രസിദ്ധയായി. ചെന്നുചേർന്നിരിയാഞ്ഞാൽ=ശിവസമീപത്തുചെന്ന് അവിടത്തോടു ചേർന്നിരിക്കാഞ്ഞാൽ, ഇന്ദുചൂഡനു=ചന്ദ്രചൂഡന്, ശിവന്, കുതൂഹലം=കൌതുകം, വിശ്വമോഹനവിദ്യ=വിശ്വത്തെ മോഹിപ്പിക്കുക എന്ന വിദ്യ, വെച്ചു=ഉപേക്ഷിച്ച്, മന്മഥൻ=കാമൻ, നിർജ്ജനേ=വിജനത്തിൽ, ശിവലിംഗം=ശിവന്റെ ബിംബം, അർച്ച.............ടുന്നു=പൂജിക്കുന്നു, പോയി=നശിച്ചു, ലോകനായി

നാമഗതികളീശകാമിനി! ഞങ്ങൾക്കിനി
സ്വാമിനി! നിന്നെയ്കാണാഞ്ഞാമയാവികൾ ഞങ്ങൾ.
ഒരിടത്തൊരു തരു മുരടു പോയാൽ നില്പാ;
ധരടില്ലെന്നാൽ മണി തരമായണിയാമോ?
ഭുവനമശേഷവുമവിതും നീയില്ലെന്നാ-
ലെവനുള്ളിതു സത്യം നവനമിതോ തവ?
വഴികാണാഞ്ഞു ഞങ്ങളുഴലാൽ കഴൽപ്പൂക്കൾ
പിഴകൾ മുന്നോ ചെയ്തതഴകാക്കണം ദേവി!
ഒഴുകീടുന്ന കൃപ പൊഴിയും കടാക്ഷത്താൽ
കുഴകിഴുത്താപം പോക്കി വഴിയിൽ ക്കൂട്ടീടുക.
സ്വഭക്തജനം വിപത്സമുദ്രനടുവിന്നു
സമുദ്ധാരണം ചെയ്വാൻ സമർത്ഥേ! ജയജയ!
പുമർത്ഥചതുഷ്ടയനിമിത്തനുതേ! ജയ
സമസ്തേശ്വരി! ജയ നമസ്തേ നമോസ്തു തേ!

---

കേ=ലോകനാഥേ! ലോകസ്ഥിതി = ലോകത്തിന്റെ സ്ഥിതി-നില നില്പ്. നിന്തിരുവടി ലോകത്തിൽ അവതരിക്കാത്ത പക്ഷം ലോകംതന്നെ നശിച്ചുപോകും. നാം=നമ്മൾ, അഗതികൾ=ഗതിയില്ലാത്തവർ, ഈശകാമിനി=ശിവപത്നി! സ്വാമിനി=നാഥേ! ആമയാവികൾ=ആമയ(ദുഃഖ)ത്തോടുകൂടിയവർ. തരു=മരം, മുരട്=വേർ, നില്പാ=നില്ക്കയില്ല, മണി=രത്നം, തരമായ്=തരംപോലെ, ഭുവനം=ലോകം, അശേഷം=മുഴുവൻ, അവിതും=അവനം ചെയ്വാൻ (രക്ഷിപ്പാൻ), എവനുള്ളിതു=ആരുണ്ട്? നവനം=സ്തോത്രം. ഇതിവിടേയ്ക്കു സ്തുതിയാണോ? അഴലാൽ=ദുഃഖത്താൽ, കഴൽ=കാൽ, അഴകാക്കണം=നേരെയാക്കണം, കൃപ=ദയ, കടാക്ഷത്താൽ=കടക്കൺ നോട്ടത്താൽ, വഴിയിൽ ക്കൂട്ടീടുക=നല്ല വഴിയിൽ ചേൎക്കുക, സ്വഭക്തജനം=തന്റെ ഭക്തരായ ആളുകളെ, വിപൽ..................വിന്നു=വിപത്ത്-ആപത്ത് ആകുന്ന സമുദ്രത്തിന്റെ നടുവിൽനിന്നു. സമു..................ച്ചാൻ=കരേററുവാൻ. സമർത്ഥേ=സമർത്ഥയായവളേ! ജയ ജയ=ജയിച്ചാലും ജയിച്ചാലും. പുമർത്ഥ..................നുതേ=പുമർത്ഥചതുഷ്ടയത്തിന്റെ (ധൎമ്മം, അൎത്ഥം, കാമം, മോക്ഷം എന്ന നാലു പുരുഷാൎത്ഥങ്ങളുടെ) നിമിത്തം (കാരണം) അതായതു പുരുഷാൎത്ഥങ്ങളുടെ ലാഭത്തിനു വേണ്ടി നുത (സ്തുത, സ്തുതിക്കപ്പെടുന്നവൾ) ആയവളേ! സമസ്തേശ്വരി=സകലത്തിനും ഈശ്വരി! നമസ്തേ=നിനക്കു നമസ്കാരം. നമോസ്തുതേ=നിനക്കു നമസ്കാരം ഭവിക്കട്ടെ.

ഇത്തരം പുരുഹൂതനുത്തമഭക്തിയോടും
ശക്തിപൂജനസ്തുതിസക്തനായിരിക്കുമ്പോൾ
മദ്ദളമൃദംഗാദിശബ്ദമേളിതഗീത-
നൃത്തകോലാഹലങ്ങൾ നിറയുന്ന നേരത്തിങ്കൽ
മത്തകോകിലാലാപമതിൽപ്പരമോടുമാറു
നിസ്തുലമാധുര്യമായ് സുസ്വരവർണ്ണപദ-
വ്യക്തതകൊണ്ടുമർത്ഥഹൃദ്യതകൊണ്ടും മനോ-
മുത്തുവന്നീടുമാറു തത്ര കേൾക്കായി വാക്യം:-
"അദിതിസുത! ഗുണവിതതിനികേതമേ!
ഭവതു തവ സുഖം സുമഖ! ശതമഖ!
മഥിതദിതിസുത! മരുതാമധിപതേ!
മയി തേ ഭക്തി കണ്ടതിനാൽ പ്രസാദിച്ചേൻ.

---

ദേവേന്ദ്രൻ അശരീരിയായ ദേവീവചനം കേൾക്കുന്നു.

പുരുഹൂതൻ=ദേവേന്ദ്രൻ. ഉത്തമഭക്തി=ഉൽകൃഷ്ടഭക്തി. ശക്തി.................സക്തൻ=ശക്തി (പരാശക്തിയായ ദേവി)യുടെ പൂജനത്തിലും സ്തുതിയിലും സക്തൻ. മദ്ദള.....................ഹലങ്ങൾ=മദ്ദളം, മൃദംഗം മുതലായവയുടെ ശബ്ദങ്ങളോടു മേളിതങ്ങൾ (ഇടകലർന്നവ) ആയ ഗീതം (പാട്ട്) നൃത്തം (ആട്ടം) ഇവയുടെ കോലാഹലങ്ങൾ. ഇവ ഇന്ദ്രന്റെ ഭജനത്തിലുള്ളവയത്രേ. മത്ത.............ലാപം=മത്തമായ-മദിച്ച-കോകിലത്തിന്റെ-കുയിലിന്റെ-ആലാപം (ഭാഷണം). അതു് ഓടുമാറ് എന്നു വെച്ചാൽ അതിനെക്കാളധികം. നിസ്തു....................മായ്=നിസ്തുലമായ—ഉപമയില്ലാത്ത—മാധുര്യത്തോടുകൂടിയതായി. സുസ്വ...............ക്തത=ശോഭനങ്ങളായ സ്വരം, വർണ്ണം, പദം ഇവയുടെ വ്യക്തത. അർത്ഥഹൃദ്യത=അർത്ഥത്തിന്റെ ഹൃദ്യത. മനോമുത്തു=മനസ്സന്തോഷം. സ്വരശുദ്ധി, വർണ്ണവ്യക്തി, പദശുദ്ധി ഇവയോടുകൂടിയതും ഹൃദയംഗമമായ അർത്ഥത്തോടുകൂടിയതുമായ ഒരു വാക്യം കേട്ടു. ആ വാക്യത്തെത്തന്നെ പറയുന്നു. "അദിതിസുത" ഇത്യാദി—അദിതിസുത= അദിതിയുടെ പുത്ര. ഗുണ...........തമേ=ഗുണങ്ങളുടെ വിതതി (സമൂഹം) ക്കു നികേതം-ഗൃഹം-ആയവനേ! ഭവതു=ഭവിക്കട്ടെ, തവ=നിനക്കു, സുഖം=സൌഖ്യം, സുമഖ=സുന്ദര! ശതമഖ=ശതം-നൂറു-മഖങ്ങൾ-യാഗങ്ങൾ-ചെയ്തവനേ! നൂറു യാഗങ്ങൾ ചെയ്കയാൽ ഇന്ദ്രനു ശതമഖനെന്നു പേർ. മഥിതദിതിസുത=മഥിതന്മാർ-ഹതന്മാർ-ആയ ദിതിസുതന്മാരോടു (ദൈത്യന്മാരോടു) കൂടിയവനേ! മരു

ഉദിതസ്തുതി കേട്ടേൻ; വിദിതം മനോരഥം;
തദിദം മഹാരസം യദിദം തവോചിതം;
ഹിമവൽസുതയായി ക്രമവൎദ്ധിതയായി-
സ്സമവൎത്ത്യരിക്കു ഞാൻ പ്രമദാപദംകെട്ടി
ശ്രമവഞ്ജിതയായിസ്സമവസ്ഥിതയായാൽ
മദുപസ്ഥിതിഫലമഖിലം വരുത്തുവൻ.
അത്രയുമല്ല നിന്നാലുക്തമിസ്തവമെനി-
ക്കേത്രയും പ്രിയം ഹൃദി; തൃപ്തിയില്ലിതു കേട്ടാൽ;
വത്സ! വാസവ! ഞാനോ വത്സല നിന്നിൽപ്പാരം
ത്വൽസുഖം വരുന്നതൊന്നുത്സവം പരണ്ടെ മമ.
അസ്ഥിരയല്ലിന്നും ഞാൻ പത്തുരണ്ടാണ്ടിനുള്ളിൽ
പത്യുരങ്കസ്ഥയാവാൻ സത്യമിന്നൊരുമ്പെട്ടേൻ.

---

താം അധിപതേ=മരുത്തുകളുടെ (ദേവന്മാരുടെ) നാഥ! മയി=എന്നിൽ, തേ=നിന്റെ. പ്രസാദിച്ചേൻ=ഞാൻ സന്തോഷിച്ചിരിക്കുന്നു. ഉദിതസ്തുതി=ഉദിതമായ-ഉദിച്ച, തനിയെ പുറപ്പെട്ട, സ്തുതി. വിദിതം=അറിയപ്പെട്ട, മനോരഥം=ആഗ്രഹം. തദി....... ... ...ചിതം=തവ ഉചിതം ഇദം യൽ തൽ ഇദം മഹാരസം (നിനക്കുചിതമായിട്ടുള്ളതെന്തോ അതു മഹാരസമാണ്, എനിക്കും രസകരമാണ്). ഹിമവത്സുതയായി=ഹിമവാന്റെ സുത-പുത്രി-യായി, ക്രമവൎദ്ധിതയായി=ക്രമത്തിൽ വളൎന്നവളായി, സമവൎത്ത്യരിക്കു=സമവൎത്തിയുടെ-യമന്റെ-അരിക്കു-ശത്രുവിനു-അതായതു ശിവന്ന്. പ്രമദാപദം=പ്രമദ-ഭാൎയ്യ-യുടെ സ്ഥാനം, ശ്രമവഞ്ജിതയായി=ശ്രമത്തോടു-തളൎച്ചയോടു-വഞ്ജിത (ത്യക്ത) ആയി, സമവസ്ഥിതയായി=സ്ഥിതിചെയ്യുവളായി, മദുപസ്ഥിതിഫലം=എന്റെ ഉപസ്ഥിതി (സേവ)യുടെ ഫലം, അഖിലം=മുഴുവൻ. ഞാൻ ഹിമവൽപുത്രിയായവതരിച്ച് ശിവന്റെ പത്നിയായി ഭവിച്ച് നീ എന്നെ സേവിച്ചതിന്റെ ഫലം മുഴുവൻ വരുത്തുന്നുണ്ട്. ഉക്തം=പറയപ്പെട്ട, സ്തവം=സ്തോത്രം, എത്രയും പ്രിയം=ഏററവും ഇഷ്ടം, ഹൃദി=ഹൃത്തിൽ (മനസ്സിൽ). തൃപ്തി=അലംഭാവം, വത്സ=ഉണ്ണീ! വാസവ=ഇന്ദ്ര! വത്സല=വാത്സല്യമുള്ളവൾ, ത്വത്സുഖം=നിന്റെ സുഖം, ഉത്സവം=അതിപ്രിയം, നിനക്കു സുഖം വരുന്നതു എനിക്കു പരണ്ടെ പ്രിയമാണ്. അസ്ഥിര=സ്ഥിരയല്ലാത്തവൾ, പത്തുരണ്ടാണ്ടിനുള്ളിൽ=ഇരുപതു വത്സരത്തിന്നകം, പത്യുഃ=പതിയുടെ, അങ്കസ്ഥ=അങ്ക

വസ്തുതയെല്ലാം ചൊന്നോൻ; ബുദ്ധിമാനല്ലോ നീയു-
മസ്തു തേ വാസ്തോഷ്പതേ! സ്വസ്തി വിസ്തീൎണ്ണകീൎത്തേ!"

അമിതരസം വാക്യമശരീരമായേവ-
മമരാധിപൻതാനുമമരന്മാരും കേട്ടു.
"കിമഹോ കൎണ്ണേ വീണതമൃതോ പരിചിതം?
സ്വമതാനുകൂലാൎത്ഥപ്രമിതം ഭണിതമോ?
മുദിതാ നമ്മിൽ ദേവി; ഗദിതം തയൈവേദം;
കഥിതം ധാതാവിനാൽ വിതഥമായീടുമോ?
ഇയതാ വന്നു സുഖം നിയതമെന്നാകിലും
ക്രിയ താൻ കാണേണമോളവും ക്രിയതാം ദേവീപൂജാ."

---

ത്തിൽ-മടിയിൽ-സ്ഥിതിചെയ്യുന്നവരും, വസ്തുത=വാസ്തവം, ബുദ്ധിമാൻ=ബു ദ്ധിയുള്ളവൻ. അസ്തു......................സ്വസ്തി=(ഹേ വാസ്തോഷ്പതേ തേ സ്വസ്തി അസ്തു) അല്ലയോ വാസ്തോഷ്പതേ-ഇന്ദ്ര-നിനക്കു സ്വസ്തി-മംഗളം-ഭവിക്കട്ടേ. വാസ്തോഷ്പതി എന്നതു് അലുൿസമാസം. വാസ്തുവിൻെറ പതി എന്നൎത്ഥം. വാസ്തു എന്നാൽ ഗൃഹക്ഷേത്രാദികൾ. അവയ്ക്കധിദേവത ഇന്ദ്രനത്രെ. വിസ്തീൎണ്ണകീൎത്തേ=പരന്ന കീൎത്തിയുള്ളവനേ!

അശരീരിവാക്കു കേട്ടതിനുശേഷവും ഇന്ദ്രൻ ദേവീപൂജയെത്തുടരുന്നു. അമിതരസം=അമിതം (അനല്പം) ആയ രസത്തോടുകൂടിയ, വാക്യം=വചനം, അശരീരം=ശരീരത്തോടുകൂടാത്തതു്, ഏവം=ഈവണ്ണം, അമരാധിപൻ=ദേവേന്ദ്രൻ, അമരന്മാർ=ദേവന്മാർ, കിം=എന്തു്, അഹോ=ഹൎഷദ്യോതകം, കൎണ്ണേ=കാതിൽ, എന്താണു് കാതിൽ വീണതു്? അമൃതോ=അമൃതമോ? പരിചിതം=പരിചയിക്കപ്പെട്ടതു്. അമൃതു പരിചയിക്കപ്പെട്ടതാണു്, ഇതു് അമൃതല്ല, അതിനെക്കാളധികം രസകരമാണെന്നു ഭാവം. സ്വമ.........മിതം=സ്വമതത്തിനു, സ്വന്തം ഇഷ്ടത്തിനു്, അനുകൂലമായ-ചേൎന്നതായ-അൎത്ഥംകൊണ്ടു പ്രമിതം-കണക്കാക്കപ്പെട്ടതു്-എന്നുവെച്ചാൽ സ്വേഷ്ടത്തിനു ചേൎന്ന അൎത്ഥമടങ്ങിയതു്, വചനം=വാക്യം, മുദിതാ=പ്രസന്നയായി, ദേവി=പരാശക്തി, ഗദിതം=പറയപ്പെട്ടതു്, തയാ ഏവ=അവളാൽതന്നെ, ഇദം=ഇതു്, ഇതു ദേവിയാൽത്തന്നെ പറയപ്പെട്ടതാണു്, കഥിതം ധാതാവിനാൽ=ബ്രഹ്മാവിനാൽ പറയപ്പെട്ടതു്, വിത......മോ=വിതഥം (നിഷ്ഫലം) ആകുമോ? ഇയതാ=ഇത്രമാത്രംകൊണ്ടു്, നിയതം=നിശ്ചയം, ക്രിയ..............ളവും=ക്രിയ (പ്രവൃത്തി, കേട്ടതുപോലെയുള്ള പ്രവൃത്തി) കാണുംവരെ. ക്രിയതാം=ചെയ്യ

എന്നെല്ലാം നിനച്ചുറച്ചിന്ദ്രാദിസുരന്മാരു-
മുന്നതാനന്ദം ഭക്ത്യാ പിന്നെയും ചെയ്തു സേവ.
നാകഭോഗങ്ങളെല്ലാമാകവേ ദേവിക്കേകി-
പ്പാകശാസനൻ പാരിലേകശാസനം വാണു.
വിണ്ണവർസേവ കണ്ടു തിണ്ണമാനന്ദംപൂണ്ടു
ചണ്ഡിക ജനിപ്പതിനൊന്നങ്ങു മുതിർന്നുടൻ
കണ്ണടച്ചിരുന്നുള്ളമിന്ദുചൂഡന്റെ മുന്നിൽ
കന്യകാവേഷംപൂണ്ടു നിന്നാളങ്ങൊരുദിനം
സുന്ദരകായകാന്തികന്ദളം ചെന്നുചേർന്നു
കണ്ണിണയുണർത്തുമാറെന്നുറച്ചണഞ്ഞപ്പോൾ
ഒന്നങ്ങു കുളുർത്തുള്ളം മന്ദമസ്സമാധിയിൽ
നിന്നിറങ്ങിച്ചു ചിത്തം കണ്ണുകൾകൊണ്ടു സുഖം
മുന്നിലേ വിനീതയായ് വന്ദിച്ചു മന്ദാക്ഷിണി
കന്നൽനേർമിഴിയായ കന്യകതന്നെക്കണ്ടു

---

പ്പെടണം, ദേവീപൂജാ=ദേവിയുടെ പൂജ, ഇന്ദ്രാദിസുരന്മാർ=ഇന്ദ്രൻ മുമ്പായ ദേവന്മാർ, ഉന്നതാനന്ദം (ക്രി. വി.)=ഉന്നതമായ-ഉയർന്ന-ആനന്ദത്തോടേ, നാകഭോഗങ്ങൾ=സ്വർഗ്ഗത്തിലെ ഭോഗങ്ങൾ (സുഖസാധനങ്ങൾ)

ദേവി അവതാരത്തിനുദ്യുക്തയായി ശിവന്റെ മുമ്പിൽ പ്രത്യക്ഷീഭവിക്കുന്നു. വിണ്ണവർസേവ=ദേവകളുടെ സേവ, തിണ്ണം=വേഗം, ചണ്ഡിക=ദേവി, മുതിർന്ന്=തുനിഞ്ഞ്. കണ്ണ..............ചൂഡന്റെ=കണ്ണടച്ച് (ധ്യാനനിഷ്ഠ പൂണ്ട്) ഇരുന്നുള്ളുന്ന-ഇരുന്നരുളുന്ന-ശിവന്റെ, കന്യകാവേഷം=കന്യകയുടെ (വിവാഹം കഴിയാത്ത പെൺകിടാവിന്റെ) വേഷം. സുന്ദര.... ..........ന്ദളം=സുന്ദരമായ കായ(ശരീരം)ത്തിന്റെ കാന്തിയുടെ കന്ദളം=മുള. കണ്ണി..............മാറ്=കണ്ണിണയെ ഉണർത്തുന്നതിന്. എന്നു..........പ്പോൾ=എന്നുവെച്ച് അടുത്തു ചെല്ലുമ്പോൾ. ധ്യാനനിമീലിതമായ ശിവന്റെ ദൃഷ്ടികളെ ഉണർത്തുവാൻ കന്യകയുടെ സൌന്ദര്യപ്രവാഹം അടുത്തു ചെന്നപ്പോൾ എന്നർത്ഥം. ഒന്ന.........ർത്തുള്ളം=ഉള്ളം (മനസ്സ്) ഒന്നു തെളിഞ്ഞ്, മന്ദം=പതുക്കെ. അസ്സമാ..........ചിത്തം=ചിത്തം (മനസ്സിനെ) ആ സമാധിയിൽനിന്നിറക്കി, സുഖം=സുഖമാകുംവണ്ണം, മുന്നിലേ=മുമ്പിൽത്തന്നെ, വിനീതയായ്=വിനയമുള്ളവളായി, മന്ദാക്ഷിണി=ലജ്ജയോടുകൂടിയവളായി. കന്നൽ..........യായ=കന്നൽ-കരിങ്കുവളപ്പൂ-പോലെയുള്ള കണ്ണുകൾ

നിർണ്ണയമിയം പ്രിയാ സുന്ദരി ദാക്ഷായണി
നിന്നതെന്നിന്ദുമൗലിക്കന്നേരമുള്ളിൽത്തോന്നി.

"വന്നതാരാരോമലേ! നിന്നതെന്തെടോ! ദൂരേ
നിന്നുടൽ കാണാഞ്ഞെന്റെ കണ്ണുകൾക്കെത്ര ഖേദം!"
എന്നതുകേട്ടു ലജ്ജ വന്നതും നീക്കി വന്ദി-
ച്ചൊന്നുണർത്തിനാൾ ദേവി മന്ദഹാസവും തൂകി.
"ചന്ദ്രശേഖര! വന്നേനിന്നു നിൻ പാദദ്വയം
മന്ദിരമെനിക്കെന്നാലൊന്നിരക്കുന്നേനിന്നു.
നിന്ദ കണ്ടതേ നിങ്കലെന്നുടേ പിതാവിന്നു
വന്നുകപ്പെട്ടതെല്ലാമിന്നഹംകൃതിമൂലം.

---

ശ്ലോകക്രിയ. ദേവി അടുത്തു വന്നപ്പോൾ, മനസ്സു കുളുർത്തു സമാധി അഴിഞ്ഞു ശിവൻ നോക്കിയ സമയത്തു വിനയത്തോടും ലജ്ജയോടും കൂടി തന്റെ മുമ്പിൽത്തന്നെ നിൽക്കുന്ന സുന്ദരിയായ കന്യകയെക്കണ്ടു. നിർണ്ണയം=നിശ്ചയം, ഇയം=ഇവൾ, പ്രിയാ=പ്രിയയായ, ദാക്ഷായണി=ദക്ഷന്റെ പുത്രി-സതീദേവി. ഇന്ദുമൗലിക്കു=ചന്ദ്രചൂഡനു, ശിവന്. ആ കന്യകയെക്കണ്ടപ്പോൾ ശിവന്റെ മനസ്സിൽ അവൾ തന്റെ പ്രിയയായ സതിയാണെന്നു തോന്നി.

ശിവനും ദേവിയും തമ്മിൽ സംഭാഷണം ചെയ്യുന്നു. വന്നതാര്=ഈ വന്നു നിൽക്കുന്നവളാരാണ്? ആരോമലേ=സുന്ദരി! ദൂരേ=അകലെ, ഖേദം=വിഷാദം, നിന്റെ മേനി കാണായ്കയാൽ എന്റെ കണ്ണുകൾക്കു വളരെ ഖേദമുണ്ട്. വളരെ ഖേദമുണ്ട് എന്നു നേരെപ്പറയാതെ 'എത്ര ഖേദം' എന്നു ചോദിച്ചതുകൊണ്ട് എന്റെ ഖേദാധിക്യം നിനക്കുതന്നെ അറിവുണ്ടല്ലോ എന്നു സൂചിപ്പിച്ചിരിക്കുന്നു. 'വന്നതാര്' എന്നു മുതൽ 'എത്ര ഖേദം' എന്നുവരെ ശിവന്റെ ചോദ്യം. ലജ്ജ വന്നതും നീക്കി=വന്ന ലജ്ജയേയും നീക്കി, മന്ദഹാസം=പുഞ്ചിരി, ചന്ദ്രശേഖര=ചന്ദ്രൻ ശേഖരം (ശിരോലങ്കാരം) ആയവനേ! നിൻ..................യം = നിന്റെ പാദദ്വയം (കഴലിണ), മന്ദിരമെനിക്ക് = എനിക്കു മന്ദിരം (വാസസ്ഥാനം) ആണ്. തൃക്കാലിണയിലാണ് ഞാൻ പാർത്തു വരുന്നത്. "പാതകഭിയാ പതിപാദപങ്കജേ ചേർന്നു" എന്നു പറഞ്ഞിട്ടുണ്ടല്ലോ. ഒന്നിരക്കുന്നേൻ=ഒരു കാര്യം ഞാൻ യാചിക്കുന്നു. നിന്ദക..............വിന്നു=എന്റെ പിതാവിന് നിന്നിൽ (നിന്നെക്കുറിച്ച്) നിന്ദയുള്ളതു ഞാൻ കണ്ടു. വന്നുകപ്പെട്ടതു=വന്നു പിണഞ്ഞതു, അഹംകൃതിമൂലം=അഹംകൃതി (അഹംകാരം, ഞാനാണ് മേലെ എന്ന

പന്നഗാഭരണ! കേളെന്തതുപറഞ്ഞിട്ടു?
ഛിന്നകണ്ഠനായവൻ പിന്നെജ്ജീവിതനായി.
മംഗളാകൃതേ! ശിവ! ശങ്കര! കൃപാംകുര-
മെങ്കലുണ്ടെന്നു വന്നു, സങ്കടംതീൎന്നു പാരിൽ.
നിൻവശേ നില്ക്കേണം ഞാനെൻവശേ മറ്റെല്ലാരു-
മെന്നതു ബോധിക്കായിവന്നിതു; പോരുമിനി.
എന്തൊരുകുലേ പിറന്നാന്തകാന്തക! നിന്നെ-
സ്സന്തതം സേവിക്കാവൂയെന്നരുൾചെയ്തീടണം.

---

ഗൎവ്വം) കാരണമായിട്ടാണ്. പന്നഗാഭരണ=സൎപ്പഭൂഷണ! എന്ത ... ... ...ഞ്ഞിട്ടു =അതിനി പറഞ്ഞിട്ടു ഫലമെന്തു്? ഛിന്ന... ...യവൻ=അവൻ ഛിന്നകണ്ഠൻ (ഛിന്നമായ കണ്ഠത്തോടുകൂടിയവൻ, കഴുത്തററവൻ) ആയി. പിന്നെജ്ജീവിതനായി=പിന്നെജ്ജീവിപ്പിക്കപ്പെട്ടു, മംഗളാകൃതേ=മംഗളസ്വരൂപ! ശിവ=സുഖസ്വരൂപ! ശങ്കര=ശം (മംഗളം) ചെയ്യുന്നവനേ! കൃപാങ്കുരം=കൃപയുടെ അങ്കുരം (മുള), എങ്കൽ=എന്റെ പേരിൽ, സങ്കടം... ... ...പാരിൽ=ലോകത്തിൽ ഉണ്ടായ ദുഃഖം തീൎന്നു. പിതാവിന്റെ കഴുത്തു മുറിഞ്ഞതു് അദ്ദേഹത്തിന്റെ അഹങ്കാരം മൂലവും, പിന്നെ ജീവിപ്പിച്ചതു് എന്നെക്കുറിച്ചു കരുണയുണ്ടാകമൂലവുമാണ്. പിതൃമരണശോകം ഏതു പുത്രിക്കും ദുസ്സഹമാകയാൽ ദയ. "സങ്കടം തീൎന്നു പാരിൽ" എന്നതുകൊണ്ടു ദക്ഷയജ്ഞം സമാപിക്കാതെ പോയിരുന്നുവെങ്കിൽ വരുമായിരുന്ന സങ്കടത്തെയാണ് വിവക്ഷിച്ചിരിക്കുന്നതു്. നിൻ വശേ=നിന്റെ വശത്തിൽ (അധീനതയിൽ), ബോധിക്കായിവന്നിതു=ബോധിക്കുമാറായി. ശക്തി ശിവന്റെ അധീനതയിലും ചരാചരജീവികളെല്ലാം ശക്തിയുടെ അധീനതയിലും നില്ക്കണം. അങ്ങനെയായാലേ സംസാരം നടക്കുകയുള്ളു എന്നു് ഇപ്പോൾ എല്ലാവൎക്കും അറിയുമാറായി. "ശിവഃ ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും" എന്ന വചനപ്രകാരം ശിവനു ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ സാമൎത്ഥ്യമുണ്ടാകുന്നതു ശക്തിരൂപിണിയായ ശിവയുടെ സംയോഗംകൊണ്ടു മാത്രമാണെന്നു ശാക്തന്മാർ പറയുന്നു. പുരുഷൻ സ്വയമായി ഒരു ക്രിയയും ചെയ്യുന്നില്ലെന്നും, പ്രകൃതിയാണ് എല്ലാ ക്രിയകളും ചെയ്യുന്നതെന്നും, പ്രകൃതിയുടെ ഉപലംഭത്താൽ പുരുഷനു കൎത്തൃത്വത്തെ പറയുന്നുവെന്നേ ഉള്ളുവെന്നും സാംഖ്യന്മാരും സിദ്ധാന്തിക്കുന്നു. ഈ വസ്തുത ഈ സന്ദൎഭത്തിൽ സ്മരണീയമാണ്. പോരുമിനി=ഇനി മതി. ഞാനും ഭവാനും തമ്മിലുള്ള വിയോഗം ഇനി വേണ്ടാ എന്നു സാരം. എന്തൊരു കുലേ=ഏതൊരു വംശത്തിൽ, അന്തകാന്തക=കാലകാല! സന്തതം=എല്ലായ്പോഴും,

സ്വാതന്ത്ര്യമെനിക്കന്നോ താതങ്കൽ സ്നേഹത്തിനാൽ
ഭീതം താവകചിത്തം പൂതം തേ കൃപയാലെ.
ജാതം കേവലമെനിക്കാതങ്കം, ഏതെങ്കിലും
പാദങ്ങൾ ശുശ്രൂഷിപ്പാൻ നീ തരികനുജ്ഞയെ.
തന്നീലെന്നാകിൽച്ചൊല്ലാം വന്നീടുമനർത്ഥവും
നന്ദീശപ്രിയ! നിനക്കെന്നാലുമില്ല ചേതം.
എന്നെയും നിന്നെയും നീയൊന്നെന്നു നിനച്ചീടും;
പിന്നെയാരുള്ളൂ ലോകേ; വന്നുപോം പ്രളയവും.
ഒന്നൊഴിയാതെ ചൊന്നേനെന്നഴലെല്ലാമിപ്പോൾ;
നിന്നാഭിമതം മമ സന്ദേഹമില്ല കേൾപ്പാൻ."

ഈവണ്ണം ദേവീഗിരം ദേവദേവേശൻ കേട്ടു
താവുമുൾപ്രീതിയോടേ ദേവിയോടരുൾചെയ്തു.



---

സേവിക്കാവൂ=സേവിക്കേണ്ടു, സ്വാതന്ത്ര്യം=സ്വതന്ത്രത (ഇഷ്ടംപോലെ പ്രവൃത്തിപ്പാനുള്ള കഴിവ്). താത... ...ത്തിനാൽ=അതു ഞാൻ സ്വാതന്ത്ര്യമെടുത്തു പിതാവിങ്കലുള്ള സ്നേഹത്താലാണ്. ഭീതം=ഭയപ്പെട്ട (സംസാരബന്ധത്തിൽനിന്നു ഭയപ്പെട്ട), താവകം=നിന്നോടു സംബന്ധിച്ച, ചിത്തം=മനസ്സ്, പൂതം=ശുദ്ധമായി (ഭയരഹിതമായി). തേ........ലേ=നിന്റെ ദയയാൽത്തന്നെ. സംസാരഭീതമായ മനസ്സ് നിന്തിരുവടിയുടെ ദയ നിമിത്തം ആ ഭയമാലിന്യമകന്നു ശുദ്ധമായിരിക്കുന്നു. അതുകൊണ്ടെനിക്ക് അനുജ്ഞ നല്കണമെന്നു സാരം. ജാതം=ഉണ്ടായി, ആതങ്കം=ദുഃഖം, ഏതെങ്കിലും=ഏതായാലും, പാദങ്ങൾ=കാലുകൾ. എനിക്കേതായാലും ദുഃഖം വന്നു. ഇനി പാദശുശ്രൂഷ ചെയ്വാനനുവദിക്കണം. തന്നീലെന്നാകിൽ=അനുജ്ഞ തന്നില്ലെങ്കിൽ, അനർത്ഥം=ആപത്ത്, നന്ദീശപ്രിയ=നന്ദീശൻ (നന്ദികേശ്വരൻ) പ്രിയനായവനേ! നിന.........ചേതം=അനർത്ഥം വന്നാലും നിനക്കു ചേതമില്ല. വിരക്തനാകയാലെന്നു ഭാവം. എന്നെയും..... ..ച്ചീടും=ഞാനും നീയും ഒന്നാണെന്നു നീ വിചാരിക്കും. നിനക്കു ഭേദബുദ്ധിയില്ലാതാകുമെന്നു സാരം. പിന്നെ ............ലോകേ=പിന്നെ ലോകത്തിലാരുമില്ല. സംസാരചക്രത്തിന്റെ പ്രവൃത്തി നില്ക്കുമെന്നു താല്പര്യം. പ്രളയം=സർവ്വപ്രപഞ്ചനാശം, അഴൽ=ദുഃഖം, നിന്നാഭിമതം=നിന്റെ ഇഷ്ടം. എന്റെ ദുഃഖം ഞാൻ പറഞ്ഞു. ഇനി നിന്തിരുവടിയുടെ ഇഷ്ടംപോലെ ചെയ്യാം. ഇത്രത്തോളം ദേവിയുടെ വചനം.

ശിവൻ ദേവിയോടു ഹിമവാന്റെ പുത്രിയായിപ്പിറക്കുവാൻ ഉപദേശിക്കുന്നു. ദേവീഗിരം=ദേവിയുടെ ഗിരിനെ-വാക്കിനെ,

"സേവതേ നമ്മെപ്പതിദേവതേ! ഹിമഗിരി
ദേവതാമൂൎത്തി മേനാദേവിതൻ പ്രിയതമൻ.
ആഗ്രഹമവൎക്കുണ്ടു കേൾക്ക നീ പുത്രിയാവാൻ
കാൽക്ഷണംപോലും വൃഥാ പാൎക്കരുതിനിയെന്നാൽ.
ആക്കമോടവൎക്കിന്നു യോഗ്യയാം കുമാരിയായ്
ശീഘ്രം നീ ജനിക്കണം മാൎഗ്ഗമിന്നതു നല്ലൂ.
ഇക്കഥയിപ്പോളാരും കേൾക്കയും വേണ്ടതാനും;
സാക്ഷാൽഞാൻ നിന്നെയ്ക്കണ്ടാലോൎക്കുമിച്ചൊന്ന
തെല്ലാം."

---

ദേവദേവേശൻ = ദേവദേവൻ (ദേവന്മാൎക്കും ദേവൻ) ആയിരിക്കുന്ന ഈശൻ, ശിവൻ. ശിവൻ വളരെ സന്തോഷത്തോടുകൂടി പറഞ്ഞു. "സേവതേ" എന്നു തുടങ്ങി ശിവന്റെ വചനം. (സവതേ=സേവിക്കുന്ന പതിദേവതേ=പതി ദേവതയായിട്ടുള്ളവളേ, പതിവ്രതേ! ഹിമഗിരി= ഹിമവൽപൎവ്വതം, ദേവതാമൂൎത്തി = ദേവതയുടെ-ദേവന്റെ-മൂൎത്തി-സ്വരൂപം പോലെയിരിക്കുന്ന മൂൎത്തിയോടുകൂടിയവൻ. ഹിമവാനു പൎവ്വതസ്വരൂപം മാത്രമല്ല, ദേവസ്വരൂപവും കൂടിയുണ്ടെന്നു പ്രസിദ്ധം. ദേവരൂപനാകയാലാണു് ഹിമവാനു യജ്ഞഭാഗം കല്പിച്ചിട്ടുള്ളതു്. "സോമസ്യ രാജ്ഞഃ കുരംഗ ഇന്ദോഃ ശൃംഗീ സമുദ്രസ്യ ശിശുമാരോ ഹിമവതോ ഹസ്തീ" എന്നു ശ്രുതിയും

"ശൈലാനാം ഹിമവന്തഞ്ച നദീനാം ചൈവ സാഗരം
ഗന്ധൎവ്വാണാമധിപതിം ചക്രേ ചിത്രരഥം വിധിഃ"

എന്നു ബ്രഹ്മാണ്ഡപുരാണവുമുണ്ടു്. മേനാദേവി=പിതൃക്കളുടെ മാനസപുത്രിയും ബ്രഹ്മവാദിനിയും യോഗിനിയുമായ ദേവി.

"തേഷാന്തു മാനസീ കന്യാ മേനാ നാമ മഹാഗിരേഃ
പത്നീ ഹിമവതോ യസ്യാഃ പുത്രോ മൈനാക ഉച്യതേ"

എന്നു ബ്രഹ്മാണ്ഡപുരാണം. പ്രിയതമൻ=ഭൎത്താവു്, അവൎക്ക=ഹിമവാനും മേനയ്ക്കും. നീ പുത്രിയായിപ്പിറക്കണമെന്നു് അവൎക്കാഗ്രഹമുണ്ടു്. അതിനാലാണു നമ്മെ സേവിക്കുന്നതെന്നു സാരം. കാൽക്ഷണം=ഒരു ക്ഷണത്തിന്റെ കാലംശം (ക്ഷണം = ഏറ്റവും ചുരുങ്ങിയ സമയം). വൃഥാ = വെറുതെ, പാൎക്കരുതു്=താമസിക്കരുതു്, ആക്കമോടു്=സുഖമോടെ, അവൎക്കു്=മേനാഹിമവാന്മാൎക്കു്, യോഗ്യ=അനുരൂപ, കുമാരി=പുത്രി, ശീഘ്രം=വേഗത്തിൽ. മാൎഗ്ഗ ......നല്ലൂ=ആ മാൎഗ്ഗം ആണു് നല്ലതു്, ഇക്കഥ=ഈ വാൎത്ത. ഇപ്പോ ... ....താനും=ഈ വൎത്തമാനം ഇപ്പോൾ ഗൂഢമായി വെച്ചാൽ മതി എന്നൎത്ഥം.

എങ്കിലങ്ങനെയെന്നു തങ്ങളിൽ പറഞ്ഞൊത്തു
പുംഗവവാസനൻ സർവ്വമംഗലാദേവിതാനും
സ്പർശനാദികൾ പുനർദ്ദർശനത്തിങ്കലെന്നു
ദർശനംവെച്ചു താപകർശനം ലഭിച്ചവർ
പിരിഞ്ഞ വൃത്തമേതുമറിഞ്ഞീലാരുമത്ര
വിരിഞ്ചവിരചിതപ്രപഞ്ചസാക്ഷികളിൽ.

അക്കാലം ചിൽക്കാതലിൻ തൃക്കാൽവിന്യാസംകൊണ്ടു
സൽകാരയോഗ്യൻ മഹാഭാഗ്യവാൻ ഹിമഗിരി

---

സാക്ഷാൽ=പ്രത്യക്ഷമായിട്ട്. ഞാൻ നിന്റെയ്..................തെല്ലാം=ഞാൻ നിന്റെ ശരീരം നേരിട്ടു കണ്ടാൽ ഇപ്പറഞ്ഞതെല്ലാം ഒക്കും. ഇത്രത്തോളം ശിവന്റെ വാക്കാണ്. തങ്ങളിൽ പറഞ്ഞൊത്തു=തമ്മിൽ പറഞ്ഞു സമ്മതിച്ച്, പുംഗവവാസനൻ=വൃഷവാഹനൻ, സർവ്വമംഗലാദേവി=ഈശ്വരി. "ശർവ്വാണീ സർവ്വമംഗലാ" എന്നമരം. സ്പർശനാദികൾ=സ്പർശനം (ആലിംഗനം) മുതലായവ. പുനർദ്ദർശനത്തിങ്കൽ=പിന്നെക്കാണുന്ന സമയത്ത്, ദർശനം വെച്ച്=നിശ്ചയം ചെയ്ത്, താപകർശനം=സന്താപത്തിന്റെ കർശനം (കുറവ്), ലഭിച്ചവർ= ലഭിച്ച്+അവർ, വൃത്തം=കഥ. വിരിഞ്ച............സാക്ഷികൾ=വിരിഞ്ചനാൽ വിരചിതങ്ങളായ (നിർമ്മിക്കപ്പെട്ട) പ്രപഞ്ചങ്ങളുടെ സാക്ഷികൾ; ചരാചരങ്ങൾക്കെല്ലാം സാക്ഷികളായവർ.

"ആദിത്യചന്ദ്രാവനലോഽനിലശ്ച
ദ്യൌർഭൂമിരാപോ ഹൃദയം യമശ്ച
അഹശ്ച രാത്രിശ്ച ഉഭേ ച സന്ധ്യേ
ധർമ്മശ്ച ജാനാതി നരസ്യ വൃത്തം"

എന്ന പ്രമാണത്താൽ ആദിത്യചന്ദ്രാദികളാണ് പ്രപഞ്ചസാക്ഷികൾ. അവരിലാരുംതന്നെ, ദേവിയും ശിവനും തമ്മിൽ ഇങ്ങനെ നിശ്ചയം ചെയ്തു പിരിഞ്ഞ കഥ അറിഞ്ഞില്ല.

ഹിമവാനെയും തൽപുരമായ ഓഷധിപ്രസ്ഥത്തെയും വർണ്ണിക്കുന്നു. അക്കാലം=ദേവി ഹിമവൽപുത്രിയായവതരിക്കുവാൻ ഉറച്ച കാലത്ത്. ചിൽക്കാ..................ന്യാസം=ചിത്തിനു (ജ്ഞാനത്തിനു) കാതലായവന്റെ അതായതു ശിവന്റെ പദന്യാസം. "തുംഗമാം ഹിമാദ്രിമേലങ്ങൊരു ഭാഗത്തിങ്കൽ" ആണല്ലോ ശിവൻ തപസ്സു ചെയ്യുന്നത്. സൽ..........ഗ്യൻ= സൽക്കാരത്തിനു യോഗ്യൻ, പൂജ്യനായവൻ. മഹാ............വാൻ=വലിയ ഭാ

ആചന്ദ്രതാരം മേലിലാശയേ തനിക്കൊരു
ലേശവും ക്ലേശാങ്കുരമേശരുതെന്നു നിത്യം
ആശയുണ്ടാകുന്നതുമീശങ്കൽ സമർപ്പിച്ചു
പൂജിച്ചു ഭൂതേശനെ മേനയാ സാകം വാണു;
സ്ഥാവരരാജനിവൻ; ദേവതകളിലേകൻ;
ദേവരാജനു സമൻ; പീവരഗുണഭൂമി;
ശ്രീപതി ശിവരതിദീപദീപിതചിത്തൻ,
ശേവധിപതിക്കാപ്തൻ, പാവനാചാരവൃത്തൻ,
ബ്രഹ്മവാത്സല്യശുദ്ധൻ, സമ്മതതപോവൃദ്ധൻ,
ജിഹ്മവാഗ്ഭേദബുദ്ധനമ്മഹേശ്വരഭക്തൻ.

---

ഗൃത്തോടുകൂടിയവൻ, ആചന്ദ്രതാരം=ചന്ദ്രനും താരങ്ങളും (നക്ഷത്രങ്ങൾ) ഉള്ള കാലത്തോളം, അതായതു് ഏതു കാലത്തും. ആശയേ=ആശയത്തിൽ (മനസ്സിൽ), ലേശവും=അല്പവും, ക്ലേശാങ്കുരം=ക്ലേശത്തിന്റെ മുള. ഏശരുതു്=ഏല്ക്കരുതു്, ആശ=ആഗ്രഹം, ഈശങ്കൽ=ഈശ്വരങ്കൽ, ഭൂതേശനെ=ശിവനെ, മേനയാ=മേനാദേവിയോടു, സാകം=കൂടെ. ഹിമവാൻ ശിവനെ പൂജിച്ചുംകൊണ്ടു മേനയോടുംകൂടി വസിച്ചു. സ്ഥാവരരാജൻ=സ്ഥാവരങ്ങളുടെ (പർവ്വതങ്ങളുടെ) രാജാവു്, ഇവൻ=ഹിമവാൻ, ദേവതകളിലേകൻ=ദേവതകളിൽ (ദേവന്മാരിൽ) ഒരുവൻ, ദേവരാജനു സമൻ=ദേവേന്ദ്രനു തുല്യൻ. ദേവത്വവും രാജത്വവും യജ്ഞാംശഭോജിത്വവും ഉണ്ടാകയാൽ ഇന്ദ്രനോടു സാമ്യം. പീവരഗുണഭൂമി=പീവരങ്ങൾ (തടിച്ചവ, വർദ്ധിച്ചവ) ആയ ഗുണങ്ങൾക്കു ഭൂമി-ഇരിപ്പിടം-ആയവൻ, ശ്രീപതി=ശ്രീക്കു്-സമ്പത്തിനു്-പതി. ശിവ..............ചിത്തൻ=ശിവരതി (ശിവഭക്തി) ആകുന്ന ദീപത്താൽ ദീപിതം (പ്രകാശിതം) ആയ ചിത്തത്തോടുകൂടിയവൻ അഥവാ ശ്രീപതിയിലും-വിഷ്ണുവിലും-ശിവനിലുമുള്ള രതിയാകുന്ന ദീപത്താൽ ദീപിതചിത്തൻ. ശേവ..........ക്കു്=ശേവധി-നിധി-കളുടെ പതിക്കു-കുബേരനു്, ആപ്തൻ=വിശ്വസ്തൻ. കുബേരനും ഹിമവാനും തമ്മിൽ സാമീപ്യസംബന്ധത്താൽ പ്രിയസുഹൃത്തുക്കളാണു്. പാവ..............വൃത്തൻ=പാവനങ്ങൾ-ശുദ്ധികരങ്ങൾ-ആയ ആചാരം വൃത്തം-സദ്വൃത്തം-ഇവയോടുകൂടിയവൻ. ഹിമവാൻ തന്നിൽനിന്നു പ്രവഹിക്കുന്ന ഗംഗയുടെ ജലംകൊണ്ടു സർവ്വർക്കും ശുദ്ധിയുണ്ടാക്കുന്നുണ്ടല്ലോ. ബ്രഹ്മ..............ശുദ്ധൻ=ബ്രഹ്മാവിന്റെ വാത്സല്യംകൊണ്ടു ശുദ്ധിയെ പ്രാപിച്ചവൻ. ബ്രഹ്മാവു് മാനസപുത്രിയായ മേനയെ കൊടുത്തതിനു പുറമെ പർവ്വതരാജനെന്ന പദവിയും ഹിമവാനു നല്കിയതിനാൽ വാത്സല്യം സ്പഷ്ടം. സമ്മതതപോവൃദ്ധൻ=സമ്മതന്മാർ-സമ്മാനിക്കപ്പെട്ടവർ-ആയ തപോ

പാഴ്‌വാരാതേ സുഖം വാഴ്‌വാനവന്നങ്ങ-
ങ്ങോഷധിസാരാകരമോഷധിപ്രസ്ഥം പുരം.
ദ്വേഷമാത്സര്യാസൂയാദോഷവർജ്ജിതപൗരം
പൂഷഭാസ്വരമണിഭീഷിതാന്തരധ്വാന്തം.
അമരാവതീ സഖി, മധുരായോദ്ധ്യേ ചേട്യാ-
വിതരാസ്തച്ചേടികാഃ; നിതരാം നന്നപ്പുരി.
ഉദരേ വാഴുന്നവരജരാമരർ; തേഷാം
മുദിരമാർഗ്ഗം പാർശ്വേ നദരാജനും പാർശ്വേ.

---

വൃദ്ധന്മാരോടു-വലിയ തപസ്വികളോടു-കൂടിയവൻ; എന്നു വെച്ചാൽ തപോവൃദ്ധന്മാരെക്കുറിച്ചു വലിയ ബഹുമാനമുള്ളവൻ. ജിഹ്മ..........ബുധൻ=ജിഹ്മങ്ങൾ-വക്രങ്ങൾ-ആയ വാക്കുകളുടെ ഭേദത്തിൽ (പിളർപ്പിൽ) ബുധൻ-ജാഗരൂകൻ. മഹേശ..........ഭക്തൻ=ശിവഭക്തൻ. ഇത്രയും ഹിമഗിരിയുടെ വിശേഷണം. ഇപ്രകാരമെല്ലാമിരിക്കുന്ന ഹിമഗിരി മേനയോടുകൂടി വസിച്ചു. എവിടെ വസിച്ചുവെന്നു പറയുന്നു. പാഴ്=പാട്, കഷ്ടത, വാരാതെ=വരാതെ, സുഖം (ക്രി. വി.)=സൗഖ്യത്തോടെ, ഓഷധിസാരാകരം=ഔഷധികളുടെ-ദിവ്യൗഷധങ്ങളുടെ-സാരത്തിന് ആകരം-വിളനിലം-ആയ. ഓഷധിപ്രസ്ഥം=ആ പേരുള്ള, പുരം=രാജധാനി. ഓഷധിപ്രസ്ഥത്തെ വർണ്ണിക്കുന്നു. ദ്വേഷ..........പൗരം=ദ്വേഷം, മാത്സര്യം (മത്സരം), അസൂയ എന്നീ ദോഷങ്ങളില്ലാത്ത പൗരന്മാരോടുകൂടിയത്. അവിടെയുള്ളവർക്ക് ഈ ദോഷങ്ങളില്ലെന്നർത്ഥം. പൂഷ..........ധ്വാന്തം=പൂഷാവ്-സൂര്യൻ-പോലെ ഭാസ്വരങ്ങൾ-ഭാസിക്കുന്നവ-ആയ മണികളാൽ ഭീഷിതം-പേടിപ്പിക്കപ്പെട്ടത്-ആയ ആന്തരം-അന്തർഭാഗത്തുള്ള-ആയ ധ്വാന്തത്തോടു-ഇരുളിനോടു-കൂടിയത്. സൂര്യനെപ്പോലെ ദീപ്തിമത്തുകളായ രത്നങ്ങൾ ഇരുട്ടിന് അകത്തേയ്ക്കു കടപ്പാൻ വയ്യാതാക്കുന്നുവെന്നർത്ഥം. അമരാവതി=ഇന്ദ്രപുരി, സഖി=തോഴി, മധുരായോദ്ധ്യേ=മധുരയും അയോദ്ധ്യയും, ചേട്യൗ=ചേടികൾ (ദാസികൾ), ഇതരാഃ=മറ്റുള്ള പുരികൾ, തച്ചേടികാഃ=അവരുടെ (ചേടികളുടെ) ചേടികൾ, നിതരാം=ഏറ്റവും, അമരാവതി ഓഷധിപ്രസ്ഥപുരിയുടെ തോഴിയാണ്; കുറെയൊക്കെ സാമ്യമുള്ളതാണെന്നു സാരം. മധുരാപുരിയും അയോദ്ധ്യാപുരിയും ദാസികൾ ആകുന്നതേയുള്ളൂ. പിന്നെയുള്ള പുരികൾ ദാസീദാസികൾ മാത്രം. ഇങ്ങനെ ആ പുരി ഏറ്റവും ഉൽകൃഷ്ടയാണ്. ഉദരേ=ഉള്ളിൽ, അജരാമരർ=ജരാമരണങ്ങളില്ലാത്തവർ. അതിനുള്ളിൽ പാർക്കുന്നവർക്കു വാർദ്ധക്യവും മരണവുമില്ല. 'യൗവനാന്തം വയോ യസ്മിന്നന്തകഃ കുസുമായുധാൽ'' എന്നു കുമാരസംഭവത്തിലും ഓഷധിപ്രസ്ഥത്തെ വർണ്ണിക്കുന്നിടത്തു ഈ ആശയം കാണുന്നു. തേഷാം=അവർക്കു ('ഉദരേ വാഴുന്നവർ'ക്കു), മുദിരമാർഗ്ഗം=മേഘമാർഗ്ഗം

സുതരാം ദുരാസദമസുരാദികൾക്കനു-
മതമൊന്നിരിക്കട്ടേ; കഥയാമ്യഹം കഥാം.

മാനനീയോരുഗുണൻ സാനുമാനൊരുദിനം
ഭാനുമാനുദിക്കുമ്പോൾ സ്നാനസംഭ്രമവശാൽ
മാനസം സരോവരം മീനസംഘട്ടോജ്ജ്വലൽ-
ഫേനസംഭിന്നവീചീ ഡീനസംഡീനപ്രഡീ-
നാനുസഞ്ചാരിഹംസസ്വാനസമ്പദാ മൃദു-
സ്ഥാനസംപ്രദർശനമാനസല്ലാപപരം

---

(മുദിരം=മേഘം.) പാർശ്വ=പാർശ്വത്തിൽ (സമീപത്തിൽ) ആണ്. നദരാജൻ=നദങ്ങളുടെ (അകൃത്രിമസരസ്സുകളുടെ) രാജാവ്, അതായതു മാനസസരസ്സ്. മാനസസരസ്സും അവർക്കു പാർശ്വവർത്തിയാണ്. സുതരാം=ഏററവും, ദുരാസദം=ദുഷ്പ്രാപം, അസുരാദികൾക്കു=അസുരന്മാർ മുതലായവർക്ക്, അനുമതം=സമ്മതം. ആ പുരം അസുരാദികൾക്കു പ്രവേശിപ്പാൻ കഴിയാത്തതാണെന്ന് അവർക്കുതന്നെ സമ്മതമാണ്. അതിരിക്കട്ടെ. കഥയാമി=പറയാം, അഹം=ഞാൻ, കഥാം=കഥയെ. ആരംഭിച്ച കഥ പറയാം.

## ഹിമവാനു സരസ്സിൽനിന്ന് ഒരു പെൺകിടാവിനെ കിട്ടുന്നു.

മാനനീയോരുഗുണൻ= മാനനീയങ്ങളും ഉരുക്കളും (മഹത്തുക്കൾ) ആയ ഗുണങ്ങളോടുകൂടിയ. സാനുമാൻ=പർവ്വതം, ഹിമവാൻ, ഭാനുമാൻ=സൂര്യൻ. സ്നാന...... വശാൽ=സ്നാനത്തിനുള്ള സംഭ്രമം–ത്വര–നിമിത്തം, മാനസം=മാനസമെന്നു പേരായ, സരോവരം=ശ്രേഷ്ഠമായ സരസ്സിനെ. ബ്രഹ്മാവിന്റെ മാനസസൃഷ്ടിയാകയാൽ ആ സരസ്സിനു മാനസം എന്നു പേരുണ്ടായി. അതിനാൽ തന്നെ അതു സരോവരം ആയി. മീനസംഘട്ടോ......... .........സമ്പദാ=മീനങ്ങളുടെ സംഘട്ടംകൊണ്ട് ഉജ്ജ്വലത്തുക്കളായ ഫേനങ്ങളോടു സംഭിന്നകളായ വീചികളിൽ ഡീനം, സംഡീനം, പ്രഡീനം ഇവയെ അനുസഞ്ചാരികളായിരിക്കുന്ന ഹംസങ്ങളുടെ സ്വാനസമ്പത്തുകൊണ്ട്. (മീനങ്ങൾ=മത്സ്യങ്ങൾ; സംഘട്ടം=കൂട്ടിമുട്ടൽ, ഉജ്ജ്വലത്തുക്കൾ=ശോഭിക്കുന്നവ; ഫേനങ്ങൾ=നുരകൾ; സംഭിന്നങ്ങൾ=ഇടകലർന്നവ; വീചികൾ=തിരമാലകൾ; ഡീനം, സംഡീനം, പ്രഡീനം=മൂന്നും പക്ഷികളുടെ പതനഭേദങ്ങൾ. ഡീനം=പതനമാത്രം, സംഡീനം=സമ്യക്കാകുംവണ്ണമുള്ള പതനം, പ്രഡീനം=വേഗത്തിലുള്ള പതനം. ഇവ ഭാവത്തിൽ ക്താന്തങ്ങളായ പദങ്ങളാകുന്നു, അനുസഞ്ചാരികൾ=അനുസരിച്ചു സഞ്ചരിക്കുന്നവ, ഹംസങ്ങൾ=അരയന്നങ്ങൾ, സ്വാനസമ്പത്ത്=സ്വാന (സ്വനം) ത്തിന്റെ സമൃദ്ധി.) മൃദു=മൃദുവാകുംവണ്ണം. സ്ഥാന...... ......പരം=സ്ഥാനസന്ദർശനത്തിങ്കൽ മാനസല്ലാപം-ബഹുമാനത്തോടു

ഘ്രാണസമ്പുടദൃഢപ്രീണനഗന്ധവാഹ-
ദാനസമ്മാനകരം മാനസദോഷഹരം
മേനാവല്ലഭൻ പ്രാപിച്ചൂനാതിരേകഹീനം
പീനഗംഭീരപൂരം പാനകസുധാസ്വാദ-
ശീതനിർമ്മലജലം പൂതസന്മണിതീർത്ഥ-
മാതപജ്യോത്സ്നാവാതപാതപാവിതം നിത്യം
ഏനോമർഷണജപസ്നാനസപര്യാദാന-
ധ്യാനതർപ്പണസ്വാദ്ധ്യായാദികനിത്യകർമ്മം

---

കൂടിയ സല്ലാപം ചെയ്യുന്നതു്. മത്സ്യങ്ങളുടെ കൂട്ടം കൂട്ടമായുള്ള ചാട്ടത്തിൽ അവ തമ്മിൽ കൂട്ടിമുട്ടുകയാൽ ശബ്ദം പ്രകാശിക്കുന്നു. ആ ശബ്ദങ്ങളോടിടകലന്ന തിരമാലകളിൽ ഹംസങ്ങൾ പല പ്രകാരത്തിൽ തത്തിച്ചാടിക്കളിക്കുന്നു. അവയുടെ കൂജിതത്തെ സരസ്സിൻെറ സബഹുമാനസല്ലാപമായി കല്പിച്ചിരിക്കുന്നു. ഘ്രാണ ..................കരം=ഘ്രാണസമ്പുടത്തിന്നു ദൃഢപ്രീണനനായ ഗന്ധവാഹൻെറ ദാനംകൊണ്ടു സമ്മാനത്തെ ചെയ്യുന്ന (ഘ്രാണസമ്പുടം=മൂക്കിൻെറ ഉള്ളു്; ദൃഢപ്രീണനൻ=ദൃഢമാകുംവണ്ണം പ്രീണിപ്പിക്കുന്നവൻ. ഗന്ധവാഹൻ=വായു, ദാനം=കൊടുക്കൽ, സമ്മാനം=സല്ക്കാരം). സരസ്സു മണമുള്ള സമീരണനെ നല്കി ഘ്രാണത്തെ സല്ക്കരിക്കുന്നു. മാന.........ഹരം=മാനസത്തിൻെറ -മനസ്സിൻെറ-ദോഷങ്ങളെ അകററുന്ന. മേനാവല്ലഭൻ=മേനയുടെ ഭർത്താവു്, ഹിമവാൻ. പ്രാപിച്ചു്=ചേർന്നു്, ഊനാതിരേകഹീനം=ഊനാതിരേകങ്ങൾ (കുറവും കൂടുതലും) ഇല്ലാത്ത. പീന..........പൂരം=പീനം-പ്രവൃദ്ധം-ആയും ഗംഭീരം-ആഴമുള്ളതു്-ആയുമിരിക്കുന്ന പൂര (ജലസമൂഹം)ത്തോടുകൂടിയ. പാന..............ജലം=പാനകം (പാനകമെന്നു പ്രസിദ്ധമായ പാനീയം) പോലെയും സുധ-അമൃതം-പോലെയും സ്വാദു-മധുരം-ആയും ശീതമായും നിർമ്മലമായുമിരിക്കുന്ന ജലത്തോടുകൂടിയ. പൂത.......തീർത്ഥം=പൂതം-ശുദ്ധം-ആയ സന്മണിതീർത്ഥം അതായതു നല്ല മണികളെക്കൊണ്ടുള്ള കടവു് (തീർത്ഥം) ഉള്ളതു്. ആത...........വിതം=ആതപം (വെയിൽ) ജ്യോത്സ്ന (നിലാവു്) വാതം (കാററു്) ഇവയുടെ പാതത്താൽ പാവിതമായ (ശുദ്ധമാക്കപ്പെട്ട). നിത്യം=നാശമില്ലാത്ത. "മീനസംഘ...." എന്നു മുതൽ "മാനസദോഷഹരം" എന്നു വരെയും "ഊനാതി...." എന്നു തുടങ്ങി "നിത്യം" എന്നു വരെയും മാനസസരോവരത്തിൻെറ വിശേഷണം. അങ്ങനെയുള്ള സരോവരത്തെ പ്രാപിച്ചു് എന്നു് അന്വയം. ഏനോ..............നിത്യകർമ്മം=ഏനോമർഷണങ്ങളുടെ (ഏനസ്സുകളെ =പാപങ്ങളെ, മർഷണം ചെയ്യുന്ന=നശിപ്പിക്കുന്നവയും അഘമർഷണങ്ങൾ എന്നു പ്രസിദ്ധങ്ങളും നിത്യം ജപിക്കേണ്ടവയുമായ മന്ത്രങ്ങളുടെ) ജപം, സ്നാനം, സപര്യാ

ചെയ്തു സംപ്രീതനായി നൽച്ചേലസംവീതനായ്-
പൂതനായ് നികേതനം യാത്രമാരംഭിച്ചപ്പോൾ
പഞ്ചയജ്ഞാദിപുണ്യസഞ്ചയം സ്വയം വാ കിം?
കിഞ്ചന നോക്കിങ്ങെന്നു കൊഞ്ചുന്ന മൊഴികേട്ടു.
അമ്മൊഴി തേടിച്ചെന്ന കൺമുന മനസ്സുമാ-
യുന്മനായിതം ക്ഷണം തണ്മയും വന്നു ഘനം.
കല്പകവല്ലീപുഷ്പതല്പശായിതകായ-
മത്ഭുതം കന്യാരത്നമക്ഷിഗോചരമായി.
ദൃഷ്ടികൾക്കു സുധാവൃഷ്ടിയെന്നതു പോലെ;
തുഷ്ടിയും പൂണ്ടു നിധികിട്ടിയപോലേ മനം.

---

ദാനം (സപര്യ=പൂജയുടെ ദാനം), ധ്യാനം, തർപ്പണം (ദേവർഷിപിതൃക്കളുടെ തൃപ്തിക്കായിട്ടുള്ള ജലാദി ദാനം), സ്വാധ്യായം (ആ പേരിൽ പ്രസിദ്ധവും ദിനംതോറും ചെയ്യേണ്ടതുമായ വേദപാഠം) മുതലായിട്ടുള്ള നിത്യകർമ്മം. സംപ്രീതൻ=സന്തുഷ്ടൻ. നൽച്ചേ ............ തൻ=നല്ല ചേലത്താൽ–വസ്ത്രത്താൽ–സംവീതൻ–വേഷ്ടിതൻ. പൂതൻ=ശുദ്ധൻ, നികേതനം=ഗൃഹം, യാത്രം=പോകുവാൻ, ആരംഭിച്ചപ്പോൾ=തുടങ്ങിയപ്പോൾ. പഞ്ച .. .......ഞ്ചയം=പഞ്ചയജ്ഞങ്ങൾ മുതലായ പുണ്യങ്ങളുടെ സഞ്ചയം-കൂട്ടം. (സ്വാധ്യായം, അഗ്നിഹോത്രം, അതിഥിപൂജ, പിതൃതർപ്പണം, ബലികർമ്മം എന്നിവയെ പഞ്ചയജ്ഞങ്ങളെന്നു പറയുന്നു). സ്വയം വാ കിം=താൻ തന്നേയോ? താൻ പതിവായി ചെയ്യാറുള്ള പഞ്ചമഹായജ്ഞങ്ങൾ തുടങ്ങിയ പുണ്യങ്ങളുടെ സമൂഹം തന്നെ ഉടലെടുത്തു വന്നിരിക്കയാണോ എന്നു തോന്നുമെന്നർത്ഥം. ഇതു "കന്യാരത്നമക്ഷിഗോചരമായി" എന്നതിനോടു ചേർത്തന്വയിക്കണം. കിഞ്ചന=കുറഞ്ഞൊന്നു, നോക്കിങ്ങെന്നു=നോക്ക+ഇങ്ങ്+എന്നു, കൊഞ്ചുന്ന=അവ്യക്തമധുരമായിപ്പറയുന്ന. മൊഴി=വാക്ക്. ഇങ്ങോട്ടൊന്നു നോക്കണേ എന്നൊരു വാക്കു കേട്ടു. അമ്മൊഴി=ആ വാക്കു, തേടി=ആരാഞ്ഞു, കൺമുന=കൺകോണ്, മനസ്സുമായ്=മനസ്സുമൊന്നിച്ച്. കണ്ണും മനസ്സും ആ വാക്കു കേട്ടേടത്തേയ്ക്കു ചെന്നു എന്നർത്ഥം. ഉന്മനായിതം ക്ഷണം=ക്ഷണനേരം ഉന്മനായിതം (ഉൽക്കണ്ഠിതം) ആയി. എന്താണതെന്നറിയായ്കയാൽ ക്ഷണനേരം ഉൽകണ്ഠയുണ്ടായി. തണ്മ=തണുപ്പ്, ഘനം=കനത്ത. ഉടനെ മനസ്സിനു വലിയ തണുപ്പും വന്നു (തണ്മ കൊണ്ടു പൊഴിഞ്ഞാരമരർ—രാമചരിതം). കല്പ ...............കായം=കല്പകവല്ലികളുടെ പുഷ്പങ്ങൾകൊണ്ടുള്ള തല്പത്തിൽ ശായിതമായ-കിടത്തപ്പെട്ട-കായത്തോടുകൂടിയ. അത്ഭുതം=ആശ്ചര്യകരമായ, കന്യാരത്നം=രത്നം പോലെയുള്ള കന്യക, അക്ഷിഗോചരമായി=അക്ഷികൾക്കു

എന്നപ്പോൾ ഹിമഗിരിമന്നനാനന്ദമന്ദം
തന്നെത്താനറിയാതെ നിന്നുപോയ് വിസ്മേരനായ്.
ചെന്നപ്പെൺകിടാവിനെസ്സന്നിധൌ നിന്നുകണ്ടു
കന്ദർപ്പബീജകാന്തികന്ദളവിളനിലം.

"എന്നപ്പാ! നന്നേ! നന്നൊരുണ്ണിപ്പെണ്ണിന്റെ രൂപം;
വർണ്ണിപ്പാനാരാലാവൂ? കണ്ണിന്നിപ്പോൾ കണ്ണായി മേ.
ചന്ദ്രബിംബായുതാഭം സുന്ദരമുഖാംബുജം
കുന്ദമന്ദാരോദാരമന്ദഹാസാലംകൃതം.

---

ഗോചരം (വിഷയം) ആയി; കാണപ്പെട്ടു. ദൃഷ്ടികൾക്കു=കണ്ണുകൾക്ക്, അതു=ആ കന്യകയുടെ ദർശനം, സുധാവൃഷ്ടി=അമൃതവർഷം, തുഷ്ടി=സന്തോഷം, നിധി=നിക്ഷേപം, മനം=മനസ്സ്, എന്നപ്പോൾ=എന്ന നേരം; ഇങ്ങനെ വന്ന സമയത്ത്, ഹിമഗിരിമന്നൻ=ഹിമവാനെന്ന പർവ്വതരാജൻ, ആനന്ദമന്ദം (ക്രി. വി.)=ആനന്ദംകൊണ്ടു മന്ദം (അലസം) ആകുംവണ്ണം, ആനന്ദമാന്ദ്യത്തോടെ. വിസ്മേരനായ്=വിസ്മയിക്കുന്നവനായിട്ട്. കന്യകയെക്കണ്ടപ്പോൾ ഹിമവാൻ വിസ്മയത്താൽ സ്തബ്ധനായി നിന്നുപോയി. ചെന്ന........ ....വിനെ=ചെന്ന്+അപ്പെൺകിടാവിനെ. സന്നിധൌ=സന്നിധിയിൽ (അടുക്കൽ). കന്ദ... ... .......നിലം=കന്ദർപ്പന്റെ -കാമന്റെ- ബീജമായ കാന്തികന്ദളത്തിനു (കാന്തിപ്രരോഹത്തിനു) വിളനിലമായ. ഇതു പെൺകിടാവിന്റെ വിശേഷണം. ഹിമവാൻ ആ കന്യാരത്നത്തെ അടുത്തുചെന്നു നോക്കി എന്നു സാരം.

കന്യകയെ കണ്ടു ഹിമവാൻ മനസ്സുകൊണ്ടു പറയുന്നു.

എന്നപ്പാ=അത്ഭുതദ്യോതകമായ വ്യാക്ഷേപകം. നന്നേ നന്നു=നല്ലതേ നല്ലത്, ഉണ്ണിപ്പെണ്ണിന്റെ=പിഞ്ചു പെണ്ണിന്റെ, രൂപം=സൌന്ദര്യം. "രൂപം സ്വഭാവേ സൌന്ദര്യേ" എന്നു മേദിനി. വർണ്ണിപ്പാൻ=വിവരിച്ചു പറയാൻ. ആരാലാവൂ=ആരെക്കൊണ്ടു കഴിയും? കണ്ണി.........മേ=ഇപ്പോൾ എന്റെ കണ്ണു സഫലമായി എന്നർത്ഥം. രണ്ടാമത്തെ 'കണ്ണിനു' ഭാഗ്യവത്തായ കണ്ണ് എന്നർത്ഥം. ആ രൂപത്തെ വർണ്ണിക്കുന്നു. "ചന്ദ്രബിംബാ—" ഇത്യാദി. ചന്ദ്രബിംബായുതാഭം = ചന്ദ്രബിംബങ്ങളുടെ അയുതത്തിന്റെ (പതിനായിരത്തിന്റെ) അതായതു പതിനായിരം ചന്ദ്രബിംബങ്ങളുടെ ആഭ പോലെയുള്ള ആഭയോടുകൂടിയ. സുന്ദരമുഖാംബുജം=സുന്ദരമായ മുഖപത്മം. കുന്ദ........ .......കൃതം=കുന്ദം (മുല്ലപ്പൂവു) പോലെയും മന്ദാരം (മന്ദാരപ്പൂവ്) പോലെയും ഉദാരമായ (മനോഹരമായ) മന്ദഹാസത്താൽ അലംകൃതമായതാകുന്നു.

ചാരുപാദങ്ങൾ കണ്ടു തീരു ഞാനുരചെയ്യാം
പാരിജാതങ്ങളെല്ലാം ക്രൂരജാതികൾ പാരിൽ.
പാരിജാതങ്ങളെന്നാൽ മേരുജാതങ്ങളെന്നാം;
മേ രുജാ താനേപോയി; തീരുമെന്നാധിശേഷം.
ഭൂരിശോഭാലവാലം വാരിലേ രൂഢമൂലം
താരിലേ ഗാഢവൈരം സാരലാവണ്യപൂരം.
ഭൂരിശോ ബാല്യോചിതസ്വൈരപാലനേ പണ്ടേ
മാറിലമ്മമാരു പേറ്റാൻ പാരമാരോരായ്വൂ പോൽ!

---

ചാരുപാദങ്ങൾ=ഭംഗിയുള്ള കാലടികൾ, തീരു=തീർച്ച, പാരിജാതങ്ങൾ=പാരിജാതപുഷ്പങ്ങൾ, ക്രൂരജാതികൾ=ക്രൂരങ്ങളായ ജാതികൾ, പാരിൽ=ഭൂമിയിൽ, പാരിജാതപ്പൂക്കളേക്കാൾ മൃദുതരങ്ങളാണ് പാദങ്ങളെന്നു സാരം. അഥവാ പാരിജാതങ്ങൾ കല്പവൃക്ഷങ്ങൾ, ക്രൂരജാതികൾ ദയയില്ലാത്തവ എന്നർത്ഥം. കല്പകവൃക്ഷങ്ങൾ പ്രാർത്ഥിതവസ്തുക്കളെ നല്കുക മാത്രമേ ചെയ്യുകയുള്ളൂ. പാദങ്ങൾ പ്രാർത്ഥിക്കാതെതന്നെ സർവ്വാഭീഷ്ടങ്ങളെ പ്രദാനം ചെയ്യുന്നു. അതിനാൽ അവ ക്രൂരജാതികളാണെന്നു ഭാവം. പാരി...... ......തങ്ങളെന്നാം=പാരിജാതങ്ങളെന്നുവെച്ചാൽ മേരുജാതങ്ങളെന്നാണർത്ഥം. "പാരിണോദ്രേർജ്ജാതഃ പാരിജാതഃ" അതായതു പാരിയിൽ-പർവ്വതത്തിൽ-നിന്നു ജനിച്ചതു് എന്ന വ്യുൽപത്തിപ്രകാരം പാരിജാതങ്ങൾക്കു മേരുജാതങ്ങൾ (മേരുവിൽനിന്നു ജനിച്ചവ) എന്നർത്ഥമാകാം. മേരുജാതങ്ങൾ എന്നതിനു "മേ-രുജാ-തങ്ങൾ" അതായതു തങ്ങൾ എനിക്കു രുജ (വേദന; വേദനാജനകങ്ങൾ) യാണ് എന്നും ഒരർത്ഥമെടുക്കാം. ഒരേ ശബ്ദംകൊണ്ടു പറയപ്പെട്ട രണ്ടർത്ഥങ്ങൾക്ക് അഭേദം കല്പിച്ചാൽ പാരിജാതങ്ങൾ എനിക്കു രുജാകരങ്ങളാണെന്നും വരുന്നു. പാദങ്ങളെ കണ്ടപ്പോഴാകട്ടെ—മേ=എന്റെ, രുജാ=വേദന, താനേ പോയി=സ്വയമേ തീർന്നു. തീരു..................ശേഷം=എന്റെ ആധിയുടെ ശേഷവും തീരും. ഇങ്ങനെ പാദങ്ങൾക്കു പാരിജാതങ്ങളിൽനിന്നു വ്യതിരേകമുണ്ടു്. വേറെയും വ്യതിരേകങ്ങളുണ്ടെന്നു കാണിക്കുന്നു. ഭൂരിശോഭേത്യാദി—ഭൂരി...... ........വാലം=ഭൂരിശോഭ (വർദ്ധിച്ച ശോഭ)യാകുന്ന ആലവാലത്തോടു-തടത്തോടു-കൂടിയതു്. വാരിലേ=വെള്ളത്തിൽതന്നെ, രൂഢമൂലം=രൂഢമായ മൂലത്തോടു കൂടിയതു്, താര് = പുഷ്പം, ഗാഢവൈരം = ഗാഢമായ വൈരത്തോടു കൂടിയതു് (പുഷ്പത്തേക്കാൾ മൃദുതരമെന്നർത്ഥം). സാരലാവണ്യപൂരം=സാരമായ ലാവണ്യമാകുന്ന പൂര (ജലസമൂഹം) ത്തോടുകൂടിയതു്. ഇങ്ങനെയെല്ലാമിരിക്കുന്നതാണ് പദം. ആലവാലം, വാരിയിൽ വേരുറപ്പ്, പുഷ്പങ്ങളിൽ വൈരം, ജലപൂരം എന്നിവയും പാരിജാതത്തിനില്ല. ഭൂരിശഃ=വളരെ പ്രാവശ്യം. ബാല്യോ...... ........ലനേ=ബാല്യോചിതമായ സ്വൈരപാ

ഭ്രൂരജോമേളമുണ്ടോ പാരമെന്നാലും കോളേ,
ഹീരശോഭയ്ക്കോ ഹാനി ഹീ! രജോരാജിമേളേ?
ദാരികാകാരാ സേയം ദൂരദൂരാഭാ ഗിരാ,-
മാരഹോ? ജാനേ കഥം താരഹാരോരോരുഹാം?
കാ രതിശചീരംഭാമേനകോർവ്വശ്യാദികാഃ?
ഭാരതീലക്ഷ്മീധാത്രിമാരിലാരെന്നോക്കണം.
വെണ്മതിത്തെല്ലൊന്നല്ലീ,നന്മലരല്ലാ മൌലൌ
കിമ്മുഖേ കൺമൂന്നെന്നാൽ മന്മഹേ മഹേശ്വരീ."

---

ലനത്തോടുകൂടിയ. ചടേ=ചാലുകളേ. മാറി..........ചേർപ്പാൻ=ആലിംഗനം ചെയ്യാനെന്നർത്ഥം. പാര..........പോൽ=ആരാണു പോൽ ഓർക്കാത്തത്? എല്ലാവരും വിചാരിക്കുമെന്നർത്ഥം. ഭ്രൂരജോമേളം=ഭ്രൂവിലെ രജസ്സിന്റെ മേളം (ചേർച്ച). പാരം=ഏറാവും, കോളേ=കൊള്ളാം, ഹീരശോഭയ്ക്കോ=ഹീരത്തിന്റെ (വൈരക്കല്ലിന്റെ) കാന്തിക്കോ, ഹാനി=കുറവ്, ഹീ=ഹരി (വ്യാക്ഷേപകം). രജോരാജിമേളേ=രജോരാജിയുടെ-പൊടിക്കൂട്ടത്തിന്റെ-ചേർച്ചയിൽ. മേനിയിൽ പൊടി പുരണ്ടിരുന്നാലും കൊള്ളാം. വൈരക്കല്ലിന്നു പൊടി പററിയാലും നിറക്കുറവു വരില്ലല്ലോ. ദാരികാകാരാ=ദാരിക-ബാലിക-യുടെ ആകാരം പോലെയുള്ള ആകാരത്തോടുകൂടിയ (ആകൃതി കണ്ടാൽ ഒരു ബാലികയെന്നപോലിരിക്കുന്നു). സേയം=ആ ഇവൾ. ദൂര..........ഗിരാം (ഗിരാം ദൂരദൂരാഭാ)=ഗീരുകൾ-വാക്കുകൾ-ക്കു ദൂരദൂരയായ (വളരെ അകന്ന, അവിഷയമായ) ആഭയോടുകൂടിയവളാണ്. ആരഹോ=ആരാണിവൾ, അമ്പോ! ജാനേ കഥം=ഞാനെങ്ങനെ അറിയുന്നു. താര..........ഹാം=താരമായ-മുഴുത്ത ഹാരത്തോടുകൂടിയ ഉരോരുഹങ്ങൾ-സ്തനങ്ങൾ-ഉള്ള. അങ്ങനെയിരിക്കുന്ന ഇവൾ ആരാണെന്നു ഞാനെങ്ങനെ അറിയുമെന്നർത്ഥം. കാഃ=ആരാണ്? രതി..........ദികാഃ=രതി, ശചി (ഇന്ദ്രാണി), രംഭ, മേനക, ഉർവ്വശി മുതലായവർ. അവരാരും ഇവളോടു സമകളല്ലെന്നർത്ഥം. ഭാര..........മാരിൽ=ഭാരതി (സരസ്വതി) ലക്ഷ്മി (ശ്രീഭഗവതി) ധാത്രി (ഭൂമി) എന്നിവരിൽ. ഇവരിലാരാണെന്നേ നോക്കേണ്ടതുള്ളൂ. വെണ്മതിത്തെല്ലൊന്ന്=വെണ്മതിയുടെ (വെളുപ്പുള്ള ചന്ദ്രന്റെ) ഒരു കല. അല്ലീ=അല്ലേ? നന്മലരല്ലാ=നല്ല മലർ (പുഷ്പം) അല്ല. മൌലൌ=മുടിയിൽ, കിം മുഖേ കണ്മൂന്ന്=മുഖത്തു മൂന്നു കണ്ണല്ലേ? എന്നാൽ=മുടിയിൽ ചന്ദ്രക്കലയും മുഖത്തു മുക്കണ്ണുമാണെങ്കിൽ. മന്മഹേ=നാം വിചാരിക്കുന്നു, മഹേശ്വരീ=മഹേശ്വരിയാണ്. [ഹിമവാന്റെ ഈ വിചാരത്തിൽ നാനാഭാവങ്ങൾ വ്യഞ്ജിക്കുന്നുണ്ട്. അവയെ സൂക്ഷിച്ചു മനസ്സിലാക്കേണ്ടതാണ്. ആദ്യം അപൂർവ്വസൌന്ദര്യശാലിനിയായ പിഞ്ചുപെൺ

അദ്രിരാജന്യൻ ധന്യൻ ചിദ്രസായനം പിബൻ
ക്ഷുദ്രസംസാരഭ്രമനിദ്രയും കളഞ്ഞേവം
ഹൃദ്രുജാദരിദ്രാണൻ മുദ്രസാദരിദ്രാണൻ
രുദ്രകാമിനീമറിഞ്ഞുദ്രസം കൂപ്പി വാഴ്ത്തി.
"കുർമ്മഹേ നമസ്കാരമംബ! ഹേ! പ്രസീദ മേ,
സ്വംഭഹേവാകിലോകസ്തംഭഹേതവേ തുഭ്യം.
നിർമ്മദേ! നിത്യോന്നതേ! ശർമ്മദേ! ശോണാധരേ!
ധർമ്മദേവതേ! കംബുനിർമ്മലാശയേ! ജയ.

---

കിടാവിന്റെ ദർശനത്തിൽ വിസ്മയം. 'ചന്ദ്രബിംബായുതാഭം' ഇത്യാദിയിൽ നിന്നു വ്യഞ്ജിക്കുന്ന കന്യകയുടെ ഗുണാധിക്യം വിസ്മയത്തിനുദ്ദീപനം. "പാരിജാതങ്ങളെന്നാൽ" ഇത്യാദിയിൽ അതു വാത്സല്യസ്നേഹമായി മാറുന്നു. ബാല്യോചിതസ്വൈരചാലനാദി ചേഷ്ടകൾ അതിനുദ്ദീപനം. ഒടുവിൽ ദേവീവിഷയകമായ രതിഭാവമായിപ്പരിണമിക്കുന്നു. 'ആരഹോ ജാനേ കഥം', 'വെണ്മതിത്തെല്ലൊന്നല്ലീ' ഇത്യാദികളിൽനിന്നു വ്യഞ്ജിക്കുന്ന വിതർക്കം മുതലായവ തദനുഭാവങ്ങൾ].

മഹേശപത്നിയാണ് തന്റെ മുമ്പിൽ പ്രത്യക്ഷീഭവിച്ചതെന്നറിഞ്ഞു ഹിമവാൻ ഭക്തിഭരിതനായി സ്തുതിക്കുന്നു. അദ്രിരാജന്യൻ=പർവ്വതരാജൻ,ഹിമവാൻ. ധന്യൻ=ഭാഗ്യവാൻ, ചിദ്രസായനം=ചിത്തു (ജ്ഞാനം) ആകുന്ന രസായനത്തെ. രസായനമെന്നാൽ ജരാവ്യാധിഹരമായ ഔഷധമെന്നർത്ഥം. പിബൻ=പാനം ചെയ്യുന്നവനായിട്ട്, ക്ഷുദ്രസംസാരഭ്രമനിദ്ര=ക്ഷുദ്രമായ സംസാരഭ്രമമാകുന്ന നിദ്ര (ഉറക്കം). സംസാരഭ്രമം ജ്ഞാനത്തെ ആവരണം ചെയ്യുന്നതുകൊണ്ട് അതിനെ നിദ്രയായി രൂപണം ചെയ്തിരിക്കുന്നു. ഏവം=ഈവണ്ണം, ഹൃദ്രുജാദരിദ്രാണൻ=ഹൃദ്രുജ-ഹൃദയവ്യഥ-യിൽ ദരിദ്രനായവൻ; ഹൃദയവ്യഥയില്ലാത്തവൻ. മുദ്രസാദരിദ്രാണൻ=മുദ്രസത്തിൽ (സന്തോഷരസത്തിൽ) അദരിദ്രാണൻ (ദരിദ്രനല്ലാത്തവൻ); സന്തോഷസമ്പന്നൻ. രുദ്രകാമിനീം=രുദ്രന്റെ (ശിവന്റെ) പത്നിയെ, അറിഞ്ഞ്=മനസ്സിലാക്കീട്ട്, ഉദ്രസം (ക്രി. വി.)=ഉത്ഥിതമായ രസത്തോടു -ഭക്തിയോടു-കൂടി. വാഴ്ത്തി=സ്തുതിച്ചു, കുർമ്മഹേ=ഞങ്ങൾ ചെയ്യുന്നു, നമസ്കാരം=നമസ്കാരത്തെ. അംബ ഹേ=അല്ലയോ അമ്മേ? പ്രസീദ=നീ പ്രസാദിച്ചാലും, മേ=എനിക്കായിക്കൊണ്ടു. സ്വംഭ..................തവേ=സ്വംഭന്റെ ഹേവാകി ലോകത്തിന്റെ (ലീലാജനങ്ങളുടെ) സ്തംഭത്തിനു (നിശ്ചലസ്ഥിതിക്കു) ഹേതുവായ, തുഭ്യം=നിനക്കായിക്കൊണ്ടു "കുർമ്മഹേ നമസ്കാരം" എന്നതിനോടന്വയം). നിർമ്മദേ=

പാരിൽ നിളെയും വ്യാപ്താ പാലിൽ നെയ്പോലെ പാ
നീലരത്നാഭാ ദീപ്താ ബാലികാരൂപം പ്രാപ്താ. [ത്താൽ
ഭ്രൂലതാസൃഷ്ടലോകപാലനത്തിനോ ചൊൽ നീ
നീലലോഹിതവാമേ! കാലമോ ലീലായിതേ?
പാലമോ ഭവാർണ്ണവേ കോലമിക്കാണായതും?
ശീലമോ നിൻചില്ലിക്ക പാലനം ജഗത്തിന്റെ?
തൽകാലോചിതയുക്തിതക്കാലോചിതം വേദം
ഭൃംഗലാളിതം തവ തൃക്കാലോ തിരവതും?

---

മദമില്ലാത്തവളേ! നിത്യോന്നതേ=എല്ലായ്പോഴും ഉന്നതയായവളേ! ശർമ്മദേ=ശർമ്മത്തെ (സുഖത്തെ) ദാനം ചെയ്യുന്നവളേ! ശോണാധരേ=ശോണം-രക്തവർണ്ണം-ആയ അധരത്തോടുകൂടിയവളേ! ധർമ്മദേവതേ=ധർമ്മത്തിന്നധിദൈവതമേ! കംബു ............ശയേ=കംബു (ശംഖം) പോലെ നിർമ്മലമായ ആശയ (മനസ്സ്) മുള്ളവളേ, ജയ=നീ ജയിച്ചാലും (സർവ്വോൽകർഷേണ വർത്തിച്ചാലും) പാരിൽ............വ്യാപ്താ=ലോകത്തിലെല്ലാടത്തും വ്യാപിച്ചു. ഈ വ്യാപ്തി തിരിച്ചറിവാൻ വയ്യാത്തതാണെന്നു 'പാലിൽ നെയ്പോലെ' എന്ന ഉപമകൊണ്ടു കാണിച്ചിരിക്കുന്നു. നീലരത്നാഭാ=നീലക്കല്ലിന്റേതു പോലെയുള്ള പ്രഭയുള്ള, ദീപ്താ=ജ്വലിക്കുന്ന – (ഇവ നീ എന്നതിന്റെ വിശേഷണങ്ങൾ) ബാലി............പ്താ=ബാലികയുടെ രൂപത്തെ പ്രാപ്തയായി, ഭ്രൂല ........ത്തിനോ=ഭ്രൂലതകൾ (പുരികക്കൊടികൾ) കൊണ്ടു സൃഷ്ടമായ ലോകത്തിന്റെ രക്ഷണത്തിനോ? ഭ്രൂലതകൾകൊണ്ടു സൃഷ്ടിക്കുക എന്നു വെച്ചാൽ ഇച്ഛാമാത്രംകൊണ്ടു സൃഷ്ടിക്കുക എന്നർത്ഥം. ഭ്രൂചലനമാണല്ലോ അന്തർഗ്ഗതത്തെ സൂചിപ്പിക്കുന്നതു്. നീല ........വാമേ=നീലലോഹിതന്റെ (നീലവർണ്ണവും ലോഹിത (രക്ത)വർണ്ണവും പൂണ്ടവന്റെ, ശിവന്റെ; (ശിവന്റെ കണ്ഠം നീലവർണ്ണവും, ജട രക്തവർണ്ണവുമാണ്) വാമ-പത്നി-ആയവളേ! കാല.........യിതേ=ഇതു ലീലായിതത്തിൽ (ലീല ചെയ്യുന്നതിൽ) പററിയ സമയമാണോ? ഉലകെങ്ങും നിറഞ്ഞിരുന്ന നിന്തിരുവടി ഒരു പെൺകുഞ്ഞിന്റെ വടിവു പൂണ്ടതു ലോകത്തെ രക്ഷിക്കുന്നതിനാണോ? അതോ ഇതൊരു ലീലയോ? ലീലയ്ക്കുള്ള സമയമാണോ ഇതു്? പാലമോ=പാലമാണോ, ഭവാർണ്ണവേ=സംസാരസമുദ്രത്തിൽ, കോലം=രൂപം, ഇക്കാണായ സ്വരൂപം സംസാരസമുദ്രത്തെത്തരണം ചെയ്യുന്നതിനുള്ള പാലമാണോ? ശീലമോ=സ്വഭാവമോ, നിൻ ചില്ലിക്കു=നിന്റെ പുരികക്കൊടിക്കു. പാല... ...... ത്തിന്റെ=ലോകത്തിന്റെ രക്ഷണം. ലോകരക്ഷണമാണല്ലോ നിന്റെ പുരികക്കൊടിയുടെ പതിവായ ശീലം? തൽകാ.... .......ചിതം=തൽകാലത്തിങ്കൽ ഉചിതങ്ങളായ യുക്തികൾ കൊണ്ടു്

അക്കാദിക്രിയമാണം ദിക്കാലനിവേദനം
സൽക്കാരപൂൎവ്വം ത്വയാ ദൃക്കാലോ നിയോജിതം?
ത്വക്കാലോടണവതോ തിക്കാലാവതല്ല മേ;
ദുഃഖാലാവതു കേണേൻ; വൈക്ക ലോചനമെങ്കൽ,
ദുൎഗ്ഗേ! ദുൎവ്വൃത്തദൈത്യവൎഗ്ഗവിച്ഛേദിഖഡ്ഗേ!
മൽഗേഹം പാഹി ഭദ്രേ! മുൽഗരശൂലോദഗ്രേ!
അംബികേ! മമ ഹൃദി ചിന്മയമിദം രൂപ-
മുന്മിഷേദനാരതം കല്മഷവിഷൌഷധം.

---

ആലോചിക്കപ്പെട്ട. വേദം=മറ, ഭൎഗ്ഗലാളിതം=ഭൎഗ്ഗനാൽ (ശിവനാൽ) ലാളിക്കപ്പെട്ട. തവ=നിന്റെ, തിരവതും=തിരയുന്നതും. യുക്തിതൎക്കങ്ങളോടുകൂടി പൎയ്യാലോചിക്കപ്പെട്ടതായ വേദം ശിവന്റെ ലാളനത്തിനു പാത്രമായ നിന്റെ ശ്രീപാദത്തെയാണല്ലോ ആരായുന്നതു്. അൎക്കാ .........മാണം=അൎക്കൻ (സൂൎയ്യൻ) മുതലായവരാൽ ചെയ്യപ്പെടുന്ന. ദിക്കാലനിവേദനം=ദിക്കുകളുടേയും കാലങ്ങളുടേയും നിവേദനം (ജ്ഞാപനം). സൽക്കാരപൂൎവ്വം (ക്രി. വി.) =സല്ക്കാരത്തോടുകൂടി, ത്വയാ=നിന്നാൽ, ദൃക്കാലോ=കണ്ണിനാലോ, നിയോജിതം=നിയോഗിക്കപ്പെട്ട. സൂൎയ്യചന്ദ്രാദികൾ ദിക്കുകളേയും കാലങ്ങളേയും അറിയിച്ചുവരുന്നതു നിന്തിരുവടിയുടെ കണ്ണുകൊണ്ടുള്ള നിയോഗമനുസരിച്ചാണോ? നിന്തിരുവടി സൎവ്വശക്തയായ ശ്രീമഹാദേവി തന്നെയല്ലേ എന്നു് ഈ വിതൎക്കങ്ങളുടെ സാരം. അതേ എന്നു സങ്കല്പിച്ചുംകൊണ്ടു തുടൎന്നു പറയുന്നു—ത്വക്കാ.........ല്ല മേ=ത്വൽക്കാലോടു ചേരുന്നതു (മുക്തി ലഭിക്കുന്നതു) തിക്കാൽ (സംസാരേച്ഛകളുടെ സമ്മൎദ്ദത്താൽ) എനിക്ക് ആവതല്ല. ദുഃഖാൽ=ദുഃഖം ഹേതുവായിട്ടു്, ആവതു=കഴിയുന്നതു, കേണേൻ=ഞാൻ പ്രലപിച്ചു. വൈക്ക..............ങ്കൽ=എന്റെ പേരിൽ കടാക്ഷിക്കണേ. ദുൎഗ്ഗേ=ദുൎഗ്ഗാദേവി! ദുൎവ്വൃ...........ഖഡ്ഗേ=ദുൎവ്വൃത്തന്മാരായ ദൈത്യന്മാരുടെ വൎഗ്ഗത്തെ വിച്ഛേദിക്കുന്നതായ ഖഡ്ഗത്തോടുകൂടിയവളേ! (ഖഡ്ഗം=വാൾ). മൽഗേഹം=എന്റെ ഗൃഹത്തെ, കുലത്തെ. പാഹി=പാലിച്ചാലും, ഭദ്രേ=മംഗല്യരൂപയായവളേ! മുൽഗരശൂലോദഗ്രേ=മുൽഗരം, ശൂലം എന്ന ആയുധങ്ങളെക്കൊണ്ടു് ഉദഗ്ര (ഉൽകൃഷ്ട)യായവളേ! അംബികേ=അമ്മേ! മമ ഹൃദി=എന്റെ ഹൃദയത്തിൽ, ചിന്മയം=ജ്ഞാനരൂപമായ. ഇദം രൂപം=ഈ സ്വരൂപം, ഉന്മിഷേൽ=ഉന്മേഷിക്കണം (പ്രകാശിക്കണം). അനാരതം=എല്ലായ്പോഴും, കല്മഷവിഷൌഷധം = കല്മഷമാകുന്ന വിഷത്തിനൌഷധമായ; രൂപവിശേഷണം.

ധൌമ്യനാരദാദീനാം ബ്രാഹ്മണദേവർഷീണാം
ചാർമ്മണം കൺകൊണ്ടാകിൽ കാണ്മാനും കിട്ടാ നിന്നെ
വാങ്മനസാതിഭൂമിം ത്വാം മനീഷികൾ ചൊല്ലു;
ഞാൻ മഹാജാല്മനിന്നു കാണ്മതിന്നാളാവ്വനു.
ആണ്മയെന്നമ്മേ കിം മേ? കാണ്മനോ? മൌഢ്യം ദൃഢം;
തീർമ്മ കേളൊന്നേ യാചേ; മാം മഹേശ്വരി! പാഹി!
പ്രാക്ശുദ്ധം മനോ; മമ വാക്ശുദ്ധിയിപ്പോൾ വന്നു;
ദ്രാക്ശാധി ദേഹശുദ്ധ്യൈ ദാക്ഷിണ്യദയാനിധേ!"

---

ധൌമ്യ..............ദീനാം=ധൌമ്യൻ, നാരദൻ തുടങ്ങിയുള്ള. ബ്രാഹ്മണ.... ണാം=ബ്രഹ്മർഷികൾക്കും ദേവർഷികൾക്കും. ധൌമ്യൻ ബ്രഹ്മർഷിയും നാരദൻ ദേവർഷിയുമാകുന്നു. ഋഷികൾ ഏഴു വിധമെന്നു രത്നകോഷത്തിൽ പറയുന്നു:—

"സപ്ത ബ്രഹ്മർഷി-ദേവർഷി-മഹർഷി-പരമർഷയഃ
കാണ്ഡർഷിശ്ച ശ്രുതർഷിശ്ച രാജർഷിശ്ച ക്രമാവരാഃ"

ബ്രാഹ്മണനായിജ്ജനിച്ച് ഋഷിയായവൻ ബ്രഹ്മർഷി. ദേവത്വവും ഋഷിത്വവുമുള്ളവൻ ദേവർഷി. മഹാനായ (ജ്ഞാനി) ഋഷി മഹർഷി. ശാസ്ത്രത്തിൽ ഋഷിതുല്യനായവൻ പരമർഷി. വേദകാണ്ഡത്തിൽ ഋഷിയായവൻ കാണ്ഡർഷി. ശ്രുതംകൊണ്ട് ഋഷിയായവൻ ശ്രുതർഷി. ഋഷിതുല്യനായ രാജാവ് രാജർഷി.

ചാർമ്മണം..............ണ്ടാകിൽ=ചാർമ്മണമായ കണ്ണു (ചർമ്മചക്ഷുസ്സ) കൊണ്ടായാൽ, കിട്ടാ=കിട്ടുകയില്ല. ജ്ഞാനചക്ഷുസ്സുകൊണ്ടായാലേ കാണ്മാൻ കിട്ടുകയുള്ളു എന്നർത്ഥം. വാങ്മനസാതി ഭൂമിം=വാങ്മനസങ്ങൾക്ക (വാക്കിനും മനസ്സിനും) അതിഭൂമി അതായതു് അവിഷയമായിട്ട്, ത്വാം=നിന്നെ, മനീഷികൾ= വിദ്വാന്മാർ. ഞാൻ..........ല്മൻ=മഹാജാല്മൻ (വലിയ മൂഢൻ) ആയ ഞാൻ. കാണ്മ..............ന്നു=കാണ്മവാൻ ശക്തനായിത്തീന്നു. ആണ്മ..........മേ= എൻെറ അമ്മേ! എനിക്ക് എന്തു് ആണ്മ (പൌരുഷം, ശക്തി) യാണുള്ളതു്, കാണ്മനോ=ഞാൻ നിന്നെ കാണുമോ? മൌഢ്യം=മൂഢത, ദൃഢം=ഉറച്ചതാണ്, തീർമ്മ=തീർച്ച, ഒന്നേ യാചേ=ഒന്നേ ഞാൻ യാചിക്കുന്നുള്ളു, മാം=എന്നെ. എന്നെ രക്ഷിക്കണേ എന്നേ എനിക്കപേക്ഷയുള്ളു. പ്രാക്=മുമ്പിൽ, ശുദ്ധം=ശുദ്ധമായി, മനോ മമ=എൻെറ മനസ്സ്. വാക്ശു..............വന്നു= ഇപ്പോൾ വാക്കിനു ശുദ്ധിയും വന്നു. ദ്രാക്=വേഗത്തിൽ, ശാധി=ശാസിച്ചാലും, ദേഹശുദ്ധ്യൈ=ദേഹത്തിൻെറ ശുദ്ധിക്കായിക്കൊണ്ട്. ദാക്ഷി....... നിധേ=ദാക്ഷിണ്യത്തിനും ദയയ്ക്കും നിധി (ഇരിപ്പിടം) ആയവളേ! മുമ്പു മനസ്സുകൊണ്ടു നിന്തിരുവടിയെ ധ്യാനിക്കുകയാൽ മനസ്സു ശുദ്ധമായി. ഇപ്പോൾ കണ്ടു സംസാരിച്ചതിനാൽ വാക്കും ശുദ്ധമായി. ഇനി പുത്രീരൂപേണ ആലിം

ഇപ്രകാരത്തിലോരോന്നുൾപ്രകാശേന ചൊല്ലി-
ത്തൽപ്പദേ വീണു തൊഴുതല്പകാലം നില്ക്കുമ്പോൾ
നില്പൊരു ഗിരീന്ദ്രനോടപ്പൊഴുതരുൾചെയ്താ-
ളുല്പലദളശ്യാമാ ചിൽപരിവൃഢാരാമാ.
"സജ്ജനശിരോമണേ! നിർജ്ജനേ വനേ കിട-
ന്നിജ്ജനം മുഷിയുന്നു; വർജ്ജനം ചെയ്യായ്ക നീ.
മച്ചരിതങ്ങൾ ചൊല്ലാം, മച്ഛനില്ലമ്മയില്ല;
മിച്ചമില്ലൊരു ബന്ധു, പശ്യ ഞാനേകാകിനി:
അർച്ചിതൻ വിശേഷകസാമർച്യതേശാനപ്രിയ-
നച്ഛനായത്തു ഭവാനിജ്ജനത്തിനെന്നോർക്ക.

---

ഗനാദികൾ ചെയ്വാൻ സാധിപ്പിച്ചു ദേഹശുദ്ധി വരുത്തിത്തരണമെന്നു സാരം. "മൽഗേഹം പാഹി", "ശാധി ദേഹശുദ്ധ്യൈ" എന്നിവയിൽനിന്നു ദേവി പുത്രിയായിജ്ജനിക്കണമെന്നുള്ള അഭിലാഷം വ്യഞ്ജിക്കുന്നു. "ആഗ്രഹമവൾക്കുണ്ടു കേൾക്ക നീ പുത്രിയാവാൻ" എന്ന ശിവനിയോഗം ഇവിടെ സ്മർത്തവ്യം.

**ഭക്തികൊണ്ടു സന്തുഷ്ടയായി ദേവി അരുൾചെയ്യുന്നതും ഹിമവാൻ ദേവിയെ പുത്രിയായി പ്രാപിക്കുന്നതും.** ഓരോന്ന്=ഓരോ വാക്ക്, ഉൾപ്രകാശേന=ഉള്ളിലെ വെളിച്ചംകൊണ്ട്, അതായത് ഉള്ളിൽ തോന്നിയ പ്രകാരം. തൽപദേ=അവളുടെ (ദേവിയുടെ) കാല്ക്കൽ, അല്പകാലം=കുറച്ചു സമയം, ഗിരീന്ദ്രനോട്=പർവ്വതരാജനോട്, ഉല്പ.......മാ=ഉല്പലദളം (കരിങ്കുവളപ്പൂവിന്റെ ഇതൾ) പോലെ ശ്യാമളവർണ്ണയായ. ചിൽ.........രാമാ=ചിത്തു (ജ്ഞാനം) കൊണ്ടു പരിവൃഢന്മാർ (പ്രഭുക്കന്മാർ) ആയവരെ അതായതു മഹാജ്ഞാനികളെ ആരമിപ്പിക്കുന്നവൾ (ആരമിപ്പിക്കുക=രതി അതായതു ഭക്തി തോന്നിക്കുക). ഹിമവാൻ സ്തുതിച്ചുകൊണ്ടു മുമ്പിൽ നില്ക്കുമ്പോൾ ദേവി ഇങ്ങനെ പറഞ്ഞു. സജ്ജനശിരോമണേ=സജ്ജനങ്ങൾക്കു മുടിരത്നമേ! (സജ്ജനങ്ങൾ മുടിയിലണിയുന്നവളേ!). നിർജ്ജനേവനേ=ജനങ്ങളില്ലാത്തതായ വനത്തിൽ. ഇജ്ജനം=ഈയുള്ളവൾ, മുഷിയുന്നു=സുഖമില്ലാതിരിക്കുന്നു. വർജ്ജ........യ്ക നീ=നീ ഉപേക്ഷിക്കരുത്. ആരുമില്ലാത്ത കാട്ടിൽ കിടന്നു ഞാൻ മുഷിയുന്നു; നീ എന്നെ ഉപേക്ഷിക്കരുത്. മച്ചരിതങ്ങൾ=എന്റെ ചരിതങ്ങൾ (കഥകൾ). മിച്ചം=വേറെ, പശ്യ=കണ്ടാലും, ഏകാകിനി=അസഹായ. എനിക്ക് അച്ഛനോ അമ്മയോ മറ്റൊരു ബന്ധുവോ ഇല്ല; ഞാൻ ഒറ്റയാണ്. അർച്ചിതൻ=പൂജിതൻ, വിശേഷകസാം=വി

സത്യമെന്നമ്മ നിന്റെ പത്നിയാം മേനാദേവി;
ന്യസ്യ മാമംബോത്സംഗേ കൃത്യങ്ങളെല്ലാം ചെയ്ക."
ശാശ്വതീ ഭഗവതി ചാർച്ചവെച്ചൊരു വാചാ
വാർച്ചൊരു തത്വത്തിന്റെ കാഴ്ചപോയ് രാജാവിനു.
ചേർച്ചയോടെടുത്തുചെന്നാശ്വസിപ്പിച്ചു കൊഞ്ചി
മാർജ്ജയൻ മുഖേ ചേർത്തു വീഴ്ച വാരാതെ മാർവ്വിൽ
ഊർജ്ജിതാനന്ദവേഗമൂർച്ഛയാ വേഗം പോന്നു
ധൂർജ്ജടിഭക്തൻ ഭാര്യാമൈച്ഛദപ്പോഴേ കാണ്മാൻ.

---

ശ്വം ദാകസ്സ് (സ്ഥാനം) ആയിട്ടുള്ളവർക്ക്, വിശ്വവാസികൾക്ക്. അർച്ചിതൻ എന്നതിലെ ക്തപ്രത്യയം വർത്തമാനാർത്ഥത്തിലാണ്; അതിനാൽ കർത്തൃപദം ഷഷ്ഠ്യന്തമായി. വിംശ്വൗകസ്സുകളാൽ അർച്ചിക്കപ്പെടുന്നവനെന്നർത്ഥം. അച്യുതേശാനപ്രിയൻ=വിഷ്ണുവിനും ശിവനും ഇഷ്ടൻ (അച്യുതൻ=വിഷ്ണു; ഈശാനൻ=ശിവൻ). ഭവാൻ=അങ്ങ്. വിശ്വപൂജിതനും വിഷ്ണുമഹേശ്വരന്മാർക്കു പ്രിയനുമായ അങ്ങുന്നാണ് എനിക്കച്ഛൻ. എന്റെ അമ്മ നിന്റെ ഭാര്യയായ മേനാദേവിയുമാണ്. ന്യസ്യ=ന്യസിച്ചിട്ട്—വെച്ചിട്ട്, മാം=എന്നെ, അംബോത്സംഗേ=അംബയുടെ ഉത്സംഗത്തിൽ (മടിയിൽ). കൃത്യങ്ങൾ=കർമ്മങ്ങൾ. എന്നെ അമ്മയുടെ മടിയിൽ വെച്ചതിനുശേഷം മററു കർമ്മങ്ങൾ ചെയ്താലും. ശാശ്വതീ= (ശശ്വൽഭവിക്കുന്ന) നാശമില്ലാത്തവളായ. ഭഗവതീ=ഈശ്വരി, ചാർച്ച വെച്ചൊരു=ചാർച്ച (സംബന്ധം) വെച്ചുകൊണ്ടു പറഞ്ഞ, വാചാ=വാക്കു ഹേതുവായിട്ട്, വാർച്ചൊരു തത്വത്തിന്റെ=വർദ്ധിച്ചതായ പാരമാർത്ഥ്യത്തിന്റെ (തത്വം=പാരമാർത്ഥ്യം), കാഴ്ചപോയ്=കാഴ്ചയില്ലാതായി, രാജാവിനു=ഹിമവാന്, അച്ഛനും മകളുമെന്നുള്ള ചാർച്ചയെ കാണിച്ചുംകൊണ്ടുള്ള ദേവിയുടെ വാക്കുനിമിത്തം ഹിമവാനുണ്ടായിരുന്ന പരമാർത്ഥജ്ഞാനം ഇല്ലാതായി. ആ ശിശു നിത്യയായ ദേവിയാണെന്നുള്ള ജ്ഞാനം നീങ്ങി തന്റെ മകളാണെന്നുള്ള മിത്ഥ്യാബോധമുണ്ടായി എന്നു സാരം. ചേർച്ച=അടുപ്പം, ആശ്വസിപ്പിച്ച്=സമാധാനിപ്പിച്ച്, കൊഞ്ചി=ഓമനിച്ച്, മാർജ്ജയൻ മുഖേ=മുഖത്തു മാർജ്ജനംചെയ്യുന്നവൻ (തലോടുന്നവൻ) ആയിട്ട്—മുഖത്തു തലോടിക്കൊണ്ട്, ചേർത്തു=അണച്ച്, വാരാതേ=വരാതെ, മാർവ്വിൽ=മാറത്ത്, മാറോടു ചേർത്ത് ആലിംഗനംചെയ്തിട്ട് എന്നർത്ഥം. ഊർജ്ജിതാ............ർച്ഛയാ =ഊർജ്ജിതം(ശക്തിമത്ത്) ആയ ആനന്ദവേഗത്താൽ (ആനന്ദത്തിന്റെ വ്യാപ്തിയാൽ) ഉള്ള മൂർച്ഛ (മോഹാലസ്യം) കാരണം, ധൂർജ്ജടിഭക്തൻ=ശിവഭക്തൻ. (ധൂർജ്ജടി=ശിവൻ) ഭാര്യാം=ഭാര്യയെ, ഐച്ഛൽ=ഇച്ഛിച്ചു, ഭാര്യയെ അപ്പോൾത്തന്നെ കാണ്മാനാഗ്രഹിച്ചു, "പ്രേയസി" എന്നു തുടങ്ങി "നാനാ

"പ്രേയസി! പിതൃകന്യേ! നീയതിദയാഹീനാ;
പ്രീയസേ മററാരോന്നിൽ; പായിതാ നേയം കുചൌ.
തന്നുടേ ചെറുപൈതൽ കണ്ണുനീർ തൂകിത്തൂകി
നെണ്ണിനെണ്ണിക്കൊണ്ടഗ്രേ തിണ്ണമാക്രന്ദിക്കുമ്പോൾ
വന്നൊട്ടുത്താംഗേ ചേർത്തു സ്തന്യദാനവും നല്കാ-
തന്യതോ നോക്കും വാക്കും നന്നുനന്നാരംഭവും!"

ഇങ്ങനെ ദൂരത്തുന്നോ തിങ്ങുമുൾക്കോപം വമൻ
ജംഗമേതരരാജൻ ഭംഗുരഭ്രൂകുടിയായ്

---

നന്നാരംഭവും" എന്നുവരെ മേനയോടുള്ള ഹിമവാന്റെ വാക്ക്. പ്രേയസി=അധികം പ്രിയയായവളേ! പിതൃകന്യേ=പിതൃക്കളുടെ പുത്രി! മേന പിതൃക്കളുടെ പുത്രിയാണെന്നു വിഷ്ണുപുരാണത്തിൽ

"പിതരോ ബ്രഹ്മണാ സൃഷ്ടാ വ്യാഖ്യാതാ യേ മയാ തവ
അഗ്നിഷ്വാത്താ ബർഹിഷദോ നാഗ്നയഃ സാഗ്നയശ്ച തേ
തേഭ്യഃ സ്വധാസുതാ ജജ്ഞേ മേനാ വൈതരണീ തഥാ
തേ ഉഭേ ബ്രഹ്മവാദിന്യൌ യോഗിന്യൌ ചാപ്യുഭേ ദ്വിജ"

എന്നിങ്ങനെ പറഞ്ഞിട്ടുണ്ട്. നീയ .. .... .. ....ഹീനാ=നീ ഏററവും ദയയില്ലാത്തവളാണ്. പ്രീയസേ (ലട്. ആത്മ. മ. പു. ഏ.) =പ്രീതിയെച്ചെയ്യുന്നു. പായി.................... കുചൌ (ഇയം കുചൌ ന പായിതാ) =ഇവൾ കുചങ്ങളെ പാനം ചെയ്യിക്കപ്പെട്ടില്ല, നീ തീരെ ദയയില്ലാത്തവളാണ്; ഇവളെ മുല കുടിപ്പിച്ചില്ലല്ലോ. നെണ്ണി............ ണ്ടു്=തേങ്ങിത്തേങ്ങിക്കൊണ്ട്, അഗ്രേ=മുമ്പിൽ, തിണ്ണം=ഏററവും, ആക്രന്ദിക്കുമ്പോൾ=കരയുമ്പോൾ, അംഗേ ചേർത്തു=മെയ്യിലണച്ച്, സ്തന്യ .. ..........ല്കാതെ=സ്തന്യദാനം (മുലപ്പാൽ കൊടുക്കൽ) കൂടാതെ, അന്യതഃ=മറെറാരിടത്ത്, നോക്കു=നോട്ടം, നന്നുനന്ന്=നന്നല്ലെന്നർത്ഥം, ആരംഭം=പ്രവൃത്തി.



**ഹിമവാൻ കന്യകയെ മേനയുടെ കയ്യിൽ കൊടുക്കുന്നു—മേന ഓമനിച്ചു മുലകൊടുക്കുന്നു—കന്യക ദിവ്യരൂപം വെടിഞ്ഞു മർത്ത്യരൂപം ധരിക്കുന്നു.** ദൂരത്തുന്നേ=അകലത്തു നിന്നുതന്നെ. ഉൾക്കോപം = ഉള്ളിലെ കോപത്തെ, വമൻ = വമിക്കുന്നവൻ (പുറപ്പെടുവിക്കുന്നവൻ) ആയിട്ട്, ജംഗമേതരരാജൻ = ജംഗമങ്ങളല്ലാത്തവയുടെ അതായത് സ്ഥാവരങ്ങളുടെ (പർവ്വതങ്ങളുടെ) രാജാവ്, ഭംഗുരഭ്രൂകുടിയായ് = ഭംഗുരയായ-വളഞ്ഞ-ഭ്രൂകുടി (പുരികക്കൊടി) യോടുകൂടിയവനായി,

അങ്ങു ചെന്നന്നയുമ്പോ"ളെങ്ങൂയെൻ കാവിങ്ങുവാ-
യിങ്ങു കാണട്ടെ"യെന്നാളംഗനാശിരോമണി.
ഓടിച്ചെന്നൂഢാതങ്കം മേടിച്ചു മേനാദേവി
ഗാഢം നാലഞ്ചു പുല്കി മാടഞ്ചും മുല നല്കി.
കൈതവപ്പൈതലപ്പോൾ പ്രീതിഗദ്ഗദരോദം
മാതൃരാനനം നോക്കിച്ചെയ്തു തൽസ്തന്യപാനം.
കണ്ടിരിക്കവേ താതൻ കന്യകാമണിയപ്പോൾ
കണ്ണുമക്കൈയും രണ്ടായ്ക്കാണായി ദിഗംബരാ.
വിണ്ണിൽനിന്നപ്പോൾ വീണു തിണ്ണമായ് പുഷ്പവൃഷ്ടി
കണ്ണിൽ പൂമ്പൊടി പാറിപ്പെണ്ണിനും കണ്ണീർ വന്നു.

---

എങ്ങൂയെൻകാവ്=എവിടെയാണെന്റെ കിടാവ് (കിടാവ്-ക്ടാവ്-കാവ്) ഇങ്ങു കാണട്ടേ=ഇങ്ങോട്ടു വരൂ എന്നർത്ഥം, എന്നാൾ=എന്നു പറഞ്ഞു, അംഗ.... ....ണി=സ്ത്രീകൾക്കു ശിരോരത്നമായവൾ, അതായതു മേനാദേവി. ഊഢാതങ്കം (ക്രി. വി.)=ഊഢമായ (വഹിക്കപ്പെട്ട)ആതങ്കത്തോടുകൂടി, കുട്ടി കരയുന്നുവല്ലോ എന്നു വിചാരിച്ചു വ്യസനിച്ചു കൊണ്ടെന്നു സാരം. ഗാഢം (ക്രി. വി.)=മുറുകെ, പുല്കി=പുണർന്ന്, മാടഞ്ചും മുല=മാട്-കുന്ന്-അഞ്ചുന്ന (പേടിക്കുന്ന) എന്നു വെച്ചാൽ അതിലും വലിയ മുല, നല്കി=കൊടുത്തു, കൈതവപ്പൈതൽ=കപട ബാലിക, പ്രീതി ........................ രോദം =പ്രീതികൊണ്ടു ഗദ്ഗദമായ-ഇടറിയ-രോദ (രോദനം) ത്തോടുകൂടി. മാതൃഃ = മാതാവിന്റെ, ആന നം=മുഖത്തെ. തൽ........................പാനം=അവളുടെ സ്തന്യ (മുലപ്പാൽ) ത്തിന്റെ പാനം, കണ്ടിരിക്കവേ താതൻ=താതൻ കണ്ടുകൊണ്ടിരിക്കെത്തന്നെ, കന്യകാമണി=കന്യകാരത്നം. കണ്ണു ......... ബരാ=രണ്ടു കണ്ണും കയ്യുമായും ദിഗംബര (ദിക്കാകുന്ന അംബരം=വസ്ത്രം ഉള്ളവൾ, അതായതു വസ്ത്രമില്ലാത്തവൾ) യായും കാണപ്പെട്ടു. "കൺമൂന്നെന്നാൽ മമദേഹ മഹേശ്വരി" എന്നതു കൊണ്ടു മുമ്പു മൂന്നു കണ്ണ് ഉണ്ടെന്നു പറഞ്ഞതു് അനേകം കൈകളുടേയും ദിവ്യാംബരത്തിന്റേയും ഉപലക്ഷണമാകുന്നു. അങ്ങനെയുള്ള ദിവ്യരൂപം പെട്ടെന്നു മാറി സാധാരണസമ്പ്രദായത്തിലുള്ള ബാലികാരൂപം കാണപ്പെട്ടുവെന്നർത്ഥം. വിണ്ണിൽനിന്ന്=ആകാശത്തുനിന്ന്, പുഷ്പവൃഷ്ടി=പൂമഴ. കണ്ണിൽ.... .........വന്നു=പുഷ്പവൃഷ്ടിയിലെ പൂക്കളുടെ പൊടി കണ്ണിൽ പാറി കന്യകയ്ക്കും കണ്ണീരുണ്ടായി.

ശംഖമദ്ദളനാദം മംഗളമാശീർവ്വാദം
തുംഗസംഗീതമേളമംഗനോല്ലുലുധ്വനി.
അപ്സരോലാസ്യം ദിവി; ഝർഝരവാദ്യം ഭുവി;
നിർജ്ജരോപാസ്തി ദിവി; ഗർജ്ജിതവ്യാപ്തി ഭുവി;
ഉദ്ധതനാട്യം ദിവി; പുസ്തകവാച്യം ഭുവി;
താനദാനാദി ദിവി; ദാനമാനാദി ഭുവി;
ഭാനുമാനേകൻ ദിവി; സാനുമാനേകൻ ഭുവി;
ചന്ദ്രികാപൂർത്തി ദിവി; ചണ്ഡികാമൂർത്തി ഭുവി;
താപസഗോഷ്ഠി ദിവി; താപസമ്മാർഷ്ടി ഭുവി;
ദേവയാനാളി ദിവി; സേവകപാളി ഭുവി;

---

ദേവിയുടെ അവതാരസമയത്തു ഭൂമിയിലും സ്വർഗ്ഗത്തിലു മുണ്ടായ സന്തോഷകോലാഹലങ്ങളെപ്പറയുന്നു. ശംഖ............... നാദം=ശംഖങ്ങളുടേയും മദ്ദളങ്ങളുടേയും ധ്വനി. മംഗളം=മംഗളാശംസ, ആശീർവ്വാദം=ആശീർവ്വചനം. തുംഗ.......... ...മേളം=തുംഗമായ സംഗീതത്തിന്റെ മേളനം. അംഗ...................ധ്വനി=അംഗനമാരുടെ ഉല്ലുലുധ്വനി (കുരവനാദം). "ഉച്ചൈരുല്ലുലുധ്വനിരുച്ചചാര" എന്നു നൈഷധത്തിലുമുണ്ടു്. അപ്സ ................. ദിവി=ദ്യോവിങ്കൽ (ആകാശത്തിൽ) അപ്സരസ്ത്രീകളുടെ ലാസ്യം (ആട്ടം). ഝർഝ................ ഭുവി=ഭുവിങ്കൽ ഝർഝരം (=പറ) എന്ന വാദ്യം. നിർജ്ജ..................ദിവി=ദ്യോവിങ്കൽ നിർജ്ജരന്മാരുടെ—ദേവന്മാരുടെ— ഉപാസ്തി (സേവ). ഗർജ്ജി.................ഭുവി=ഭൂമിയിൽ ഗർജ്ജിതത്തിന്റെ (ആർപ്പുവിളിയുടെ) പരപ്പു്. ഉദ്ധ............ദിവി=ദ്യോവിൽ ഉദ്ധതമായ (മദത്തോടുകൂടിയ) ആട്ടം. പുസ്ത.............ഭുവി=ഭൂമിയിൽ പുസ്തകവായന. താന ....... ദിവി=ദ്യോവിൽ താനദാനം (താനം അതായതു സംഗീതാംഗമായ സ്വരവിസ്താരം നൽകൽ) മുതലായതു്. ദാന ............ഭുവി=ഭൂമിയിൽ ദാനം, മാനം (സമ്മാനം) മുതലായതു്. ഭാനു.... .. ....ദിവി=ദ്യോവിൽ ഭാനുമാൻ (സൂര്യൻ) ഒരുവനേയുള്ളൂ. സാനു............ഭുവി=ഭൂമിയിൽ സാനുമാൻ (പർവ്വതം) ഒരുവനേയുള്ളൂ. ദിവ്യഭാഗ്യത്താൽ ഹിമവാൻ അദ്വിതീയനായി എന്നർത്ഥം. ചന്ദ്രി .............ദിവി=ദ്യോവിൽ ചന്ദ്രികയുടെ പൂർത്തി (നിറവു്). ചണ്ഡി............ ....ഭുവി=ഭൂമിയിൽ ചണ്ഡിക (അംബിക)യുടെ സ്വരൂപം. താപ............. ദിവി=ദ്യോവിൽ താപസന്മാരുടെ ഗോഷ്ഠി (സമാജം). താപ ...........ഭുവി= ഭൂമിയിൽ താപത്തിന്റെ സമ്മാർഷ്ടി (സമ്മാർജ്ജനം, നിരാകരണം). ദേവ.... .... ...ദിവി=ദ്യോവിൽ ദേവയാനങ്ങ (വിമാനങ്ങ)ളുടെ സമൂഹം (ആളി).

അംബികാജന്മോത്സവസമ്മദകോലാഹല-
മമ്മഹാഭോഗീന്ദ്രനുമുണ്മയോടോതീടുമൊ?

അന്നഹോ ഗിരിഗൃഹേ ചെന്നവക്കെല്ലാം കാണായ്-
വന്നിതാകാശമാഗ്ഗേ പൊൻനിറം മിന്നൽപോലെ.
പന്നഗരിപു സുഖം വന്നിറങ്ങുന്നനേരം
മന്ദരസഖൻ മുദാ ചെന്നെതിരേല്ക്കുന്നതും;
സന്നിധൌ നാരായണനണ്ണവകാഞ്ചിയോടു-
മിന്ദിരാദേവിയോടും വന്ദനം ചെയ്യുന്നതും!
ബ്രഹ്മാവിങ്ങെഴുന്നള്ളി നിര്മ്മായം ഗിരീന്ദ്രനാ-
ലുന്മേഷത്തോടെ ബഹുധമ്മസംപ്രശ്നോത്തരം

സേവ..........ഭുവി=ഭുവിൽ സേവകന്മാരുടെ സമൂഹം (പാളി). അംബി....
..............ഹലം=അംബികയുടെ ജന്മത്തിങ്കലുള്ള ഉത്സവസന്തോഷത്തിന്റെ കോലാഹലം = ഘോഷം, അമ്മ.............ന്ദ്രൻ= ആ മഹാനായ സപ്പ്രരാജൻ (അനന്തൻ). ഉണ്മയോടു=വാസ്തവമോടെ (ഉള്ളതുപോലെ), ഓതീടുമോ=പറയുമോ? അംബികാദേവിയുടെ അവതാരോത്സവത്തിലെ സന്തോഷഘോഷം വണ്ണിപ്പാൻ അനന്തൻ പോലും ശക്തനാകയില്ല. "ശംഖമദ്ദളനാദം" എന്നുമുതൽ "സേവകപാളി ഭുവി" എന്നു വരെ ആ കോലാഹലത്തിന്റെ സ്വരൂപം വിവരിച്ചിരിക്കുന്നു.

ദേവിയുടെ അവതാരത്തെ അഭിനന്ദിപ്പാൻ വിഷ്ണുവും ബ്രഹ്മാവും ദിക്പാലകന്മാരും സമാഗമിക്കുന്നു. അന്നു = ആ ദിവസം, അഹോ=ആശ്ചയ്യം, ഗിരിഗൃഹേ=ഗിരിയുടെ-ഹിമവാന്റെ-ഗൃഹത്തിൽ, കാണായ്വന്നി.....................പോലെ=ആകാശത്തു മിന്നൽപോലെ പൊൻനിറം കാണുമാറായി. വിഷ്ണുവിനെ വഹിച്ചുകൊണ്ടുവരുന്ന ഗരുഡന്റെ പക്ഷപ്രഭയാണു പൊൻനിറമുണ്ടാകുവാൻ കാരണം. പന്നഗരിപു=സപ്പശത്രു (ഗരുഡൻ). സുഖം=ആയാസംകൂടാതെ. മന്ദരസഖൻ=മന്ദരപവ്വതത്തിന്റെ സഖി (ഹിമവാൻ). മുദാ=മോദത്തോടുകൂടി, സന്നിധൌ=സന്നിധിയിൽ, -സമീപത്തിൽ, നാരായണൻ=വിഷ്ണു, അണ്ണവകാഞ്ചി=ഭൂമിദേവി, ഇന്ദിരാദേവി=ലക്ഷ്മീഭഗവതി. "ചെന്നെതിരേല്ക്കുന്നതും", "വന്ദനം ചെയ്യുന്നതും" എന്നിവ "കാണായ്വന്നിതു" എന്നതിന്റെ കമ്മങ്ങൾ. ബ്രഹ്മാ.........ലബ്ധം= ബ്രഹ്മാവ് ഇങ്ങ് എഴുന്നള്ളി നിർമ്മായം (നിർവ്യാജം) ആ കംപണ്ണം ഗിരീന്ദ്ര

സമ്മാനനർമ്മാലാപസമ്മോദസമ്മേളന,-
മമ്ലാനബ്രഹ്മാനന്ദനിർവ്വാണമംബാലഭ്യം.
“ദിക്പാലന്മാരെല്ലാം ചെററിപ്പാലേ വന്നീടുവി-
നിപ്പോൾ നല്ലവസരം; നില്പനാമെന്നാകിലോ.
മൽബാല! മൈനാകമേ! മുൽപ്പാടേ ചെല്ലുക നി-
യഭ്യാശേ സഭ്യന്മാരെയൊപ്പമങ്ങിരുത്തുക.
ഇപ്രായം സൽകർമ്മസു തപ്പാതേ നടക്കണം;
ദർപ്പാദി തടുക്കണം; സൽഭാവമെടുക്കണം.
ഉൽപാതങ്ങളും ബഹുകല്പാന്തങ്ങളും കണ്ടേ-
നുൾപ്രീതിപൂണ്ടേ; നിന്നെന്തുൾഭ്രാന്തിക്കൊരുമൂലം?”

---

നാൽ (ഹിമവാനാൽ) ഉന്മേഷത്തോടു (ഉത്സാഹത്തോടു) കൂടി അമ്ലാനബ്രഹ്മാനന്ദനിർവ്വാണമായ (അമ്ലാനമായ = പുതിയ ബ്രഹ്മാനന്ദസുഖം) ബഹുധർമ്മസംപ്രശ്നോത്തരത്തോടും (അനേകം ധർമ്മസംബന്ധമായ ചോദ്യങ്ങളോടും ഉത്തരങ്ങളോടും) സമ്മാനത്തോടും നർമ്മാലാപങ്ങളോടും (വിനോദകഥനങ്ങളോടും) കൂടിയുള്ള സമ്മോദസമ്മേളനം (സന്തോഷംനിറഞ്ഞ കൂടിക്കാഴ്ച) അംബാലഭ്യം അംബാ = അംബിക നിമിത്തം ലഭിക്കപ്പെട്ടു. ഇങ്ങനെ വിഷ്ണുവിന്റെയും ബ്രഹ്മാവിന്റെയും ആഗമനം പറയപ്പെട്ടു. “ദിക്പാലന്മാരെല്ലാം” എന്നു തുടങ്ങിയുള്ളതു ഹിമവാന്റെ വചനം. ദിക്പാലന്മാർ=ദിക്കുകളുടെ പാലകന്മാർ അതായതു് ഇന്ദ്രൻ, അഗ്നി, യമൻ, നിരൃതി, വരുണൻ, വായു, കുബേരൻ, ഈശാനൻ എന്നിവർ. ചെററിപ്പാലേ=(ചെററ് + ഇപ്പാലേ) കുറച്ചിങ്ങോട്ട്. ഇപ്പോൾ നല്ല..................കിലോ=കുറച്ചു താമസിക്കാമെങ്കിൽ ഇപ്പോൾ നല്ല സമയമാണ്. മൽബാല=എന്റെകുട്ടി, മൈനാകമേ = മൈനാകപർവ്വതമേ! മുൽപ്പാടേ=മുമ്പായിത്തന്നേ. അഭ്യാശേ= സമീപത്തിൽ. സഭ്യന്മാരെ=സഭാർഹന്മാരെ. ഇപ്രായം=ഇതുപോലെ. സൽകർമ്മസു=സൽക്കാരങ്ങളിൽ. തപ്പാതെ=പിഴയ്ക്കാതെ, സൽക്കാരങ്ങളിൽ പിഴവുവരാതെ പെരുമാറണം. ദർപ്പാ.........ക്കണം=ദർപ്പം (മദം) മുതലായവയെ ഒതുക്കണം. സൽഭാ=.........ക്കണം=സൽഭാവം (സജ്ജനസ്വഭാവം) സ്വീകരിക്കണം. ഉൽപാതങ്ങൾ=അശുഭസൂചകമായി യദൃച്ഛയാ ഉണ്ടാകുന്ന സംഭവങ്ങൾ. ബഹു..............ങ്ങൾ=വളരെ പ്രളയങ്ങൾ, അനേകം ഉൽപാതങ്ങളും പ്രളയങ്ങളും ഞാൻ കണ്ടുകഴിഞ്ഞു. ഉൾപ്രീ...........നിന്ന്=ഇന്ന് ഉള്ളിൽ സന്തോഷം പ്രാപിച്ചു. എന്തുൾ..............മൂലം=ഉള്ളിൽ ഭ്രാന്തി-ഭ്രമം-വരുവാൻ..എന്തു കാരണമാണുള്ളത്. ഒരു കാരണവുമില്ലെന്നർത്ഥം.

ഇത്യാദി സുതനോടു കൃത്യാദി പറകയും
തത്ത്യാഗം പിടിയാഞ്ഞൊട്ടുദ്യോഗാൽ നടക്കയും.
"നിരൃതിയമാനിലവരുണന്മാരേ! കനി-
ഞ്ഞരുളേണമേ, യിരുന്നരുളേണമേ സുഖം.
സുരന്മാർപരിവൃഢൻ വരുന്നാകിലോ കാണാം;
പരന്ന സഭയിൽ നാമിരുന്നാലല്ലോ സുഖം.
ജ്വലന! ഭവാനിനിപ്പലനാൾ പിരിയൊല്ലാ;
നിലവും നിന്റേതു കേൾ കുലവും കുബേര! മേ;
ഈശ! കൈതൊഴുതേൻ ഞാൻ ക്ലേശാദി കളക നീ-
യാശാധിപതിക്കോ ഞാനാചാരം പടിക്കേണ്ടു.
കോശാനാം ക്ഷയമെനിക്കേല്ക്കുകിൽ ക്ലേശമില്ല;
നാശമില്ലാത്ത സമ്പത്താശയതുഷ്ടിയല്ലോ."

---

ഇത്യാദി=എന്നുതുടങ്ങി, സുതനോടു=പുത്രനോടു. കൃത്യാദി=കൃത്യം(കർത്തവ്യം) മുതലായതു്. തത്ത്യാഗം=അവന്റെ ത്യാഗം (ദാനം). പിടിയാഞ്ഞു്=ബോധിക്കാഞ്ഞിട്ടു്. ഉദ്യോഗാൽ=ഉദ്യോഗം (ഉത്സാഹം) അവലംബിച്ചു്. നിരൃതി ...... ......ന്മാരേ=നിരൃതി, യമൻ, അനിലൻ(വായു), വരുണൻ എന്നിവരേ! കനിഞ്ഞരുളേണമേ=ദയചെയ്യണമേ. ഇരു............സുഖം=സുഖമായിട്ടിരിക്കണമേ. സുരന്മാർപരിവൃഢൻ=ദേവേന്ദ്രൻ. ജ്വലന=അഗ്നേ! ഭവാ.... ..........യൊല്ലാ=അങ്ങുന്നു് ഇനി വളരെ ദിവസം പിരിഞ്ഞിരിക്കരുതു്. നിലവും...... ...രമേ=ഹേ കുബേര! എന്റെ ഈ നിലവും കുലവും നിന്റേതാണു്. (നിലം=ഭൂമി; കുലം=ഗൃഹം) ഹിമവാന്റെ സ്ഥലവും ഗൃഹവും കുബേരന്റെ അധികാരത്തിൽപെട്ട ഉത്തരദിക്കിലാണല്ലോ. ഈശ=ഈശാന! ക്ലേശാദി=ക്ലേശം മുതലായതു്. ആശാ............ക്കേണ്ടു=ആശയുടെ (ദിക്കിന്റെ)അധിപതിക്കു് (ഈശാനനു്) ആണോ ഞാൻ ആചാരം പടിക്കേണ്ടതു് (ആചാരംപടിക്കുക = മാമൂൽപ്രകാരം കാഴ്ചവെക്കുക). ആശാധിപതിക്കു കാഴ്ചവെപ്പാൻ താൻ ശക്തനല്ലെന്നു ഭാവം. കോശാനാം=ഭണ്ഡാരങ്ങളുടെ. ക്ഷയം=ഹാനി. ഏല്ക്കുകിൽ=ഏറ്റുകിൽ. ക്ലേശം=ദുഃഖം. നാശ..... ......... സമ്പത്തു്=നശിക്കാത്ത ധനം. ആശയതുഷ്ടി=മനസ്സന്തോഷം. ധനം നശിക്കുന്നതാണു്. അതു് ഇതുകൊണ്ടു നശിച്ചാൽ നശിച്ചുകൊള്ളട്ടെ. മനസ്തുഷ്ടി സിദ്ധിക്കുമല്ലോ, അതുമതി. അതാണു് നശ്വരമല്ലാത്ത ധനം. ന്യൂനം കൊടുത്തു് അധികം വാങ്ങുക എന്ന പരിവൃത്ത്യലങ്കാരം ധ്വനിക്കുന്നു. യഥാ

ഇങ്ങനേ യഥോചിതം മംഗലസമ്മാനങ്ങ-
ളെങ്ങുമേ; രസഭംഗസംഗതിയാർക്കുണ്ടാവൂ.
ചിൽപതിശക്തിയെന്ന കല്പകവല്ലി വന്നി-
ങ്ങുത്ഭവിച്ചതിൽ സുഖമല്പമല്ലോരോവക.

താനാകുംവണ്ണമെല്ലാം മൈനാകകുമാരനും
മാനിച്ചാനെല്ലാരെയും പ്രീണിച്ചു സൌജന്യത്താൽ:
"മലയ! മഹേന്ദ്രമേ! വലിയ ചിത്രകൂട!
വിളയാടുക; വൃഥാ കളയായ്കെടോ കാലം;
നിലയാർക്കുറപ്പേറൂ? തലയാർക്കേറെപ്പൊക്കം?
ഞെളിക കുന്നാ ചെററു; ഞെളിയാകനിക നീ;

---

ചിതം=ഉചിതംപോലെ. മംഗലസമ്മാനങ്ങൾ=മംഗലാർത്ഥമായുള്ള സമ്മാനദാനങ്ങൾ. എങ്ങുമേ=എല്ലാടത്തും. രസ.......ഗതി=രസഭംഗത്തിൻെറ-രസക്കേടിൻെറ-സംഭവം. ചിൽപ... ......വല്ലി=ചിൽപതിയുടെ(ശിവൻെറ) ശക്തി അതായതു് പരാശക്തി ആകുന്ന കല്പകവല്ലി. സങ്കല്പിതങ്ങളായ അർത്ഥങ്ങളെ ദാനം ചെയ്വാൻ സാമർത്ഥ്യമുള്ളതിനാൽ പരാശക്തിയെ കല്പകവല്ലിയായി രൂപണം ചെയ്തിരിക്കുന്നു. ഉത്ഭവിച്ചതിൽ=ജനിച്ചതിൽ. സുഖ... ..........വക=ഓരോരോ വക സുഖം കുറച്ചല്ല.

ഹിമവാൻെറ കന്യകാലാഭത്തിൽ സന്തോഷിച്ച ബന്ധുക്കളായ പർവ്വതവരന്മാർ വന്നതിനെ വർണ്ണിക്കുന്നു. താനാകുംവണ്ണം=തന്നാൽ കഴിയുംവിധം. മൈനാകകുമാരൻ=മൈനാകമെന്ന കുമാരൻ. (കുമാരൻ=പുത്രൻ; യുവരാജാവു്) മാനിച്ചാൻ=ബഹുമാനിച്ചു. പ്രീണിച്ചു്=സന്തോഷിപ്പിച്ചു്. സൌജന്യത്താൽ=ഔദാര്യത്താൽ. 'മലയ' ഇത്യാദി—മലയം, മഹേന്ദ്രം, ചിത്രകൂടം ഇവ ആ പേരുകളിൽ പ്രസിദ്ധങ്ങളായ പർവ്വതങ്ങളാകുന്നു. ഇവയിൽ മലയവും മഹേന്ദ്രവും സപ്തകുലപർവ്വതങ്ങളിൽ പെട്ടവയത്രേ.

"മഹേന്ദ്രോ മലയസ്സഹ്യഃ ശുക്തിമാനൃക്ഷപർവ്വതഃ
വിന്ധ്യശ്ച പാരിയാത്രശ്ച സപ്തൈതേ കുലപർവ്വതാഃ"

എന്നു മാർക്കണ്ഡേയപുരാണം. ചിത്രകൂടം രാമായണത്തിൽ പ്രസിദ്ധമായതുതന്നെ. അതു് നൂററെട്ടു ശക്തിപീഠങ്ങളിലൊന്നെന്നു ദേവീഭാഗവതം. വിളയാടുക=കളിക്കുക. വൃഥാ=വെറുതെ. നില... ... ...പ്പേറൂ=ആർക്കാണ

വെളിവെന്തൊരുവന്നതളികേക്ഷണപ്രിയ!
കളി കാൺ കൈലാസമേ! തെളികേ വരിക നീ;
കളിയിൽ മടിയെങ്കിൽ കളിയും വേണ്ടാ വൃഥാ;
പലരുമിതിൽപ്പെററപുലയുള്ളവർ ഞങ്ങൾ.
ചാരുവാം കാന്തിപൂണ്ടിങ്ങാരുവാൻ വരുന്നതു?
മേരുവോ? പിന്നാലെയപ്പാരിയാത്രമോ കൂടെ?"
സമ്മദാപൂർണ്ണിങ്ങനെ വന്മലത്തലവന്മാർ
നർമ്മസല്ലാപം കളി നന്മയിൽ മേളംകൂട്ടി.
വസിഷ്ഠനത്രി ഭൃഗു വരിഷ്ഠൻ പുലസ്ത്യനും
ഹ്രസിഷ്ഠനഗസ്ത്യനമരിഷ്ഠൻ നാരദനും

---

നില(അടി) അധികം ഉറപ്പുള്ളതു്? തല............പൊക്കം=ആർക്കാണു തല ഉയരം കൂടുക? നിലയുറപ്പിച്ചു തല പൊക്കിക്കളിച്ചാൽ ഇതറിയാമെന്നു സാരം. ഇതുകേട്ടു് ഒരു പർവ്വതം നിലയുറപ്പു കാണിപ്പാൻ വേണ്ടി കുനിഞ്ഞു. മറെറാരുവൻ തലയുടെ പൊക്കം കാണിപ്പാൻ ഒന്നു തെളിഞ്ഞു. അവരെ ശരിക്കു നിർത്തുവാൻ പറയുന്നതാണു് 'തെളിക' ഇത്യാദി വാക്യങ്ങൾ. തെളിക=തെളിയുക. കുനാ=കുനിരിക്കുന്നവനേ! തെളിയാ=തെളിഞ്ഞു നിൽക്കുന്നവനേ! കുനിക=കുനിയുക. കുനൻ തെളിയുകയും തെളിയൻ കുനിയുകയും ചെയ്താൽ രണ്ടുപേരും ശരിക്കാകുമല്ലോ. വെളി............പ്രിയ=അളികേക്ഷണനു് (ശിവനു; അളികം=നെററി, നെററിയിൽ ഈക്ഷണമുള്ളവൻ ശിവൻ) പ്രിയനായവനേ! നിനക്കെന്താണു് അധികം ഒരു വെളിവു്. ഇതു കൈലാസത്തോടു പറയുന്നതാണു്. കളികാൺ=കളികണ്ടാലും. തെളികേ=തെളിയും വണ്ണം. "കളിയിൽ" എന്നുമുതൽ രണ്ടു വരി ചില പർവ്വതങ്ങളുടെ വചനം. കളി വെറുതെയാണു്. ഞങ്ങൾ പലരും ഇതിൽ പെററപുലക്കാരാണു്. ഹിമവാൻെറ കുലത്തിൽ പിറന്നവരാണെന്നു സാരം. ചാരു............ന്നതു=മനോഹരമായ കാന്തിയോടുകൂടി ആരാണു് ഈ വരുന്നതു്? മേരുവോ=മഹാമേരുവോ? പിന്നാലെ............കൂടേ=പിന്നിൽ വരുന്നതു് പാരിയാത്രമോ? പാരിയാത്രം കുലപർവ്വതങ്ങളിലൊന്നെന്നു പറഞ്ഞുവല്ലോ. സമ്മദം=സന്തോഷം. നർമ്മസല്ലാപം=നേരംപോക്കു പറയൽ. മേളംകൂട്ടി=ഘോഷംകൂട്ടി. "മലയ മഹേന്ദ്രമേ" എന്നുമുതൽക്കുള്ളതു വന്മലത്തലവന്മാരുടെ നർമ്മസല്ലാപമാണെന്നു കാൺക.

മഹർഷിമാരുടെ ആഗമനവും കോലാഹലവും വർണ്ണിക്കുന്നു.
വരിഷ്ഠൻ = യോഗ്യൻ (പുലസ്ത്യവിശേഷണം). ഹ്രസിഷ്ഠൻ=ഏററവും

സാധിഷ്ഠൻ മരീചിയും കോപിഷ്ഠൻ ദുർവാസാവും
ഭൂയിഷ്ഠം മുനിജനമാവിഷ്ടം മഹാമുദാ.
പടുധീകളാമവർ ഝടിതി വന്നു പലർ
വടികൾ ദണ്ഡം മെതിയടികൾ കൃഷ്ണാജിനം
മടിയിൽ വെക്ക ചിലർ: കടന്നാലടിപിടി
രടിതം നിർഭർത്സനമിടയിലഭിവാദ്യം;
ഉടനങ്ങനുഗ്രഹം ദൃഢമായാലിംഗനം
ഘടിതബഹുശ്രുതിപഠനസ്തുതിനതി;
നടനമവതാളമുടനേ നിപാതനം
ത്രുടിതയജ്ഞസൂത്രഘടനം വിലോഠനം.

---

ഗ്രേസരൻ (അഗസ്ത്യവിശേഷണം). അരിഷ്ടൻ=രിഷ്ടം-അശുഭം-ഇല്ലാത്തവൻ(നാരദവിശേഷണം). സാധിഷ്ഠൻ=ഏററവും സാധു; അതായത് സജ്ജനാഗ്രേസരൻ (മരീചിവിശേഷണം). കോപിഷ്ഠൻ=അത്യന്തകോപി (ദുർവ്വാസാവിൻെറ വിശേഷണം). ഭൂയിഷ്ഠം മുനിജനം = ഭൂയിഷ്ഠമായ-അതിബഹുവായ-മുനിസമൂഹം. ആവിഷ്ടം മഹാമുദാ=മഹാമുത്തിനാൽ (വലിയ മോദത്താൽ) ആവിഷ്ടമായി (ആവേശിക്കപ്പെട്ടു). പടു ............മവർ=പടുധീകൾ (നിപുണബുദ്ധികൾ) ആയ അവർ. ഝടിതി=വേഗത്തിൽ. തീക്ഷ്ണബുദ്ധികളായ വസിഷ്ഠാദി മഹർഷിമാർ വേഗത്തിൽ ഹിമവൽപുരത്തിൽ വന്നു. വടികൾ, ദണ്ഡ്, മെതിയടികൾ, കൃഷ്ണാജിനം (കൃഷ്ണമൃഗത്തോല്) എന്നിവ മുനിമാർ ധരിക്കുന്നവയാകുന്നു. മടിയിൽ വെക്ക ചിലർ=ചിലർ അവ മടിയിൽ വെക്കുക. കടന്നാലടിപിടി=കടന്നാൽ (മടിയിൽ നിന്നു പുറത്തേക്കു കടന്നാൽ) അടിപിടി. രടിതം=ശബ്ദഘോഷം. നിർഭർത്സനം=ശകാരിക്കൽ. ഇടയിലഭിവാദ്യം=അതിനിടയിൽത്തന്നെ അഭിവാദ്യം (അഭിവന്ദനം). ഉടനങ്ങനുഗ്രഹം=ഉടൻതന്നെ ആശീർവ്വാദം. ദൃഢ............ഗനം=ദൃഢമായി (മുറുകെ) ആലിംഗനം. ഘടിത ............നതി=ഘടിതങ്ങൾ (കൃതങ്ങൾ) ആയ ബഹുശ്രുതി (നാനാശ്രുതി) കളോടുകൂടിയ പഠനം (വേദപാഠനം), സ്തുതി, നതി (നമസ്കാരം) എന്നിവയോടു കൂടിയ. നടനം=നൃത്തം. അവതാളം............തനം=ഉടനെ അവതാളമായി (താളം തെററി—ക്രി, വി) വീഴൽ. ത്രുടിത ............ടനം=ത്രുടിതമായ (പൊട്ടിയ) യജ്ഞസൂത്രത്തിൻെറ (പൂണൂലിൻെറ) ഘടനം (സംയോജനം). വിലോഠനം=തിരച്ചിൽ. "വടികൾ ദണ്ഡം" എന്നു മുതൽക്കു മഹർഷിമാരുടെ ഉത്സാഹസംഭ്രമങ്ങളെയാണ് പറഞ്ഞിരിക്കുന്നത്. മഹർഷിമാർ തിക്കിത്തിരക്കി സ്ഥലം പിടിക്കുന്നു. അവരിൽ ചിലർ വടി മുതലായവ മടിയിൽത്തന്നെ വെക്കുന്നു. അവ ചിലപ്പോൾ മടിയിൽ ഒതുങ്ങാതെ

മുഹുരിങ്ങനേ മുദാ മുനിസംസദാ തദാ
മൃഗരീതിയെബ്ഭജിച്ചതികൌതുകാന്ധയാ
മുഖരീകൃതം ചിരം ശിഖരീശ്വരപുരം;
സുഖരീതികൾ വേറേ നഗരീവരോ ദധേ.

കവ്യവാഹനൻ സോമനയ്യമാവഗ്നിഷ്വാത്തൻ
ദിവ്യരാം മറ്റേവർകളും നവ്യമാം സുഖോദയാൽ
ഉൗഹിച്ചങ്ങറിഞ്ഞുടൻ ദൌഹിത്രീജന്മം നിജ-
ലോകത്തിൽനിന്നു മണ്ടി വേഗത്തിൽപ്പിതൃഗണം.

---

അടുത്തിരിക്കുന്നാളുടെ സ്ഥലത്തേക്കു കടന്നുവെങ്കിൽ അടിയും പിടിയും ലഹള യുമായി. അതു പക്ഷേ ഗുരുജനങ്ങളോടായിരിക്കും; എന്നാൽ അഭിവാദ്യവും അനുഗ്രഹവും ആലിംഗനവുമായി. അതിനിടയിൽ ചിലർ നാനാശ്രുതികൾ കൂട്ടി പദ്യം ചൊല്ലുക, സ്തോത്രം ചൊല്ലുക, നമസ്കരിക്കുക എന്നിവയും ചെയ്യു ന്നു. തിരക്കിൽ പെട്ട ചിലക്കു പൂണുൽ പൊട്ടിയതു് ശരിപ്പെടുത്തുന്ന ധൃതി. ചിലക്കു വല്ലതും കയ്യിൽനിന്നു വീണുപോയതു തിരയുന്ന തിരക്ക്. മുഹുഃ=പി ന്നെയും പിന്നെയും, മഹാ..............സദാ=മഹർഷിമാരുടെ സംസത്തിനാൽ-സമൂഹത്താൽ (മുഖരീകൃതം എന്നതിൻെറ കർത്താവു്.) തദാ=അപ്പോൾ, മൃഗ ............ന്ധയാ=മൃഗരീതിയെ-മൃഗസ്വഭാവത്തെ-പ്രാപിച്ച് അധികമായ കൌ തുകംകൊണ്ടു് അന്ധമായ (മഹാമുനിസംസദാ എന്നതിൻെറ വിശേഷണം) മുഖ.................... പുരം=ശിഖരീശ്വരൻെറ-പർവ്വതരാജൻെറ-പുരം വളരെ നേരം മുഖരം (ശബ്ദായമാനം) ആക്കിച്ചെയ്യപ്പെട്ടു. സുഖരീതികൾ=സുഖസ മ്പ്രദായങ്ങൾ, വേറെ=വേറെയൊന്നു്; അന്യാദൃശമെന്നർത്ഥം. നഗരീവരഃ= ശ്രേഷ്ഠനഗരി (ഓഷധിപ്രസ്ഥം) ദധേ=ധാനംചെയ്തു; വഹിച്ചു. ഇങ്ങനെ ആ ശ്രേഷ്ഠനഗരത്തിൽ അന്യാദൃശമായ സുഖമുണ്ടായി.

പിതൃദേവന്മാരുടെ ആഗമനം വർണ്ണിക്കുന്നു. കവ്യവാഹ നൻ=കവ്യത്തെ വഹിക്കുന്നവൻ; (കവ്യം=പിതൃക്കളെ ഉദ്ദേശിച്ചു നല്കുന്ന അന്നം) അതായതു കവ്യബാലൻ, സോമൻ = അമൃതത്തെ സവിക്കുന്നവൻ. കവ്യവാഹനൻ മുതലായവർ പിതൃഗണങ്ങളാകുന്നു.

"കവ്യബാലോനലസ്സോമോ യമശ്ചൈവാര്യമാ തഥാ
അഗ്നിഷ്വാത്താ ബർഹിഷദഃ സോമപാഃ പിതൃദേവതാഃ"

എന്നു വായുപുരാണം. ഭവ്യരാം മറ്റേവർകളും=ഭവ്യർ (ശുഭദന്മാർ) ആയ മററ പിതൃഗണങ്ങളും. നവ്യ..............ദയാൽ=പുതിയ സുഖത്തിൻെറ ഉദയം ഹേതുവായി. ദൌഹിത്രീജന്മം=ദൌഹിത്രി (മകളുടെ മകൾ) യുടെ ജനനം.

സ്നേഹിച്ചു സ്വധാദേവി മേടിച്ചു കുമാരിയെ
ആകൃത്യാ നന്മകണ്ടു മോഹിച്ചു മനോരാജ്യേ.
ദാഹിച്ചു തിലോദകം യോജിച്ചു കുടിച്ചിരു-
ന്നേകിച്ചു ഹിമാലയേ പൂകിച്ചാരാശീസ്സുകൾ.

അദിതി ലോപാമുദ്രാപ്യനസൂയാരുന്ധതീ
ധരണീ ലക്ഷ്മീ വാണീ സംജ്ഞയും സാവിത്രിയും
യമുനാ ഗംഗാ സരസ്വതിയും ഗോദാവരീ
വിനതാ സ്വാഹാദേവീ ദേവഹൂത്യാദികളും
പെരിയ പതിവ്രതാപരിഷൽ കൂടിപ്പുരേ
പരിരംഭണം തമ്മിൽ പരിതോഷാഭാഷണം.

---

നിജലോകത്തിൽനിന്നു=പിതൃലോകത്തിൽ നിന്നു. മണ്ടി=ഓടി. പിതൃഗണം=പിതൃസമൂഹം. പിതൃഗണങ്ങൾക്കു പുതുതായൊരു സുഖം തോന്നി. അതുകൊണ്ട് അവർ സ്വപുത്രിയായ മേനയ്ക്കു പുത്രിയുണ്ടായെന്നു ഊഹിച്ചറിഞ്ഞു പിതൃലോകത്തിൽനിന്നു ഹിമവൽപുരത്തിലേക്ക് ഓടിയെത്തി. സ്നേഹി.........കുമാരിയെ=സ്വധാദേവി (പിതൃഗണങ്ങളുടെ പത്നി) സ്നേഹത്തോടുകൂടി കുമാരിയെ (മേനാപുത്രിയെ) വാങ്ങി. ആകൃത്യാ.........ണ്ടു=ആകൃതിയുടെ ഗുണം കണ്ട്. മോഹിച്ചു=മയങ്ങി. മനോരാജ്യേ=മനോരാജ്യത്തിൽ (വിചാരത്തിൽ). ദാഹിച്ചു = കുടിപ്പാൻ വൈകിയ. തിലോദകം=എള്ളു കൂട്ടിയ വെള്ളം. പിതൃക്കൾക്കു കുടിപ്പാനുള്ള വെള്ളം തിലോദകമാണ്. യോജി..............രുന്ന്=യോജിച്ച് (ഒരുമിച്ച്) കുടിച്ചു കുറെനേരം ഇരുന്ന്. ഏകിച്ച്=ഒരുമിച്ച്. ഹിമാലയേ=ഹിമവാനിൽ. പൂകി...............സ്സുകൾ=ആശീസ്സുകൾ–അനുഗ്രഹങ്ങൾ–പ്രവേശിപ്പിച്ചു; എല്ലാവരും ചേർന്നു ഹിമവാനെ അനുഗ്രഹിച്ചു.

പതിവ്രതമാരുടെ ആഗമനം. അദിതി=ദേവമാതാവ്. ലോപാമുദ്രാ=അഗസ്ത്യപത്നി. അനസൂയാ=അത്രിപത്നി. അരുന്ധതി=വസിഷ്ഠപത്നി. ധരണീ=ഭൂമിദേവി. ലക്ഷ്മീ=ശ്രീഭഗവതി. വാണീ=സരസ്വതി. സംജ്ഞ=സൂര്യപത്നി. സാവിത്രി=ഗായത്രി. യമുനാ=കാളിന്ദീനദി. ഗംഗാ=ഗംഗാനദി. സരസ്വതി=സരസ്വതീനദി. ഗോദാവരി=ആ പേരുള്ള നദി. വിനത=ഗരുഡമാതാവ്. സ്വാഹാദേവി=അഗ്നിഭാര്യ. ദേവഹൂത്യാദികൾ=ദേവഹൂതി മുതലായവർ (ദേവഹൂതി=സ്വായംഭുവമനുവിന്റെ പുത്രി). പതിവ്രതാപരിഷൽ=പതിവ്രതമാരുടെ പരിഷത്ത്. (സമൂഹം). പുരേ=ഹിമവൽപുരത്തിൽ. പരിരംഭണം=ആലിംഗനം. പരിതോഷാഭാഷണം

പരമന്നവരുടേ ചരിതം മനോഹരം
പരമശിവ! മമ പറയാവതല്ലേതും.
പരിതോ മേനാദേവിക്കരികേ ചുഴന്നിരു-
ന്നൊരുമിച്ചാശീർവ്വാദം നിരവേ ബഹുവിധം;
കരതാരിലേ മേടിച്ചരിയോരാലാളനം;
ചിരസാന്ത്വനം, പുനരുരസാ സംഭാവനം;
മൃദുഹാസാക്ഷ്യാദി കണ്ടിതരേതരം വാദ-
മിതരാകരാർപ്പണം മൃദുഗാത്രാമർശനം.
കളിച്ചു വളരെന്നും ഖലരേ മുടിയെന്നും
ഗതി നീ സതാമെന്നും ഘനശ്യാമളയെന്നും
ചതുരാ ഭൂയാ എന്നും ദലയാരാതിമെന്നും
ജനനി! ജയിക്കെന്നും ഝടിതി വർദ്ധിക്കെന്നും.

---

=സന്തോഷസംഭാഷണം. പരം=ഏററവും. ചരിതം=പ്രവൃത്തി. മനോഹരം=മനസ്സിനെ ആകർഷിക്കുന്നതു്. പര..............ല്ലേതും=ശിവനേ! എനിക്കു പറവാൻ സാദ്ധ്യമല്ല. പരിതഃ=ചുററും. ചുഴന്നിരുന്ന്=വട്ടമിട്ടിരുന്ന്. ആശീർവ്വാദം=ആശീസ്സു പറയൽ. നിരവേ=നിരക്കെ. ബഹുവിധം=പലവിധം. കരതാരിലേ=താര (പൂവു്) പോലെയുള്ള കൈയ്യിൽ. അരിയോരാലാളനം=ഓമനിച്ചുകൊണ്ടുള്ള ലാളിക്കൽ, ചിരസാന്ത്വനം=വളരെ നേരമുള്ള സാന്ത്വനം (നല്ലവാക്കു പറയൽ). പുനഃ=പിന്നെ. ഉരസാ സംഭാവനം=ഉരസ്സുകൊണ്ടു മാനിക്കൽ; അതായതു് ആലിംഗനം ചെയ്യൽ. മൃദുഹാ..........ദി=മൃദുവായ ഹാസം (ചിരി) അക്ഷി=കണ്ണു് (നോട്ടമെന്നർത്ഥം). ഇതരേതരം=തമ്മിൽത്തമ്മിൽ. വാദം=വാദിക്കൽ. ഇതരാ..............ർപ്പണം=ഇതരയുടെ (മററൊരുവളുടെ) കരത്തിലർപ്പിക്കൽ. മൃദുഗാത്രാമർശനം=മൃദുവായ ഗാത്രത്തെ തലോടൽ. മേനാദേവിയുടെ അരികിലിരുന്നു് കുട്ടിയെ വാങ്ങി ആശീർവ്വദിക്കുക മുതലായി ആ പതിവ്രതമാർ ചെയ്ത ചരിതം പറയുവാനസാദ്ധ്യമാണെന്നർത്ഥം. "പരിതോമേനാ" എന്നുമുതൽ "മൃദുഗാത്രാമർശനം" എന്നതുവരെ "പറയാവതല്ലേതും" എന്നതിനോടു ചേർത്തന്വയിക്കണം. ആശീർവ്വാദങ്ങളെ പറയുന്നു. "കളിച്ചുവളര്" ഇത്യാദി——കളിച്ചുവളര്=കളിച്ചു വളന്നാലും. ഖലരെ മുടി=ദുഷ്ടരെ മുടിച്ചാലും. ഗതി നീ സതാം=സജ്ജനങ്ങൾക്കു (സതാം) നീയാണു ഗതി. ഘനശ്യാമള=ഘനം (മേഘം) പോലെ ശ്യാമളവർണ്ണയായവൾ. ചതുരാഭൂയാഃ=നീ ചതുരയായ്ഭവിപ്പൂതാക (ചതുര=സമർത്ഥ). ദലയാരാതിം (അരാതിം ദലയ)=അരാതിയെ-ശത്രുവിനെ-തോല്പിച്ചാലും.

ടഠഡഢായും ഥായും പഠ വാ മാ വാ മമ
ഞമങണനപ്രായേ ഭണിതേ കൊതിയെന്നും
തരളാ മാ സ്മാ ബാലേ! തവ ഞാൻ മാതാവെന്നും
ദളിതാജ്ഞാനകായേ! ദയിതം ജയിക്കെന്നും.
ധവവത്സലാ ഭവ; ധയ മേ കുചമെന്നും
നതവത്സലേ! ത്വയാ ന വയം ഹേയാ എന്നും
പരമശിവഭക്ത്യാ പഠ നീ വിദ്യയെന്നും
ഫലിയാ പാപമെന്നും ഫലിതം ജന്മമെന്നും
ബലവാൻ ഭാരസ്തവ ബഹുബന്ധുതയെന്നും
ഭഗവൽപ്രിയാ ഭവ ഭജ കാരുണ്യമെന്നും
മദനാശിനീ ഭവ മഹിഷീ ശിവനെന്നും

---



ജനനി ജയിക്ക=അമ്മേ!ജയിച്ചാലും. ഝടിതി വദ്ധിക്ക=വേഗത്തിൽ വളൎന്നാലും. ട ഠ ഡ ഢായും ഥായും=ട ഠ ഡ ഢ ഥ എന്ന അക്ഷരങ്ങൾ. പഠ വാ മാ വാ=നീ പഠിക്കയോ പഠിക്കാതിരിക്കയോ ചെയ്താലും. മമ=എനിക്ക്. ഞമങണനപ്രായേ ഭണിതേ=ഞമങണന എന്നിവയേറയുള്ള ഭണിതത്തിൽ (വാക്കിൽ). കൊതി=ആഗ്രഹം. "ട ഠ ഡ ഢ ഥ" എന്നതുകൊണ്ട് അക്ഷരജ്ഞാനമുള്ളവർ ഉച്ചരിക്കുന്ന അക്ഷരങ്ങളേയും "ഞ മ ങ ണ ന" എന്നിവയാൽ അക്ഷരവ്യക്തിയില്ലാത്ത ശിശുക്കൾ കൊഞ്ചുന്ന മൊഴിയേയും ലക്ഷണയാൽ ഗ്രഹിക്കണം. എനിക്കു നിൻെറ കൊഞ്ചൽ കേൾക്കുവാനാണ് കൌതുകമെന്നു സാരം. തരളാ മാസ്മാഃ ബാലേ=ബാലേ। നീ തരള (ചപല) യായ് ഭവിക്കരുത്. ദളി..................കായേ=അജ്ഞാനകായത്തെ (അജ്ഞാന സമൂഹത്തെ) ദളനം ചെയ്തവളേ! ദയിതം ജയിക്ക=നീ ഭൎത്താവിനെ ജയിച്ചാലും: ഭൎത്താവിനെ വശപ്പെടുത്തിയാലും. ധവവത്സലാ ഭവ=നീ ധവവത്സല (ഭൎത്തൃസ്നേഹമുള്ളവൾ) ആയ് ഭവിച്ചാലും. ധയ മേ കുചം=നീ എൻെറ കുചത്തെ ധയനം (പാനം) ചെയ്താലും. നതവത്സലേ=നതന്മാരിൽ (നമസ്കരിച്ചവരിൽ) വാത്സല്യമുള്ളവളേ! ത്വയാ=നിന്നാൽ. ന വയം ഹേയാഃ=ഞങ്ങൾ ഹേയർ (ത്യാജ്യർ) അല്ല. പരമ.........വിദ്യ=നീ പരമശിവങ്കൽ ഭക്തിയോടുകൂടി വിദ്യ പഠിച്ചാലും. ഫലിയാ പാപം=പാപം ഫലിക്കയില്ല. ഫലിതം. ജന്മം=ജന്മം (ജനനം) ഫലിച്ചു. ബല ............ ന്ധുത=നിനക്കു ബഹുബന്ധുത (ബഹുവായ ബന്ധുസമൂഹം) ബലവത്തായ ഭാരമാണ്. ഭഗ..............ഭവ=നീ ഭഗവാന്റെ പ്രിയയായ് ഭവിച്ചാലും. ഭജ കാരുണ്യം=കാരുണ്യത്തെ ഭജിച്ചാലും. മദനാശിനീ.........ന്‌=മദനാശിനി (മദത്തെ നശിപ്പിക്കുന്നവൾ)

യമനിർഭയാ ചിരം യശസാ വർത്തിക്കെന്നും
രസവിൽപ്രിയാദൃതാ രതിമാസ്വാദിയെന്നും
ലലനാർച്ചിതാ ഭവ ലളിതാകൃതേ! എന്നും
വശഗാ പദജുഷാം വരദാ ഭവയെന്നും
ശശിമൌലിവത്സതാം ശരണം ഭൂയാ എന്നും
ഷൾപദദ്യുതേ! ഭവ ഷഡ്ഗുണാസ്പദമെന്നും
സത്യസംഗരേ! ഭവ സത്വശാലിനീയെന്നും
ഹര നോ ദുഃഖം സതീ ഹരവല്ലഭേ! എന്നും
പരമാശീർവ്വാദങ്ങൾ പരയാ മുദാ ചെയ്തു.
പരിചിൽ കരാൽകരം പകൎന്നു മുകക്കയും

യായ നീ ശിവന്റെ മഹിഷി (ഭാര്യ) യായ് ഭവിച്ചാലും. യമനിർഭയാ=യമങ്കൽ നിന്നു ഭയമില്ലാത്തവളായിട്ട്. ചിരം..........ർത്തിക്ക=വളരെക്കാലം യശസ്സോടുകൂടി വർത്തിച്ചാലും. രസവിൽപ്രിയാദൃതാ = രസവിത്തു (രസജ്ഞൻ) ആയ പ്രിയനാൽ ആദരിക്കപ്പെട്ടവളായിട്ട്. രതിം ആസ്വാദി=രതിയെ ആസ്വദിച്ചാലും. ലലനാ .. ..........കൃതേ=ഹേ ലളിതാകൃതേ (സുന്ദരി!) നീ ലലനാർച്ചിത (സുന്ദരിമാരാൽ പൂജിക്കപ്പെട്ടവൾ) ആയ് ഭവിച്ചാലും. വശ.... ..........ജുഷാം=പദജുഷ്ടുകൾക്കു (പാദാശ്രിതന്മാൎക്കു) വശഗയായിട്ട്. വരദാ ഭവ=വരം നല്കുന്നവളായ് ഭവിച്ചാലും. ശശിമൌലിവൽ=ശശിമൌലി (ചന്ദ്രചൂഡൻ) എന്നപോലെ സതാം ശരണം ഭൂയാഃ=സജ്ജനങ്ങൾക്കു ശരണമായ് ഭവിച്ചാലും. ഷൾപദദ്യുതേ = ഷൾപദത്തിന്റെ–വണ്ടിന്റെ – ദ്യുതി-ശോഭ-പോലെയുള്ള ദ്യുതിയോടുകൂടിയവളേ! ഭവ ഷഡ്ഗുണാസ്പദാ=ഷഡ്ഗുണങ്ങൾ (സന്ധി–വിഗ്രഹ–യാന–ആസന–ദ്വൈധീഭാവ–സമാശ്രയങ്ങൾ എന്ന ആറു ഗുണങ്ങൾ) ക്കു ആസ്പദമായവൾ അതായതു സൎവ്വലോകചക്രവൎത്തിനിയായ് ഭവിച്ചാലും. സത്യസംഗരേ=സത്യപ്രതിജ്ഞേ! ഭവ സത്വശാലിനീ=സത്വം (പരാക്രമം) കൊണ്ടു ശോഭിക്കുന്നവളായ് ഭവിച്ചാലും, ഹര.... ........ .... .. ല്ലഭേ= ഹേ ഹരവല്ലഭേ (ശിവപ്രിയേ) സതി! ഞങ്ങളുടെ ദുഃഖത്തെക്കളഞ്ഞാലും, പര.... ........ഭങ്ങൾ=പരമങ്ങൾ (ശ്രേഷ്ഠങ്ങൾ) ആയ ആശീർവ്വാദങ്ങൾ. പരയാ മുദാ=പരമായ മോദത്തോടെ. 'കളിച്ചു വളര്' എന്നു തുടങ്ങി 'ഹര നോ ദുഃഖം' എന്നുവരെ പതിവ്രതമാരുടെ ആശിർവ്വാദങ്ങളാകുന്നു. ഇതിൽ ക കാരം മുതൽ ഹ കാരം വരെയുള്ള അക്ഷരങ്ങൾ മിക്കതും അനുക്രമേണ നിബന്ധിച്ചിട്ടുള്ളതു സവിശേഷം നോക്കേണ്ടതാണ്. പരിചിൽ=ഭംഗിയിൽ, കരാൽ ........... കൎന്നു=ഒരാളുടെ കയ്യിൽനിന്നു മറെറാരാളുടെ കയ്യിലേക്കു വാങ്ങി, മുകക്കയും

പരചിന്മയിയായ പരമേശ്വരിയെക്കൊ-
ണ്ടുരുസന്തോഷാലവർ പരമാനന്ദം പൂണ്ടാർ.

സഹസ്രേക്ഷണൻ വന്നു സമസ്തസുരന്മാരും
ബഹു പ്രാഭൃതം കെട്ടിവഹിപ്പിച്ചോരോതരം
നിബിഡം ഗിരിവരനികടേ നിറഞ്ഞുനി-
"ന്നെവിടേത്തവ മകളിവിടേ കാണാകണം"
പുരന്ദരോക്തികേട്ടു ധരേന്ദ്രനിയോഗത്താൽ-
പ്പറന്നു മൈനാകം പോയ്പ്പറഞ്ഞ വാർത്താമദ്ധ്യേ
സകലേശ്വരിയായ മകളെയെടുത്തുകൊ-
ണ്ടകലേ നിന്നു മാതാ മഹിളാജനമദ്ധ്യേ
ഒഴിഞ്ഞു വഴിനീളെപ്പൊഴിഞ്ഞു നറുമലർ;
വഴിഞ്ഞ മോദാലിന്ദ്രനുഴിഞ്ഞു നീരാജനം.

---

=മുകരുകയും, പരചിന്മയി=പരമജ്ഞാനരൂപിണി, ഉരുസന്തോഷാൽ=ഉരുവായ-മഹത്തായ-സന്തോഷത്താൽ, അവർ=പതിവ്രതമാർ. പതിവ്രതമാർ ദേവിയെ ലാളിച്ച് ഏററവും ആനന്ദിച്ചു എന്നു സാരം.

ദേവേന്ദ്രനും മററു ദേവന്മാരും വന്നു ദേവിയെ ദർശിക്കുന്നു. സഹസ്രേക്ഷണൻ=ആയിരം കണ്ണുകളുള്ളവൻ (ദേവേന്ദ്രൻ), സമസ്തസുരന്മാർ=എല്ലാദേവന്മാരും, ബഹുപ്രാഭൃതം=വളരെ പ്രാഭൃതം (കാഴ്ചദ്രവ്യം) കെട്ടിവഹിപ്പിച്ച്=കെട്ടിയെടുപ്പിച്ച്. ഓരോതരമെന്നതു പ്രാഭൃതവിശേഷണം. നിബിഡം (ക്രി. വി.)=ഇടതിങ്ങുംവണ്ണം, ഗിരിവരനികടേ=പർവ്വതരാജന്റെ സമീപത്തിൽ, "എവിടേ ....... ........കണം" എന്നതു ഹിമവാനോടുള്ള ഇന്ദ്രന്റെ വാക്ക്, പുരന്ദരോക്തി=പുരന്ദരന്റെ (ഇന്ദ്രന്റെ) വചനം, ധരേന്ദ്രനിയോഗത്താൽ=ധരേന്ദ്രന്റെ (പർവ്വതരാജന്റെ) ആജ്ഞയാൽ, പറന്നു=പറന്നിട്ട്, മൈനാ........ ........മദ്ധ്യേ=മൈനാകം ചെന്നു പറഞ്ഞ വാർത്തയുടെ മദ്ധ്യത്തിൽ; വിവരം പറയുന്നതിനിടയിലെന്നു സാരം. സകലേശ്വരിയായ=സർവ്വേശ്വരിയായ, അകലേ..... ........മദ്ധ്യേ=മാതാവ് മഹിളാജനങ്ങളുടെ മദ്ധ്യത്തിൽ അകലെയായി നിന്നു, ഒഴിഞ്ഞു..... .........മലർ=വഴി ഒഴിഞ്ഞു് പുഷ്പങ്ങളും വർഷിച്ച്. വഴിഞ്ഞമോദാൽ=ഉള്ളിലൊതുങ്ങാത്ത സന്തോഷത്താൽ, ഇന്ദ്ര..... ........ജനം=ഇന്ദ്രൻ നീരാജനം (തിരി ഉഴിയൽ) ചെയ്തു, ജനകൻ

ജനകൻമുമ്പിൽ സുരജനത വച്ചു കാഴ്ച
മണികൾ ജാംബൂനദം കനകപട്ടാംബരം.
സാനേകഭേദം ബഹു വാനോർകൾ വച്ചു കാഴ്ച
താനേകൻ തെരുതെരെ മൈനാകമെടുത്തുതേ.
നാനാഗന്ധർവ്വസിദ്ധസേനാ കുത്രചിൽ ക്വാപി
സ്ഥാനേ യക്ഷരും നിന്നു കോണേ കിമ്പുരുഷരും.
മേനക തിലോത്തമ മാനിനീ രംഭ മുമ്പാം
വാനവർനാരിമാരും പ്രീണിതാ പൌലോമിയും
ക്ഷീണത കളഞ്ഞിഹ ക്ഷോണിയിൽ വന്നു മെല്ലേ
മേനതൻ ചുഴലവുമാനതിചെയ്തു നിന്നു.
"അമ്മേ! കേൾ മേനാദേവി! നിന്മകൾ ജയിക്കണം;
ചിന്മയി ജയിക്കുമ്പോൾ നന്മയാം നമുക്കെല്ലാം.
പെണ്മയും വപുസ്സിങ്കൽ വെണ്മയും കർമ്മങ്ങളിൽ
തണ്മയും മനസ്സിങ്കൽ നിന്മകൾ തന്നീടണം.

---

മുമ്പിൽ=ജനകന്റെ (അച്ഛന്റെ, ഹിമവാന്റെ) മുമ്പിൽ, സുരജനത=ദേവഗണം, മണികൾ=രത്നങ്ങൾ, ജാംബൂനദം=സ്വർണ്ണം, കനകപട്ടാംബരം=പൊൻപട്ടുവസ്ത്രം, സാനേകഭേദം=അനേകം ഭേദങ്ങളോടുകൂടിയ, ബഹു=വളരെ, വാനോർകൾ=ദേവന്മാർ, താനേകൻ=താനൊരാൾ. ദേവകൾ വെച്ച കാഴ്ചദ്രവ്യങ്ങളെല്ലാം മൈനാകം എടുത്തു. നാനാ... .........ത്രചിൽ=കുത്രചിൽ (ഒരിടത്തു) പല ഗന്ധർവ്വന്മാരുടേയും സൈന്യം, ക്വാപിസ്ഥാനേ=ഒരു സ്ഥാനത്തിങ്കൽ, യക്ഷരും=യക്ഷന്മാരും, കോണേ=ഒരു കോണിൽ, കിംപുരുഷരും=കിന്നരന്മാരും. സിദ്ധഗന്ധർവ്വയക്ഷകിമ്പുരുഷന്മാർ ദേവയോനികളും ഇന്ദ്രന്റെ പരിവാരങ്ങളുമാണ്. മേനക.... .........വാനവർനാരിമാരും=മേനക തുടങ്ങിയ അപ്സരസ്ത്രീകളും, പ്രീണിതാ=പ്രസന്നയായ, പൌലോമിയും=ഇന്ദ്രാണിയും, ക്ഷീണത=ക്ഷീണാവസ്ഥ, ക്ഷോണിയിൽ=ഭൂമിയിൽ, ആനതി ...............നിന്നു=നമസ്കരിച്ചു നിന്നു. അവർ മേനാദേവിയോടു പറയുന്നു. 'അമ്മേ' ഇത്യാദി. നിന്മകൾ ജയിക്കണം=നിന്റെ മകൾ സർവ്വോൽകർഷേണ വർത്തിക്കണം, ചിന്മയി=ജ്ഞാനരൂപിണി, പെണ്മ......... ... സ്സിങ്കൽ=ദേഹത്തിൽ സ്ത്രീത്വം (പെണ്മ), വെണ്മ...... .............ങ്ങളിൽ=പ്രവൃത്തികളിൽ ഉന്മേഷവും (വെണ്മ), തണ്മ ...............സ്സിങ്കൽ=മനസ്സിൽ സ്ഥിരതയും (തണ്മ)

ഭംഗിക്ക പറകയല്ലെങ്ങൾക്കു വിശേഷിച്ചും
തൊങ്ങല്ക്കും പൊടിപ്പിനും ഭംഗം വന്നിരിക്കുന്നു.
സംഗരേ ഭഗ്നദന്തൻ വൻകരിയെന്നപോലെ
ശങ്കിച്ചു പങ്ങിപ്പങ്ങി മങ്ങുന്നു മനോഭവൻ.
പൊന്മലമീതേ മേവുമിമ്മഹാലോകരെല്ലാം
നിന്മകൾക്കടിമയായ്ക്കൺമുന കൊതിക്കുന്നു.
മന്മഥൻ തനിക്കുള്ള കർമ്മവും മതിയാക്കി-
ധർമ്മമൊട്ടേറെച്ചെയ്തു നിന്മകളുണ്ടാവാനായ്
ചെററുമില്ലവനിനി മറെറാരാലംബമമ്മേ!
മുററും നീ ഗതി മകളുററുതാനറിവോളം.
മുററമിങ്ങടിക്കുമേ വിററുതിന്നീടും ഞങ്ങ-
ളററുപോകാതെ ദാസ്യം പററിയാലാരും വിടാ
ധർമ്മചാരിണിമാർക്കോ ധർമ്മമുണ്ടവലംബം;
നർമ്മകാരിണിമാർക്കോ നിന്മകൾ പരദൈവം."

---

നിന്മ............ടണം=നിൻെറ മകൾ ഞങ്ങൾക്കു നല്ക്കണം. ഭംഗിക്ക പറകയല്ല =സേവയ്ക്കുവേണ്ടി പറയുന്നതല്ല, തൊങ്ങൽക്കും പൊടിപ്പിനും=ധാടിക്കും മോടിക്കുമെന്നൎത്ഥം, സംഗരേ=യുദ്ധത്തിൽ, ഭഗ്നദന്തൻ=കൊമ്പുമുറിഞ്ഞ, വൻകരി=ആനത്തലവൻ, ശങ്കിച്ചു=ഭയപ്പെട്ടു, പങ്ങിപ്പങ്ങി=പരുങ്ങിപ്പരുങ്ങി, മനോഭവൻ=കാമൻ. കാമദേവൻ പോരിൽ കൊമ്പുമുറിഞ്ഞ ആനപോലെ പരുങ്ങുന്നു. പൊ.................രെല്ലാം=പൊന്മലയുടെ (മേരുവിൻെറ) മുകളിൽ പാർക്കുന്ന ഈ മഹാജനങ്ങൾ (ഞങ്ങൾ) ഒക്കെയും. നിന്മകൾ.................ക്കുന്നു=നിൻെറ മകൾക്കടിമപ്പെട്ടു് കൺമുന (കടാക്ഷം) ലഭിപ്പാൻ ഇച്ഛിക്കുന്നു. മന്മഥൻ=കാമൻ, തനിക്കുള്ള കർമ്മം=തൻെറ തൊഴിൽ, അതായതു സ്ത്രീപുരുഷന്മാരെ മോഹിപ്പിക്കൽ. ധർമ്മ...............ച്ചെയ്തു=വളരെ ധർമ്മം ചെയ്തു, ആലംബം=ആശ്രയം, മുററും=മുഴുക്കെ, നീ ഗതി=നീയാണാശ്രയം, ഉററു=വളൎന്നു്, താ............ളം=തന്നത്താൻ കാൎയ്യങ്ങൾ അറിഞ്ഞു തുടങ്ങുന്നതുവരെ. മകൾക്കു തന്റേടം വരുന്നതുവരെ കാമന്നു നീയേ ശരണമുള്ളൂ എന്നൎത്ഥം. മുററ..................ഞങ്ങൾ=വിററു തിന്നുന്ന (വിററുണ്ണുന്ന, പണിയൊന്നുമില്ലാതെ ഉള്ള മുതൽ ചെലവാക്കിജ്ജീവിക്കുന്ന) ഞങ്ങൾ കണ്ടവരുടെ മുററമടിക്കും. അററു...................വിടാ=അറുതിയില്ലാതെയുള്ള അടിമത്തം പിണഞ്ഞാൽ അതാരും ഉപേക്ഷിക്കയില്ല. ധർമ്മ.......................ലംബം=ധൎമ്മചാരിണി

ഇങ്ങനെ നാകസ്ത്രീകൾ തങ്ങടെ വാക്യമദ്ധ്യേ
ശങ്കയാ ദൂരെനിന്നിട്ടംഗജൻ കഴൽകൂപ്പി.
പങ്കജബാണനപ്പോൾ സങ്കടം പോവാനായി-
പ്പെൺകിടാവൊന്നു നോക്കീ തൻകടാക്ഷത്താൽ മെല്ലെ
നിന്നവർക്കെല്ലാമുള്ളിൽ വന്നിതാശ്ചര്യമപ്പോൾ;
വന്ദിച്ചാനലർശരൻ മുന്നൂറുവട്ടം തദാ.
മുരളുന്നൊരു ഞാണും മധുരമായ വില്ലും
സുരഭിതരങ്ങളാം ശരങ്ങളെയും കൂട്ടി
സ്മരവല്ലഭ രതിയരികിൽക്കൊണ്ടുചെന്നു
ഗിരിജാദേവീമൃദുചരണം തൊടിയിച്ചു
പരിചിൽ മദനന്റെ കരതാരിലേ നല്കി;
ശിരസാ നമിച്ചവൻ തരസാ വാങ്ങിക്കൊണ്ടാൻ.

---

പതിവ്രതമാർക്കാണെങ്കിൽ ധർമ്മം ആശ്രയമായിട്ടുണ്ട്. നർമ്മ ..........ദൈവം= നർമ്മം (വിലാസം) ചെയ്യുന്നവർക്കാണെങ്കിൽ നിന്റെ മകൾ തന്നെയാണ് പരദേവത.

**കാമദേവൻ ജഗന്മാതാവിനെ വന്ദിക്കുന്നു.** നാകസ്ത്രീകൾ =സ്വർഗ്ഗസ്ത്രീകൾ, വാക്യമദ്ധ്യേ=വാക്യത്തിനിടയിൽ, ശങ്കയാ=സംശയത്താൽ അംഗജൻ=കാമൻ, കഴൽ=കാൽ, പങ്കജബാണന്=താമരപ്പൂവമ്പനു (കാമന്), പെൺകിടാവ്=കന്യക, തൻകടാക്ഷത്താൽ=തന്റെ കൃപാദൃഷ്ടിയാൽ, നിന്നവർക്ക്=കണ്ടുനിന്നവർക്ക്, ആശ്ചര്യം=അത്ഭുതം, അലർശരൻ=പുഷ്പാസ്ത്രൻ, മുന്നൂറുവട്ടം=അനേകം തവണ എന്നർത്ഥം. കാമൻ അകലെനിന്നു തൊഴുതപ്പോൾ ആ പിഞ്ചുപൈതൽ കനിവോടെ കടാക്ഷിച്ചതു കണ്ട് കാണികൾ അത്ഭുതപ്പെട്ടു. അപ്പോൾ കാമൻ ശങ്ക തീർന്നു പലതവണ വന്ദിച്ചു. മുരളുന്നൊരു ഞാണ്=വണ്ടിൻകൂട്ടമാകുന്ന ഞാണ് എന്നും, മധുരമായ വില്ല്=കരിമ്പുവില്ല് എന്നും, സുരഭിതരങ്ങളാം (അതിസൗരഭ്യമുള്ള) ശരങ്ങൾ=പൂവമ്പുകളെന്നുമർത്ഥം. സ്മരവല്ലഭ=കാമപ്രിയ, രതി=രതിദേവി, ഗിരിജാദേവീമൃദുചരണം=ഹിമവൽപുത്രിയുടെ മൃദുവായ കാൽ, പരിചിൽ=വഴിപോലെ, മദനന്റെ=കാമന്റെ, കരതാരിലേ=പൂവുപോലെ മൃദുവായ കൈയിൽ, ശിരസാ നമിച്ച്=തല കുനിച്ച്, തരസാ=വേഗത്തിൽ. രതി കാമന്റെ വില്ലും ഞാണും അമ്പുകളും ദേവിയുടെ തൃക്കാൽ തൊടുവിച്ച് കാമന്റെ കയ്യിൽ കൊടുത്തു. അദ്ദേഹം അവ തല കുമ്പിട്ടു വാങ്ങി. "മുരളുന്നൊരു ഞാണും" ഇത്യാദിയിൽ വാച്യാർത്ഥത്തെ വ്യംഗ്യഭംഗിയിൽ പറകയാൽ പര്യായോക്തം അല

ഇടവും വലവും ഞാൻ വിട്ടമെ ശരമിനി-
ത്തടവാനാരെന്നൊരു മിടമ പൂണ്ടു മാരൻ.
മധുമാസവും മുഴുമതിയും മദനനും
മധുരോക്തികൾ പികസ്തുതിപാഠകന്മാരും
മലയസമീരനും പലനാൾക്കൂടിത്തമ്മിൽ
ബലവത്തുക്കളിവർ നിലയൊത്തൊരുമിച്ചു.
അമരിമാർക്കും ഹൃദി ക്രമരീതിയിലൊരു
മദരീതിയേ പാരിൽദ്ദമരീഭാവം ചേൎന്നു.
ഭുവനജനനിതൻ സവിധേ വിവിധമായ്
നവനാടകനാട്യമവരങ്ങാരംഭിച്ചു.
തദനു ശൃംഗാരമാം രസരാജനും തൻെറ
സചിവന്മാരുമായിസ്സദസി പെരുമാറി

---

സാരം. ഇടവും............മിനി=ഇനി ഞാൻ ഇടത്തോട്ടും വലത്തോട്ടും ശരമയയ്ക്കും. തടവാനാര്=എന്നെ തടുപ്പാനാരുണ്ട്? മിടമ=ഗൎവ്വം, മാരൻ=കാമൻ. ദേവിയുടെ കാരുണ്യത്താൽ കാമദേവനു സ്വശക്തിയെക്കുറിച്ച് അഹംഭാവമുണ്ടായി എന്നു സാരം. മധുമാസം=വസന്തത്തിലെ ഒരു മാസം, മുഴുമതി=പൂൎണ്ണചന്ദ്രൻ, മദനൻ=കാമൻ, മല..................രൻ=മലയവായു (തെന്നൽ), പലനാൾക്കൂടി=വളരെക്കാലമായി, ബലവത്തുക്കൾ=ഏററവും ബലമുള്ളവർ, ഇവർ=മധുമാസാദികൾ, നിലയൊത്ത്=സ്ഥിതിചേൎന്ന്, ഒരുമിച്ചു=ഒത്തുകൂടി, കാമദേവനും തത്സഹചരന്മാരായ മധുമാസാദികളും വളരെക്കാലത്തിനുശേഷം ഒരുമിച്ചു ചേൎന്നുവെന്നൎത്ഥം. അമരിമാൎക്കും=ദേവസ്ത്രീകൾക്കും, ഹൃദി=ഹൃദയത്തിൽ, ക്രമരീതി=ക്രമംപോലെയുള്ള രീതി (മട്ട്), ഒരു മദരീതിയേ=ഒരു മദരീതി (മദിപ്പിക്കുന്ന മട്ടു) തന്നെയാണ്, പാരിൽ=ലോകത്തിൽ, ദമരീഭാവം=ദമരികൾ (ദമം=ഒതുക്കം നൽകുന്നവർ) എന്ന അവസ്ഥ. ദേവസ്ത്രീകൾക്കു ലോകരെ ഒതുക്കി നിൎത്തുന്നവരാണു തങ്ങളെന്ന് ഒരവസ്ഥയുള്ളതു് വളരെക്കാലമായി നശിച്ചിരുന്നു. അതിപ്പോൾ വീണ്ടും ഉണ്ടായി എന്നൎത്ഥം. ഭുവ............വിധേ=ഭുവനജനനിയുടെ (ലോകമാതാവിൻെറ) സമീപത്തു്, വിവിധമായ്=പല വിധമായി, നവനാടകനാട്യം=പുതിയ നാടകാഭിനയം, അവർ=അമരിമാർ, ആരംഭിച്ചു=തുടങ്ങി, തദനു=അതിനുശേഷം, ശൃംഗാ............ജനും=രസങ്ങളിൽ വെച്ചു രാജാവായ ശൃംഗാരവും, തൻെറ............മായി=തൻെറ സചിവന്മാരോടു (മന്ത്രിമാരോടു, സഹായികളോടു) കൂടി, സദസി

ജഗദീശപരിയുടെ ജനനദിനോത്സവം
ജളനെന്തറിവൂ ഞാൻ? ജയതാം ജല്പാകതാ.

ബഹുധാ സമുച്ഛ്രിതമുപദായനോച്ചയം
ഹിമവാൻ നല്കീടിനാൻ സമവേതന്മാൎക്കെല്ലാം.
ബഹുശസ്സമ്മാനങ്ങൾ ബഹുധാ ലഭിച്ചിതു
സകലജനങ്ങൾക്കും സ്വഗുണോചിതാധികം.
ഹിമവാനത്രേ പാരിൽദ്ദമവാൻ ഗുണോന്നതൻ
സമവാക്കീവണ്ണമായ്; കിമിവാത്ഭുതം പരം?
ശിവദേ! ശിവേ! ജയ തവ ദാസോഽഹം ദേവി!
ശിവ ശങ്കര! ഹര! വിവശം പാഹീശ! മാം.

---

=സഭയിൽ, പെരുമാറി=സഞ്ചരിച്ചു, ജഗദീശപരിയുടെ=ലോകമാതാവിന്റെ ജനനദിനോത്സവം=അവതാരദിവസാഘോഷം, ജള..................ഞാൻ=ജളനായ ഞാൻ എന്തറിയുന്നു? ജയതാം=ജയിക്കട്ടേ, ജല്പാകതാ=ജല്പാകൻ (വായാടി) എന്ന അവസ്ഥ. ഞാൻ വാചാലതകൊണ്ടു ചിലതു ജല്പിച്ചുവെന്നേ ഉള്ളു എന്നു സാരം.

ഹിമവാൻ സ്വപുരത്തിൽ വന്നവൎക്കു സമ്മാനം നല്കിയതിനെപ്പറയുന്നു. ബഹുധാ=പല വിധത്തിൽ, സമുച്ഛ്രിതം=ഉന്നതമായ, ഉപദായനോൽകരം=ഉപദായനങ്ങളുടെ (കാഴ്ചദ്രവ്യങ്ങളുടെ) ഉൽകര (സമൂഹം) ത്തെ, സമവേതന്മാൎക്കു=വന്നുകൂടിയവൎക്കു, ബഹുശഃ=വളരെ പ്രാവശ്യം, സമ്മാനങ്ങൾ=സംഭാവനകൾ, ലഭിച്ചിതു=കിട്ടി, സക...... ...കും=എല്ലാ ആളുകൾക്കും, സ്വഗു..................ധികം=തങ്ങളുടെ ഗുണങ്ങൾക്കുചിതമായതിനെക്കാളധികം, ഹിമവാ............ ....ന്നതൻ=ഹിമവാനാണ് ലോകത്തിൽ ദമവാൻ (ഒതുക്കമുള്ളവൻ) ഗുണോന്നതൻ (ഗുണങ്ങളെക്കൊണ്ട് ഉന്നതൻ) ആയിരിക്കുന്നവൻ, സമവാക്ക്=സമന്മാരുടെ (സജ്ജനങ്ങളുടെ) യും വാക്ക്, ഈവണ്ണമായ്=ഇങ്ങനെയായി, കിമി............ ...രം=എന്താണ് ഇതിലധികം ആശ്ചൎയ്യം! ശിവദേ=ശിവം (മംഗളം) നല്കുന്നവളേ! ശിവേ=ദേവി! ജയ=ജയിച്ചാലും, തവ..................ദേവി=ദേവി, ഞാൻ നിന്തിരുവടിയുടെ ദാസനാണ്. ശിവ=ശിവനേ! ശങ്കര=ശം (ശുഭം) ചെയ്യുന്നവനേ! ഹര=ദുരിതത്തെ ഹരിക്കുന്നവനേ! വിവ...... .......ശ മാം=ഈശ, വിവശനായ എന്നെ പാലിച്ചാലും. "ശിവദേ ശിവേ" ഇത്യാദി വാക്യങ്ങൾ ഭക്തിഭരിതനായ കവിയുടെ സ്തുതിയാകുന്നു.

സുംഭശാസനിയുടെ സംഭവകഥയിതു
സംഭവഖണ്ഡമെന്നാലിമ്പമോടുക്തമായി.
കിം ഫലമെന്നോ ചോദ്യം; സംപ്രതി കലിയുഗേ
ലുമ്പതി ഭൂരിതാപം തമ്പുരാനെന്നുത്തരം.
ഇത്തരം നന്നു ശേഷം വക്തുമർഹസിയെന്നാൽ
വക്തവ്യം നിർവ്വാഹവുമെത്തുമങ്ങൊരുവണ്ണം.
ദുരിതക്ഷയം കൊതി കവിതയ്ക്കില്ലെന്നാലും
ഹരമാഹാത്മ്യം ചൊന്നാൽ വിവിധം ഗുണോദയം.
ശിശുവിന്നായുസ്സുണ്ടാം; രസവേദിയാം യുവാ;
വശഗം വർഷീയസോ മരണരോഗൌഷധം;
ദുരിതഹരം പരം; പുരുഷാർത്ഥാകർഷണം;
സരസം നാരിമാർക്കും ഹരമാഹാത്മ്യം ദൃഢം.

---

ഈ കഥയുടെ ഫലശ്രുതി. സുംഭശാസനിയുടെ=സുംഭനെ സംഹരിച്ചവളായ ദേവിയുടെ, സംഭവകഥ=അവതാരകഥയായ, ഇതു സംഭവഖണ്ഡം=ഈ സംഭവഖണ്ഡം, ഇമ്പമോടു=കൌതുകത്തോടുകൂടി, ഉക്തമായി=പറയപ്പെട്ടു, കിം ഫലം=എന്താണിതിന്റെ ഫലം? എന്നോ ചോദ്യം=എന്നോ ശ്രോതാവിന്റെ ചോദ്യം, സമ്പ്രതി=ഇപ്പോൾ, കലിയുഗേ=കലിയുഗത്തിൽ, ലമ്പതി..................മ്പുരാൻ=തമ്പുരാൻ (ഈശ്വരൻ) വലിയ സന്താപത്തെ കളയുന്നു (ലുമ്പതി), എന്നുത്തരം=എന്നു കവിയുടെ മറുപടി, ഇത്തരം........ ...യെന്നാൽ=ഈ രീതി നന്നു; ശേഷവും കൂടി അങ്ങു പറയുവാനർഹിക്കുന്നു (പറയണം) എന്നാണെങ്കിൽ, വക്തവ്യം നിർവ്വാഹവും=പറയപ്പെടേണ്ടതായ കഴിവും. എത്തുമങ്ങൊരുവണ്ണം=ഒരു വിധത്തിൽ ഉണ്ടായ്വരും, ദുരിതക്ഷയം=പാപശാന്തി (വരുമെന്നർത്ഥം). കൊതി.... ......... നാലും=കവിതയ്ക്കു കൊതി (ആഗ്രഹം) ഇല്ലെങ്കിലും, ഹരമാഹാത്മ്യം=ശിവമാഹാത്മ്യം, വിവിധം ഗുണോദയം=പലവിധമായ ഗുണങ്ങളുടെ ഉദയം വരും. ആ ഗുണങ്ങളെ പറയുന്നു. 'ശിശുവി'ന്ന്യാദി—ശിശു.......................ണ്ടാം=ശിശു കേട്ടാൽ അവന്നു് ആയുസ്സുണ്ടാകും. രസ ........ ...യുവാ=യുവാവു് രസവേദി (രസജ്ഞൻ) ആകും. വശ ...... ........ ....ഷധം=വർഷീയാനു (വൃദ്ധനു) മരണമാകുന്ന രോഗത്തിനുള്ള ഔഷധം വശഗം (അധീനം) ആകും. ദുരിതഹരം പരം=ഏററവും ദുരിതത്തെ

പഠിച്ചു പാടുന്നോക്കും രസിച്ചു കേൾക്കുന്നോക്കും
ഫലത്തിനില്ല ഭേദം പലക്കുമൊരുപോലെ;
കുലസ്ത്രീകൾക്കും യോഗ്യം വിമുക്തിഫലപ്രദം;
വിശുദ്ധിയുണ്ടെന്നാകിൽ പരസ്ത്രീകൾക്കും യോഗ്യം.
വിശുദ്ധി പോരായ്കിലും വിരുദ്ധമല്ല കേൾക്കിൽ;
വിഭക്തിയുണ്ടെന്നാകിൽ പഠിച്ചു പാടിക്കൊൾവിൻ
വിഭക്തിബോധത്തിനും വിദഗ്ദ്ധഭാവത്തിനും
വിശുദ്ധിലാഭത്തിനും നിമിത്തം മോക്ഷത്തിനും.

---

ഹരിക്കുന്നതാണ്. പുരുഷാർത്ഥാകർഷണം=പുരുഷാർത്ഥങ്ങളെ അതായതു ധർമ്മാർത്ഥകാമമോക്ഷങ്ങളെ ആകർഷിക്കുന്നതാണ് (ആകർഷിക്കുക=വശപ്പെടുത്തുക). സരസം..................ദ്ധം=ശിവന്റെ മാഹാത്മ്യം സ്ത്രീകൾക്കും രസകരം (സരസം) ആണ് നിശ്ചയം. പഠിച്ചു..................ഭേദം=തന്നത്താൻ പഠിച്ചു പാടുന്നവക്കും മററുവള്ളർ പാടുന്നതിനെ ഭക്തിയോടേ (രസിച്ച്) കേൾക്കുന്നവക്കും ഫലത്തിന്നു ഭേദമില്ല. പലക്കുമൊരുപോലേ=പല വിധക്കാർക്കും ഫലം ഒരുപോലെയാണ്. കുലസ്ത്രീകൾക്കും യോഗ്യം=കുലത്തിൽ പിറന്ന (പതിവ്രതകളായ) സ്ത്രീകൾക്കും യോഗ്യമാണ്. വിമുക്തിഫലപ്രദം=വിമുക്തി (മോക്ഷം) ആകുന്ന ഫലത്തെ കൊടുക്കുന്നതാണ്. വിശുദ്ധി.........കേൾക്കിൽ=വിശുദ്ധി (ദേഹശുദ്ധി) പോരെങ്കിൽക്കൂടി കുലസ്ത്രീകൾക്ക് ഇതു കേൾക്കുന്നതു വിരുദ്ധമല്ല. വിശുദ്ധി..................യോഗ്യം=ദേഹശുദ്ധിയുണ്ടെങ്കിൽ പരസ്ത്രീകൾ (കുലസ്ത്രീ X പരസ്ത്രീ) ക്കും യോഗ്യമാണ്. വിഭക്തി..................ക്കൊൾവിൻ =വിഭക്തി (വ്യൽപത്തിയെന്നർത്ഥം) ഉണ്ടെങ്കിൽ പഠിച്ചു പാടുവിൻ. എന്തിന്? വിഭക്തിബോധത്തിനും=വിശേഷേണയുള്ള ഭക്തിക്കും ജ്ഞാനത്തിനും, വിദഗ്ദ്ധഭാവത്തിനും=വൈദഗ്ദ്ധ്യത്തിനും, വിശുദ്ധിലാഭത്തിനും=വിശുദ്ധിയുണ്ടാവാനും, നിമിത്തം=കാരണം. സാരം സ്പഷ്ടം.

ഇതി ഗിരിജാകല്യാണേ സംഭവഖണ്ഡം സമാപ്തം.



# ദ്വിതീയഖണ്ഡം.



എങ്കിലോ പണ്ടു ജഗൽപിതാവായൊരു
ശങ്കരൻ ശാശ്വതനീശൻ മഹേശ്വരൻ
ഭാൎയ്യാവിയോഗജം ശോകം ത്വലൌകികം
ധൈൎയ്യവിരോധീതി ദേഹിനാം ബോധയൻ
സൎവ്വസംഗങ്ങൾ വെടിഞ്ഞു ഹിമാലയ-
പൎവ്വതദേശേ തപസ്സു ചെയ്യുന്ന നാൾ
ഭോഗികൾക്കൊക്കെയും ഭോഗവിരാഗേണ
ലോകസ്ഥിതിക്കുമിളക്കം വരികയാൽ
ലോകേശവാചാ ശതമഖസേവിതാ
ലോകമാതാവായ മായാഭഗവതി

---

## വ്യാഖ്യാനം.

ഈശ്വരിയുടെ അവതാരത്തെ വൎണ്ണിക്കുന്നു. ജഗൽപിതാവ്=ലോകത്തിന്റെ പിതാവ്, ശങ്കരൻ=ശിവൻ, ശാശ്വതൻ=എല്ലാക്കാലങ്ങളിലുമുള്ളവൻ; നിത്യൻ. ഈശൻ=ശക്തൻ; സൎവ്വശക്തൻ. മഹേശ്വരൻ=വലിയ ഐശ്വൎയ്യത്തോടുകൂടിയവൻ, ഭാൎയ്യാവിയോഗജം=ഭാൎയ്യയുടെ വിയോഗം-വിരഹം-കൊണ്ടുണ്ടായ, ശോകം തു=ദുഃഖമാകട്ടെ, അലൌകികം (ക്രി. വി.)=ലോകസാധാരണമല്ലാത്തവിധം, ധൈൎയ്യവിരോധി=ധൈൎയ്യത്തെ വിരോധിക്കുന്നതു-തടുക്കുന്നതു്-ആകുന്നു്, ഇതി=എന്നു്, ദേഹിനാം = ദേഹികൾക്കു്, ബോധയൻ=ബോധിപ്പിക്കുന്നവനായിട്ടു് (അറിയിച്ചുകൊണ്ടു്), സൎവ്വസംഗങ്ങൾ=എല്ലാവിധം സംഗങ്ങൾ (സംസാരബന്ധങ്ങൾ), ഹിമാ............ദേശേ=ഹിമവാൻപൎവ്വതത്തിന്റെ ഒരു ഭാഗത്തു്, തപ............... നാൾ=തപസ്സു ചെയ്യുന്ന കാലത്തു്, ഭോഗികൾക്കു=വിഷയസുഖതൽപരന്മാൎക്കു്, ഭോഗവിരാഗേണ=ഭോഗങ്ങളിലുള്ള വിരാഗം-വൈരാഗ്യം-കാരണം, ലോകസ്ഥി..........കയാൽ=ലോകമൎയ്യാദയ്ക്കും ഇളക്കം തട്ടുകയാൽ, ലോകേശവാചാ=ലോകേശന്റെ-ബ്രഹ്മാവിന്റെ-വാക്കു ഹേതുവായിട്ടു്, ശതമഖസേവിതാ=ശതമഖ (ഇന്ദ്രൻ) നാൽ സേവിക്കപ്പെട്ട, ലോകമാതാവ്=ലോകജനനി; മായാഭഗ

ആദരപൂർവ്വകം നാഥൻമതമറി-
ഞ്ഞാധി ലോകത്തിനു വന്നതു നീക്കുവാൻ
ഭൂധരരാജനു പുത്രിയായിങ്ങനേ
ഭൂതലത്തിങ്കൽ പിറന്നോരനന്തരം
പൂതലായോരു ഭുവനമരാമരം
കാതലായ്ക്കാണായി കാൽക്ഷണംകൊണ്ടഹോ.
പാർത്തലങ്ങൾക്കു പതിന്നാലിനുമെല്ലാ-
രാർത്തി കെടുപ്പാനഖിലാണ്ഡനായികാ
ധാത്രീധരേന്ദ്രനു പുത്രിയായ്യുന്നതു
കാർത്തികീപൌർണ്ണമാസിയിങ്കലാകയാൽ
രാത്രിന്ദിവമന്നു ക്രൂരിരുൾക്കൂട്ടങ്ങ-
ളിത്രിലോകത്തിലിരുന്നുകൂടായ്കയാൽ
ആർത്തിയെയുള്ളിലൊളിച്ചുവച്ചുംകൊണ്ടു
തുത്തുതുടച്ചൊഴിഞ്ഞോടിവാങ്ങിച്ചിരം

---

വതി=മായാദേവി, ആദരപൂർവ്വകം (ക്രി. വി.)=ആദരത്തോടുകൂടി, നാഥൻ........ഞ്ഞ്=നാഥന്റെ മതം (അഭിപ്രായം) ധരിച്ചിട്ട്, ആധി ............കുവാൻ=ലോകത്തിന് ആധി (മനോവ്യഥ) വന്നതു തീർക്കുവാൻ, ഭൂധര.........യായ്=ഭൂധരങ്ങളുടെ (പർവ്വതങ്ങളുടെ) രാജാവിനു മകളായിട്ട്, ഭൂതലത്തിങ്കൽ=ഭൂമിയിൽ, പിറ.........രം = പിറന്നതിനുശേഷം, പൂതലായോരു=പൂതലിച്ച (പൂതൽ X കാതൽ), ഭുവനമരാമരം=ലോകമാകുന്ന വന്മരം, കാതലായ്ക്കാണായി=കാതലുള്ളതായിക്കാണപ്പെട്ടു. അതേവരെ നിസ്സാരമായിരുന്ന ലോകം ദേവിയുടെ അവതാരത്തിനുശേഷം സാരമായിപ്പരിണമിച്ചു എന്നു സാരം. പാർത്ത.............ലിനും=പതിന്നാലു ലോകങ്ങൾക്കും, ആർത്തി=ദുഃഖം, അഖി.............കാ=എല്ലാ അണ്ഡങ്ങളുടെ (ബ്രഹ്മാണ്ഡങ്ങളുടെ) സ്വാമിനി, ധാത്രീ.............നതു=പർവ്വതരാജനു മകളായ്പിറന്നതു്, കാർത്തി.............കയാൽ=കാർത്തികമാസത്തിലെ വെളുത്ത വാവിൻനാളാകകൊണ്ടു്. "പുഷ്യയുക്താ പൌർണ്ണമാസീ പൌഷീ" ഇത്യാദിവചനപ്രകാരം 'കാർത്തികീ' എന്നു പറഞ്ഞാൽ തന്നെ കൃത്തികാനക്ഷത്രത്തോടുകൂടിയ വെളുത്ത വാവെന്നർത്ഥം കിട്ടും. വൈശദ്യാധിക്യത്തിനുവേണ്ടി പൌർണ്ണമാസീപദം പുനരുക്തമായതാണു്. രാത്രിന്ദിവം=രാത്രിയും പകലും, ക്രൂരി.............ങ്ങൾ=തിമിരസമൂഹങ്ങൾ, ത്രിലോകത്തിൽ=മൂന്നു ലോകങ്ങളിൽ. കാർത്തികമാസത്തിലെ വെളുത്ത വാവിൻനാൾ രാത്രിയിൽ ഇരുളിനു പ്രവേശമില്ലല്ലോ. ആർത്തി.............കൊണ്ടു=

ഒത്തൊരുമിച്ചു തന്നാശ്രയം കാണാഞ്ഞു
ദൈത്യജനത്തിൻ മനസ്സിലകംപുക്കു;
പാൽത്തിരപോലെ പരമേശ്വരിയുടെ
കീർത്തികൾ ചെന്നങ്ങലച്ചിതവിടെയും.

മൂർത്തി കണ്ടാലെത്ര മോഹനം; കാരുണ്യ-
വാരിധിതന്നെ മനം; കാൽത്തളിർ കല്പകം;
നേത്രാമൃതം പാരിലീദൃശമാർക്കുമേ
നാസ്തി നോപൈഷ്യതി നാഭൂൽ കദാചന.
മിണ്ടാതെ നിന്നു കണ്ട പരിഷയിൽ
കണ്ടു മതിയെന്നു തോന്നിയതാർക്കുപോൽ?

---

ദുഃഖത്തെ ഉള്ളിലൊതുക്കി, ഘൂത്തു ................ ...ച്ചു=അടിച്ചു തുടച്ചൊഴിച്ച്, നിശ്ശേഷം ഒഴിച്ച്. ഓടിവാങ്ങി=മണ്ടിപ്പോയിട്ട്, ചിരം=വളരെക്കാലത്തേക്ക്, ഒത്തൊരുമിച്ച്=ഒന്നിച്ചുചേർന്ന്, തന്നാശ്രയം=തങ്ങൾക്കിരിപ്പാനുള്ള സ്ഥലം, ദൈത്യ ......... ....... .. പുക്കു=അസുരന്മാരുടെ മനസ്സിൽ കടന്നുകൂടി. ഇരുൾനിരകൾ ത്രൈലോക്യത്തിൽനിന്നൊഴിച്ച് അസുരഹൃദയത്തിൽ അഭയം പ്രാപിച്ചുവോ എന്നു തോന്നുമെന്നുൽപ്രേക്ഷ. ഇരുളിന്റെ ധർമ്മമായ ആവരണം ത്രൈലോക്യത്തിൽ നിന്നൊഴിയുകയും ദൈത്യഹൃദയത്തിൽ ഉളവാകയും ചെയ്തു എന്നതു് ഉൽപ്രേക്ഷയ്ക്കു നിമിത്തം. അവിടെയും ഇരുളിനു സ്വൈരവാസത്തിനു തരമായില്ലെന്നു പറയുന്നു. പാൽത്തിരപോലെ=പാൽക്കടലിലെ തിരപോലെ, പരമേശ്വരിയുടെ=മഹേശ്വരിയുടെ, കീർത്തികൾ=യശസ്സുകൾ, അലച്ചിതവിടെയും=അവിടെയും വ്യാപിച്ചു. ദേവിയുടെ അവതാരം അസുരഹൃദയത്തിനുകൂടി വെളിവു നല്കി എന്നർത്ഥം.

ദേവിയുടെ രൂപത്തെയും തദ്വിഷയമായി ജനങ്ങൾക്കുണ്ടായ സ്നേഹത്തെയും പറയുന്നു. മൂർത്തി=സ്വരൂപം, മോഹനം=മോഹിപ്പിക്കുന്നതു (മനം മയക്കുന്നതു്), കാരു ...... .........മനം=മനസ്സു കാരുണ്യവാരിധി-കൃപാസമുദ്രം-തന്നെ. കാൽ ...... ... ... ല്പകം=തളിർപോലെയുള്ള കാൽ-കല്പകവൃക്ഷം തന്നെ. അതുപോലെ അഴകുള്ളതും അഭീഷ്ടദായകവുമാണെന്നു ഭാവം. നേത്രാമൃതം=നേത്രങ്ങൾക്കമൃതമായ രൂപമെന്നർത്ഥം, ഈദൃശം=ഇതുപോലെയുള്ളതു്, ആർക്കുമേ=ഏതാൾക്കും, നാസ്തി=ഇപ്പോളില്ല, നോപൈഷ്യതി=മേലിൽ ഉണ്ടാകയില്ല, നാഭൂൽ കദാചന=ഒരിക്കലും ഉണ്ടായിട്ടുമില്ല. വർത്തമാനത്തിലും ഭാവിയിലും ഭൂതത്തിലും അതുല്യമാണു ദേവീരൂപമെ

"തണ്ടാരിൽമാതിനു നേരായ നാരിയാ-
രുണ്ടായതു പാരിൽ നാരിമാർജാതിയിൽ?
കണ്ടാലുമിന്നിപ്പനിമലമാതിവൾ
വേണ്ടാ വിവാദമവളെജ്ജയിക്കുമേ.
അത്രയല്ലെത്ര മഹാഭാഗ്യയോഗവാ-
നദ്രികുലപ്പെരുമാളെന്നോർക്ക നാം."
ഇത്ഥമോരോന്നേ നിനച്ചുമുരച്ചുമ-
ന്നിച്ഛയാ പോയിതു വന്നവരൊക്കെയും.
ചിത്രമവിടന്നു പോയവരാരുമേ
ചിത്തമാളായീല കൊണ്ടുപോയ്ക്കൊള്ളുവാൻ.
"കാറൊളികാന്തിയും ക്രുരികുഴൽക്കുന്തളവും
ഭൂരികാരുണ്യധാരാളം കടാക്ഷവും
ചാരു മൃദുഹാസമെന്നിവ കണ്ടങ്ങു
പാരമാനന്ദിച്ചു നിന്നോരളവഹോ!

---

നു സാരം. മിണ്ടാ..................ഷയിൽ=മിണ്ടാതെ നിന്നു് (ആശ്ചര്യത്താൽ സ്തംഭിച്ചുനിന്നു്) ആ രൂപാമൃതം കണ്ട ജനങ്ങളിൽ, കണ്ടു ... ... .. ....പോൽ= ആർക്കാണു് കണ്ടിട്ടു മതിയെന്നു തോന്നിയതു്? ആൎക്കും തോന്നിയില്ലെന്നൎത്ഥം. കണ്ടവർ വിചാരിക്കുന്നു—തണ്ടാരിൽമാതിനു=ലക്ഷ്മീദേവിക്കു, നാരി=സ്ത്രീ, ആരു..................തിയിൽ=സ്ത്രീജാതിയിൽ ആരാണു ലോകത്തിലുണ്ടായതു? ആരും ഉണ്ടായിട്ടില്ലെന്നൎത്ഥം. ഇപ്പനി................വൾ=ഈ പനിമലയുടെ (ഹിമാദ്രിയുടെ) മകളായ ഇവൾ, വേണ്ടാ വിവാദം=വാദം വേണ്ടാ, അവളെ =ലക്ഷ്മിയെ, ജയിക്കുമേ=ജയിക്കും നിശ്ചയം, എത്ര മഹാ.... ....... ....വാൻ= എത്ര വലിയ ഭാഗ്യയോഗങ്ങളുള്ളവനാണു്, അദ്രി............ മാൾ=പൎവ്വതകുല രാജാവു്, ഇത്ഥം=ഇപ്രകാരം, നിനച്ചും ഉരച്ചും=വിചാരിച്ചും പറഞ്ഞും, അന്നു്=ആ ദിവസം, ഇച്ഛയാ=ഇച്ഛകൊണ്ടു (സേച്ഛപോലെ), പോയി ... ..........ക്കയും=വന്നവരെല്ലാം പോയി, ചിത്രം=ആശ്ചര്യം, അവിടന്നു=അ വിടെനിന്നു്, പോയ ..............ള്ളുവാൻ=പോയവരാരുമേ ചിത്തം (മനസ്സ്) കൊണ്ടുപോയ്ക്കൊള്ളുവാൻ ആളായീല (ശക്തരായില്ല). പോയവർ വിചാരി ക്കുന്നു—കാറൊളികാന്തി=കാറിന്റേതുപോലെ ഒളി (തിളക്കം) യുള്ള കാന്തി. ക്രുരികുഴൽക്കുന്തൽ=ക്രുരികുട്ടപോലെയുള്ള തലമുടി, ഭൂരി..............കടാക്ഷം= ഭൂരിയായ കാരുണ്യത്തിന്റെ ധാരയെ ഒഴുക്കുന്ന കടക്കൺനോട്ടം, ചാരു....... ......സുന്ദരമായ (മനോഹരം) ആയ മന്ദഹാസം, പാരം=വളരെ, ആന

ആരു ശാസിച്ചിട്ടു ദൂരത്തു പോന്നു നാം
നീരസമായിനി നേരവും പോകുമോ?
ഒട്ടെന്നിനിയുമവിടെക്കു പോകെന്നാ-
തൊട്ടല്ലലൌകികം നാളെയെന്നോ വരൂ."
വിഷ്ടപവാസികൾക്കിങ്ങനേ സന്തത-
മൊട്ടല്ലൊരൌൽസുക്യമെന്നേ പറയാവൂ.

നീരദശ്യാമളകോമളഗാത്രിയെ
മാറിലെടുത്തുപോത്താദരോമലിച്ചുടൻ
പാരം ചുരന്ന മുലകൊടുത്താനനം
ചാരുസ്മിതം കണ്ടിരുന്നിതു മേനയും.
പുണ്യവാനായൊരു പർവ്വതരാജനും
കണ്ണുകൾകൊണ്ടു മകളെയും കണ്ടിരു-
ന്നന്തമില്ലാതൊരാനന്ദവാരാന്നിധൌ
മന്ദരംപോലേ മറിഞ്ഞു മുഴുകിനാൻ.

---

.........ഉവ്=സന്തോഷിച്ചു നിന്നപ്പോൾ, ആരു .........നാം=ആർ നിർബ്ബന്ധിച്ചിട്ടാണു നാം അകലെ പോന്നതു? നീരസമായ്=രസമില്ലാതായി, ഇനി.........കുമോ=ഇനി നേരമെങ്ങനെ പോകും? ഒട്ടല്ലലൌകികം=തീരെ അലൌകികമാണെന്നർത്ഥം, വിഷ്ടപവാസികൾക്ക=ലോകവാസികൾക്ക്, ഒട്ടല്ലൊരൌത്സുക്യം=ഔത്സുക്യം (ഉൽകണ്ഠ) കുറച്ചല്ല. കന്യകയുടെ അടുക്കൽ നിന്നു പോയവർക്കു വിരഹംകൊണ്ടു മനസ്സിൽ വലിയ അസ്വാസ്ഥതയുണ്ടായി എന്നു ഭാവം.

മേനയുടേയും ഹിമവാന്റെയും ആനന്ദം. കന്യകയുടെ നാമകരണം. നീരദ.........ത്രിയെ=നീരദം (മേഘം) പോലെ ശ്യാമളവും കോമളവുമായിരിക്കുന്ന ഗാത്രത്തോടുകൂടിയവളെ (കന്യകയെ), മാറിലെ.........ത്തു്=ആലിംഗനംചെയ്തു്, ആദരോമിച്ച്=ഓമനിച്ച്, ആനനം=മുഖത്തെ, ചാരുസ്മിതം=ചാരുവായ സ്മിതത്തോടുകൂടിയ (ആനനവിശേഷണം), പുണ്യവാനായ=സുകൃതിയായ, പർവ്വതരാജൻ=ഹിമവാൻ, അന്ത.........ന്നിധൌ=അററമില്ലാത്ത ആനന്ദമാകുന്ന സമുദ്രത്തിൽ, മന്ദ.........കിനാൻ=മന്ദരം (മന്ദരമല) പോലെ മറിഞ്ഞു മുങ്ങി. മന്ദരം പണ്ടു് സമുദ്രമഥ

കാലേ യഥോചിതം പുത്രിക്കു മന്നവൻ
കാളിയെന്നിങ്ങനേ പേരിട്ടു കൌതുകാൽ.
പാൎവ്വണചന്ദ്രാതിശായിമുഖി തന്നെ-
പ്പാൎവ്വതിയെന്നു വിളിപ്പരെല്ലാവരും.
മേനയാം ദേവി വിളിപ്പതുമയെന്നും,
മാനിനിമാരെല്ലാമുണ്ണിയുമയെന്നും.
നാരായണന്റെ ഭഗിനിയെന്നോൎക്കയാൽ
നാരായണിയെന്നു നാകനിവാസികൾ.
ദുൎഗ്രഹമാഹാത്മ്യശാലിനിയെന്നിട്ടു
ദുൎഗ്ഗയെന്നോതി മുനികളെല്ലാവരും.
സീമയില്ലാതഗുണഗണനിൎമ്മിത-
നാമസഹസ്രമവൾക്കായി മേൽക്കുമേൽ.

---

നാവസരത്തിൽ കടലിൽ മുഴുകിയെന്നു പുരാണപ്രസിദ്ധം. കാലേ=കാലത്തിങ്കൽ, യഥോചിതം=ഉചിതംപോലേ, മന്നവൻ=രാജാവു (ഹിമവാൻ), കാളി ...... ...രിട്ടു=കാളി എന്നു നാമകരണം ചെയ്തു, കൌതുകാൽ=കൌതുകം ഹേതുവായിട്ടു്, പാൎവ്വ... ... ...... ...തന്നെ=പാൎവ്വണചന്ദ്രനെ (വെളുത്ത വാവിലെ ചന്ദ്രനെ) അതിശയിക്കുന്ന മുഖത്തോടു കൂടിയവളെ, പാൎവ്വ ... ...... ...... വരും=പാൎവ്വതി എന്നാണ് എല്ലാവരും വിളിക്കുക പതിവു്, മേന...... ...... യെന്നും=മേനാദേവി ഉമയെന്നാണു വിളിക്കുക, മാനി...... ...... ...യെന്നും= സ്ത്രീകളെല്ലാവരും ഉണ്ണിയുമ എന്നും വിളിക്കും. നാരായണന്റെ സോദരിയാകയാൽ—മായാഭഗവതി ശ്രീകൃഷ്ണാവതാരത്തിൽ ശ്രീകൃഷ്ണസോദരിയായവതരിച്ചുവെന്നുള്ള ശ്രീഭാഗവതകഥ ഇവിടെ അനുസന്ധേയമാകുന്നു. നാരാ ... ... ......... ...സികൾ=നാകനിവാസികൾ (സ്വൎഗ്ഗവാസികൾ) നാരായണി എന്നു വിളിക്കുന്നു, ദുൎഗ്ഗ... ... ...... ... നിട്ടു=ദുൎഗ്രഹമായ (ഗ്രഹിപ്പാൻ പ്രയാസമുള്ളതായ) മാഹാത്മ്യംകൊണ്ടു ശാലനംചെയ്യുന്നവൾ (ശോഭിക്കുന്നവൾ) എന്നു വിചാരിച്ചു്, ദുൎഗ്ഗ... ...... ...വരും=മഹൎഷിമാരെല്ലാം ദുൎഗ്ഗയെന്നു പറഞ്ഞു, സീമ ......... ...ഹസ്രം=സീമയില്ലാത (അതിരില്ലാത്ത) ഗുണഗണങ്ങൾ കാരണം നിൎമ്മിതമായ ആയിരം നാമങ്ങൾ (നാമസഹസ്രം), അവൾക്കായി=അവൾക്കുണ്ടായി. അവധിയില്ലാത്ത ഗുണഗണങ്ങൾ കാരണം പാൎവ്വതിക്കു് ആയിരം തിരുനാമമുണ്ടായി. ബ്രഹ്മാണ്ഡപുരാണാന്തൎഗ്ഗതമായ ശ്രീലളിതാസഹസ്രനാമസ്തോത്രം ഇവിടെ സ്മരണീയമാണു്. അതിൽ ദേവിയുടെ നാനാഗുണഗണങ്ങളെ പ്രതിപാദിക്കുന്ന ആയിരം നാമങ്ങൾ പറഞ്ഞിട്ടുണ്ടു്.

നന്നായ്ക്കുളിപ്പിച്ചു ഭസ്മം തൊടിയിച്ചു
കണ്ണെഴുതിച്ചു വയമ്പും കൊടുത്തുടൻ
പിന്നെ മുലയും കൊടുത്തു കിടത്തിനാൾ;
കണ്ണുകൾക്കാനന്ദമെന്തു പറവതും?
ഒട്ടൊട്ടറിവും മമത്വവും തോന്നിച്ചു
ദൃഷ്ടിവിലാസങ്ങൾ ചട്ടററ പുഞ്ചിരി
നിശ്ചലഭാവവും കൈകാൽകുടച്ചിലു-
മിച്ഛ മുലയിലുൾക്കൊണ്ടു കരച്ചിലും
അച്ഛനെന്നാമ്മയെന്നോരോ സമയത്തി-
ലുച്ചാരണച്ഛായ തോന്നിച്ചൊരൊച്ചയും
നിച്ചലും കണ്ടങ്ങനുഭവിച്ചമ്മയു-
മച്ഛനും മററുള്ള ബന്ധുജനങ്ങളും
ഉച്ചൈരനാരതം വച്ചന്യകൌതുക-
മച്ചോ! രമിച്ചതുരച്ചാലൊടുങ്ങുമോ?

---

പാർവ്വതിയുടെ ശൈശവത്തെ വർണ്ണിപ്പാൻ തുടങ്ങുന്നു. നന്നായ്......................... പറവതും—കുളി, കുറി, കണ്ണെഴുത്തു, വയമ്പുകൊടുക്കൽ ഇവ ശിശുക്കളുടെ ദിനചര്യയിൽ പതിവാണ്. വയമ്പു സേവിച്ചു മുല കുടിച്ചാൽ കുട്ടികൾ കുറേ നേരം കുളിച്ചു കിടക്കും. അങ്ങനെയുള്ള സമയത്തു പാർവ്വതി കണ്ണുകൾക്ക് അളവററ ആനന്ദമുളവാക്കി എന്നു സാരം. ഈ വരികളിൽ കവി ഒരു മലയാളത്തറവാട്ടിലെ ശിശുവിൻെറ സമാധിയോടുകൂടിയാണ് പാർവ്വതിയെ ചിത്രീകരിച്ചിരിക്കുന്നതു്. ഒട്ടൊ.....................വിലാസങ്ങൾ—ചിലരോടുള്ള ദൃഷ്ടിവിലാസങ്ങൾ (നോട്ടങ്ങൾ) കണ്ടാൽ കുട്ടി ആളെ അറിഞ്ഞുതുടങ്ങി എന്നും അമ്മ അച്ഛൻ എന്നൊക്കെയുള്ള മമത്വം (സ്നേഹം) കാണിക്കുന്നുണ്ടെന്നും തോന്നും. ചട്ടററ പുഞ്ചിരി=കറയില്ലാത്ത-അകൃത്രിമ മനോഹരമായ ചിരി, നിശ്ചലഭാവം=ഇളക്കമില്ലാത്ത സ്ഥിതി. അച്ഛ.......... ...........................................രൊച്ച—ഓരോ സമയത്തെ ഒച്ച കേട്ടാൽ അച്ഛനെന്നും അമ്മയെന്നും ഉച്ചരിക്കുന്നതിൻെറ ഛായ തോന്നും. നിച്ചലും =നിത്യവും, ഉച്ചൈഃ=ഉയരെ (ഏററവും), അനാരതം=എല്ലായ്പോഴും, വച്ചന്യകൌതുകം=അന്യകൌതുകംവെച്ചു്, മറെറാന്നിലും ആസക്തിയില്ലാതെ-അച്ചോ=അമ്പോ, രമിച്ചതു്=രസിച്ചതു്, ഉരച്ചാലൊടുങ്ങുമോ==പറഞ്ഞാലവസാനിക്കുമോ? കുട്ടിയുടെ ദൃഷ്ടിവിലാസങ്ങൾ മുതലായവ കണ്ടു് അച്ഛനമ്മമാ

ചെന്നു പലനാ, ളനന്തരമേകദാ
മന്ദം കമിഴ്ന്നു; നിവന്നീല കണ്ഠമോ.
ചെന്നാങ്ങു മാതാവുയത്തിക്കഴുത്തുടൻ
മന്ദമെടുത്തു മുല കൊടുത്തീടിനാൾ.
പെണ്ണിനോ പിന്നെയതഭ്യാസമായ്‌വന്നു,
നന്നായ്ക്കമിഴ്ം കിടത്തിയാലപ്പൊഴേ.
എത്തിയെത്താതെ സമീപത്തുവച്ചത-
ങ്ങെത്തിപ്പിടിപ്പാൻ പടുത്വമുണ്ടായ്‌വന്നു.
നാലഞ്ചുനാൾ കഴിഞ്ഞപ്പോളതിൽപ്പരം
മേളം തുടങ്ങിയതെന്തു ചൊല്ലാവതും.
കാന്തികലർന്നോരു കണ്മയപ്പെൺപൈതൽ
നീന്തി നടന്നിതു നീളെ നിരാകുലം
"നിമ്നോന്നതങ്ങളറിയരുതേതുമേ;
നിന്നോരപായങ്ങൾ നോക്കുകെന്നോ വരൂ.

---

തും ബന്ധുക്കളും മററു വിഷയങ്ങളിൽ ശ്രദ്ധയില്ലാതെ ആനന്ദിച്ചു എന്നു സാരം. അനന്തരമേകദാ=പിന്നെ ഒരിക്കൽ, മന്ദം ...... ...... ......ണ്ഠമോ= പതുക്കെ കമിഴ്ന്നു; പക്ഷേ കഴുത്തു നിവന്നില്ല; മുഖം നിലത്തു കുത്തി എന്നത്ഥം. ചെന്നാങ്ങു ...... ...... ...... ......ടിനാൾ=സ്പഷ്ടം. പെണ്ണിനോ...... ...... ...... ......ലപ്പൊഴേ=പിന്നെ കമിഴ്ന്നാൽ കഴുത്തുയത്തുവാൻ പഠിഞ്ഞു; കിടത്തിയാലുടൻതന്നെ കമിഴുവാൻ തുടങ്ങി. എത്തി...... ...... ...... ......യ്വന്നു=എത്തിയെത്താതെ (എത്തും എത്തില്ല എന്ന മട്ടിൽ) അടുത്തു വെച്ച സാധനം വലിഞ്ഞു പിടിപ്പാൻ സാമത്ഥ്യം ഉണ്ടായിത്തീൎന്നു നാലഞ്ചു...... ...... ...... ......വതും=നാലഞ്ചു ദിവസം ചെന്നപ്പോൾ അതിൽക്കവിഞ്ഞു ഘോഷം (മേളം) തുടങ്ങിയതു പറയുവാൻ സാദ്ധ്യമല്ല. കണ്മയപ്പെൺപൈതൽ=കണ്ണായ (കണ്ണുപോലെ അത്ര പ്രിയപ്പെട്ട) പെൺകുഞ്ഞ്. നീളെ=എല്ലാടത്തും, നിരാകുലം (ക്രി. വി.)=ശങ്ക കൂടാതെ–'ആകുല'ശബ്ദം ഭാവപ്രധാനമായി ആകുലത എന്ന അത്ഥത്തിൽ പല കിളിപ്പാട്ടുകളിലും പ്രയോഗിച്ചു കാണുന്നതിനാൽ 'നിരാകുലം' എന്നതു സാധുവാകുന്നു "നിമ്നോന്നതങ്ങൾ" എന്നു മുതൽ "മടിയില്ല കിട്ടുകിൽ" എന്നുവരെ സ്ത്രീകളോട് അമ്മ പറയുന്ന വാക്കാണ്. നിമ്നോന്നതങ്ങൾ=താണതും ഉയന്നതും; അതായതു കുഴിയും കുണ്ടും. അറി...... ......തുമേ=ഇവൾ ഒട്ടും അറിയില്ല, നിന്നോ...... ...... ......വരൂ=

കണ്ണൊരേടത്തു വഴുതിയെന്നാകിലോ
പെണ്ണിവൾ വീഴമേ വല്ല കണക്കിലും.
ചെറ്റു മുലകുടിച്ചീടിനാലപ്പൊഴേ
മുറ്റത്തു പോവാനിവൾക്കു കുതൂഹലം.
പല്ലവപുഷ്പാദി ചാരത്തു കാൺകിലൊ-
ന്നില്ലാ കൊതി; യങ്ങു ദൂരത്തു കണ്ടതിൽ.
നെല്ലുമരിയുമുമിയുമിരിപ്പതു
നല്ല രസമിവൾക്കേകീകരിക്കയിൽ.
പല്ലു നാലഞ്ചുണ്ടു വന്നിട്ടതുകൊണ്ടു
കല്ലും കടിപ്പാൻ മടിയില്ല കിട്ടുകിൽ.”
ഇങ്ങനെ കൌതുകവാത്സല്യസംഭ്രമാ-
ലംഗനമാർകളോടമ്മ പറകയും
തിങ്ങിന മോദാലവർ ചെന്നൊട്ടുക്കയു-
മിംഗിതം പൈതല്ക്കു മറ്റൊന്നു കാൺകയും;
മണ്ടി മറ്റെങ്ങാനും കൊണ്ടു കളിപ്പിച്ചു
കൊണ്ടുവന്നമ്മതൻ കൈയിൽ കൊടുക്കയും
കൊഞ്ചിയും വച്ചുമെടുത്തു കളിപ്പിച്ചു-
മഞ്ചുമാസം കഴിഞ്ഞന്നു ഗിരിവരൻ

---

നിന്നോർ (നോക്കി നിന്നവർ) അപായങ്ങൾ (അപകടങ്ങൾ) നോക്കുകയേ നിവൃത്തിയുള്ളൂ. വഴുതിയെന്നാകിലോ=തെറ്റിയാൽ. വല്ല കണക്കിലും=വല്ല വിധത്തിലും, കുതൂഹലം=കൌതുകം, പല്ലവപുഷ്പാദി=പല്ലവം (തളിർ) പുഷ്പം മുതലായതു്, ചാര.........കൊതി=അടുത്തു കണ്ടാൽ കൊതിയില്ല, അങ്ങു .............ണ്ടതിൽ=ദൂരത്തു് കണ്ടതിൽ ആണ് കൊതി, നെല്ലു............ ............ ...ക്കയിൽ=നെല്ലും അരിയും ഉമിയും കണ്ടാൽ അവ ഒന്നിച്ചു കൂട്ടുന്നതിൽ (ഏകീകരിക്കയിൽ) ഇവൾക്കു വലിയ രസമാണ്. കല്ലും............ട്ടുകിൽ= കല്ലു കിട്ടിയാൽ അതും കടിപ്പാൻ മടിക്കയില്ല. ഇങ്ങനെ=“മടിയില്ല കിട്ടുകിൽ” എന്നുവരെപ്പറഞ്ഞ വിധം. കൌതു ...................ഭ്രമാൽ= കൌതുകവും വാത്സല്യവും ഹേതുവായുള്ള സംഭ്രമത്താൽ, അംഗനമാർകളോടു് =സ്ത്രീകളോടു്, മോദാൽ=സന്തോഷത്താൽ, ഇംഗിതം=അന്തർഗ്ഗതം (ആഗ്രഹം) അഞ്ചുമാസം കഴിഞ്ഞന്നു് = ആറാംമാസത്തിൽ, ഗിരിവരൻ = ഹിമവാൻ,

മോദസമ്മേളിതജ്ഞാതിസമ്മാനമോ-
ടോദനപ്രാശനം ചെയ്തു യഥാവിധി.
ദേവതായക്ഷഗന്ധർവ്വാദിദത്തമാം
കൈവള മോതിരം കാഞ്ചികൾ നൂപുരം
മെയ്മേൽ തൊടിയിച്ചു വച്ചതങ്ങുച്ചത്തിൽ
മാമേരു വേറെയൊന്നെന്നു തോന്നി തദാ.
ഒട്ടുമേ വൈകീല മുട്ടുകുത്തി നട-
ന്നിഷ്ടമായ്പ്പിച്ചനിന്നൊട്ടു വീണന്തരാ
ഒട്ടു നടക്കു,മെടുക്കുന്നാതപ്രിയം;
പെട്ടെന്നു മണ്ടിനടന്നു തുടങ്ങിനാൾ.
കഷ്ടം ജനനമെടുത്തതു മൂലമായ്
വിഷ്ടപമാതാവുമൊട്ടു പെട്ടു പണി.
അവ്യക്തവർണ്ണവചനങ്ങൾ പുഞ്ചിരി
നിർവ്യാജകാരുണ്യമെല്ലാജനത്തിലും

---

മോദ ......... സമ്മാനമോടു=മോദത്താൽ വന്നുചേൎന്ന ജ്ഞാതികളുടെ (ബന്ധുക്കൾ) സമ്മാനത്തോടേ, ഓദനപ്രാശനം=അന്നപ്രാശനം (ചോറു കൊടുക്കൽ), യഥാവിധി=ശാസ്ത്രവിധിപോലെ, ദേവതാ .........ത്തമാം=ദേവതകൾ (ദേവന്മാർ), യക്ഷന്മാർ, ഗന്ധർവ്വന്മാർ മുതലായവരാൽ ദത്തമായ (നല്കപ്പെട്ട). കാഞ്ചികൾ=അരഞ്ഞാണുകൾ, നൂപുരം=കാൽച്ചിലമ്പു (തള). മെയ്മേൽ ......... ............ച്ചത്തിൽ—സമ്മാനങ്ങൾ അസംഖ്യമുള്ളതുകൊണ്ടു് അവ ദേഹത്തിൽ തൊടുവിച്ചുവെക്കാനേ സാധിച്ചുള്ളു. ഉച്ചത്തിൽ=ഉയരത്തിൽ, മാമേ......... തോന്നി=വേറെയൊരു മഹാമേരു (മാമേരു) വോ എന്നു തോന്നി. തദാ=അപ്പോൾ, പിച്ചനിന്നു്=പിച്ചയായി നിന്നു്. പിച്ച അല്ലെങ്കിൽ വിച്ച എന്നതു വിദ്യ എന്നതിന്റെ തത്ഭവമായിരിക്കണമെന്നു ഡോ. ഗുണ്ടർട്ട് ഊഹിക്കുന്നു. കുട്ടികൾ നില്ക്കുക, നടക്കുക, മുതലായവ ചെയ്യുന്നതിനു പിച്ചനില്ക്കുക, പിച്ചനടക്കുക എന്നൊക്കെപ്പറയുന്നു. അന്തരാ=ഇടയിൽ. ഇടയ്ക്കു വീണാലും വേണ്ടില്ല, നടക്കുന്നതാണിഷ്ടം. എടു ...............യം=എടുക്കുന്നതിഷ്ടമല്ല, ജനന .........മായ്=ജനനത്തെ സ്വീകരിച്ചതു കാരണം, വിഷ്ടപമാതാവും= ലോകമാതാവും, ഒട്ടു .........ണി=കുറെ പാടുപെട്ടു. ജനനാദിരൂപമായ സംസാരത്തിലെ ക്ലേശങ്ങളെപ്പററി കവി ഇതിൽ നമുക്കൊരുപദേശം തരുന്നു. അവ്യക്തവർണ്ണവചനങ്ങൾ=വ്യക്തമല്ലാത്ത അക്ഷരങ്ങളോടുകൂടിയ വചന

സവ്യാപസവ്യദിഗ്ഭേദവിഭാഗവു-
മുൾവ്വീധരേന്ദ്രസുതയ്ക്കുളവായ്വന്നു.
കങ്കണകിങ്കിണീകാഞ്ചികാനൂപുര-
ഝംകൃണിതാകൃഷ്ടസർവ്വലോകാന്തരാ
അങ്കണംതോറുമങ്ങാളീസമാവൃതാ
രിംഖണം ചെയ്തു കളിച്ചു തതഃപരം.

അവ്വണ്ണമാണ്ടു രണ്ടെത്തിയനന്തരം
സൌവർണ്ണമാടയും ചാർത്തി ശുഭദിനേ.
അഞ്ജനവർണ്ണയ്ക്കു ചേർന്നതിതെന്നിട്ടു
മഞ്ഞത്തുകിൽ പലരും വച്ചു കാഴ്ചയും.
വച്ചുമൊളിച്ചുമെടുത്തുമുടുത്തുമ-
ങ്ങച്ചേലയെല്ലാം മുഷിച്ചിതു നിച്ചലും.
അച്ഛനുടേ മടിയിൽച്ചെന്നിരുന്നുകൊ-
ണ്ടിച്ഛ പറഞ്ഞു ലഭിച്ചുകൊള്ളും സദാ.

---

ങ്ങളും, നിർവ്യാ.........ത്തിലും=എല്ലാവരിലും നിർവ്യാജമായ കരുണ, സവ്യാ .........ഗം=സവ്യ (എടത്തേത്) വും അപസവ്യ (വലത്തേത്) വുമായ ദിക്കുകളുടെ ഭേദവിഭാഗം (തിരിച്ചറിവ്), ഉർവ്വീ ......... തയ്ക്കു=പർവ്വതരാജപുത്രിക്ക്, ഉള...............നു=ഉണ്ടായി. കങ്ക ..............................................................ന്തരാ=കങ്കണം (കൈവള) കിങ്കിണി (കിങ്ങിണി) കാഞ്ചിക (അരഞ്ഞാണ്) നൂപുരം (തള) ഇവയുടെ ഝംകൃണിതം (കിലുക്കം) കൊണ്ട് സർവ്വലോക (ജനം) ങ്ങളുടെ അന്തരാത്തെ ആകർഷിച്ചവളായിട്ട്. അങ്കണം തോറും=മുററത്തെല്ലാം, ആളീസമാവൃതാ=ആളി (തോഴി) കളാൽ ചുററപ്പെട്ടവളായിട്ടു, രിംഖ .........ച്ചു=ഓടിക്കളിച്ചു, തതഃ പരം=അതിനു മേൽ.

ബാല്യലീല—എഴുത്തിനുവെപ്പ്—ചൌളം—കർണ്ണവേധം.

അവ്വണ്ണ.....................ന്തരം=അങ്ങനെ രണ്ടു വയസ്സു കഴിഞ്ഞതിനുശേഷം, സൌവ............ദിനേ=ശുഭദിനത്തിൽ സ്വർണ്ണമയമായ ആട (പൊൻകസവുപുടവ) ഉടുപ്പിച്ചു, അഞ്ജന .............. നിട്ടു=കറുത്ത നിറമുള്ളവൾക്കു മഞ്ഞത്തുകിലാണു ചേർന്നതെന്നു കരുതി. മഞ്ഞത്തുകിൽ ............യും=പലരും മഞ്ഞവസ്ത്രം കാഴ്ചവെച്ചു, വച്ചു ...................................നിച്ചലും= ആ വസ്ത്രമെല്ലാം കുട്ടി ദിവസംതോറും മുഷിപ്പിച്ചു, അച്ഛ ......................

സമ്മോദസല്ലാപഭേദങ്ങൾ ചെയ്തുകൊ-
ണ്ടമ്മയ്ക്കുമുന്മേഷമുള്ളിൽ വിളയിക്കും.
നിത്യവും വന്നു സേവിക്കുന്നവർക്കെല്ലാം
ഹൃദ്യവസ്തുക്കൾ കൊടുക്കുമയന്ത്രിതം.
നൃത്തഗീതാദികൾ ചെയ്തു സേവിച്ചുകൊ-
ണ്ടപ്സരസ്ത്രീകൾ പോവാൻ തുടങ്ങും വിധൌ
അച്ഛനോടച്ചെവി തന്നിലറിയിച്ചു
പൊൽച്ചേലകഞ്ചുളീദിവ്യാഭരണാദി
വിശ്രാണനംചെയ്തു നാളെ വരികെന്നു
വിശ്വൈകമാതാവയച്ചാളവർകളെ.
എത്രയും പ്രീതിപൂണ്ടങ്ങവർ പോയാലൊ-
രുദ്യോഗമാളിമാരോടുമൊരുമിച്ചു
നിത്യമാശ്ചര്യമണ്ടത്തും കേട്ടതും കുതുകിൽ
നൃത്തഗീതാദ്യമനുകരിച്ചീടുവാൻ.

---

..................സദാ=അച്ഛന്റെ മടിയിൽ ചെന്നിരുന്ന് ഓരോ ഇഷ്ടം (ഇഷ്ടവസ്തു) പറഞ്ഞു മേടിക്കും, സമ്മോ..................ഭങ്ങൾ=പലവിധമുള്ള സന്തോഷസംഭാഷണങ്ങൾ, ഉന്മേഷം=ആനന്ദം, വിളയിക്കും=വർദ്ധിപ്പിക്കും, നിത്യ..................ക്കയും=പതിവായി തന്നെ വന്നു സേവിക്കുന്നവർക്കെല്ലാം, ഹൃദ്യവസ്തുക്കൾ=ഹൃദയത്തിന്നു പ്രീതികരങ്ങളായ പദാർത്ഥങ്ങൾ, അയന്ത്രിതം (ക്രി. വി.) = തടവുകൂടാതെ, നൃത്തഗീതാദികൾ=ആട്ടം, പാട്ടു മുതലായവ, അപ്സരസ്ത്രീകൾ=ദേവസ്ത്രീകൾ. അമൃതമഥനാവസരത്തിൽ അപ്പുകളിൽ (ജലത്തിൽ) നിന്നു പൊങ്ങിയവരാകകൊണ്ടും വെള്ളത്തിൽ കളിക്കുവാൻ വലിയ ആസക്തിയുള്ളവരാകകൊണ്ടും അപ്സരസ്സുകൾ എന്നു പേർ വന്നു. പോവാൻ..................ധൌ=പോവാൻ ഭാവിക്കുമ്പോൾ, അച്ഛനോ..................യിച്ചു=അച്ഛനോടു സ്വകാര്യമായിപ്പറഞ്ഞു, പൊൽ..................ണാദി=പൊൽച്ചേലം-കസവുവസ്ത്രം, കഞ്ചുളി-സ്തനാവരണം, ദിവ്യാഭരണം മുതലായതു്. വിശ്രാണനം ചെയ്തു=കൊടുത്തു്, വിശ്വൈകമാതാവു്=ലോകങ്ങൾക്കെല്ലാം ഒരേ അമ്മയായവൾ, അവർകളെ=അവരെ. അച്ഛനോടു പറഞ്ഞു സമ്മാനം കൊടുപ്പിക്കുന്നതു് ദേവിക്കു സേവകജനങ്ങളിലുള്ള വാത്സല്യത്തിന്റെ സൂചകം, അവർ പോയാൽ=അപ്സരസ്ത്രീകൾ പോയാൽ, ഒരുദ്യോഗം=ഒരുത്സാഹമുണ്ടു്.

തച്ചരിതങ്ങളൊട്ടുമ്മതൻ മുമ്പിലാ-
മച്ഛനറിയരുതെന്നുണ്ടു നിശ്ചയം.
തൽക്ഷണനമക്കോപ്പറിഞ്ഞു പത്നീമുഖാ-
ദക്ഷീണവാസനാം വിദ്യാസു താം സുതാം
ശിക്ഷയിഷ്യൻ പിതാ നൻമുഹൂർത്തത്തിങ്ക-
ലക്ഷരാഭ്യാസമയ്യാണ്ടിൽത്തുടങ്ങിനാൻ.
സർവ്വലിപികൾ പഠിച്ചു ദൃഢമുട-
നവ്വയസ്സിങ്കലിറക്കി തിരുമുടി.
ഉർവ്വരാഭർത്താവു താനേ ഗ്രഹിപ്പിച്ചു
സർവ്വസംഗീതസാഹിത്യകലകളെ.
വാസനയെല്ലാററിനും കണ്ടു പ്രീതനായ്;
വേധനം ചെയ്തു കാതേഴാം വയസ്സിങ്കൽ

ആളിമാർ=സഖിമാർ, കുത്രചിൽ=ഒരിടത്തു്, നൃത്തഗീതാദ്യം=ആട്ടം, പാട്ടു മുതലായതു്, അനുകരിച്ചീടുവാൻ=അതുപോലെ ചെയ്വാൻ. അന്തഃപുരസ്ത്രീകൾ പോയാൽ സഖിമാരോടുകൂടി അവർ ചെയ്ത ആട്ടവും പാട്ടും അനുകരിക്കുന്നതിനു പാർവ്വതിക്കു വലിയ ഉത്സാഹമായിരുന്നു. തച്ച രി……………മ്പിലാം =ആ പ്രവൃത്തികൾ മിക്കതും അമ്മയുടെ മുമ്പിലാണു്; അച്ഛനറിയുന്നതിൽ കുറച്ചു ക്രസലുണ്ടു്. തൽക്ഷണനം=തത്സമയം, അക്കോപ്പു്=ആ മട്ടു്, അറി…. ………ഖാൽ=പത്നിയുടെ മുഖത്തു നിന്നറിഞ്ഞിട്ടു്, അക്ഷീ … ……………താം (വിദ്യാസു അക്ഷീണവാസനാം താം സുതാം) =വിദ്യകളിൽ അക്ഷീണമായ വാസനയോടുകൂടിയ ആ പുത്രിയെ, ശിക്ഷയിഷ്യൻ=ശിക്ഷിപ്പാൻ (അഭ്യസിപ്പാൻ) പോകുന്ന, പിതാ=അച്ഛൻ, നന്മുഹൂർത്തത്തിങ്കൽ=നല്ല മുഹൂർത്തത്തിൽ, അക്ഷ………………ങ്ങിച്ചു=അഞ്ചാംവയസ്സിൽ എഴുത്തിനുവെച്ചു എന്നർത്ഥം, സർവ്വലിപികൾ=എല്ലാ അക്ഷരങ്ങളും, ദൃഢം (ക്രി. വി.) =ഉറപ്പോടുകൂടി, അവ്വയസ്സിങ്കൽ=അഞ്ചാംവയസ്സിലെന്നർത്ഥം, ഇറക്കി തിരുമുടി=ചൌളം കഴിച്ചു എന്നർത്ഥം. ഉർവ്വരാഭർത്താവു്=ഭൂപതി–ഹിമവാൻ, താനേ=താൻതന്നേ, പഠിപ്പി…………………………കളെ=എല്ലാ സംഗീതകലകളേയും സാഹിത്യകലകളേയും പഠിപ്പിച്ചു. വാസനയെല്ലാററിനും കണ്ടു പ്രീതനായ്—പഠിക്കുന്ന വിഷയങ്ങളിൽ വാസനയുണ്ടെന്നു കണ്ടാൽ പ്രീതി തോന്നുമല്ലോ. വേധനം……… …സ്സിങ്കൽ=ഏഴാംവയസ്സിൽ കാതു കുത്തി. പാട്ടിൽ പഴപ്പിച്ചുണ്ണ

പാട്ടിൽപ്പുഴപ്പിച്ചുണക്കിക്കുരടിട്ടു;
നീട്ടിത്തുടങ്ങീ തിരുമുടി മെല്ലവേ.

ചൊല്ലിക്കൊടുക്കുന്നതേകവാരം തദാ
കില്ലില്ലവൾക്കു പഠിയുമതപ്പൊഴേ.
ഇല്ലാ മറവിയും സംശയലേശവും;
കല്ലിന്മേലുള്ള കീററിന്നതു തുല്യമാം.
കേൾപ്പാൻ കൊതിപ്പവൾ കേട്ടാൽ ഗ്രഹിച്ചുകൊ-
ണ്ടോർപ്പവൾ താനേ വികല്പവും തീർപ്പവൾ;
താൽപര്യവുമതിൻ തത്വവും കാണ്മവൾ;
നൈഷ്ഫല്യമെങ്ങു തദഭ്യാസസമ്പദാം?
ലക്ഷസംഖ്യം തദാ ഗന്ധർവ്വകിന്നര-
യക്ഷവിദ്യാധരരാജകുമാരിമാർ

---

ക്കിക്കുരടിട്ടു—കാതു പഴുപ്പിച്ചു നീട്ടുന്നതും കുരടിടുന്നതും പണ്ടു പതിവായിരുന്നു. (കുരടു=കന്യകമാരണിയുന്ന കർണ്ണാഭരണം). നീട്ടി..................മെല്ലവേ=പതുക്കെ തലമുടി വളർത്തിത്തുടങ്ങി.

വിദ്യാഭ്യാസം — സവിദ്യാലാഭം. ഏകവാരം=ഒരു പ്രാവശ്യം, കില്ലില്ല=സംശയമില്ല, സംശയലേശം=സംശയത്തിന്റെ ലേശം, കല്ലിന്മേലുള്ള കീററ്=ശിലാരേഖ (കീററ്=എഴുത്തു്, വര.) ഒരിക്കൽ പറഞ്ഞുകൊടുത്തതു ഒരിക്കലും മനസ്സിൽ നിന്നു പോകയില്ലെന്നർത്ഥം. കേൾപ്പാൻ കൊതിപ്പവൾ=അറിയേണ്ട വിഷയങ്ങൾ ഗുരുമുഖത്തുനിന്നു കേൾപ്പാനാഗ്രഹിക്കുന്നവൾ. ഇതുകൊണ്ടു ശുശ്രൂഷ എന്ന ഗുണത്തെപ്പറഞ്ഞിരിക്കുന്നു. കേട്ടാൽ ഗ്രഹിച്ചുകൊണ്ടോർപ്പവൾ=കേട്ടാലതു ഗ്രഹിച്ചു് ഓർക്കുന്നവൾ. ഇതുകൊണ്ടു ശ്രവണം, ഗ്രഹണം, ധാരണം എന്നീഗുണങ്ങളെക്കാണിച്ചിരിക്കുന്നു. താനേ വികല്പവും തീർപ്പവൾ=തന്നെത്താൻ സംശയത്തെ പരിഹരിക്കുന്നവൾ. ഇതുകൊണ്ടു വിജ്ഞാനം, ഊഹം, അപോഹം എന്ന ഗുണങ്ങൾ പറയപ്പെട്ടു. താൽപര്യവുമതിൻ തത്വവും കാണ്മവൾ=താല്പര്യാർത്ഥവും തത്വാർത്ഥവും കണ്ടറിയുന്നവൾ. ഇതുകൊണ്ടു തത്വം എന്ന ഗുണം പറയപ്പെട്ടു. നൈഷ്ഫല്യ... ... ...സമ്പദാം=അവളുടെ അഭ്യാസസമ്പത്തുകൾ-അഭ്യാസഗുണങ്ങൾ-ക്കു നിഷ്ഫലത എവിടെ? നിഷ്ഫലതയില്ലെന്നർത്ഥം. ശുശ്രൂഷാശ്രവണാദികളായി മുകളിൽ കാണിച്ചവയത്രേ അഭ്യാസഗുണങ്ങൾ. ലക്ഷസംഖ്യം=ലക്ഷംപേർ, തദാ=അപ്പോൾ, ഗന്ധർവ്വ..........രിമാർ=ഗന്ധർവ്വന്മാർ, കിന്നരന്മാർ, യക്ഷന്മാർ, വിദ്യാധര

ശിക്ഷാദിഭിക്ഷാദിസൽഗുണദക്ഷമാർ;
പക്ഷപാതംപൂണ്ട,വരിലെല്ലാരിലും
ഒട്ടല്ല വാത്സല്യകാരുണ്യമുള്ളില-
ങ്ങൊട്ടല്ലവൾക്കിങ്ങോട്ടും പ്രതിപത്തി.
സഖ്യം സഖിക്ക ചേടീത്വം സഖീത്വവും
മുഖ്യസംബന്ധമിയന്നവരുമതിൽ
ഒട്ടൊട്ടറിഞ്ഞുതാൻ മുറ്റുക്കളിച്ചുന്ന
വിട്ടുപോകാതെ സഹോദരസ്നേഹേന
പൂഴിക്കളത്തിലെഴുത്തുപാഠത്തിലും
തോഴികളായിപ്പലരുണ്ടതെങ്കിലും
എന്നതിൽവച്ചു വിശേഷിച്ചു തൽഗുണ-
മൊന്നിലേ സക്തമാരായിതു രണ്ടുപേർ.

---

ന്മാർ എന്നിവരുടെ രാജാക്കന്മാരുടെ പുത്രിമാർ. ശിക്ഷാദി..........ക്ഷമാർ= ശിക്ഷാദികളുടെ അതായതു ശിക്ഷ, കല്പം, വ്യാകരണം മുതലായ വിദ്യകളുടെ ഭിക്ഷ (യാച്ഞ) മുതലായവയിൽ സൽഗുണങ്ങളെക്കൊണ്ടു ദക്ഷമാർ (നിപുണമാർ) ആയവർ, പക്ഷപാതം=സ്നേഹാതിശയം, പൂണ്ട്=വഹിച്ച്. ശിക്ഷാദികൾ പഠിക്കുന്നതിന് ഗന്ധർവ്വാദിരാജകുമാരിമാർ അനവധി പേർ വന്നു പാർവ്വതിയിൽ സ്നേഹാതിശയത്തോടുകൂടി വസിച്ചുവെന്നർത്ഥം. അവരിലെല്ലാരിലും=ആ രാജകുമാരിമാരിലെല്ലാം, ഒട്ടല്ല=കുറച്ചല്ല, വാത്സല്യകാരുണ്യം=സ്നേഹത്തോടുകൂടിയ ദയ (സ്നേഹവും ദയയും), പ്രതിപത്തി=താൽപര്യം. പാർവ്വതിക്കവരിൽ സ്നേഹകാരുണ്യങ്ങളും അവൾക്കവരിൽ പ്രതിപത്തിയും കുറച്ചൊന്നുമല്ല. സഖ്യം=സഖീത്വം, സഖിക്ക ചേടീത്വം=സഖിക്ക ചേടി (ദാസി) എന്നവസ്ഥ. സഖീത്വം= (സഖിക്ക) സഖി എന്നവസ്ഥ, മുഖ്യസംബന്ധം=പ്രധാനമായ ബന്ധം, ഇയന്നവരും=ഉള്ളവരും, അതിൽ=അതിലുണ്ട്. അവരിൽ പാർവ്വതിയുടെ സഖികളും, സഖികളുടെ ചേടികളും, ദാസികളും മുഖ്യമായ ബന്ധമുള്ളവരും ഉണ്ടായിരുന്നു. ഒട്ടൊട്ടറിഞ്ഞു=ഏറക്കുറെ അറിഞ്ഞ്, മുറ്റെ=മുഴുക്കെ, സഹോദരസ്നേഹേന=സഹോദരസ്നേഹത്തോടുകൂടി, പൂഴിക്കളത്തിൽ =പൂഴി കളിക്കുന്ന സ്ഥലത്ത്, എഴുത്തുപാഠത്തിൽ=എഴുത്തു പഠിക്കുന്നതിൽ. തോഴികളായി=സഖികളായി, പലരുണ്ടതെങ്കിലും=പലരുണ്ടെങ്കിലും, തൽഗുണമൊന്നിലേ=അവളുടെ ഗുണമൊന്നിൽ മാത്രം, സക്തമാർ=സക്തിയുള്ളവർ. മേൽപ്പറഞ്ഞ സംബന്ധം കുറെയൊക്കെ അറിഞ്ഞു പാർവ്വതിയെ പിരിയാതെ സോദരസ്നേഹത്തോടുകൂടി കളിയിലും പഠിപ്പിലും തോഴിമാരായി വള

ഒന്നു വിജയയെന്നന്യ ജയയെന്നും
ധന്യധന്യേ ദിവ്യകന്യേ ഉഭേ ച തേ.
തന്നേ നിഴൽപോലെയെന്നുമേ കാത്തവർ
സന്നിധിയീന്നൊരുനേരം പിരിയാതെ;
താതൻ മടിയിലേ താൻചെന്നിരിക്കിലോ
പാദം തൊഴുതങ്ങു താഴത്തു വാഴ്വവർ;
കർമ്മകുശലമാരമ്മയ്ക്കുമിഷ്ടമാർ
നർമ്മനിപുണമാർ നിർമ്മലചിത്തമാർ;
വിദ്യാവിനോദേ വിദഗ്ദ്ധമാരെത്രയും
ഭൃത്യാഭിമാനം വിടാതെ നടപ്പവർ;
പൌരുഷദൈവസമ്പത്തുകളോ നല്ല
ചാരുതാസൌഭാഗ്യസിദ്ധികളോ യഥാ

---

രെപ്പേരുണ്ടെങ്കിലും അവരിൽവച്ചു രണ്ടുപേർ അവളുടെ ഗുണത്തിൽ അത്യന്തം ആസക്തകളായിട്ടുണ്ടായിരുന്നു. അവർ ആരെന്നു പറയുന്നു—ഒന്നു വിജയ; അന്യ (മററവൾ) ജയ. ധന്യധന്യേ=ഏററവും ധന്യമാരാണ്, ദിവ്യകന്യേ=ദിവ്യകന്യകമാരായ, ഉഭേ ചതേ=അവരിരുവരും. വിജയയേയും ജയയേയും വർണ്ണിക്കുന്നു—തന്നേ..................ത്തവർ=പാർവ്വതിയെ നിഴൽപോലെ എല്ലാകാലത്തും പിൻപററുന്നവരാണവർ, സന്നിധിയീ..............യാതേ=ഒരു സമയവും സന്നിധിയിൽ (സമീപത്തിൽ) നിന്നു പിരിയാതെ, താതൻ..................ഴ്വവർ=പാർവ്വതി അച്ഛൻെറ മടിയിൽ ഇരിക്കുമ്പോൾ കാൽ വണങ്ങി അവർ താഴത്തിരിക്കും. കർമ്മകുശലമാർ=പ്രവൃത്തികളിൽ നൈപുണ്യമുള്ളവർ, അമ്മ..................ഷ്ടമാർ=മേനാദേവിക്കും പ്രിയപ്പെട്ടവർ, നർമ്മ............ മാർ=നർമ്മങ്ങളിൽ (നേരമ്പോക്കുകളിൽ) സാമർത്ഥ്യമുള്ളവർ, നിർമ്മ............ മാർ=ശുദ്ധമായ മനസ്സോടുകൂടിയവർ, വിദ്യാ............ത്രയും=വിദ്യയെക്കൊണ്ടുള്ള വിനോദത്തിൽ ഏററവും വൈദഗ്ദ്ധ്യമുള്ളവർ, ഭൃത്യാ..............പ്പവർ=ഭൃത്യകളാണെന്നുള്ള വിചാരം (അഭിമാനം) വിടാതെ പെരുമാറുന്നവർ, പൌരു..........കൾ=പൌരുഷങ്ങളും (പുരുഷപ്രയത്നംകൊണ്ടുണ്ടായവ) ദൈവങ്ങളുമായ സമ്പത്തുകൾ, ചാരു........ ദ്ധികൾ=ചാരുത (സൌന്ദര്യം) സൌഭാഗ്യം (പ്രിയത്വം) എന്നിവയുടെ സിദ്ധികൾ, യഥാ=എന്നപോലെ. സഖിമാർ പാർവ്വതിയുടെ പൌരുഷദൈവസമ്പത്തുകളും സൌന്ദര്യസൌഭാഗ്യസിദ്ധികളുമാ

കണ്ണു കൈകാൽ ചെവിയെണ്ണമിരട്ടിയാ-
യെന്നുതോന്നുംവണ്ണമുണ്ണിയുമയ്ക്കഹോ!

നിത്യവും കാലേ കുളിച്ചു നിയമേന
ഹൃദ്യം ചെറുചേല ചാത്തികുറിയിട്ടു
ഭക്തിയോടേ ശിവപൂജാ നമസ്കാര-
മിത്യാദി കൃത്യങ്ങളോരോ വ്രതങ്ങളും
വിദ്യാപരിശ്രമം വിദ്വത്സഭാജനം
മദ്ധ്യേ കളികളുമിത്തരമുത്തമം.
വൃത്തങ്ങളോരോന്നു വേണ്ടുന്നതെന്നിയേ
വ്യത്ഥമരക്ഷണം പോലുമില്ലാതെയായ്.
ചിന്നിച്ചിതറിച്ചുരുണ്ടിരുൾകുന്തളം
പിന്നിൽക്കുഴഞ്ഞു കവിഞ്ഞു വളരവേ
പൊന്നിൻമണിക്കുരടിട്ടിരുകാതിലും
മിന്നും മണിമോതിരം പൂണ്ട കണ്ഠവും;

---

ണോ എന്നു തോന്നുമെന്നൽപ്രേക്ഷിച്ചിരിക്കുന്നു. കണ്ണു ............ മയ്ക്കു്=ഉണ്ണിയുമയ്ക്കു കണ്ണും കൈയും കാലും ചെവിയും എണ്ണത്തിൽ ഇരട്ടിയായോ എന്നു തോന്നുമാറിരിക്കുന്നു. സഖിമാർ പാർവ്വതിയോടു് എല്ലാംകൊണ്ടും തുല്യമാരാണ് എന്നത്ഥം.

പാർവ്വതിയുടെ ദിനചര്യ—അംഗവർണ്ണന. കാലേ=കാലത്തു്, നിയമേന=നിയമത്തോടേ (പതിവായിട്ടു്), ഹൃദ്യം=മനോഹരമായ, ഇത്യാദി കൃത്യങ്ങൾ=എന്നു തുടങ്ങിയ പ്രവൃത്തികൾ, വ്രതങ്ങൾ=ഉപവാസാദികൾ, വിദ്യാപരിശ്രമം=വിദ്യകളിലുള്ള പ്രയത്നം, വിദ്വൽസഭാജനം=വിദ്വാന്മാരുടെ സഭാജനം (പൂജനം), ഭൃത്യസംഭാവനം=ഭൃത്യന്മാരുടെ സംഭാവനം (സമ്മാനിക്കൽ). മദ്ധ്യേ ......... ളും=ഇടയിൽ കളികളും, കൃത്യ ............ന്നിയേ=ഇത്തരത്തിൽ വേണ്ടുന്നതായ കൃത്യങ്ങളൊഴികെ, വ്യത്ഥ ......... യായ്=വ്യത്ഥം (വെറുതെ) ആയിട്ടു് അരക്ഷണം പോലും ഇല്ലാതെകണ്ടായി, ചിന്നി............ ............ ............വളരവേ=ഇരുൾനിറമായ തലമുടി ചിന്നി (പിന്നി) ച്ചിതറിച്ചുരുണ്ടു കഴുത്തിനു താഴെവരെ വളന്നപ്പോൾ, പൊന്നിൻ.... ............തിലും=പൊന്നുകൊണ്ടും രത്നംകൊണ്ടുമുള്ള കുരടു രണ്ടു കാതിലുമിട്ടു്, മിന്നും ............ണ്ഠവും=മിന്നുന്ന മണിമയമായ മോതിരമണിഞ്ഞ കഴു

തോൾവള കൈവള രത്നാംഗുലീയങ്ങ-
ളാവോളം ചേർന്നതികോമളം കൈയിണ;
സഞ്ജാതഗുഞ്ജാഭശ്ശങ്കാങ്കുരം കുചം
പൊൻചായമായ തിരുവുടയാടയും;
മഞ്ജുമണികാഞ്ചി പാദകടകവും
ശിഞ്ജാനമാകവേ സഞ്ചാരചാതുരി
കണ്ടവൎക്കെല്ലാം കുതൂഹലവിസ്മയം
പണ്ടതിലേറെയുമുണ്ടായിതന്നഹോ.
കണ്ടവർ കൊണ്ടാടിയോരോന്നു ചോദിക്കിൽ
മിണ്ടാതെ നില്ക്കും; കുറയെപ്പറകിലാം;
ലജ്ജാവിവശത്വമുള്ളിൽ മുളച്ചിതു
തച്ചാതിഗൂഢമൊളിച്ചായി ഭാവവും.

---

ത്തും. കന്യകമാരുടെ കണ്ഠാഭരണം മോതിരമാകുന്നു. രത്നാംഗുലീയങ്ങൾ=രത്നമോതിരങ്ങൾ, ആവോളം=ആകാവുന്നേടത്തോളം, കൈയിണ=ഇരുകൈകൾ, സഞ്ജാ ............ കുചം=സഞ്ജാതമായ (ഉണ്ടായ) ഗുഞ്ജാഭശ്ശങ്ക (ഗുഞ്ജാഭമോ=കുന്നിക്കുരുവിന്റെ പ്രകൃതിയോ! എന്ന ശങ്കയുടെ അങ്കുരത്തോടുകൂടിയ അതായതു കുന്നിക്കുരുവിന്റെ പ്രകൃതിയോ എന്നു ശങ്ക തോന്നിക്കുന്ന കുചം. പൊൻചാ ............ ...യാട=പൊൻചായമിട്ട ഉടുപുടവ, മഞ്ജു.... ....ഞ്ചി=മനോഹരമായ രത്നകാഞ്ചി, പാദകടകം=പാദസരം, ശിഞ്ജാനമാക ............... തുരി=ശിഞ്ജാനം (കിലുങ്ങുന്നതു്) ആകുമാറുള്ള നടത്തം, കുതൂഹലവിസ്മയം=കൌതുകവും ആശ്ചൎയ്യവും, പണ്ടതിലേറവും=പണ്ടത്തെക്കാളധികം. പിൻകഴുത്തിൽ കവിഞ്ഞ തലമുടിയും പൂണ്ടു. കണ്ഠത്തിൽ മോതിരവും കെട്ടി, പാതി കുന്നിക്കുരുവോളം ഊന്നിച്ച കുചവുമായി, പൊൻപട്ടുമുടുത്തു്, ആഭരണങ്ങൾ കിലുങ്ങുമാറുള്ള പാൎവ്വതിയുടെ നടത്തം കാണികളെ പൂൎവ്വാധികം ആകൎഷിച്ചുവെന്നു സാരം. കണ്ടവർ ............ ......കിലാം=പാൎവ്വതിയെ കണ്ടവർ പ്രശംസിച്ചു വല്ലതും ചോദിച്ചാൽ ഒന്നുകിൽ മൌനമായിരിക്കും; അല്ലെങ്കിൽ കുറെ അധികം പറഞ്ഞുവെന്നും വരാം. ലജ്ജാ............ച്ചിതു=ലജ്ജകൊണ്ടുള്ള വിവശത്വം (പാരവശ്യം) ഉള്ളിലുണ്ടായി, തച്ചാ............വവും =അതിനെ (തൽ + ച) അതിഗൂഢമാംവണ്ണം ഒളിച്ചുംകൊണ്ടായി പാൎവ്വതിയുടെ ഭാവം.

ഒന്നുരണ്ടാണ്ടുകടന്നിങ്ങനേ ചെന്നപ്പോൾ
വന്നിതു കാലം വയോരാജിമദ്ധ്യഗം.
ഈശ്വരക്ലൃപ്തക്രമാതിക്രമം വെടി-
ഞ്ഞാശ്രയിച്ചംഗം ചരാചരദേഹിനാം
ഭ്രാന്തികൊണ്ടുണ്ടായ താന്തി പോക്കീടുവാൻ
താൻ തീരുറച്ചാനിതു നല്ലതെന്നവൻ.
വന്നു ഹിമഗിരികന്യകാമാസാദ്യ
വന്ദനംചെയ്തു കാലുന്നതകൌതുകാൽ
"എന്നെയുമെന്നമ്മ ലാളിച്ചുവാഴിക്ക"-
ന്നന്വഹം വന്നാങ്ങിരന്നു നിന്നു ചിരം
"നിന്നുടലെന്നുടേ രാജ്യമായ്ക്കൊള്ളുവാൻ
വന്നേനവകാശി ഞാനിനിമേലെന്നും.

---

ബാല്യംകഴിഞ്ഞു യൌവനമാരംഭിക്കുന്നതിനെ വർണ്ണിക്കുന്നു.

ഒന്നു................................................മദ്ധ്യഗം=ഇങ്ങനെ ഒന്നു രണ്ടു സംവത്സരം കഴിഞ്ഞപ്പോൾ വയോരാജികളുടെ (വയസ്സമൂഹങ്ങളുടെ) നടുവിലുള്ള കാലം അതായതു യൌവനം വന്നു (ബാല്യം, യൌവനം, വാൎദ്ധക്യം ഈ മൂന്നു വയസ്സുകളിൽ യൌവനമാണല്ലോ മദ്ധ്യഗം) ഈശ്വര................................ഹിനാം=ഈശ്വരക്ലൃപ്തമായ ക്രമത്തിൻെറ അതിക്രമം വെടിഞ്ഞു് (ആ ക്രമത്തെ ലംഘിക്കാതെ) ചരാചരദേഹികളുടെ അംഗത്തെ ആശ്രയിച്ചിട്ടു്. ഭ്രാന്തി...................................................തെന്നവൻ=ഭ്രാന്തി (ഭ്രമണം) കൊണ്ടുണ്ടായ താന്തി (തളൎച്ച) തീൎക്കുവാൻ ഇതു നല്ലതാണെന്നു് അവൻ (യൌവനം) തീരുറച്ചു (തീരുമാനിച്ചു). ഈശ്വരൻ നിശ്ചയിച്ച ക്രമമനുസരിച്ചു ചരാചരജീവികളുടെയെല്ലാം ദേഹത്തെ ആശ്രയിക്കുകയാണല്ലോ യൌവനത്തിൻെറ ധൎമ്മം. അങ്ങനെ ജീവികളുടെ ദേഹങ്ങളിൽ ഭ്രമണംചെയ്തതുകാരണം യൌവനം വളരെ തളൎന്നുപോയി. ആ തളൎച്ച തീൎക്കുവാൻ ഇതു നല്ലതാണെന്നു് അവൻ ഉറച്ചു. എന്നിട്ടെന്തു ചെയ്തുവെന്നു പറയുന്നു—വന്നു..........സാദ്യ=വന്നു് ഹിമഗിരികന്യകയെ (പാൎവ്വതിയെ) പ്രാപിച്ചിട്ടു്, വന്ദനംചെയ്തു കാൽ=കാൽ വന്ദിച്ചിട്ടു്, ഉന്നതകൌതുകാൽ=ഉന്നതമായ കൌതുകത്താൽ, എന്നെയു..................................ചിരം=എന്നെയും എൻെറ അമ്മ ലാളിച്ചു വാഴിക്കണമെന്നു നാൾതോറും അപേക്ഷിച്ചുകൊണ്ടു വളരെക്കാലം നിന്നു. ദേഹത്തിൽ പ്രവേശിപ്പാനുള്ള സമയം കാത്തുകൊണ്ടു നിന്നുവെന്നൎത്ഥം. നിന്നുട..........................വന്നേൻ=

എന്നെബ്ഭരിക്കണമന്യജനതുല്യ-
മെന്നും വെടിയരുതെന്നെ നീ" യെന്നതും.
"മുന്നമിരുന്നോനെയിന്നു വെടിഞ്ഞു ഞാൻ
നിന്നെയിരുത്തുന്നതന്യായമായ്വരും.
എന്നാലവനോടു മേളിച്ചിരുന്നുകൊൾ-"
കെന്നുള്ള ദേവീമതമറിഞ്ഞേകദാ
നല്ലോരു നേരവും നോക്കിക്കുടിപുക്കു
തെല്ലങ്ങൊഴികെന്നു മെല്ലവേ സല്ലപൻ
കല്പനയാൽ കടന്നുൾപ്പുക്കു യൌവനം
മൽപുരമിപ്പൂവൽമെയ്യെന്നു കല്പയൻ.
"ഒട്ടനാൾ വാണിതു; വിട്ടുപോയാൽ മമ
കിട്ടുമേ കീർത്തികേ" ടെന്നായി ബാല്യവും.

---

നിന്റെ ഉടൽ എന്റെ രാജ്യമാക്കുന്നതിന്ന (ഉടലിൽ എന്റെ അധികാരം നടത്തുന്നതിന്ന) വേണ്ടിയാണു ഞാൻ വന്നിരിക്കുന്നതു. അവ ... ... .. ....... ... ലെന്നും=ഇനിമേൽ ഞാനാണു നിന്റെ ഉടലിന്നവകാശി, എന്നെ.... ... .... തുല്യം=അന്യജനങ്ങളെപ്പോലെ എന്നെയും ഭരിക്കണം, എന്നും ......യെന്നതും=എന്നെ ഏതുകാലത്തും ഉപേക്ഷിക്കരുതു് എന്നും (ഇരന്നു എന്നതിനോടു പൂർവ്വേണാന്വയം). ഇനിമേലിൽ എന്നെന്നേക്കുമായി തന്നെ സ്വീകരിച്ചു ദേഹത്തിൽ ഇരുത്തണമെന്നു യൌവനം അപേക്ഷിച്ചു എന്നു സാരം. ഈ അപേക്ഷയെപ്പററി ദേവിയുടെ അഭിപ്രായം—മുന്നമി...... ................. ... ായ്വരും=മുമ്പു ദേഹത്തിൽ ഇരുന്നിരുന്നവനെ വെടിഞ്ഞു് ഇപ്പോൾ നിന്നെ ഇരുത്തുന്നതു് അന്യായമാകും എന്നാ ............................ ........കൊൾക=അതുകൊണ്ടു് അവനോടു (മുന്നമിരുന്നോനോടു്) സമ്മേളിച്ചു നീയും ഇരുന്നുകൊൾക. എന്നു .... ...... ... ... ... ..................... ... ...കദാ=എന്നുള്ള ദേവിയുടെ അഭിപ്രായത്തെ അറിഞ്ഞു് ഒരിക്കൽ (ഏകദാ). നല്ലോ ... ...... ...... .... ....... ........ പുക്കു=നല്ല മുഹൂർത്തംനോക്കി കുടിയിരുന്നു്, തെല്ല............ ...... ... ..... ...സല്ലപൻ=കുറച്ചങ്ങോട്ടു് ഒഴിയൂ എന്നു പതുക്കെപ്പറഞ്ഞുകൊണ്ടു്, കല്പന ... ......... ..വനം=കല്പനപ്രകാരം യൌവനം ദേവിയുടെ ദേഹത്തിൽ കടന്നു പ്രവേശിച്ചു, എന്തുചെയ്തുകൊണ്ടു്? മൽപുര ............... ...കല്പയൻ=ഈ പൂവൽ മെയ്യ് എന്റെ പുരം (മൽപുരം) ആണെന്നു സങ്കല്പിച്ചുകൊണ്ടു്, ഒട്ടനാൾ........ ... ... ... . ല്യവും=ഞാൻ കുറേക്കാലം ഇവിടെ വാണു; ഇപ്പോൾ വിട്ടുപോയാൽ എനിക്കു ദുഷ്കീർത്തി വരും, എന്നു ബാല്യത്തിന്ന

ധൃഷ്ടൻ കടന്നു വന്നൊട്ടും മടിയാതെ
മുട്ട സ്ഥലംവച്ചു വട്ടവും കൂട്ടിനാൻ.
ബാല്യനിർമ്മാല്യമംഗം വധൂമൌലിമേൽ
മാല്യമായ്‌വച്ചു പകർത്തീ ദിനംപ്രതി.
അന്നേരമങ്ങതിൻമുമ്പു കണ്ടോർകൾക്കി-
തെന്തോ രസമേയെന്നൊന്നു തോന്നീ മുദാ.

നേർവരാ മെയ്യിൽ നിന്നാൽ പറഞ്ഞാലെന്തു
കാർവരാ നമ്മോടു നേരിനെന്നോർത്തവൻ
ദിഗ്ജയം ചെയ്യതിന്നിച്ഛയും മാനസേ
വച്ചു സന്നാഹവും നിശ്ചയം നിശ്ചലം
കാർഷ്ണ്യമെഴും കചം തൂഷ്ണീമിഹ സ്വയം
പാർഷ്ണിസംശോധനം ചെയ്തു നിയന്ത്രണം;

---

വിചാരമായി. ധൃഷ്ടൻ ......................................കൂട്ടിനാൻ= ധൃഷ്ടൻ (നിർല്ലജ്ജൻ, ലജ്ജയില്ലാത്ത യൌവനം) കടന്നുവന്നു മുഴുവൻ സ്ഥലം പിടിച്ച് (മുട്ടസ്ഥലംവച്ച്) പാപ്പാൻ വട്ടവും കൂട്ടി. ബാല്യനിർമ്മാല്യം അംഗം =ബാല്യത്തിന്റെ നിർമ്മാല്യമായ (ബാല്യം വിട്ടൊഴിഞ്ഞതായ) അംഗത്തെ, വധൂ..............വച്ചു=വധുക്കളുടെ മൌലിമേലുള്ള മാല (സുന്ദരിമാർ തലയിൽ ചൂടുന്ന മാല, അതായതു് അത്യന്തസുന്ദരം) ആക്കിത്തീർത്തു്, പകർത്തീദിനംപ്രതി =ദിവസംതോറും ഭേദപ്പെടുത്തി. ബാല്യം വിട്ടൊഴിഞ്ഞ അംഗത്തെ യൌവനം സർവ്വസുന്ദരിമാരും മുടിയിൽ ചൂടുമാറു് അത്യന്തകമനീയമാക്കി മാററി എന്നു ഭാവം അന്നേര.......................................തോന്നീ= അപ്പോൾ, അതിൻമുമ്പു് കണ്ടിട്ടുള്ളവർക്ക് എന്തോ രസമേ (ആശ്ചര്യമേ) എന്നു തോന്നി. മുദാ=മോദത്താൽ.

ആരബ്ധയൌവനമായ പാർവ്വതിയുടെ അംഗത്തെ കേശാദിപാദാന്തമായി വർണ്ണിക്കുന്നു. ആദ്യം കേശവർണ്ണന. നേർവരാ =തുല്യത വരില്ല, മെയ്യിൽ നിന്നാൽ=മെയ്യിൽ (നേരിൽ) നിന്നാൽ, പറഞ്ഞാലെന്തു = തുല്യമാണെന്നു പറഞ്ഞാലെന്തു ഫലം? കാർവരാ നമ്മോടു പോരിനു്=കാർ നമ്മോടു പോരിനു വരില്ല, ദിഗ്ജയം=ദിക്കുകളുടെ ജയം, ഇച്ഛ............വച്ചു=ഇച്ഛയെ മനസ്സിൽവെച്ച്, സന്നാ.......ശ്ചയം=സന്നാഹവും-ഒരുക്കവും-വെച്ചു, നിശ്ചലം (ക്രി. വി.)=കുലുക്കം കൂടാതെ, കാർഷ്ണ്യമെഴും കചം=കൃഷ്ണവർണ്ണമുള്ള തലമുടി, തൂഷ്ണീം=മിണ്ടാതെകണ്ടു്,

നെററിരംഗേ നെറിവുററ ലാസ്യക്രമം
പററി ചില്ലീനടിക്കററമില്ലാ രസം;
എപ്പൊഴുമുദ്വമിച്ചുല്പലമാല്യങ്ങൾ
ചെപ്പടിതൽപരം കോപ്പിടയും മിഴി;
പാടവാരൂഢവാൻ ഖേടവാടീവിടൻ
കേടകന്നാനനഖേടകൃത്യം ശശീ

---

ഇവ=എന്നു തോന്നും, സ്വയം=തന്നത്താൻ, പാർഷ്ണിസംശോധനംചെയ്തു= പാർഷ്ണിയുടെ (കാൽമടമ്പിന്റെ; സൈന്യപൃഷ്ഠത്തിന്റെ എന്നും) സംശോധനം ചെയ്തു, നിയ്യന്ത്രണം (ക്രി. വി.)=യന്ത്രണ (തടവു) കൂടാതെ തലമുടി കാൽ മടമ്പിൽ ഇഴഞ്ഞു എന്നു സാരം. അതിനെ പാർഷ്ണിസംശോധനംചെയ്തു എന്നിങ്ങനെ ശ്ലിഷ്ടമായിട്ടാണു പറഞ്ഞതു്. ഒരേശബ്ദംകൊണ്ടു രണ്ടർത്ഥങ്ങളെ പ്പറഞ്ഞാൽ അവയ്ക്കു് അഭേദം കല്പിക്കണമെന്നു് ആലങ്കാരികസമയം. ആക യാൽ തലമുടി പാർഷ്ണിയിലുള്ള ശത്രുവിനെ അമൎച്ചയാക്കാനോ ചെയ്തതെന്നു തോന്നും എന്നുൽപ്രേക്ഷ. വിജിഗീഷുവായ രാജാവു ദിഗ്ജയത്തിനു പോകു മ്പോൾ പിൻഭാഗത്തുകൂടെ വന്നു് ആക്രമിക്കുന്ന ശത്രുവിനെ പാർഷ്ണിഗ്രാഹൻ എന്നു പറയുന്നു. നേരിട്ടുനിന്നു് ആക്രമിക്കുവാൻ ശക്തിയില്ലായ്കയാൽ തഞ്ചം വരുമ്പോൾ എതിരിടുന്ന പാർഷ്ണിഗ്രാഹനെ അമൎത്തേണ്ടതു വിജിഗീഷുവിന്റെ കർത്തവ്യമാണു്. പ്രകൃതത്തിൽ "കാർഷ്ണ്യമെഴും കചം" ദിഗ്ജയത്തിന്നു് (ദിക്കു കളിൽ കാർഷ്ണ്യംകൊണ്ടു തന്നോടു കിടപിടിക്കാവുന്നവയായുള്ള എല്ലാ വസ്തു ക്കളെയും ജയിക്കുന്നതിന്നു) പുറപ്പാടാണു്. അപ്പോൾ നേരിട്ടെതിർക്കുവാൻ ശ ക്തിയില്ലാത്ത ശത്രുവായ കാർ പാർഷ്ണിഗ്രാഹനായി വന്നേയ്ക്കുമോ എന്നു ശങ്കി ക്കേണ്ടതുണ്ടല്ലോ. തലമുടികളുള്ള പിന്നിൽത്തൂങ്ങിയിഴയുക എന്ന അവസ്ഥ യാണു പാർഷ്ണിസംശോധനോൽപ്രേക്ഷയ്ക്കു ബീജം.

പൂരികം—നെററിരംഗേ = നെററിയാകുന്ന രംഗത്തിൽ, നെറി വുററ = ഭംഗികലന്നു, ലാസ്യക്രമം = ആട്ടത്തിന്റെ ക്രമം, പററി= യോജിച്ചു, ചേൎന്നു. ചില്ലീനടിക്കു = ചില്ലി-പുരികം-ആകുന്ന നടി (ആട്ട ക്കാരി) ക്കു്, അററമില്ലാരസം=രസത്തിന്നററമില്ല. ചില്ലിയാകുന്ന നടിയ്ക്കു നെററിയാകുന്ന രംഗത്തിലുള്ള ആട്ടം നല്ലവണ്ണം ചേൎന്നു. രൂപകം അലങ്കാരം.

കണ്ണു്— ഉദ്വമിച്ചു്=പുറത്തേക്കു പുറപ്പെടുവിച്ചു്, ഉൽപലമാല്യങ്ങൾ =കരിംകൂവളപ്പൂമാലകൾ. ചെപ്പടിതൽപരം=ചെപ്പടിവിദ്യയിൽ തൽപര മാകുന്ന, കോപ്പിടയും മിഴി=കോപ്പു് (അലങ്കാരം, അഞ്ജനം) കലന്ന കണ്ണു്. കണ്ണു് കരിംകൂവളപ്പൂമാലകളെ പുറപ്പെടുവിച്ചു ചെപ്പടിവിദ്യ കാണിച്ചുകൊ ണ്ടിരിക്കുന്നു. ഇതിൽ കടാക്ഷങ്ങളെ ഉൽപലമാല്യങ്ങളായിട്ടദ്ധ്യവസാനം

ഇരുടണഞ്ഞങ്ങിരുപാട്ടം ദ്വിമൂത്തിയായ്,
തോടയെന്നേ നിനച്ചീടുമവർ കേപി തം.
നൈകദാസക്തമുക്താമോദവഷിണീ
ലോകലോകാശോകസൂചകവത്തിനീ
വണ്ണ്യാ കഥം ഗിരികന്യകായാ മയാ
പുണ്യാ മുഖാംബുജകണ്ണികാ നാസികാ?

---

ചെയ്തിരിക്കുന്നു. ചെപ്പടിവിദ്യയിൽ ചെപ്പിൽനിന്ന് അതിലുണ്ടാകുമെന്നൂഹിപ്പാനരുതാത്ത വസ്തുക്കൾ പുറത്തേക്കു വരുന്നതു കാണാമല്ലോ.

കുണ്ഡലങ്ങൾ—പാടവാൽ = പാടവത്തെ ആശ്രയിച്ച്—സാമത്ഥ്യത്തോടുകൂടി, ഊഢവാൻ=വഹിച്ചു, ഖേടവാടീവിടൻ=ഖേടന്മാ (ആകാശചാരികൾ, ഗ്രഹങ്ങൾ) രുടെ വാടിയിലെ-ഉദ്യാനത്തിലെ-അതായതു് ആകാശത്തിലെ വിടനായ എന്നു ശശിവിശേഷണം. ആനനച്ഛേദകൃത്യം=ആനന (മുഖം) ത്തിൻെറ ഛേദകൃത്യം (ദാസ്യപ്പണി). ഇരുപാട്ടും=ഇരുപുറങ്ങളിലും, ദ്വിമൂത്തിയായ്=രണ്ടു ശരീരങ്ങളോടുകൂടിയവനായിട്ട്. ചന്ദ്രൻ രണ്ടു സ്വരൂപം പൂണ്ടു പാവ്വതിമുഖത്തിന്ന് ഇരുപുറവും നിന്നു സേവാകൃത്യം നടത്തി. തോട ... ... ... ... ... ....കേപിതം=ചിലർ അവനെ തോട (കുണ്ഡലം) എന്നു വിചാരിക്കും. ഇതു തോടയല്ല എന്ന് അത്ഥംകൊണ്ടു നിഷേധിച്ച് മുഖത്തിനു ഛേദകൃത്യം വഹിച്ച ശശിയുടെ രണ്ടു ശരീരങ്ങളാണെന്നു പറകയാൽ അപഹ്നുതി അലങ്കാരം.

നാസിക—നൈകദാ = എല്ലായ്പോഴും, സക്തമുക്താ = സക്തയായ-പററിയ-മുക്ത (മുത്ത്, നാസാഭരണം) യോടുകൂടിയ, ആമോദവഷിണീ=ആമോദ (സൌരഭ്യം) ത്തെ വഷിക്കുന്ന അഥവാ സക്തന്മാക്കും മുക്തന്മാക്കും ആമോദം-സന്തോഷം-വഷിക്കുന്ന, ലോക ... ... .... .. വത്തിനീ =ലോകത്തിലുള്ള ലോകങ്ങൾ (ജനങ്ങൾ) ക്ക് അശോകത്തിൻെറ (ശോകാഭാവത്തിൻെറ) സൂചകമാകുംവണ്ണം വത്തിക്കുന്ന (എല്ലാം നാസികാവിശേഷണം). വണ്ണ്യാകഥം=എങ്ങനെ വണ്ണ്യയാകും? ഗിരികന്യകായാഃ=പാവ്വതിയുടെ, മയാ=എന്നാൽ, പുണ്യാ ... .... ...ണ്ണികാ=പുണ്യയായ മുഖമാകുന്ന അംബുജത്തിൻെറ കണ്ണിക (നടുവിലുള്ള ബീജകോശം) ആയ, നാസികാ=മൂക്ക്. മുത്തുമണിയണിഞ്ഞതും മനോജ്ഞവും നിറവുമുള്ളതും ജനങ്ങളുടെ കണ്ണിന്നു സുഖമുളവാക്കുന്നതും മുഖമാകുന്ന താമരപ്പൂവിൻെറ കണ്ണികയുമായ പാവ്വതിയുടെ നാസികയെ എനിക്കെങ്ങനെ വണ്ണിപ്പാൻ സാധിക്കും?

ദിക്കാലഭൂതികൾ മിക്കവാറന്തരാ
പക്ഷപാതം പൂണ്ടിരക്കയാൽ വന്നുടൻ
പുഷ്കരബാണനും തൽകാമിനിയുമായ്
നൽക്കുഴപ്പൊന്നൂയലിൽക്കളിയാട്ടമായ്;
തൽക്കാലമേതയോർവ്വിഗ്രഹഭംഗിക-
ണ്ടുൾക്കൗതുകം നല്കുമത്ഭുതദർപ്പണം
വല്ഗുഹാസോദയേ വല്ഗിതം തേടുമാ-
റക്കപോലദ്വയം പുഷ്കലം ശോഭയാ;
പദ്മരാഗം പതുപ്പിച്ചതുകൊണ്ടതി-
വിസ്മയനീയമല്ലൂക നിർമ്മിച്ചതിൽ
പീയൂഷസാരാംശമീശഭോഗ്യം വച്ചു
ഭൂയസാ യത്നേന രക്ഷിച്ചു മന്മഥൻ,

---

കണ്ണാ—ദിക്കാല ............................................ ...............കയാൽ=ദിക്കും കാലവുമാകുന്ന ഭൂതികൾ മിക്കവാറും ഉള്ളിൽ പക്ഷപാതം-സ്നേഹാതിശയം-പൂണ്ട് അപേക്ഷിക്കുകയാൽ, ദേശകാലങ്ങൾ അനുകൂലങ്ങളാകുന്നു കണ്ടു എന്നർത്ഥം. പുഷ്കര ... ......... മായ്=കാമനും രതിയും കൂടി, നൽക്കുഴപ്പൊന്നൂയലിൽ=നൽക്കുഴ (നല്ല കാതു്) യാകുന്ന പൊന്നൂഞ്ഞാലിൽ, കളിയാട്ടമായ്=കളിയാട്ടം തുടങ്ങി, സാരം സ്പഷ്ടം.

കപോലം — തൽകാലം=ആ സമയത്തു്, ഏതയോഃ=ഇവൎക്ക (കാമനും രതിക്കും), വിഗ്രഹഭ.... ...ർപ്പണം=.... ..വിഗ്രഹഭംഗി (ശരീരശോഭ) കണ്ടു മനസ്സിൽ കൌതുകം നൽകുന്ന അത്ഭുതമായ കണ്ണാടി, വല്ഗു................. മാറു=വല്ഗുഹാസ (മനോഹരമന്ദഹാസം) ത്തിൻെറ ഉദയത്തിൽ വല്ഗിതം (നൃത്തം) തുടരും വണ്ണം, അക്കപോലദ്വയം=ആ കവിളിണ, പുഷ്കലം ശോഭയാ=ശോഭകൊണ്ടു പുഷ്കലം, (പൂർണ്ണം) ആയ. കാമനും രതിക്കും ഊഞ്ഞാലാടുമ്പോൾ തങ്ങളുടെ ശരീരം നോക്കി രസിക്കുവാനുള്ള കണ്ണാടിയാണു, പുഞ്ചിരിയിടുന്ന സമയത്തു തുള്ളിച്ചാടുമാറു് അഴകു പൊഴിയുന്ന ദേവിയുടെ കവിൾത്തടം.

അധരോഷ്ഠങ്ങൾ—പദ്മരാഗം = ആ പേരുള്ള ചുവപ്പുരത്നം പതുപ്പിച്ച്=പതം വരുത്തി, വിസ്മയനീയം = ആശ്ചര്യകരം, നിർമ്മിച്ചു് =ഉണ്ടാക്കി, പീയൂ.... ..... .. .. ............ . ഭോഗ്യം=ഈശഭോഗ്യം (ശിവ

ആയതേ ദേവിതനോഷ്ഠങ്ങളെന്നുപ-
ഗീയതേ ലോകേന മോഹാന്ധചേതസാ.
ഛേദ്യവിധി നിജശാസ്ത്രത്തിലുണ്ടതിൻ
കർത്താക്കളായിട്ടു മുക്താമണികളെ
ദത്താക്കിവച്ചതുമെത്രയും ചേർന്നിതു,
ചിത്തജനെന്നിയാർക്കിത്തരം കൌശലം?;
ഭക്തജനത്തിനു ചിത്തതിമിരങ്ങ-
ളസ്തമിപ്പിച്ചിടും മുഗ്ദ്ധഹാസക്രമം
നേത്രകുമുദങ്ങളെപ്പുലർത്തീടുന്നു
ചൈത്രേന്ദുകൌമുദിക്കിത്തൊഴിലെത്തുമോ?

---

നനുഭവിപ്പാനുള്ളതു്) ആയ പീയൂഷസാരാംശം-അമൃതിന്റെ സത്തു്, ഭൂയസാ=വലിയ, യത്നേന=യത്നത്തോടുകൂടി, രക്ഷിച്ചു=സൂക്ഷിച്ചു, മന്മഥൻ=കാമൻ. ആയതേ=അതുതന്നെ, ഉപഗീയതേ=ഉപഗാനം ചെയ്യ (വാഴ്ത്ത) പ്പെടുന്നു. ലോകേ.... ... ....... ....തസാ=മോഹം-ഭ്രമം-കൊണ്ടു് അന്ധമായ ചേതസ്സോടുകൂടിയ ജനത്താൽ. കാമദേവൻ പദ്മരാഗക്കല്ലു പതുപ്പിച്ചു അതുകൊണ്ടു് ഒരളുക്കുണ്ടാക്കി അതിൽ ശിവന്നനുഭവിപ്പാനുള്ള അമൃതസാരമാക്കി പണിപ്പെട്ടു സൂക്ഷിച്ചു; അതിനെയാണു് അജ്ഞന്മാരായ ആളുകൾ ദേവിയുടെ ഓഷ്ഠങ്ങളെന്നു പറയുന്നതു്. ഛേദ്യവിധി=ഛേദനവിധി (പൊട്ടിക്കേണ്ടും ക്രമം), നിജശാസ്ത്രത്തിൽ=തന്റെ ശാസ്ത്രത്തിൽ, കാമശാസ്ത്രത്തിൽ. അതിൻകർത്താക്കളായിട്ടു=ഛേദ്യകർത്താക്കളായിട്ടു്, മുക്താമണികളെ=മുത്തുമണികളെ, ദത്താക്കിവെച്ചതും=ദത്തെടുത്തുവെച്ചതു്, ചിത്തജനെന്നി=കാമനല്ലാതെ, കൌശലം=സാമർത്ഥ്യം. അമൃതസാരം അനുഭവിക്കേണ്ട സമയത്തു് ആ അളുക്കു പൊട്ടിക്കണമല്ലോ. അതിനുവേണ്ട ഛേദ്യവിധികൾ (ദന്തച്ഛേദ്യം, നഖച്ഛേദ്യം മുതലായവ) കാമശാസ്ത്രത്തിലുണ്ടു്. ഈ അളുക്കിന്റെ ഛേദ്യകർത്താക്കളായിട്ടു മുത്തുമണികളെ ദത്തെടുത്തു വെക്കുകയും ചെയ്തു. ദത്തെടുക്കുകയെന്നാൽ അന്യനെ അവകാശിയായെടുക്കുകയാണു്. അതിനാൽ "മുക്താമണികളെ" എന്നതുകൊണ്ടു് മുത്തുകളായിട്ടദ്ധ്യവസാനം ചെയ്യപ്പെട്ട ശിവന്റെ ദന്തങ്ങളെ ഗ്രഹിക്കണം. അലങ്കാരം അപഹ്നുതി.

മന്ദഹാസം—ഭക്തജനത്തിനു = ഭക്തിയുള്ള ആളുകൾക്കു്. ചിത്ത ...... ... ... ... ....... .. ........ .. ... ... .. ... ... . ....ഹാസക്രമം=ചിത്തതിമിരങ്ങൾ (മനസ്സിലെ ഇരുട്ടുകൾ) ആകുന്ന തിമിരങ്ങൾ അസ്തമിപ്പിക്കുന്ന മുഗ്ദ്ധഹാസത്തിന്റെ ക്രമം (ഭംഗി), നേത്രകുമുദങ്ങളെ=മിഴികളാകുന്ന ആമ്പ

ജാതോദ്യമം തങ്ങൾതങ്ങളേ ഗാന്ധർവ്വ-
വേദോക്തലക്ഷണം സപ്തസ്വരങ്ങൾക്കു
ധൂതാദ്ധ്വഖേദം നടപ്പാനൊരു വഴി
വീതാർത്തി വൈഖരീനാരിമാൎക്കും സുഖം.
മോഘാൎത്ഥമല്ലിഹ രേഖാത്രയം പാരി-
ലേകോത്ര സൂത്രദൻ ഭൂയാൽ ത്രിണേത്രനെ-
ന്നോതാനമൊന്നിനെന്തോതാവു തുല്യമെ-
ന്നോതാദൃശം ജഗന്മാതാവുതൻ ഗളം.

---

ല്പകളെ, പുലൎത്തീടുന്നു=പോററീടുന്നു, ചൈത്രേ ...............ക്കമോ==ചൈത്ര മാസത്തിലെ ചന്ദ്രൻെറ നിലാവിന്നു ഈ പണി സാധിക്കുമോ? ഹാസത്തി ന്റ ചന്ദ്രികയായിട്ടുള്ള രൂപണം ശാബ്ദമല്ല; ചിത്തതിമിരങ്ങൾ നേത്രകുമുദ ങ്ങൾ എന്നിവയിൽ രൂപണം ശാബ്ദമാണുതാനും. അതുകൊണ്ടു ഏകദേശവി വൎത്തിയായ രൂപകം അലങ്കാരം.

ഗളം—ജാതോദ്യമം (ക്രി. വി.) =ജാതമായ ഉദ്യമ (ഉത്സാഹം)ത്തോ ടുകൂടി, തങ്ങൾ തങ്ങളേ=താന്താങ്ങൾ തനിയെത്തന്നെ, ഗാന്ധൎവ്വ... .... .... ............ ... . ........ക്ഷണം (ക്രി. വി.) ഗാന്ധൎവ്വവേദത്തിൽ ഉക്തങ്ങളായ ലക്ഷണങ്ങളോടുകൂടി, സപ്തസ്വരങ്ങൾക്കു=ഷഡ്ജം (സ) ഋഷഭം (രി) ഗാ ന്ധാരം (ഗ) മദ്ധ്യമം (മ) പഞ്ചമം (പ) ധൈവതം (ധ) നിഷാദം (നി) എന്ന ഏഴു സ്വരങ്ങൾക്കു. വീതാധ്വഖേദം (ക്രി. വി.) = അധ്വഖേദം അതായതു മാൎഗ്ഗശ്രമം കൂടാതെ, നടപ്പാനൊരു വഴി = നടപ്പാനുള്ളൊരു വഴിയാണു, വീതാൎത്തി (ക്രി. വി.)=ആൎത്തികൂടാതെ, വൈഖരീനാരിമാൎക്കും=വൈഖരി കൾ (കണ്ഠാദിസ്ഥാനങ്ങളിൽ തട്ടിപ്പുറപ്പെട്ടു അൎത്ഥബോധമുളവാക്കുന്ന വൎണ്ണ ങ്ങൾ) ആകുന്ന സ്ത്രീകൾക്കും. സംഗീതപ്രസിദ്ധങ്ങളായ സ്വരങ്ങൾക്കും സാഹി ത്യപ്രസിദ്ധങ്ങളായ വൎണ്ണങ്ങൾക്കും സുഖസഞ്ചാരമാൎഗ്ഗമാണു ദേവിയുടെ കണ്ഠ മെന്നൎത്ഥം. മോഘാ.... .... ............... ...ത്രയം=ഇതിലെ (ഇഹ) മൂന്നു രേ ഖകൾ അൎത്ഥമില്ലാത്തവ (മോഘാൎത്ഥം) യല്ല. കണ്ഠത്തിൽ മൂന്നു വരകളുള്ളതു അൎത്ഥസൂചകമാണെന്നു ഭാവം. പാരി..... .......നെന്നു=ലോകത്തിൽവെച്ചു ത്രിണേത്രൻ (മുക്കണ്ണൻ) ആയ ഒരുവൻ (ഏകഃ) ഇതിൽ സൂത്രദൻ (മംഗല്യസൂ ത്രമണിയിക്കുന്നവൻ) ആയി വരുമെന്നാണതിന്നൎത്ഥം. ഏതാനു .........ഗളം= ഏതാദൃശമായ—ഇപ്രകാരമിരിക്കുന്ന—ജഗന്മാതാവിൻെറ ഗളം—കഴുത്തു—ഏതെ ങ്കിലും ഒരു വസ്തുവിന്നു തുല്യമെന്നെങ്ങനെ പറയാം. ഒരു വസ്തുവും അതിന്നു

കൈ തദാ രണ്ടുമുരുണ്ടു മൃദുക്കളായ്,
കൈതവസ്തോത്രമിവിടെയുണ്ടായ്‌വരാ,
മാർദ്ദവമേറിയാൽപ്പാരമുരുളുമെ-
ന്നോർത്തവരർത്ഥശാസ്ത്രോപദേശോദ്യമാൽ
പാർത്തവരല്ല ദീനാർത്ഥിസന്തോഷേണ
പാർത്ഥിവപുത്ര്യാ നതാർത്തിമോഷത്തിലും.
ശേഷം പലക്കു സന്തോഷമെങ്കിൽ കചചി-
ന്മോഷണം ദോഷമല്ലേഷണാശാലിനാം
ഈഷലില്ലീഹകൊണ്ടേഷണിയിങ്ങനേ
ദൂഷണായ സതാം ഭാഷമാണങ്ങളോ?

---

തുല്യമായിട്ടില്ലെന്നർത്ഥം. 'ജാതോദ്യമ'മിത്യാദിയിൽ സംഗീതസാഹിത്യങ്ങൾ ക്കിരിപ്പിടമാണ് ശളമെന്ന വാച്യാർത്ഥത്തെ വ്യംഗ്യഭംഗിയിൽ പറകയാൽ പര്യായോക്തമലങ്കാരം.

കൈകൾ—കൈ തദാ ..................... ളായ്=കൈകൾ രണ്ടും ഉരുണ്ടു മാർദ്ദവമുള്ളവയായി, കൈ ..................... സ്തരാ=ഇതിൽ കൈതവസ്തോത്രം (വ്യാജസ്തുതി) ഉണ്ടാകയില്ല. മാർദ്ദവ ..................... ദ്യമാൽ=അർത്ഥശാസ്ത്രത്തിന്റെ ഉപദേശത്തിലുള്ള ഉദ്യമം—ഉത്സാഹം—നിമിത്തം മാർദ്ദവമേറിയാൽ ഏററവും ഉരുളും—മറിഞ്ഞു തിരിഞ്ഞു പോകും—എന്നു വിചാരിക്കുന്നവരാണിവർ-കൈകൾ- "മൃദുർദണ്ഡഃ പരിഭൂയതേ" എന്നു അർത്ഥശാസ്ത്രത്തിൽ പറയുന്നു. നീതി നടത്തുന്നതിൽ അതിമാർദ്ദവം കാണിക്കുന്ന രാജാവിനെ ജനങ്ങൾ ധിക്കരിക്കുമെന്നാണവിടെ പ്രകൃതം. അതിനാൽ അതിമാർദ്ദവം കാരണം കൈകൾ ഉരുണ്ടു. പാർത്ത ..................... ത്തിലും=പാർത്ഥിവപുത്രിയുടെ -രാജപുത്രിയുടെ-പാർവ്വതിയുടെ—കൈകൾ ദീനന്മാരായ അർത്ഥികളിലുള്ള സന്തോഷം ഹേതുവായിട്ടു നതാർത്തിമോഷത്തിൽ അതായതു നതന്മാരുടെ ആർത്തിയെ മോഷണം ചെയ്യുന്നതിൽ - അപഹരിക്കുന്നതിൽ - പാർത്തവരല്ല-താമസിച്ചവരല്ല. കൈകൾ നതാർത്തിമോഷണവും ചെയ്തുവെന്നർത്ഥം. ശേഷം ..................... ശാലിനാം=വേറെ പലക്കും സന്തോഷമാണെങ്കിൽ ചിലടത്തു മോഷണം ചെയ്യുന്നതു് ഏഷണാശാലികൾക്കു (ഇച്ഛാശാലികൾക്കു) ദോഷമല്ല, ഈഷലില്ല=സംശയമില്ല, ഈഹകൊണ്ടു= ചേഷ്ടകൊണ്ടു്, ഏഷണി=ജനങ്ങളെ തെററിക്കുന്ന വാക്കു്, ദൂഷണായ സതാം =സജ്ജനങ്ങളുടെ ദൂഷണത്തിന്നു (സജ്ജനങ്ങളെ ദൂഷിപ്പിക്കുവാൻ വേണ്ടി)

ഭൂഷണകങ്കണഘോഷണവ്യാജേന
പാഷണ്ഡസംസദാം ഭീഷണി ചൊൽകയോ?
ശൈശവയൌവനസൈന്യദ്വയത്തിന്റെ
പേശലമേകൈകകേതുദണ്ഡങ്ങളോ?
നീചാസുരയൂഥകാലദണ്ഡങ്ങളോ?
ഈശാനകാമധുക്കിന്റെ പാശങ്ങളോ?
ആദ്യം ചതുർത്ഥം ച ദാതും പുമർത്ഥമൊ-
ന്നാസ്ഥയാ മററതിന്നർത്ഥകാമപ്രദം
പാണിതലം മൃദുശോണതലാംഗുലീ-
വീണാവിരാവണപ്രീണിതവിഷ്ടപം

---

ഭാഷമാണങ്ങളോ=പറയുന്നവയാണോ? മാർദ്ദവമേറി ഉരുട്ടുകയും നതാന്തിയെ മോഷണം ചെയ്കയും ചെയ്ത കൈകൾ സജ്ജനങ്ങളെ തെററിപ്പാൻവേണ്ടി അതിമൃദുവായാൽ ഉരുളുമെന്നും ചിലപ്പോൾ മോഷണം ദോഷമല്ലെന്നും തങ്ങളുടെ പ്രവൃത്തിമുഖേന അവരോട് പറകയാണോ എന്നു തോന്നും. ക്രിയയാൽ കാര്യബോധനമെന്ന നിദർശനാഭേദം അലങ്കാരം. ഭൂഷണ .. ....... ...ജേന= ഭൂഷണങ്ങളായ കങ്കണങ്ങളുടെ (വളകളുടെ) ഘോഷണം അതായതു കിലുക്കൽ എന്ന വ്യാജത്താൽ പാഷണ്ഡസംസദാം=പാഷണ്ഡന്മാരുടെ (നാസ്തികന്മാരുടെ) സംസത്തുകൾ—പരിഷകൾ—ക്കു, ഭീഷണി=ഭയപ്പെടുത്തൽ. കൈകൾ അവയ്ക്കലങ്കാരമായ വളകളുടെ ശബ്ദമെന്ന വ്യാജേന നാസ്തികപ്പരിഷകൾക്കു ഭയപ്പാടുളവാക്കുകയാണോ എന്നു തോന്നും. സാപഹ്നവമായ ഉൽപ്രേക്ഷ. ശൈശ ........................ ........ ..........ശൈശവത്തിന്റെയും യൌവനത്തിന്റെയും വകയായ രണ്ടു സൈന്യങ്ങൾക്കു പേശലമായ (ഭംഗിയുള്ള) ഓരോ കേതുദണ്ഡങ്ങൾ (കൊടി നാട്ടുന്ന കാലുകൾ) ആണോ എന്നു തോന്നും. നീചാസുരയൂഥകാലദണ്ഡങ്ങളോ=നീചന്മാരായ അസുരന്മാരുടെ യൂഥങ്ങൾ—കൂട്ടങ്ങൾ—ക്കു കാലദണ്ഡങ്ങൾ (കാലന്റെ ആയുധമായ ഇരുമ്പുലക്കകൾ) ആണോ എന്നു തോന്നും. ഈശാന................ ....ങ്ങളോ=ശിവകാമധേനുവിന്റെ കഴുത്തിലെ കയറുകളോ? ആദ്യം......... ........... ........മൊന്ന്=ആദ്യത്തേയും നാലാമത്തേയും പുമർത്ഥത്തെ അതായതു ധർമ്മം, മോക്ഷം ഇവയെ കൊടുപ്പാൻ ഒന്ന്; ആസ്ഥ ......... ... പ്രദം=മറേറത് ആസ്ഥയോടുകൂടി അർത്ഥം കാമം ഇവയെ നൽകുന്നതാകുന്നു.

പാണിതലം — പാണിതലം=ഉള്ളങ്കൈ, മൃദു=മയമുള്ളത്, ശോണ ........ .. ...... ......ഷ്ടപം=ശോണതലങ്ങൾ (ഉള്ളു ചുവന്നവ) ആയ അംഗു

നാനാനഖമണിശ്രേണീരുചിതാന-
ഫേനിലരത്നാംഗുലീയദ്യുതിജലം
വാൎത്തു നമ്രാൎത്തിമൂൎച്ഛാചികിത്സോൽസുകം
പേൎത്തു ഞാൻ വാഴ്ത്തുവാനോൎത്തതെൻ കൌതുകം.
മാനസം പാവനം മാനിതമായതം
നൂനമാധാരമതിനിങ്ങുരസ്ഥലം
പീനകാരുണ്യപൂരാനുകൂലാനീത-
ശോണാബ്ജകുഡ്മളയുഗ്മമിഹ സ്ഫുടം
കാമദിങ്നാഗകുംഭദ്വയം വാ രണ്ടു
കോമളമായ കുചാങ്കുരശങ്കകൾ.

---

ലികളെക്കൊണ്ടുള്ള വീണാവിരാവണത്താൽ (വീണവായനയാൽ) വിഷ്ടപങ്ങളെ (ലോകങ്ങളെ) പ്രീണിപ്പിച്ചതു്. നാനാ ... ... ... ... ... ... ... ... ... ... വാൎത്തു=നാനാനഖങ്ങളാകുന്ന മണിശ്രേണികളുടെ (രത്നസമൂഹങ്ങളുടെ) രുചിതാനം (കാന്തിപ്പരപ്പു) കൊണ്ടു ഫേനിലം (നുരപ്പിടിച്ചതു്) ആയ രത്നാംഗുലീയദ്യുതി (രത്നമോതിരങ്ങളുടെ ശോഭ)യാകുന്ന ജലത്തെ വാൎത്തു്. നമ്രാ.... ........ സുകം=നമ്രന്മാൎക്ക (നമസ്കരിക്കുന്നവൎക്ക) ഉള്ള ആൎത്തിയാകുന്ന മൂൎച്ഛയുടെ (മോഹാലസ്യത്തിന്റെ) ചികിത്സയിൽ ഔത്സുക്യമുള്ളതു. പേൎത്തു ........ കൌതുകം=വൎണ്ണിപ്പാൻ വിചാരിച്ചതു് എന്റെ കൌതുകമാണു്. കൌതുകത്താലാണെന്നു സാരം. നഖകാന്തിയെ നുരയായും അംഗുലീയശോഭയെ ജലമായും മററും കല്പിച്ചിരിക്കയാൽ അലങ്കാരം രൂപകം.

ഉരസ്സു്—മാനസം പാവനം=മനസ്സു പരിശുദ്ധി വരുത്തുന്നതാണു്. മാനിതം=പൂജിതവുമാണു്, ആയതം ....... ..........സ്ഥലം=ആയതം-ദീൎഘം-ആയ ഉരസ്ഥലം-മാറിടം-അതിനു (മനസ്സിന്നു്) ആധാരം-ആശ്രയം-ആണു്. പീന........... ....... ......... ........ ...........യുഗ്മം = പീനമായ-വൎദ്ധിച്ച-കാരുണ്യമാകുന്ന പൂരത്താൽ (ജലസമൂഹത്താൽ) അനുകൂലാനീതമായ (കൂലത്തിലേക്കു കൊണ്ടുവരപ്പെട്ട) ശോണാബ്ജകുഡ്മളങ്ങളുടെ (ചെന്താമരമൊട്ടുകളുടെ) യുഗ്മം (ഇണ). ഇഹ=ഇതിൽ, സ്ഫുടം=നിശ്ചയം, കാമ...............ദ്വയം=കാമനാകുന്ന ദിഗ്ഗജത്തിന്റെ കുംഭദ്വയം (മസ്തകത്തിന്മേലുള്ള രണ്ടു മുഴകൾ), വാ=ആണോ, കോമളം=മൃദു, കുചാങ്കുരശങ്കകൾ=ശങ്കിക്കപ്പെടുന്ന കുചാങ്കുരങ്ങൾ (കുചങ്ങളുടെ കുമ്പുകൾ). മനസ്സു് ഒരു പുണ്യതീൎത്ഥവും മാറിടം ആ തീൎത്ഥമിരിക്കുന്ന ജലാശയവുമാണു്. അതിലുള്ള രണ്ടു കുചാങ്കുരങ്ങൾ കാരുണ്യമാകുന്ന ജലപൂരം ഓളംവെട്ടി കരയ്ക്കണച്ച രണ്ടു ചെന്താമരമൊട്ടുകളോ, അ

ബ്രഹ്മനായുസ്സും മഹേശനു തേജസ്സും
ശംബരവൈരിക്കു പാരിലാധിക്യവും
ജംഭാരിമുമ്പാം നിലിമ്പർക്കൊരിമ്പവും
കമ്പവും തദ്രിപുസമ്പദാം മത്സരാൽ
മുമ്പെട്ടൊരുമ്പെട്ടു ജൃംഭണാരംഭണ-
സമ്പ്രദായം പഠിപ്പിച്ചു കുചൌഘഗുരു.
നിഷ്ഠുരഭാരേണ പെട്ടു പണി ഭൃശം
മുഷ്ടിമിതമധ്യയഷ്ടി ദിനംപ്രതി;
പൊട്ടുമിതെന്നിട്ടു മട്ടലർബാണനും
നട്ടിതായോ യഷ്ടി രോമാവലീമിഷാൽ?

---

തിൽ കളിക്കുന്ന കാമനാകുന്ന ദിഗ്ഗജത്തിന്റെ മസ്തകത്തിന്മേലുള്ള മുഴകളോ ആണെന്നു തോന്നും. രൂപകവും ഉൽപ്രേക്ഷയും അലങ്കാരങ്ങൾ.

കുചങ്ങൾ—ബ്രഹ്മന = ബ്രഹ്മാവിന്, ആയുസ്സ് = ജീവിതകാലം. മഹേശനു=ശിവന്, തേജസ്സ്=വീര്യം, ശംബരവൈരിക്കു=കാമന് (കാമൻ പ്രദ്യുമ്നനായവതരിച്ച് ശംബരാസുരനെ കൊന്നുവല്ലോ). ആധിക്യം=ആധിപത്യം, ജംഭാരി ... ... ... ...മ്പർക്ക്=ജംഭാരി-ഇന്ദ്രൻ-മുതലായ ദേവകൾക്ക്, ഇമ്പം=ആനന്ദം, ഉത്സാഹം, മദം. കമ്പം=ഇളക്കം, തദ്രിപുസമ്പദാം=അവരുടെ-നിലിമ്പരുടെ-രിപുക്കളുടെ സമ്പത്തുകൾക്ക്, മത്സരാൽ=മത്സരം ഹേതുവായിട്ട്, മുൻപെട്ടു=മുൻനിന്ന്, ഒരുമ്പെട്ടു=ഒരുങ്ങി, ജൃംഭണാ ......... ദായം=ജൃംഭണാരംഭണത്തിന്റെ-ജൃംഭിപ്പാനാരംഭിക്കുന്നതിന്റെ - സമ്പ്രദായം. പഠിപ്പിച്ചു=മനസ്സിലാക്കി, കുചൌഘഗുരു=ഗുരുക്കളായ കുചങ്ങൾ. ഗുരുക്കളായ കുചങ്ങൾ ബ്രഹ്മാവിന് ആയുസ്സും ശിവനു തേജസ്സും കാമനു ലോകാധികാരവും ഇന്ദ്രാദികൾക്ക് ഉത്സാഹവും ദൈത്യസ്ത്രീകൾക്കു കമ്പവും മുമ്പുതന്നെ നല്കി, തങ്ങൾ തമ്മിൽ മത്സരത്തോടുകൂടി ജൃംഭിച്ച് "ഇതാ, ഇങ്ങനെയാണ് ജൃംഭിക്കുക" എന്നു പഠിപ്പിച്ചു. കുചങ്ങൾ തമ്മിൽ തിരക്കി വലുതാവാൻ തുടങ്ങിയതോടുകൂടി ബ്രഹ്മന്റെ ആയുസ്സു മുതലായവ പെരുകുവാൻ തുടങ്ങിയതിനാൽ കുചങ്ങൾ അവയെ മുമ്പിൽനിന്ന് ജൃംഭിക്കുന്ന രീതി കാട്ടിക്കൊടുത്തു പഠിപ്പിച്ചുവോ എന്നു തോന്നുമെന്നുൽപ്രേക്ഷിച്ചിരിക്കുന്നു.

മദ്ധ്യം—നിഷ്ഠുരഭാരേണ=കഠിനമായ കനംകൊണ്ട്, പെട്ടു.... ... ...ശം=ഏററവും പണിപ്പെട്ടു, മുഷ്ടി............... യഷ്ടി=മുഷ്ടിമിതം (ഒരു പിടിയിലൊതുങ്ങുന്നത്) ആയ മദ്ധ്യയഷ്ടി (പ്രശസ്തമായിരിക്കുന്ന മദ്ധ്യദേശം). ദിനം

ത്ര്യംബകപുണ്യകദംബപുഷ്പോദ്ഗതി-
ക്കംബുദമംബാനിതംബബിംബം ഘനം;
വന്മലരമ്പനിതെൻപടവീടെന്നു
പൊൻപടമാം പ്രതിസീരയും ബന്ധിച്ചു
രമ്യ കാഞ്ചീമണിപ്പൊന്മതിലും വച്ചു
ധർമ്മയുദ്ധാർത്ഥിയായ്പ്പാർത്താൻ മഹേശനെ.
അംബികതൻതുട സമ്പന്നസൌന്ദര്യ-
മൻപൊടുകണ്ടിട്ടിളംപെട്ടു പിൻപെട്ടു

---

പ്രതി=ദിവസംതോറും, പൊട്ടു .... ട്ടു=ഇതു പൊട്ടുമെന്നു വിചാരിച്ച്, മട്ടലർബാണൻ=മട്ടലർ അതായതു തേനുള്ള പൂവു ബാണമായവൻ, കാമൻ. നട്ടിതാ.........മിഷാൽ=രോമാവലി എന്ന മിഷ-വ്യാജം-ത്താൽ യഷ്ടി-ഊന്നുകോൽ- നാട്ടിയോ എന്നു തോന്നും. അതികൃശമായ മദ്ധ്യം ഭാരം സഹിക്കാതേ കഷ്ടപ്പെട്ടു. അതു പൊട്ടിപ്പോകുമെന്നു കരുതി കാമദേവൻ രോമാവലീവ്യാജേന ഒരൂന്നു നാട്ടിയോ എന്നു തോന്നും.

നിതംബം—ത്ര്യംബക .................................... ഘനം. =ഘനമായ (കനത്ത) അംബാനിതംബബിംബം (അംബികയുടെ നിതംബപ്രദേശം) ത്ര്യംബകൻെറ അതായതു ശിവൻെറ (ത്രി+അംബക) പുണ്യമാകുന്ന കദംബത്തിങ്കൽ (കടമ്പിന്മേൽ) പുഷ്പോൽഗതിക്കു (പൂവുണ്ടാവുന്നതിന്) അംബുദം (മേഘം) ആണ്. കടമ്പു വർഷർത്തുവിലാണു പൂക്കുക. വന്മലരമ്പൻ=വമ്പനായ പൂവമ്പൻ, ഇതെൻ ......ന്നു=ഇത് (നിതംബം) എൻെറ പടവീടാണെന്നു വിചാരിച്ച്, പൊൻപട ... ... ... .. ന്ധിച്ചു=പൊൻപടം (പൊൻപുടവ) ആകുന്ന പ്രതിസീര (തിരശ്ശീല—"പ്രതിസീരാ ജവനികാ" എന്നമരം) കെട്ടി. രമ്യ ............ വെച്ചു=രമ്യമായ കാഞ്ചി (അരഞ്ഞാണ്) ആകുന്ന മണിപ്പൊന്മതിൽ-രത്നവും പൊന്നുംകൊണ്ടുള്ള മതിൽ-കെട്ടി. ധർമ്മയുദ്ധാർത്ഥിയായ്=ധർമ്മയുദ്ധത്തെ ആഗ്രഹിക്കുന്നവനായിട്ട്, പാർത്താൻമഹേശനെ=ശിവനെ കാത്തുകൊണ്ടിരുന്നു. ധർമ്മയുദ്ധമെന്നാൽ കളവില്ലാത്ത യുദ്ധം. അതിനൊരുങ്ങുന്ന വീരൻ ചുററും മതിൽ കെട്ടിയ പടവീട്ടു പുക്കു ശത്രുവിനെ കാത്തുകൊണ്ടിരിക്കും. കാമൻ നിതംബത്തെ പടവീടാക്കി സമയം പാർത്തിരിപ്പായി എന്നർത്ഥം "ത്ര്യംബക" ഇത്യാദിയിലും ഇതിലും അലങ്കാരം രൂപകം.

ഊരുക്കൾ—അംബി ...... ...ന്ദര്യം=സമ്പന്നസൌന്ദര്യമായ (സൌന്ദര്യം ധാരാളമുള്ള) അംബികയുടെ തുട, ഇളംപെട്ടു=നാണിച്ച്, പിൻപെട്ടു=

വമ്പാറു കമ്പിച്ചു തൺപെട്ടു പുൺപെട്ടു
തുമ്പിക്കരങ്ങൾ വിതുമ്പിക്കരവതും
ചെമ്പൊൽക്കദളി തൊട്ടപ്പോൾപ്പൊളിവതും
ശംഭോ! ശിവ! ബഹു കിംപോലഹം ബ്രുവേ?
ആശ്ചര്യമെന്തു പറയാവു! ജാനുക്കൾ
ചേർച്ചയുണ്ടേ തച്ചരിതാചരണത്തിൽ,
ആശ്രയിക്കുന്നോർക്കവശ്യം കൊടുപ്പതി-
നൈശ്വര്യപൂർണ്ണം മണിച്ചെപ്പതല്ലയോ?
അക്കണങ്കാലിണയ്ക്കുൾക്കനം വാഴ്ചയും
ചിക്കനേ വന്നിടംപുക്കനേരം ഭിയാ

---

പിൻവാങ്ങി, വമ്പാറു=വമ്പുപോയി, കമ്പിച്ചു=വിറച്ചു്, തൺപെട്ടു=തണുത്തു്, ഉശിരുകെട്ടു്. പുൺപെട്ടു = വ്രണപ്പെട്ടു്, തുമ്പിക്കരങ്ങൾ = തുമ്പിക്കൈകൾ, വിതുമ്പിക്കരവതും=വിങ്ങിക്കരയുന്നതും, ചെമ്പൊൽക്കദളി=ചെങ്കദളിവാഴ, തൊട്ട .. ..........വതും=തൊട്ടാൽ പിളരുന്നതും, ശംഭോ ശിവ=ശിവ ശിവ! ബഹു=വളരെ, കിം പോൽ=എന്തു പോൽ, അഹം ബ്രുവേ=ഞാൻ പറയുന്നു. തുമ്പിക്കൈകൾ കരയുന്നതും (ശബ്ദം പുറപ്പെടുവിക്കുന്നതും) വാഴത്തണ്ടു തൊട്ടപ്പോൾ പൊളിയുന്നതും സ്വാഭാവികമാണു്. അതിനു ഹേതു പാർവ്വതിയുടെ തുട കണ്ടുണ്ടായ ലജ്ജാദികളാണോ എന്നു ശങ്കിക്കയാൽ ഹേതൂൽപ്രേക്ഷ അലങ്കാരം. തുമ്പിക്കൈകളും വാഴത്തണ്ടുകളും പാർവ്വതിയുടെ ഊരുക്കളെക്കാൾ അപകൃഷ്ടങ്ങളാണെന്നു ഭാവം.

ജാനുക്കൾ—ആശ്ച ... ... ... ...യാവു=ആശ്ചര്യം പറയാവുന്നതല്ല, ജാനുക്കൾ=കാൽമുട്ടുകൾ, ചേർച്ച ... ... ... ... ... ...ണത്തിൽ=അവയുടെ ചരിതത്തിന്റെ (പ്രവൃത്തിയുടെ) ആചരണത്തിൽ (അനുഷ്ഠാനത്തിൽ) നല്ല യോജിപ്പുണ്ടു്, ആശ്ര ... ... ... ... ... ... ... ... മല്ലയോ= ആശ്രയിക്കുന്നവർക്കു നിശ്ചയമായും കൊടുക്കുവാൻ ഐശ്വര്യം (സമ്പത്തു) നിറച്ചിട്ടുള്ള രത്നച്ചെപ്പു് തന്നെയല്ലേ? ജാനുക്കൾ എന്നതു് "ആശ്രയിക്കുന്നോർക്കു്" ഇത്യാദിവാക്യത്തോടു ചേർത്തന്വയിക്കണം. "ചേർച്ചയുണ്ടേ" എന്നു തുടങ്ങുന്ന വരി അന്തർവ്വാക്യം. ഉൽപ്രേക്ഷ അലങ്കാരം.

കണങ്കാൽ — കണങ്കാലുകൾക്കു=മുഴങ്കാലുകൾക്കു്, ഉൾക്കനം വാഴ്ച =ഉള്ളിൽ കനം പിടിക്കൽ, ചിക്കനേ=വേഗത്തിൽ, ഇടംപുക്കനേരം=ഉണ്ടാ

രുക്മരുക്കേതകീകുഡ്മളങ്ങൾ മഹാ-
തിമിരദുർഗ്ഗമുൾപ്പുക്കൊളിക്കുന്നതും
കോമളത്വം കണ്ടു കാണ്മാനിതെപ്പൊഴും
കാമനിതുപോലെ തീർത്തു തൂണീയുഗം.
വജ്രി തൻമൌലിമേൽ വച്ച കിരീടത്തി-
ലുജ്ജ്വലയായുള്ള വജ്രരത്നാവലി
തച്ചെടുപ്പിച്ചുടൻ തച്ചരിൽ മുമ്പനാം
വിശ്വകർമ്മാവിനോടിഷ്ടം കേൾപ്പിച്ചുടൻ
മെച്ചമായ് വച്ചു പണിച്ച മണിച്ചില-
മ്പുജ്ജ്വലം തീർച്ചയിൽ ചേർച്ചയും വാർച്ചയും

---

യപ്പോൾ, ഭിയാ=ഭയത്താൽ, രുക്മ ..................ളങ്ങൾ=രുക്മരുക്കുകൾ (സ്വർണ്ണവർണ്ണങ്ങൾ രുക്മം=സ്വർണ്ണം, രുക്=കാന്തി) ആയ കേതകീകുഡ്മളങ്ങൾ (കൈതമൊട്ടുകൾ), മഹാ ..................പ്പുക്ക്=മഹാതിമിരം (അതികഠിനം) ആയ മുൾദുർഗ്ഗത്തിന്റെ (മുൾക്കോട്ടയുടെ) ഉള്ളിൽ കടന്ന്. ഒളിക്കുന്നതും=മറഞ്ഞിരിക്കുന്നതും, കോമളത്വം=മൃദുത്വം, തൂണീയുഗം=രണ്ടു തൂണികൾ (ആവനാഴികൾ). കണങ്കാലിന്നുപമാനമായും കാമദേവന്റെ തൂണീരമായും പ്രസിദ്ധിയെ പ്രാപിച്ചിട്ടുള്ള കൈതമൊട്ടുകൾ ദേവിയുടെ കണങ്കാൽ കണ്ടു ഭയപ്പെട്ടു കനത്ത മുൾക്കോട്ടകളിൽ കടന്നൊളിക്കുന്നു. (കൈതപ്പൂക്കുലയ്ക്കു മുള്ളുണ്ടല്ലോ). കൈതമൊട്ടിന്നു കാഴ്ചയിലുള്ള ഭംഗിയല്ലാതെ മാർദ്ദവമില്ല. കണങ്കാലിന്നു അതു രണ്ടുമുണ്ട്. അതാണു ഭയപ്പെടാനും ഒളിപ്പാനും കാരണം. കൈതമൊട്ടിന്റെ ഈ ഒളിച്ചുകളി കാണ്മാൻവേണ്ടി കാമദേവൻ നിർമ്മിച്ച രണ്ടു തൂണീരങ്ങളാണോ എന്നു ദേവിയുടെ കണങ്കാലുകളെ ഉൽപ്രേക്ഷിച്ചിരിക്കുന്നു. അലങ്കാരം ഉൽപ്രേക്ഷ.

കാൽച്ചിലമ്പുകൾ – വജ്രി=വജ്രായുധമുള്ളവൻ, ഇന്ദ്രൻ. തൻ മൌലിയിൽ=തന്റെ ശിരസ്സിൽ, ഉജ്ജ്വല=പ്രകാശിക്കുന്നത്, വജ്രരത്നാവലി വൈരക്കൽമാല, തച്ചെടുപ്പിച്ച്=പറിച്ചെടുപ്പിച്ച്, തച്ചരിൽ..........വിശ്വകർമ്മാവിനോടു—ദേവശില്പിയായ വിശ്വകർമ്മാവാണു ശില്പികളിൽ മുമ്പനെന്നു പ്രസിദ്ധം. ഇഷ്ടം=ആഗ്രഹം, മെച്ചമായ് .................ലമ്പ്=വിശേഷമായി പണിയിച്ച രത്നച്ചിലമ്പ്, ഉജ്ജ്വല ...........................................ർച്ചയും= തീർച്ചയിൽ (പണി കുറ തീർന്നതിൽ) ചേർച്ചയും വാർച്ചയും (വെടുപ്പും ഉറപ്പും) ഉജ്ജ്വലമാണ് (ഉൽകൃഷ്ടമാണ്). ഇന്ദ്രൻ തന്റെ കിരീടത്തിലുള്ള വൈരക്കല്ലുകൾ പറിപ്പിച്ച് വിശ്വകർമ്മാവിനെക്കൊണ്ടു വളരെ മെച്ചപ്പെട്ട ചിലമ്പു

ഉച്ചമൊന്നിൽ സ്വരം ഷഡ്ജമിണയിലും
നിശ്ചലേപി സ്ഥിതം നിച്ചലും ശിഞ്ജിതം;
പിച്ചയായ്ക്കൊണ്ടന്നു കാഴ്ചയാൎച്ചച്ചതേ
നിശ്ചയം ദേവിതൻ തൃച്ചരണാംബുജേ
"വച്ചലംകൃത്യ മാമുച്ചൈരനുഗ്രഹി-
ച്ചൎച്ച്യയും നേൎച്ചയും വേഴ്ചയിൽ കൈക്കൊണ്ടു
മജ്ജയേ സജ്ജയായ് വിശ്വനാഥേ! വിര-
ഞ്ഞുൾച്ചിരിവച്ചലംഘ്യോച്ചലൽകാരുണ്യ-
പിച്ഛിലമാനസം ശശ്വന്നിരാശ്രയ-
മിജ്ജനമാനന്ദമജ്ജനം തന്നു ക-
ല്പിച്ചരുളായ്കിലൊന്നൊച്ചപോം നിശ്ചയം.
ലജ്ജയാ മേവുന്ന സജ്ജനസംസദി."

---

കൾ പണിയിച്ചു. പണി കഴിഞ്ഞപ്പോൾ അവ വലിയ ഒച്ചയും ഉറപ്പുമുള്ളവയായി വന്നു. അതിനുള്ള വിശേഷമെന്തെന്നാൽ—ഉച്ചമൊന്നിൽ സ്വരം=ഒന്നിൽനിന്നു പുറപ്പെടുന്ന ശബ്ദം ഉച്ചസ്വരമാണ്. ഷഡ്ജമിണയിലും=ഇണയിൽ (രണ്ടാമത്തേതിൽ) ഷഡ്ജസ്വരവുമാണ്. നിശ്ചലേ ……… ……… ………ശിഞ്ജിതം=ഇളകാതിരിക്കുമ്പോൾ കൂടി നിത്യവും കിലുക്കം ഉണ്ട്, പിച്ചയായ്=കൌതുകകരമായി, ദേവിതൻ ……… …ജേ=ദേവിയുടെ താമരപ്പൂപോലെ ഭംഗിയുള്ള തൃക്കാലിൽ ഇന്ദ്രൻ ആ ചിലമ്പുകൾ ദേവിയുടെ തൃക്കാൽക്കൽ കാഴ്ചവെച്ചു. എന്നിട്ടുണൎത്തിക്കുന്നു—വച്ചലങ്കൃത്യ=കാലിൽ വെച്ചു അലങ്കരിച്ചിട്ട്, മാം ഉച്ചൈഃ അനുഗ്രഹിച്ച്=എന്നെ ഏററവും അനുഗ്രഹിച്ച്, അൎച്ച്യയും നേൎച്ചയും=പൂജയും നേൎച്ചയും, വേഴ്ചയിൽ=സ്നേഹത്തോടു കൂടി, മജ്ജയേ സജ്ജയായ്=എന്റെ ജയത്തിൽ (ഞാൻ ജയിക്കുന്നതിന്) ആസക്തയായിട്ട്, വിശ്വനാഥേ=ലോകേശ്വരി! വിരഞ്ഞ്=വേഗത്തിൽ, ഉൾച്ചിരിവെച്ച്=ഉള്ളിലെ ചിരി (പരിഹാസം, നേരംപോക്ക്) നിൎത്തി. അലം ……… ……… … ..നസം (ക്രി. വി.)=അലംഘ്യം (അതിക്രമിപ്പാൻ കഴിയാത്തത്) ആകുംവണ്ണം ഉച്ചലത്തു (ഉയരുന്നത്) ആയിരിക്കുന്ന കാരുണ്യംകൊണ്ടു പിച്ഛിലമായ മാനസത്തോടുകൂടി. ശശ്വൽനിരാശ്രയം=എല്ലായ്പോഴും ആശ്രയമില്ലാത്തവനായ, ഇജ്ജനം=ഇശ്ശുള്ളവനെ (എന്നെ), ആനന്ദ ……… ……… ………ളായ്കിൽ=ആനന്ദമജ്ജനം തന്ന് (ആനന്ദത്തിൽ മുക്കി) കല്പിച്ചരുളാതിരുന്നാൽ, കല്പിച്ച് ആനന്ദമഗ്നനാക്കാതിരുന്നാൽ. ഒന്നൊച്ചപോം=കുറേ കീൎത്തികെടും, ലജ്ജയാ=ലജ്ജയാൽ, മേവുന്ന സജ്ജനസംസദി=ഇരിക്കു

ത്യച്യുതസോദരീ ദുശ്ച്യവനാൎത്ഥിതം
ത്തുച്ചെവിക്കൊൾകയാൽ തച്ചിരോപാസിതാ
വജ്ജ്യമല്ലെന്നു വച്ചുച്ചൈരതാദരി-
ച്ചപ്പനെക്കൊണ്ടണിയിച്ചു പാദദചയേ
ഉച്ചൈസ്തരോദ്വൃത്തദപ്പപ്പവിപ്പടാ-
ഗുപ്പച്ഛരണരണച്ചാരുചാരിണീ
വിശചം തണുപ്പിച്ചു വിജചരമാക്കിനാ-
ളാശചാസവും വന്നു നിജ്ജരാണാം തദാ.

---

ന്ന സജ്ജനങ്ങളുടെ സഭയിൽ—ഉച്ചപോം എന്നതിനോടു ചേൎത്തന്വയിക്കണം) ഇത്രത്തോളം ദേവിയോടുള്ള ഇന്ദ്രൻെറ വചനം. ഇതി=ഇപ്രകാരം, അച്യുതസോദരീ=കാത്ത്യായനീദേവി, ദുശ്ച്യവനാൎത്ഥിതം=ദുശ്ച്യവനനാൽ അൎത്ഥിക്കപ്പെട്ടതിനെ, ത്തുച്ചെവിക്കൊൾകയാൽ=കേൾക്കുകയാൽ, തച്ചിരോപാസിതാ =അദ്ദേഹത്താൽ വളരെക്കാലം പൂജിക്കപ്പെട്ടവളായ (അച്യുതസോദരിയുടെ വിശേഷണം). വജ്ജ്യ.................രിച്ച്=അതു വജ്ജ്യമല്ലെന്നു കരുതി ഏററവും ആദരിച്ച്, അപ്പ.............................................................ദചയേ=അപ്പനെക്കൊണ്ടു പാദദചയത്തിൽ (കാലിണയിൽ) അണിയിച്ച്, ഉച്ചൈ.......................................രിണീ=ഉച്ചൈസ്തരമാംവണ്ണം (ഏററവും ഉയരെ) ഉദ്വൃത്തായ (പൊങ്ങുന്ന) തദപ്പപ്പവിപ്പടാഗുപ്പത്തിൻെറ (ഗുപ്പം-പൂങ്കുലപോലെയിരിക്കുന്ന അതിൻെറ അപ്പയായ ഛവിപ്പടയുടെ-പ്രഭാപടലത്തിൻെറ) ഛുരണം (വ്യാപനം) കൊണ്ടു രണത്ത് (ശബ്ദായമാനം) ആയും ചാരുവായും സഞ്ചരിക്കുന്നവളായിട്ട്. വിശചം=ലോകത്തെ, തണുപ്പിച്ച്=കുളുപ്പിച്ച്, വിജചരമാക്കിനാൾ=വിജചരം (സന്താപമകന്നതു) ആക്കി, ആശചാ...................തദാ =അപ്പോൾ നിജ്ജരന്മാർ—ദേവകൾ—ക്ക് ആശചാസവും വന്നു. ചിലമ്പു തൃക്കാലിൽ അണിഞ്ഞു തന്നെ അനുഗ്രഹിക്കേണമെന്നു ദേവേന്ദ്രൻ അപേക്ഷിച്ചപ്പോൾ ദേവി സചഭക്തൻെറ അപേക്ഷയെ സചീകരിച്ചു അതു അപ്പനെക്കൊണ്ടു കാലിൽ അണിയിക്കുകയും, മനോഹരമായ ചിലമ്പു കിലുങ്ങുമാറ് എല്ലാടവും സഞ്ചരിച്ചു ലോകത്തിൻെറ സന്താപമാററുകയും ചെയ്തു. അപ്പോൾ ദേവകൾക്കു ആശചാസം വന്നു. [ദുശ്ച്യവനശബ്ദം നിഘണ്ടുവിൽ ഉള്ളതാണെങ്കിലും കവിപ്രയോഗമില്ലാത്തതാകയാൽ അതു പ്രയോഗിക്കുന്നതു് അപ്രയുക്തദോഷമാകുമെന്ന് ചില ആലങ്കാരികന്മാൎക്കഭിപ്രായമുണ്ട്.]

അപ്പുറം പാൎക്കിലോമൽപ്പുറങ്കാലതാ-
മപ്പുറം തോല്ക്കുമാറത്ഭുതാകാരമായ്
ചൊൽപ്പെറും കല്പകനൽപ്പൂത്തുപ്പൂങ്കുല-
പ്പൊൽപ്പലാശങ്ങൾക്കു നിഷ്പ്രതീകാരമാം.
ഉൾപ്പരിവാഴ്പ്പൊരു ശുഭ്രാംഗുലികളി-
ലൎപ്പിതമഗ്രേ സമുല്പന്നകൌതുകം
ശില്പിനാ വിശ്വസ്യ പുഷ്പബാണേന വാ
സൽപൎവ്വതാരേശനെപ്പത്തുഖണ്ഡിച്ച-
തൊപ്പമായോപ്പവും ശില്പവും കല്പിച്ചു
ദീപ്രനഖനിര താല്പൎയ്യശാലിനാ.

---

പുറവടി — അപ്പുറം പാൎക്കിൽ = അവിടുന്നങ്ങോട്ടു നോക്കിയാൽ, നൽപുറംകാല് = നല്ല പുറങ്കാലാണ്. അത് + ആമപ്പുറം തോൽക്കുമാറത്ഭുതാ കാരമായ് = അതു് ആമപ്പുറത്തേക്കാളധികം ഭംഗിയുള്ള ആകൃതിയോടുകൂടിയ തായിട്ടു്, ചൊൽപ്പെറും ........................................................ നിഷ്പ്രതീകാരമാം = ചൊൽപ്പെറുന്ന (കീൎത്തിയുള്ള) കല്പകവൃക്ഷപ്പൂത്തുപ്പൂങ്കുലയിലെ പൊൽപ്പലാശ ങ്ങൾക്കു (പൊന്നിതളുകൾക്കു) നിഷ്പ്രതീകാരം (പ്രതിക്രിയയില്ലാത്തതു്, ജയമി ല്ലാത്തതു്) ആണ്.

അംഗുലികൾ — ഉൾപ്പരി.................കളിൽ = ഉൾപ്പരി (ഉൾഭംഗി) ഏറെയുള്ള വെളുത്ത വിരലുകളിൽ, അൎപ്പിതം അഗ്രേ = അഗ്രത്തിൽ അൎപ്പിക്ക പ്പെട്ടു, സമുൽപന്നകൌതുകം (ക്രി. വി.) = സമുൽപന്നമായ (ഉണ്ടായ) കൌതുക ത്തോടേ, ശില്പിനാ വിശ്വസ്യ = വിശ്വത്തിന്റെ ശില്പിയാൽ (വിശ്വകൎത്താവി നാൽ) പുഷ്പബാണേന വാ = അല്ലെങ്കിൽ പൂവമ്പനാൽ (അൎപ്പിതം എന്ന തിന്റെ കൎത്താവു്) സൽപൎവ്വ.................ണ്ഡിച്ചു് = നല്ല പൎവ്വതാരേശനെ (പൂൎണ്ണി മാചന്ദ്രനെ) പത്തായി മുറിച്ചു്, അതൊപ്പമായ് = അതൊപ്പമാക്കി, ഓപ്പവും .................ല്പിച്ചു് = ഓപ്പമിട്ടു ശില്പപ്പണിചെയ്തു്, ദീപ്രനഖനിര = ജ്വലിക്കുന്ന നഖസമൂഹമായിട്ടു്, താൽപൎയ്യശാലിനാ = താൽപൎയ്യമുള്ള (കൎത്തൃവിശേഷണം) വിശ്വകൎത്താവു് അല്ലെങ്കിൽ കാമദേവൻ പൂൎണ്ണചന്ദ്രനെ പത്തു കഷണമായി മുറിച്ചു് ഒപ്പമാക്കി അലങ്കാരപ്പണിചെയ്തു വിരലുകളുടെ അഗ്രങ്ങളിൽ സമൎപ്പി ച്ചതാണോ ദേവിയുടെ നഖങ്ങൾ എന്നുൽപ്രേക്ഷ.

കെഞ്ചാതെ വഞ്ചിച്ച മഞ്ചാടിതഞ്ചായ-
മഞ്ചാതെ ഗുഞ്ജാരുചം ചാപി ബന്ധൂക-
പുഞ്ജാഭിമാനഞ്ച സഞ്ചാരവേലാസു
സഞ്ജാതസൌഭാഗ്യമഞ്ചാറു രേഖയും
തഞ്ചുന്ന തൃക്കാൽത്തലം ചാരുലാവണ്യ-
മുഞ്ഛാർജ്ജനം ചെയ്തു സഞ്ചരിച്ചന്വഹം
കഞ്ജാതജാതികൾ നെഞ്ചാകെ വേകിച്ച
പിഞ്ഛാതപത്രപ്രപഞ്ചാതിജ്ജൂഷാം
ശിഞ്ജാനമഞ്ജീരമഞ്ജുസ്വനംകൊണ്ടു
തൻചാടു താനേ തുനിഞ്ഞാലതും ന്യായം.
എന്നാകിൽ നന്നായി നിന്ദാപദം നാസ്തി
തൻനേരു ചൊന്നാലസന്ദേഹമേവന്നും

---

ഉള്ളങ്കാൽ——കെഞ്ചാതെ=ഇരക്കാതെ, ബലാൽകാരേണ എന്നർത്ഥം വഞ്ചിച്ച=തട്ടിപ്പറിച്ച്, മഞ്ചാ..................യം=മഞ്ചാടിക്കുരുവിന്റെ തുടുപ്പ്. അഞ്ചാതെ=കൂസാതെ, ഗുഞ്ജാരുചം ചാപി=ഗുഞ്ജ (കുന്നിക്കുരു) യുടെ രുക്കിനെ-കാന്തിയെ-യും, ബന്ധൂകപുഞ്ജാഭിമാനം ച=ബന്ധൂകപുഞ്ജത്തിന്റെ-ചെമ്പരത്തിപ്പൂനിരയുടെ-അഭിമാനത്തെയും (വഞ്ചിച്ച് എന്നതിനോടന്വയം), സഞ്ചാ..................സു=സഞ്ചരിക്കുന്ന സമയങ്ങളിൽ, സഞ്ജാതസൌഭാഗ്യം=സഞ്ജാതമായ-ഉണ്ടായ-സൌഭാഗ്യത്തോടുകൂടിയ, രേഖ=വര, തഞ്ചുന്ന കലരുന്ന, തൃക്കാൽത്തലം=ഉള്ളങ്കാൽ, ചാരു=മനോഹരമായ, ലാവണ്യം=അഴകിനെ, ഉഞ്ഛാ.................. രിച്ച്=പെറുക്കിയെടുത്തു സമ്പാദിച്ചുകൊണ്ടു നടന്ന് (ഉഞ്ഛം=കൊഴിഞ്ഞു വീണ ധാന്യം). അന്വഹം=ദിനംതോറും, കഞ്ജാതജാതികൾ=താമരപ്പൂജാതികൾ, നെഞ്ച്=ഹൃദയം, വേകിച്ച=വേവിച്ച്, പിഞ്ഛാ=............ജൂഷാം=പിഞ്ഛാതപത്രങ്ങളുടെ-പീലിക്കുടകളുടെ-പ്രപഞ്ചങ്ങളെ-അതിജോഷണം ചെയ്യുന്ന (അതിശയിക്കുന്ന, അതായത് അവയെക്കാളധികം അഴകുള്ള). ഇതു "കഞ്ജാതജാതികൾ" എന്നതിന്റെ വിശേഷണം. ശിഞ്ജാ ............ കൊണ്ടു=ശിഞ്ജാനമായ-കിലുങ്ങുന്ന-മഞ്ജീരത്തിന്റെ-ചിലമ്പിന്റെ-മഞ്ജു (മനോഹരം) ആയ ശബ്ദംകൊണ്ടു. തഞ്ചാടു=തന്റെ പ്രശംസ, താനേ തുനിഞ്ഞാൽ=താൻ തന്നെ ചെയ്വാൻ തുടങ്ങിയാൽ, ന്യായം=ന്യായം, എന്നാകിൽ=എന്നാൽ, നിന്ദാപദം=നിന്ദാസ്ഥാനം (നിന്ദ്യത), നാസ്തി=ഇല്ല, തൻനേരു=തന്റെ വാസ്തവം. അസന്ദേഹം=അസംശയം. മഞ്ചാ

ചൊന്നാലൊടുങ്ങാ ജഗന്നായികാരൂപ-
സൌന്ദൎയ്യസമ്പത്തനന്തമനന്തനും.

വന്നോരു യൌവനം തന്നോടനാസ്ഥയാ
സന്നാഹമീദൃശം നന്നായ്ത്തുടൎന്നാൾ
എന്നാലൊരാവതെന്തെന്നായി കൌമാര-
"മന്യാദൃശമംഗവിന്യാസമന്തികേ
അന്യായമമ്മേ! ചിരം നാമിരുന്നേട-
മിന്നേഷ വന്നാശു താരുണ്യപാഷണ്ഡ-
നൊന്നാകുലീകരിച്ചെന്നാശ്രയം പൊക്കി-
യെന്നാലടിയനെന്തന്യഗതിയെന്നു

---

ടിക്കുരു, കുന്നിക്കുരു, ചെമ്പരത്തിപ്പൂവ് ഇവയുടെ അഴകു തട്ടിപ്പറിച്ച് സൌഭാഗ്യസൂചകങ്ങളായ അഞ്ചാറു രേഖകളോടുകൂടി വൎത്തിക്കുന്ന ദേവിയുടെ കാൽത്തലം, ലാവണ്യത്തെ പെരുക്കിയെടുത്തുംകൊണ്ടു നടന്ന്, പീലിക്കുടകൾപോലെയുള്ള താമരപ്പൂക്കൾക്കെല്ലാം താപമുളവാക്കി, ചിലമ്പിന്റെ കിലുക്കംകൊണ്ടു തന്നെത്താൻ പുകഴ്ത്തുന്നുവെങ്കിൽ അതു ന്യായം തന്നെയാണ്. ആരായാലും, അവനവന്റെ യഥാൎത്ഥം പറയുന്നതിൽ ദോഷമില്ല. "ആത്മപ്രശംസാ ദോഷായ ന യഥാൎത്ഥാഭിശംസിനീ" എന്നഭിയുക്തവചനം. ചൊന്നാലൊ.................................................തനും=ജഗന്നായികയുടെ അനന്തമായ രൂപസൌന്ദൎയ്യസമ്പത്തു (രൂപലാവണ്യത്തിന്റെ സമൃദ്ധി) അനന്തൻ പറഞ്ഞാലും അവസാനിക്കയില്ല.

യൌവനം ആരംഭിച്ചുവെങ്കിലും കൌമാരചേഷ്ടയെ പാൎവ്വതി വിട്ടില്ലെന്നു പറയുന്നു. വന്നോരു......................................................ൎന്നാൾ=പിന്നെ വന്നുകൂടിയ യൌവനം തന്നോട് അനാദരത്തോടുകൂടി ഇപ്രകാരമുള്ള സന്നാഹം (തിരക്കു, മത്സരം) തുടങ്ങിയപ്പോൾ. എന്നാ........ മാരം=കൌമാരം, ഇനി എന്നാൽ ആവതു-ചെയ്യാൻ കഴിയുന്നതു്-എന്തു് എന്നു വിചാരിക്കയായി. എന്നിട്ടു ദേവിയോടു് ആവലാതി പറയുന്നു — അന്യാദൃശം=അന്യപ്രകാരത്തിലുള്ള, അംഗവിന്യാസം-അംഗങ്ങളുടെ വിന്യാസം-വെപ്പ്, എന്തിതു്=എന്താണിതു്, അന്യായമമ്മേ=അമ്മേ! ഇതെന്ത്യായമാണ്. ചിരം.......ടം=ഞാൻ വളരെക്കാലം ഇരുന്ന സ്ഥലം. ഇന്നേഷ.......ഷണ്ഡൻ=ഇന്ന് ഈ താരുണ്യപാഷണ്ഡൻ (നീചനായ യൌവനം) വന്നു വേഗത്തിൽ, ആകുലീകരിച്ചു=, ഇളക്കിമറിച്ച്, എന്നാശ്രയം=

നന്നായയരുൾചെയ്യിലിന്നേ വിടകൊൾവ-
നെന്താവതിഞ്ഞാനധന്യാഗ്രണീ" രെന്ന
സന്താപഭാഷിതം കുന്തായിതം ചെവി-
ക്കന്നേരമാകർണ്യ ഖിന്നാപി പാർവ്വതീ
"വന്നവനിന്നിവനനുഗ്രഹം ചെയ്യതു
നിന്നോടല്ലെന്നോടത്രേ നിനയ്ക്കും വിധൌ
നിന്നെ ഞാനെന്നുമേ നിർണ്ണയം കൈവിടാ
ഖിന്നതയെന്തെടോ! ഹന്ത തേ ബന്ധ" മെ-
ന്നന്തരംഗം തണുപ്പിച്ചു സാന്ത്വാമൃതൈ-
സ്സന്തതമന്തികേ വച്ചഭിഷിഞ്ചതീ
ജാതു നോ മുഞ്ചതീ പോതഭാവം ച തം
ജാതഗംഭീരതാ താതസംഭാവിതാ
പ്രീതസദ്ബന്ധുതാ സ്ഫീതനാനാവ്രതാ
മാധുരീപൂരിതാ മാതൃഭിർല്ലാളിതാ

---

എന്റെ വാസസ്ഥാനം, പോക്കിയെന്നാൽ=കളഞ്ഞുവെങ്കിൽ, അന്യഗതി=മററാശ്രയം, ഇന്നേ=ഇന്നുതന്നെ, എന്താവതിഞ്ഞാനധന്യാഗ്രണീഃ=അധന്യാഗ്രണി (ഭാഗ്യഹീനരിൽ മുമ്പൻ) ആയ ഞാൻ എന്തു ചെയ്യാം. ഇത്രത്തോളം കൌമാരവചനം. സന്താപഭാഷിതം=സങ്കടവചനം, കുന്തായിതം ചെവിക്ക=ചെവിക്ക കുന്തംപോലെയായ (ഭാഷിതവിശേഷണം), ആകർണ്യ=കേട്ടിട്ട്, ഖിന്നാപി=ഖേദിച്ചവളെങ്കിലും, പാർവ്വതീ=ദേവി, "വന്നവൻ" എന്നു മുതൽ കൌമാരത്തോടുള്ള പാർവ്വതീവചനം. നിനയ്ക്കും വിധൌ=വിചാരിക്കുമ്പോൾ, നിർണ്ണയം=നിശ്ചയം, കൈവിടാ=വെടിയുകയില്ല, ഖിന്നതയ്ക്കു=ഖേദത്തിന്, ഹന്ത=കഷ്ടം, തേ=നിനക്ക്, ബന്ധം=കാരണം, "ഹന്ത തേ ബന്ധം" എന്നുവരെ ദേവീവചനം. എന്നന്ത ....... .. മൃതൈഃ=എന്നിങ്ങനെ സാന്ത്വങ്ങൾ (ആശ്വാസവചനങ്ങൾ) ആകുന്ന അമൃതങ്ങൾകൊണ്ട് അന്തരംഗം-ഹൃദയം-തണുപ്പിച്ച്, സന്തത............ ഞ്ചതീ=എല്ലായ്പ്പോഴും അന്തികത്തിൽ (സമീപത്തിൽ) വെച്ച് അഭിഷേചിക്കുന്നവളായി, ജാതു.........ചതം=ആ പോതഭാവത്തെ (ബാല്യത്തെ) ഒരിക്കലും മോചിക്കാത്തവളായി, ജാതഗംഭീരതാ=ഉണ്ടായ ഗാംഭീര്യത്തോടുകൂടിയവളായി, താതസംഭാവിതാ=താതനാൽ സമ്മാനിക്കപ്പെട്ടവളായി, പ്രീതസദ്ബന്ധുതാ = പ്രീതയായ നല്ല ബന്ധുത

ആപ്തസഖീയുതാ ദീപ്തകാന്ത്യാവൃതാ
മൂർത്തിത്രയേശ്വരവാർത്താസകൗതുകാ
നിത്യം പിതുസ്സഭായാം ചെന്നിരുന്നുകൊ-
ണ്ടത്യന്തരമ്യം മുനിവരഭാഷിതം
തത്തൽക്കഥാന്തരേ ശങ്കരമാഹാത്മ്യ-
മത്തൽക്കൊരൗഷധം കേൾക്കും കുതൂഹലാൽ.

---

(ബന്ധുസമൂഹം) യോടു കൂടിയവളായി, സ്ഫീതനാനാവ്രതാ = സ്ഫീതങ്ങളാം (വർദ്ധിച്ചവ) ആയ പല വ്രതങ്ങളോടുകൂടിയവളായി, മാധുരീപൂരിതാ = മാധുര്യം നിറഞ്ഞവളായി, മാതൃഭിഃ ലാളിതാ = അമ്മമാരാൽ ലാളിക്കപ്പെട്ടവളായി, ആപ്തസഖീയുതാ = ആപ്തമാർ - വിശ്വസ്തമാർ - ആയ സഖിമാരോടുകൂടിയവളായി, ദീപ്തകാന്ത്യാവൃതാ = ദീപ്തയായ കാന്തിയാൽ ചുററപ്പെട്ടവളായി, മൂർത്തി.... ............... തുകാ = മൂർത്തിത്രയത്തിൽവെച്ച് ഈശ്വരനായവൻെറ അതായതു ശിവൻെറ വാർത്ത (കഥ) കളിൽ കൗതുകത്തോടുകൂടിയവളായിട്ട്, നിത്യം = പതിവായി, പിതുഃ സഭായാം = അച്ഛൻെറ ആസ്ഥാനസഭയിൽ, അത്യന്തരമ്യം = ഏററവും മനോഹരമായ, മുനിവരഭാഷിതം = മുനിവരന്മാരാൽ പറയപ്പെട്ട, തത്തൽകഥാന്തരേ = അതാതു കഥകളുടെ മദ്ധ്യത്തിൽ, ശങ്കരമാഹാത്മ്യം = ശിവൻെറ മാഹാത്മ്യത്തെ, അത്തൽക്കൊരൗഷധം = അത്തൽക്ക-ദുഃഖത്തിന്ന്-ഒററ മരുന്നായ (മാഹാത്മ്യവിശേഷണം). കേൾക്കും = കേൾക്കുക പതിവാണ് എന്നു ശീലഭാവി. കുതൂഹലാൽ = കൗതുകത്താൽ. പിന്നീടു വന്ന യൌവനം ബാല്യത്തെ വകവെക്കാതെ ദേഹത്തിൽ ആധിപത്യം നടത്തുവാൻ തുടങ്ങിയെങ്കിലും ശ്രീപാർവ്വതി ബാല്യസ്വഭാവം കൈവിടാതെയും എന്നാൽ ഗാംഭീര്യം കലൎന്നും, പിതാവിൻെറ സമ്മാനത്തിനും ബന്ധുജനങ്ങളുടെ പ്രീതിക്കും പാത്രമായി, പല വ്രതങ്ങളുമനുഷ്ഠിക്കുകയും, മാധുര്യം നിറഞ്ഞ് മാതൃലാളനമേററു സഖികളോടുകൂടി ശിവകഥകളിൽ കുതുകിനിയായിട്ടു, ദിനംതോറും പിതാവിൻെറ സഭയിൽ ചെന്നിരുന്ന് മഹൎഷിമാർ നാനാകഥകൾക്കിടയിൽ പറയുന്നതും മനോഹരവും താപശമനൌഷധവുമായ ശിവമാഹാത്മ്യത്തെ ശ്രവിക്കുകയും പതിവായിരുന്നു. യൌവനം തികഞ്ഞു തുടങ്ങിയിട്ടും ബാല്യസ്വഭാവം പോയില്ല എന്നതിനെ, യൌവനത്തിൻെറ ആക്രമണത്തെക്കുറിച്ചു ബാല്യം സങ്കടമറിയിച്ചതു കേട്ടു കനിവു തോന്നി ദേവി ബാല്യത്തെ സ്വീകരിച്ചു ലാളിച്ചുവോ എന്നു തോന്നുമെന്നുൽപ്രേക്ഷിച്ചിരിക്കുന്നു. വാചകപദമില്ലായ്കയാൽ ഉൽപ്രേക്ഷ ഗമ്യ.

നിത്യം മുനികൾ പലരും വരും തത്ര;
ഭക്ത്യാ ഗിരിവരൻ മാനിച്ചിരുത്തിയാൽ
ഹൃദ്യം ത്രിഭുവനവൃത്താന്തമോരോന്നു
സത്യമായ്ച്ചൊല്ലും സഭയിലിരുന്നവർ.
വിദ്യാപ്രസംഗങ്ങൾ മർത്ത്യാദിചേഷ്ടിത-
മത്യത്ഭുതേശതപസ്യാവിധിക്രമം
ഇത്യാദികൾ ബഹുവിസ്തരസംക്ഷേപ-
യുക്തിയുക്തങ്ങൾ നിമിത്തഭേദങ്ങളും;
നിത്യേശ്വരിക്കു കേൾക്കയിൽ കൌതുക-
മത്യന്തമുണ്ടായി ചിത്തേ നിരന്തരം.
കൌതുകം ഭക്തിയായ് ഭക്തിയും സക്തിയായ്;
ചേതോമഹാസക്തി തത്ത്വവിജ്ഞാനമായ്;

---

ശിവമാഹാത്മ്യശ്രവണംനിമിത്തം പാർവ്വതിക്കു ശിവങ്കൽ അനുരാഗമുണ്ടായതായിപ്പറയുന്നു. നിത്യം....... ... ....... ......തത്ര= അവിടെ പതിവായി പല മഹർഷിമാർ വരും. ഭക്ത്യാ.... ....... ... ത്തിയാൽ= അവരെ ഹിമവാൻ ഭക്തിയോടുകൂടി ബഹുമാനിച്ചിരുത്തിയാൽ, ഹൃദ്യം .. .... ........രോന്നു=ഹൃദ്യമായ ത്രൈലോക്യത്തിലെ ഓരോ വർത്തമാനം, സത്യ.... ... ........നവർ=അവർ സഭയിലിരുന്നു സത്യമായിപ്പറയും. എന്തെല്ലാമാണു പറയുക എന്നു വിവരിക്കുന്നു—വിദ്യാപ്രസംഗങ്ങൾ=വിദ്യകളെക്കുറിച്ചുള്ള പ്രസംഗങ്ങൾ, മർത്ത്യാദിചേഷ്ടിതം=മർത്ത്യന്മാർ മുതലായവരുടെ പ്രവൃത്തി, അത്യ.... ....... ...ക്രമം=അത്യത്ഭുതമായ ഈശന്റെ-ശിവന്റെ-തപസ്യാവിധിയുടെ (തപോനുഷ്ഠാനത്തിന്റെ) ക്രമം, ഇത്യാദികൾ=എന്നു തുടങ്ങിയവ, ബഹു.... ........ക്തങ്ങൾ=വളരെ വിസ്തരത്തോടും സംക്ഷേപത്തോടും യുക്തികളോടും കൂടിയവ, നിമിത്തഭേദങ്ങൾ=നാനാനിമിത്തങ്ങൾ (ശുഭാശുഭശകുനങ്ങൾ). ഇവയെല്ലാം "സത്യമായ്ച്ചൊല്ലും" എന്നതിനോടന്വയിക്കണം. നിത്യേശ്വരിക്കു=നിത്യമാർ എന്ന പതിനാറു പരിവാരദേവതമാരുടെ ഈശ്വരിയായ ദേവിക്ക്. കേൾക്കയിൽ=കേൾക്കുന്നതിൽ, കൌതുകം=കുതൂഹലം, ചിത്തേ= മനസ്സിൽ, നിരന്തരം=ഇടവിടാതെ. ഹിമവാന്റെ സഭയിൽ പല മഹർഷിമാർ വരും. അവർ വിദ്യാപ്രസംഗാദികളെ പറകയും ചെയ്യും. അതു കേൾക്കുന്നതിൽ ദേവിക്കു വളരെ കൌതുകമുണ്ടായി. കൌതുകം ഭക്തിയായ്=ആ കൌതുകം ഭക്തിയായി മാറി, ഭക്തി ... ... ....യ്=ഭക്തി ആസക്തിയായി ത്തീർന്നു, ചേതോ ... ... ....നമായ്=മനസ്സിന്റെ വലിയ ആസക്തി തത്ത്വവി

തത്വബോധം ഹൃദി പ്രത്യഭിജ്ഞാനമായ്;
പ്രത്യഭിജ്ഞാ ചിരം മൃത്യുഞ്ജയൈക്യമായ്;
ചിത്തേ ശിവൈക്യം സമാധിയായ് ദേവിക്കു;
മദ്ധ്യേ കഥാവസാനം വിരഹാർത്തിയായ്
വാസം വിവിക്തേ ശിവദ്ധ്യാനശീലനം
ചേതനാവേദനാനോദനേ സാധനം.

ഏവം ചിലദിനം ചെന്നനാളേകദാ
വൈപഞ്ചികൻ മുനി ധീരൻ ചിരന്തനൻ
ചീരം ജടാഭാരമാരഞ്ജിതം വഹൻ
വൈരിഞ്ചി നാരദൻ വന്നാനൊരുദിനം.

---

ജ്ഞാനം—പരമാത്മബോധം—ആയിച്ചമഞ്ഞു. തത്വ.........ജ്ഞാനം=ഹൃദയത്തിലെ തത്വബോധം പ്രത്യഭിജ്ഞാനം—വിവേകം—ആയിപ്പരിണമിച്ചു, ആ പ്രത്യ..............മായ്=ആ പ്രത്യഭിജ്ഞാനം കുറേക്കാലംകൊണ്ടു ശിവനും താനും ഒന്നാണെന്ന ഭാവന (മൃത്യുഞ്ജയൈക്യം) യായി. ചിത്തേ.............വിക്കു=മനസ്സിൽ ശിവനോടുള്ള ഐക്യം സമാധിയായി, മദ്ധ്യേ കഥാ..........യായ്=മദ്ധ്യത്തിൽ കഥ അവസാനിക്കുന്നതു (കഥാവസാനം) വിരഹദുഃഖവുമായി. വാസം=പാർപ്പ്, വിവിക്തേ=വിജനത്തിൽ, ശിവദ്ധ്യാനശീലനം==ശിവദ്ധ്യാനത്തിൻെറ പരിശീലനം, ചേതനാ..........ദനേ=ചേതനയിൽ (മനസ്സിൽ) ഉള്ള വേദനയുടെ നോദനത്തിൽ (നിവാരണത്തിൽ), സാധനം=ഉപായം. ശിവമാഹാത്മ്യം കേൾക്കുന്നതിലുള്ള കൌതുകം ഭക്തിയായും, ഭക്തി സക്തിയായും, സക്തി തത്വബോധമായും, തത്വബോധം വിവേകമായും, വിവേകം ശിവനോടുള്ള ഐക്യഭാവനയായും, അതു സമാധിയായും പരിണമിച്ചു. മദ്ധ്യത്തിൽവെച്ചു കഥ അവസാനിക്കുമ്പോൾ ശിവനുമായി വിരഹം വന്നതുപോലെ തോന്നി. ആ വിരഹദുഃഖം പോക്കുന്നതിനു വിജനത്തിലിരുന്നു ശിവനെ ധ്യാനിക്കുക മാത്രമേ ഉപായമുണ്ടായുള്ളു. ഇവിടെ ഭക്തിയേയും പ്രേമത്തേയും തുല്യനിലയിൽ വർണ്ണിച്ചിരിക്കുന്നതായിക്കാണം.

ഹിമവൽപുരത്തിൽ നാരദമുനി എഴുന്നള്ളുന്നു. ഏകദാ=ഒരിക്കൽ, വൈപഞ്ചികൻ=വീണവായനക്കാരൻ, മുനി=മഹർഷി, ധീരൻ==സ്ഥിരചിത്തൻ, ചിരന്തനൻ=പുരാതനൻ, ചീരം.........വഹൻ=ആരഞ്ജിതമായ—കാവിനിറം പിടിപ്പിച്ച—ചീരം—മരവുരി—ജടാഭാരം—ജടക്കെട്ട്—ഇവയെ വഹിക്കുന്നവൻ, വൈരിഞ്ചി=വിരിഞ്ചൻെറ—ബ്രഹ്മാവിൻെറ—പുത്രൻ. അങ്ങനെ കുറേ നാൾ കഴിഞ്ഞപ്പോൾ ഒരു ദിവസം നാരദമഹർഷി അവിടെ എഴുന്നള്ളി.

ചെന്നാങ്ങെതിരേററു സൽകരിച്ചു ഗിരി-
മന്നൻ പ്രസന്നനായിരുന്നു തത്സന്നിധൌ.
"നന്നിവിടേയ്ക്കെഴുന്നള്ളിയവാറിന്നു
ധന്യനായേൻ ഞാനതിനില്ല സംശയം.
ആത്മവൃത്താന്തം മനസ്സറിയുംപോലെ
യുഷ്മാകമൈശ്വരം തത്ത്വം ഹൃദിസ്ഥമാം,
ബാഹ്യേന്ദ്രിയങ്ങൾപോലേ വയം ത്വാദൃശാം
സാഹ്യമുണ്ടെങ്കിൽ സ്വകർമ്മമനുഷ്ഠിപ്പൂ.
ഉണ്ടൊരാതങ്കമെന്നുള്ളിലിക്കാലത്തു
കണ്ടുണർത്തിപ്പാൻ കൊതിച്ചിരിക്കുന്നു ഞാൻ.

---

ഹിമവാൻ മഹർഷിയെ സൽകരിച്ചു, തന്റെ മകൾക്കു് ആരാണു ഭർത്താവാവുക എന്നു ചോദിക്കുന്നു. ഗിരിമന്നൻ=പർവ്വതരാജൻ, പ്രസന്നൻ=പ്രസാദിച്ചവൻ, തത്സന്നിധൌ=അദ്ദേഹത്തിന്റെ സന്നിധിയിൽ. ഹിമവാൻ നാരദനെ എതിരേററു സൽക്കരിച്ചിരുത്തി പ്രസന്നനായിട്ടു തത്സമീപത്തിങ്കൽ ഇരുന്നു. എന്നിട്ടു പറയുന്നു—നന്നി............ വാറ്=ഇങ്ങോട്ടു വന്നതു നന്നായി (സ്വാഗതം). ധന്യ.......ഞാൻ=ഞാൻ ഭാഗ്യവാനായി, കൃതാർത്ഥനായി. ആത്മവൃത്താന്തം=ആത്മാവിന്റെ വർത്തമാനം, യുഷ്മാകം=നിങ്ങൾക്കു്. ഐശ്വരം തത്ത്വം=ഈശ്വരനെസ്സംബന്ധിച്ച പരമാർത്ഥം, ഹൃദിസ്ഥമാം=ഹൃദയത്തിലിരിക്കുന്നതാണ്. അന്തരാത്മാവിന്റെ വൃത്താന്തത്തെ മനസ്സു് എങ്ങനെ അറിയുമോ അങ്ങനെ ഈശ്വരതത്ത്വത്തെ നിങ്ങൾ (മഹർഷിമാർ) അറിയുന്നുണ്ടു്. നിങ്ങൾ മനസ്സിനെപ്പോലേയാണ് എന്നു സാരം. ബാഹ്യേന്ദ്രിയങ്ങൾ=ബാഹ്യങ്ങളായ ഇന്ദ്രിയങ്ങൾ. ചക്ഷുസ്സ്, ശ്രോത്രം, ഘ്രാണം, ത്വക്ക്, രസനം എന്ന ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്ന കർമ്മേന്ദ്രിയങ്ങൾ അഞ്ചും ബാഹ്യേന്ദ്രിയങ്ങളാകുന്നു. വയം=ഞങ്ങൾ, ത്വാദൃശാം=അങ്ങയെപ്പോലെയുള്ളവരുടെ, സാഹ്യം=സാഹായ്യം, സ്വകർമ്മം=സ്വപ്രവൃത്തി, അനുഷ്ഠിപ്പൂ=ചെയ്യുന്നു. ഞങ്ങൾ ബാഹ്യേന്ദ്രിയങ്ങളെപ്പോലെയാണ്. മനസ്സിന്റെസാഹായ്യം കൂടാതെ സ്വയം പ്രവർത്തിപ്പാൻ ഇന്ദ്രിയങ്ങൾക്കു ശക്തിയില്ലല്ലോ. അതുപോലെ ഞങ്ങൾക്കും ഭവാദൃശന്മാരുടെ സാഹായ്യമുണ്ടെങ്കിലേ സ്വകർമ്മം ചെയ്വാൻ കഴിവുള്ളൂ. അലങ്കാരം ഉപമ. ഉണ്ടൊ.............കുന്നു ഞാൻ= എന്റെ ഉള്ളിൽ ഒരു ആതങ്കം (ശങ്ക, ദുഃഖം) ഉണ്ടു്; അതു അങ്ങയെക്കണ്ടു് അ

പണ്ടുമിന്നും മേലുമെന്നൊരുകാലമേ
ഖണ്ഡിപ്പരെങ്ങൾ ഭവാനതിനൊന്നുമേ.
പുത്രീ മമാധുനാ പൂൎണ്ണതാരുണ്യയാ,-
യിത്രിലോകത്തിങ്കലാൎക്കു നല്കാവു താം?
ദൈവഗതിയോൎത്തു യാതൊന്നുമേവനും
ചെയ്വതുചിതമാം; നോ ചേദനുചിതം.
ഏവനെൻ ജാമാതൃഭാവേ വിധിയെന്നു
ദേവമുനേ! പാൎക്ക യാവന്മതിബലം.
ഇന്നേ കളയണമെന്നുള്ളിൽ നിന്നു നീ
കന്യാപിതാവിന്നു വന്നീടുമാധികൾ."
കുന്നിൻമൊഴി കേട്ടിരുന്നോരു നാരദൻ
മന്ദം കപണന്തീം മഹതിയാം വീണയേ

---

റിയിക്കണമെന്നു വിചാരിച്ചിരിക്കയാണു്. പണ്ടു ......... ......മെന്നു്=പണ്ടു് (ഭൂതം) ഇന്നു (വൎത്തമാനം) മേൽ (ഭാവി) എന്നിങ്ങനെ. ഒരു കാലമേ=ഒരു കാലംതന്നെ, ഖണ്ഡിപ്പരെങ്ങൾ=ഞങ്ങൾ ഖണ്ഡിക്കുന്നു. ഭവാനതിനൊന്നുമേ=അങ്ങേക്കു അതിനൊന്നുമാത്രമേ ഉള്ളു; അങ്ങേക്കു കാലഭേദമില്ല. ഞങ്ങൾ കാലത്തെ ഭൂതം, വൎത്തമാനം, ഭാവി എന്നു തിരിക്കുന്നു. അങ്ങേക്കു ഏതുകാലവും ഒരുപോലെയാണു്. ഞങ്ങൾക്കു വൎത്തമാനകാലത്തെപ്പററി മാത്രമേ അറിവുള്ളു. അങ്ങു ത്രികാലജ്ഞനാണു് എന്നു സാരം. പുത്രീ......... ണ്യയായ്=എന്റെ പുത്രി യൌവനം തികഞ്ഞവളായി, ഇത്രി.................. വു താം=ഈ മൂന്നു ലോകത്തിൽ ആൎക്കു് അവളെ കൊടുക്കാം? ദൈവ ...............തമാം=ആർ എന്തു ചെയ്യുന്നതും ദൈവഗതി വിചാരിച്ചിട്ടാകുന്നതാണുചിതം. നോചേൽ=അല്ലെങ്കിൽ, അനുചിതം=ഉചിതമല്ല, ഏവ........ .......യെന്നു=എന്റെ ജാമാതൃഭാവത്തിൽ (മകളുടെ ഭൎത്തൃത്വത്തിൽ) ആൎക്കാണു ദൈവവിധി എന്നു്. ദേവമുനേ=ഹേ ദേവൎഷേ! യാവന്മതിബലം=ബുദ്ധിബലമുള്ളതു; ബുദ്ധിക്കെത്താവുന്നിടത്തോളം. ഇന്നേ ............. ... ... .... ധികൾ=ഇന്നുതന്നെ അങ്ങു് എന്റെ ഉള്ളിൽനിന്നു കന്യാപിതാവിന്നു വരുന്ന ആധികൾ (മനോവ്യഥകൾ) കളയണം.

**നാരദൻ ഹിമവാനോടു പറയുന്നു.** കുന്നിൻമൊഴി=ഹിമവാന്റെ വാക്കു്, മന്ദം കപണന്തീം=പതുക്കെ കപണിക്കുന്ന (ശബ്ദിക്കുന്ന). മഹ

തന്നങ്കദേശേ വിലങ്ങത്തിൽ വച്ചുകൊ-
ണ്ടൊന്നങ്ങു നോക്കി നിന്നോരെയെല്ലാരെയും,
തന്നന്തികേ വന്നിരുന്ന ഗിരീന്ദ്രന്റെ
സന്നിധൌ ചെന്നോരു കന്യാമണിയെയും
ശോഭാവിനീതിസമ്മേളപുണ്യാം ചിരാ-
ദാപാദചൂഡമാലോകയന്നാനതാം,
ഉൾക്കാമ്പിലാക്കിയതത്ക്കാൽ "മഹേശ്വരി!
ദുർഗ്ഗേ! ശിവേ! പാഹി"യെന്നുള്ളിലോർത്തുടൻ
"എൻപോററി ശംഭോ! മഹാദേവ! പാഹീ"തി
സംഭാവ്യ സാനുമാനോടു ചൊല്ലീടിനാൻ.
"കീർത്തിയുമാനന്ദപൂർത്തിയും വർദ്ധിക്ക
ഗോത്രഗോത്രോത്തംസ! ശാസ്ത്രതത്വജ്ഞ! തേ

---

തിയാം വീണയെ—നാരദന്റെ വീണയ്ക്കു മഹതി എന്നു പേർ. തന്നങ്കദേശേ=തന്റെ മടിയിൽ. ഒന്ന.........രെയും=അവിടെ നിന്നിരുന്നവരെയെല്ലാം ഒന്നു നോക്കീട്ട്. തന്നന്തികേ=തന്റെ അടുക്കൽ, ഗിരീന്ദ്രന്റെ=പർവ്വതരാജന്റെ, സന്നിധൌ=സമീപത്ത്, കന്യാമണിയെ=കന്യാരത്നത്തെ. ശോഭാ.........പുണ്യാം=ശോഭ (രൂപഭംഗി) വിനീതി (വിനയം) ഇവയുടെ സമ്മേളം (മേളനം) കൊണ്ടു പുണ്യയായ. ചിരാൽ=വളരെ നേരം, ആപാദചൂഡം=അടി മുതൽ മുടിയോളം, ആലോകയൻ=നോക്കുന്നവനായിട്ട്, ആനതാം=നമസ്കരിച്ചവളായ. ഉൾക്കാ.........ക്കാൽ=കന്യകയുടെ കാൽ മനസ്സിൽ വിചാരിച്ച്. മഹേ.........ലോർത്ത്=ഹേ മഹേശ്വരി! ഹേ ദുർഗ്ഗേ! ഹേ ശിവേ! രക്ഷിക്കണെ എന്നു മനസ്സിൽ വിചാരിച്ച്. എൻപോ.........സംഭാവ്യ=എന്റെ പോററീ! ശംഭോ! മഹാദേവാ! രക്ഷിക്കേണമെ എന്നു സംബോധനം ചെയ്തിട്ടു (വിചാരിച്ച്). സാനുമാനോടു=ഹിമവാനോടു്. ഹിമവാന്റെ വാക്കു കേട്ടു നാരദൻ പളുക്കെയുള്ളിക്കുന്ന വീണയെ മടിയിൽ വിലങ്ങത്തിൽ വെച്ച്, സഭാവാസികളെ ആകപ്പാടെ ഒന്നു നോക്കി, തത്സമയം പിതൃസവിധമണഞ്ഞു തന്നെ വണങ്ങിയവളും സൌന്ദര്യവും വിനയവും തിണഞ്ഞിയവളുമായ പാർവ്വതിയെ വളരെ നേരം അടിമുതൽ മുടിയോളം നോക്കി, ആ ദേവിയുടെ പാദം മനസ്സിൽ ധ്യാനിച്ച്, ദേവിയോടും ശിവനോടും തന്നെ രക്ഷിക്കേണമെന്നു മനസ്സാൽ പ്രാർത്ഥിച്ച് ഇങ്ങനെ പറഞ്ഞു.

നാരദവചനം—ശിവൻ പാർവ്വതിയുടെ ഭർത്താവാകുമെന്ന്.

കീർത്തി=യശസ്സ്, ആനന്ദപൂർത്തി=സന്തോഷത്തികവ്, വർദ്ധിക്ക=പെരുകട്ടേ

ആർത്തസ്വരം നിനക്കോർത്താലസംഗതം
ചീർത്തൊരു പുണ്യവാനിത്രിലോക്യാം ഭവാൻ.
കാർത്തസ്വരാദി നിൻ കാൽത്താർ പണിയുമേ
വാർത്താസു നിൻഗുണം വാഴ്ത്തുമേ സജ്ജനം;
പേർത്തു നീ ചോദിച്ചതോർത്തറിഞ്ഞിതു ഞാൻ;
ധൂർത്തല്ല കേൾ; പരമാർത്ഥം മയോച്യതേ.
മൂർത്തികൾ മൂവർക്കുമാർത്തി പോക്കീടുവാൻ
മൂർത്തിതാനെട്ടെടുത്താർത്താളും പ്രത്യക്ഷം
ആത്തലീലാവിനോദാർത്ഥമിപ്പാർത്തലം
തീർത്തു കാത്തുള്ളിലേ ചേർത്തുകൊള്ളുന്നവൻ,
സാത്വികമൂർത്തി കപർദ്ദി മൃത്യുഞ്ജയൻ
നേർത്ത രാത്രീശനെ മൂർദ്ധ്നി കോർത്തവൻ,

---

ഗോത്ര...ഗോത്രോത്തംസ=ഗോത്രങ്ങ (പർവ്വതങ്ങൾ)ളുടെ ഗോത്ര (വംശം) ത്തിന്ന് ഉത്തംസം (ശിരോലങ്കാരം) ആയവനേ! ശാസ്ത്രതത്വജ്ഞ=ശാസ്ത്രങ്ങളുടെ തത്വത്തെ അറിയുന്നവനേ! തേ=നിനക്ക്. ആർത്ത ... ... ...ഗതം=ആലോചിച്ചു നോക്കിയാൽ നിനക്ക് ആർത്തസ്വരം (ദീനസ്വരം) അസംഗതം (ചേരാത്തത്) ആണ്. ചീർത്താ ...............ഭവാൻ=അങ്ങുന്ന് ഈ ത്രിലോകിയിൽ (മൂന്നു ലോകങ്ങളിൽ) വെച്ചു വലിയ പുണ്യവാനാണ്. കാർത്തസ്വ ..........യുമേ=കാർത്തസ്വരം-സ്വർണ്ണം-മുതലായതു നിന്റെ അടി വണങ്ങും; സ്വർണ്ണാദികൾ നിനക്കു സ്വാധീനമാണെന്നർത്ഥം. വാർത്താസു=കഥകളിൽ. നിൻ ഗുണം ......... ജ്ജനം=സജ്ജനം നിന്റെ ഗുണത്തെ പുകഴ്ത്തും. പേർത്തു ......... ഞാൻ=നീ വീണ്ടും ചോദിച്ച കാര്യം ഞാൻ ആലോചിച്ചറിഞ്ഞു. ധൂർത്തല്ല=പൊളിയല്ല, പരമാർത്ഥം=സത്യം, മയാ ഉച്യതേ=എന്നാൽ പറയപ്പെടുന്നു. മൂർത്തികൾ ... ......ടുവാൻ=ത്രിമൂർത്തികൾ (ബ്രഹ്മവിഷ്ണുരുദ്രന്മാർ)ക്കുള്ള അഴൽ തീർക്കുവാൻ. മൂർത്തി .........ത്യക്ഷം=താൻ പ്രത്യക്ഷമായ എട്ടു മൂർത്തികളെ ധരിച്ച്. ആത്ത .........ദാർത്ഥം=ആത്തമായ-സ്വീകരിക്കപ്പെട്ട-ലീലാവിനോദത്തിനുവേണ്ടി. പാർത്തലം=ഭൂതലം. തീർത്തു .........ന്നവൻ=സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നവൻ. ത്രിമൂർത്തികളിൽ ബ്രഹ്മാവ് സൃഷ്ടിക്കയും വിഷ്ണു രക്ഷിക്കയും രുദ്രൻ സംഹരിക്കയും ചെയ്യുന്നു. ഇങ്ങനെ അവർക്കുള്ള ബുദ്ധിമുട്ടു തീർക്കുവാൻ ശിവൻ താൻ തന്നെ പഞ്ചഭൂതാദികളായ എട്ടു മൂർത്തികൾ അവലംബിച്ച് മൂന്നു പേരുടെയും കൃത്യങ്ങൾ ചെയ്യുന്നു. ജീവികൾ പഞ്ചഭൂതങ്ങളെക്കൊണ്ടാണുണ്ടാകുന്നത്; അവയെക്കൊണ്ടാണ് ജീവിക്കുന്നത്; അവയിൽത്തന്നെയാണ് ലയിക്കുന്നതും—സാത്വിക

ആർത്തവബാണനെ നൽതിരുക്കണ്ണുകൊ-
ണ്ടാർത്തി വളർത്തവൻ; ഭേത്താ ദുരാത്മനാം;
ദീപ്തതേജോമൃതം വാർത്ത കടാക്ഷവാ-
നാർത്തപരായണനാത്താഹിഭൂഷണൻ;
വീർത്തൊരു പാഴ്വിഷമാർത്തു കുടിച്ചവൻ
കൈത്താരിലൊന്നിൽ മൃഗത്തെധരിച്ചവൻ;
വസ്ത്രാദികൂടാതെ നൃത്തം നടിച്ചവൻ;
മൂർത്ത മഴുകൊണ്ടും കൂർത്ത ശൂലംകൊണ്ടും
പാർത്തലേ ദുഷ്ടരാം ദൈത്യരോടാർത്തണ-
ഞ്ഞാത്തരോഷം ചേർത്തു കാർത്താന്തമന്തികം
സ്വാരാജ്യം നിലിമ്പർക്കരുളുന്ന തമ്പുരാൻ;
കൃത്യാന്തരേ ഹസ്തികൃത്തിയുടുത്തവൻ;
വൃത്രാന്തകാദികൾക്കാർത്തൽ കെടുത്തവൻ;

---

മൂർത്തി=സത്വഗുണപ്രധാനമായ മൂർത്തിയോടുകൂടിയവൻ. കപർദ്ദി=ജടക്കെട്ടുള്ളവൻ (ശിവൻെറ ജടക്കെട്ടിന് കപർദ്ദമെന്നു പേർ), മൃത്യുഞ്ജയൻ=മൃത്യുവിനെജ്ജയിച്ചവൻ. നേർത്ത....ധോർത്തവൻ=നേർത്ത-മെലിഞ്ഞ-രാത്രീശനെ-ചന്ദ്രനെ-മൂർദ്ധാവിൽ ധരിച്ചവൻ. ആർത്ത......പ്പവൻ=ആർത്തവം-പുഷ്പം-ബാണമായവനെ (കാമനെ) തൃക്കണ്ണുകൊണ്ടു ദുഃഖമേററിയവൻ, കാമനെ തൃക്കണ്ണിൽ ദഹിപ്പിച്ചവൻ. ഭേത്താ ദുരാത്മനാം=ദുരാത്മാക്കളുടെ (ദുഷ്ടന്മാരുടെ) ഭേത്താവ് (ഭേദകൻ). ദീപ്ത......ക്ഷവാൻ=ദീപ്തമായ തേജസ്സാകുന്ന അമൃതം വാർത്ത (പൊഴിച്ച) കടാക്ഷമുള്ളവൻ. ആർത്തപരായണൻ=ആർത്തന്മാർക്കു പരായണം (പരമഗതി) ആയവൻ. ആത്താഹിഭൂഷണൻ=ആത്തമായ-സ്വീകരിക്കപ്പെട്ട-അഹി-സർപ്പം-ആകുന്ന ഭൂഷണത്തോടുകൂടിയവൻ. വീർത്തൊരു=വർദ്ധിച്ച, പാഴ്വിഷം=ഘോരവിഷം, ആർത്ത=അഹങ്കരിച്ചുകൊണ്ട്. കൈത്താ.........ച്ചവൻ=ഒരു കയ്യിൽ മൃഗത്തെ (മാനിനെ) ധരിച്ചവൻ. വസ്ത്രാ.......ച്ചവൻ=വസ്ത്രം മുതലായതില്ലാതെ (നഗ്നനായിട്ടു) നൃത്തമാടിയവൻ. മൂർത്ത=മൂർച്ചയുള്ള, പാർത്തലേ=ലോകത്തിൽ, ദൈത്യരോട്=അസുരരോട്, ആത്തരോഷം (ക്രി വി)=സ്വീകരിക്കപ്പെട്ട രോഷത്തോടെ. ചേർത്തു.........കം=കാർത്താന്തം (കൃതാന്തന്റേത്) ആയ അന്തികത്തിലണച്ച്. സ്വാരാജ്യം.............മ്പുരാൻ=നിലിമ്പർ (ദേവകൾ)ക്കു സ്വർഗ്ഗം നൽകുന്ന ദേവൻ. കൃത്യാന്തരേ=കൃത്യങ്ങൾക്കിടയിൽ. ഹസ്തി.........ത്തവൻ=ആനത്തോലുടുത്തവൻ (കൃത്തി=തോല്). വൃത്രാ.........ത്തവൻ=

കൃത്താന്തകൻ പാശി ശുദ്ധാന്തവത്സലൻ;
ദുർദ്ദാന്തഹാ വേദസിദ്ധാന്തവിഗ്രഹൻ;
വിത്താധിപസഖൻ വിദ്യാമഹാനിധി;
വിധ്വസ്തപാപൻ വിചിത്രപരാക്രമൻ;
ഗീർദ്ദേവതേശജനാർദ്ദനദുർഗ്ഗമൻ;
ശാസ്ത്രപ്രമേയൻ ശരദിന്ദുകാന്തിമാൻ;
വ്യാപ്തൻ ജഗദ്വാസിനാമുള്ളിലക്ഷയൻ;
ക്ഷേത്രജ്ഞനാദ്യന്തഹീനൻ പരൻ പുമാൻ;
പൂർത്തേഷ്ടദത്താദി നാനാസുകൃതിനാം
പ്രാപ്തവ്യദാസ്യൻ പരബ്രഹ്മനിഷ്കളൻ:

---

വൃത്രാന്തകൻ-ഇന്ദ്രൻ-തുടങ്ങിയവർക്കുള്ള ദുഃഖം തീർത്തവൻ. കൃതാന്താന്തകൻ=അന്തകനെ ഛേദിച്ചവൻ. പാശി=പാശം (കയറ്) ഉള്ളവൻ. ശുദ്ധാന്തവത്സലൻ=ശുദ്ധാന്തത്തിൽ (അന്തഃപുരത്തിൽ, പത്നിയിൽ) വാത്സല്യമുള്ളവൻ. ദുർദ്ദാന്തഹാ=ദുർദ്ദാന്തന്മാരെ-ദുർവ്വിനീതന്മാരെ-ഹനിക്കുന്നവൻ. വേദ ... .......ഗ്രഹൻ=വേദത്തിന്റെ സിദ്ധാന്തമായ (പൊരുളായ) ശരീരത്തോടുകൂടിയവൻ. വിത്താധിപസഖൻ=വിത്താധിപന്റെ-കുബേരന്റെ-സുഹൃത്ത്. വിദ്യാമഹാനിധി=വിദ്യകൾക്കു വലിയ നിധിയായവൻ. വിധ്വസ്തപാപൻ=പാപങ്ങളെ വിധ്വംസിച്ചവൻ, വിചിത്രപരാക്രമൻ=വിചിത്രം-ആശ്ചര്യം-ആയ പരാക്രമത്തോടുകൂടിയവൻ. ഗീർദ്ദേ ... .......ർഗ്ഗമൻ=ഗീർദ്ദേവതേശൻ (വാണീകാന്തൻ, ബ്രഹ്മാവ്) ജനാർദ്ദനൻ എന്നിവരാൽ ദുർഗ്ഗമൻ (ദുർജ്ഞേയൻ). ശാസ്ത്രപ്രമേയൻ=ശാസ്ത്രങ്ങളാൽ പ്രമേയൻ (പ്രമാണങ്ങളെക്കൊണ്ടു സാദ്ധ്യൻ, യുക്തിതർക്കാദികളെക്കൊണ്ടു പ്രതിപാദിക്കപ്പെടുന്നവൻ). ശരദിന്ദുകാന്തിമാൻ=ശരച്ചന്ദ്രനെപ്പോലെ കാന്തിയുള്ളവൻ. വ്യാപ്തൻ........ള്ളിൽ=ലോകവാസികളുടെ ഉള്ളിൽ വ്യാപിച്ചവൻ. അക്ഷയൻ=ക്ഷയമില്ലാത്തവൻ, ക്ഷേത്രജ്ഞൻ=ക്ഷേത്രത്തെ (ശരീരത്തെ) അറിയുന്നവൻ, അതായതു സർവ്വശരീരങ്ങളിൽ അന്തരാത്മാവായിരിക്കുന്നവൻ. ആദ്യന്തഹീനൻ = ആദിയുമന്തവുമില്ലാത്തവൻ, പരൻ പുമാൻ=പരമപുരുഷൻ പൂർത്തേ..........തിനാം=നാനാസുകൃതികളുടെ പൂർത്തം (കുളം കിണറു മുതലായവയുണ്ടാക്കൽ) ഇഷ്ടം (യാഗാനുഷ്ഠാനം) ദത്തം (ദാനം) എന്നിവയെ അറിയുന്നവൻ, അതായത് ആ വക സുകൃതങ്ങളുടെ ഫലദാതാവായവൻ. പൂർത്തം ഇഷ്ടം ഇവയെപ്പററി "അഥ ക്രതുകർമ്മേഷ്ടം പൂർത്തം ഖാതാദികർമ്മ യൽ" എന്നമരം. പ്രാപ്തവ്യദാസ്യൻ=പ്രാപ്തവ്യം-പ്രാപിപ്പാൻ യോഗ്യം-ആയ ദാസ്യത്തോടുകൂടിയവൻ, ശരണാർഹൻ. പര .. .......ഷ്കളൻ=പരബ്രഹ്മവും നിഷ്കളനുമായ

ശ്രീമഹാദേവൻ ഗിരീശൻ സദാശിവൻ
ജാമാതൃഭാവം തവാംഗീകരിഷ്യതി.
ക്ഷേമായ ലോകസ്യ കാമാരിയോടുമാ
വാമാംഗവും വാങ്ങുമാമോദപൂർവ്വകം.
മാ മാസ്തു തേ ഖേദമേതാദൃശോത്സവം
കാണ്മാൻ ഭവാനും നമുക്കും തരം വരും.
സാമോദമിഷ്ടം നിനക്കും തരും വരം
നീ മാനനീയനാം ധീമൻ! പ്രസീദ നീ."

ഈവണ്ണമീരിതം ദേവമുനീന്ദ്രനാ-
ലാകർണ്ണ്യ കന്യകാ നിന്നാളധോമുഖീ.

---

വൻ. ശ്രീമഹാദേവൻ=ശ്രീമാനായ മഹാദേവൻ, ഗിരീശൻ=ഗിരിയുടെ (കൈലാസത്തിന്റെ) ഈശ്വരൻ. ഇത്രത്തോളമുള്ളവ സദാശിവന്റെ വിശേഷണങ്ങളാകുന്നു. സദാശിവൻ=ശിവൻ (ക്ഷിതി, ജലം, അഗ്നി, വായു, ആകാശം, ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം, നേത്രം, നാസിക, ജിഹ്വ, കർണ്ണം, ത്വക്ക്, ഹസ്തം, പാദം, മുഖം, പായു, ലിംഗം, പ്രകൃതി, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ ഇരുപത്തിനാലു തത്വങ്ങളിൽനിന്നു കവിഞ്ഞ് ഇരുപത്തഞ്ചാമത്തേതായ തത്വമാണ് സദാശിവതത്വം). ജാമാതൃഭാവം=മകളുടെ ഭർത്തൃത്വത്തെ, തവ=നിന്റെ അംഗീകരിഷ്യതി=സ്വീകരിക്കും. ശിവൻ നിന്റെ ജാമാതാവായി വരുമെന്നർത്ഥം. ക്ഷേമായ ……………………പൂർവ്വകം=ഉമ (പാർവ്വതി) ലോകത്തിന്റെ ക്ഷേമത്തിനായിക്കൊണ്ടു കാമാരി (ശിവൻ)യോട് ആമോദത്തോടുകൂടി വാമാംഗം (ദേഹത്തിന്റെ വാമാർദ്ധം) വാങ്ങുകയും ചെയ്യും. മാമാസ്തുതേ ഖേദം=നിനക്കു ഖേദം വേണ്ടാ, വേണ്ടാ. ഏതാദൃശോത്സവം=ഇപ്രകാരമുള്ള ഉത്സവം, ഭവാനും= അങ്ങേക്കും. സാമോ ……… ..വരം=സന്തോഷത്തോടുകൂടി നിനക്കും ഇഷ്ടമായ വരം തരും. നീമാന………………ധീമൻ=ഹേ ബുദ്ധിശാലിൻ! നീ മാന്യനായിത്തീരും. പ്രസീദ നീ=നീ പ്രസാദിച്ചാലും. ഇത്രത്തോളം നാരദന്റെ വചനം.

നാരദന്റെ വാക്കിൽനിന്നു ശിവൻ കാമാരിയാണെന്നു കേട്ടു പാർവ്വതിയും ഹിമവാനും ശങ്കിക്കുന്നു. ഹിമവാൻ ചോദിക്കുന്നു. ഈവണ്ണ… ………ന്ദ്രനാൽ=ഇപ്രകാരം നാരദനാൽ പറയപ്പെട്ടതിനെ. ആകർണ്ണ്യ=കേട്ടിട്ട്; കന്യകാ …… മുഖീ=കന്യക മുഖം താഴ്ത്തി

കാമന്നരാതിപോലാപന്നവത്സല-
നേവം നണിച്ചെന്തു കേട്ടതെന്നോൎമ്മയാൽ
ഭാവം നിറംകെട്ടു യാവന്നഗാത്മജ-
യ്ക്കാവന്ന ശങ്ക തത്താതനാമുൾപ്പൂക്കൾ;
താവന്നമിച്ചു തൽഭാവം നിരീക്ഷിച്ചു
മേവുന്ന യോഗിയോടേവമുണൎത്തിനാൻ
"ആവുന്നതാനന്ദമേകി നിൻ വാക്കിനു
നോവുന്നവാറെന്തു കേട്ടതു രണ്ടുരു?
കാമനപായമുണ്ടോ വന്നു? ശങ്കരൻ
ഭീമൻ നിജനാമമിപ്പോളെടുത്തിതോ?
ജീവൻ കെടുത്തിതോ ജീവലോകത്തിനു?
പൂവമ്പനോടീശനേവം തുടങ്ങുമോ?
ശൈവൻ നറുമലർസായകനെത്രയും,
ദേവങ്കലെന്തു പിഴ പിഴച്ചൂനവൻ?

---

നിന്നു, കാമന്ന ... ... ... ... ... ... ... ... ... ... ... ... ൎമ്മയാൽ =ആപന്നവത്സലൻ (ദുഃഖിതന്മാരിൽ സ്നേഹമുള്ളവൻ, ശിവൻ) കാമന്ന് അരാതി-ശത്രു-ആണെപോൽ, ഇങ്ങനെ നണിച്ചു (പുതുതായി, പുതുമയിൽ) എന്താണു കേട്ടതു് എന്ന ഓൎമ്മനിമിത്തം. ഭാവം=ഹൃദയം, നിറംകെട്ടു=മങ്ങി, യാവൽ=യാതൊരിക്കൽ, നഗാത്മജക്ക്=പൎവ്വതപുത്രിക്കു്, (താവൽ)=അപ്പോൾ, ഹൃദയം മങ്ങിയപ്പോൾ എന്നൎത്ഥം. ആ വന്ന ... ... ...പ്പൂക്കൾ=ആ വന്ന ശങ്ക അവളുടെ അച്ഛനും ഉണ്ടായി, താവൽ=അപ്പോൾ, നമിച്ചു്=നമസ്കരിച്ചു്, തൽഭാവം നിരീക്ഷിച്ചു മേവുന്ന=അവരുടെ അഭിപ്രായം നോക്കിയിരിക്കുന്ന, യോഗിയോടു=നാരദനോടു്. ഭക്തവത്സലനായ ശിവൻ കാമന്നു ശത്രുവാണെന്നു കേട്ടപ്പോൾ കന്യക ശങ്കാകുലയായി മുഖം താഴ്ത്തി. മകൾക്കുണ്ടായ ശങ്ക ഹിമവാനും ഉണ്ടായി. അദ്ദേഹം നാരദനോടു ചോദിച്ചു—ആവുന്നതു=കഴിയുന്നത്ര, നോവുന്ന വാറ്=വേദനിക്കും വിധം, രണ്ടുരു=രണ്ടു പ്രാവശ്യം, അപായം=നാശം, ഉണ്ടോവന്നു=വന്നിട്ടുണ്ടോ? ശങ്കരൻ=ശം (മംഗളം) ചെയ്യുന്നവൻ, ശിവൻ. ഭീമൻ=ഭയങ്കരൻ, നിജനാമം=തന്റെ പേർ, ജീവൻ=പ്രാണൻ, ജീവലോകത്തിനു=ജീവിസമൂഹത്തിന്. ഈശൻ = ശിവൻ, ശൈവൻ=ശിവഭക്തൻ, നറുമലർസായകൻ=പുഷ്പബാണൻ, ദേവങ്കൽ = ശിവങ്കൽ,

സൂനൃതാ നിൻഗിരോ നാനൃതാ ജാതുചിൽ
ഞാനിതേ ചിന്തിച്ചു ദീനതയ്ക്കൌഷധം
സ്ഥാനമല്ലിക്കുദാസീനതായാ മുനേ!
സ്വാനതേ തേ മയി ജ്ഞാനതേജോനിധേ!
ഉത്തമസത്തമനർദ്ധേന്ദുശേഖരൻ
ചിത്തജശത്രുവെന്നിത്ഥമിപ്പോൾ ഭവാൻ
ഉക്തവാനായതിന്നർത്ഥമരുൾചെയ്തു
തപ്തം തണുപ്പിക്ക ചിത്തമെന്നർത്ഥയേ"

ഇങ്ങനെ കേട്ടളവിംഗിതജ്ഞൻ മുനി
ശങ്കിതം പൃഷ്ടം തുടങ്ങീതറിയിപ്പാൻ.
"സങ്കേതഭൂമേ! ഗുണങ്ങൾക്ക ഹേ സഖേ!
ശങ്കയുണ്ടായതു സംഗതംതന്നെ കേൾ

---

അഹോ = ആശ്ചര്യം, സൂനൃതാഃ = സത്യവും പ്രിയവുമായിരിക്കുന്നവയായ, നിൻഗിരഃ = നിന്റെ വാക്കുകൾ, ന അനൃതാഃ ജാതുചിൽ = ഒരിക്കലും അസത്യമാകയില്ല. ഞാന .............ഷധം = ഞാൻ അതു ദീനതയ്ക്കു (ദൈന്യത്തിന്) ഔഷധമായി വിചാരിച്ചു. സ്ഥാനം ......... തായാഃ = ഇവിടെ ഉദാസീനതയ്ക്കു സ്ഥാനമല്ല, മുനേ = ഹേ മഹർഷേ! സ്വാനതേ = തന്റെ ആനതൻ (ആശ്രിതൻ) ആയ. ഇതു മയി എന്നതിന്റെ വിശേഷണം. തേ = അങ്ങേക്ക, മയി = എന്നിൽ, ജ്ഞാനതേജോനിധേ = ജ്ഞാനതേജസ്സിന്നു (ജ്ഞാനപ്രകാശത്തിന്നു) നിധിയായവനേ! ഉത്തമസത്തമൻ = ഉത്തമന്മാരിൽവെച്ച് അഗ്രേസരൻ, അർദ്ധേന്ദുശേഖരൻ = അർദ്ധചന്ദ്രൻ ശിരോലങ്കാരമായവൻ, ശിവൻ. ചിത്തജശത്രു = ചിത്തജന്നു-കാമന്നു-ശത്രു, എന്നിത്ഥം = എന്നിങ്ങനെ, ഭവാൻ = അങ്ങ് ഉക്തവാനായതിന്നു = പറഞ്ഞതിന്ന്, തപ്തം = ചൂടുപിടിച്ച, ചിത്തം = മനസ്സ്, എന്നർത്ഥയേ = എന്നു ഞാനപേക്ഷിക്കുന്നു. കാമദേവന്നപായം വന്നു എന്നും ശിവൻ കാമന്നു ശത്രുവാണെന്നും അങ്ങു പറഞ്ഞുവല്ലോ. അതിന്റെ സാരം എന്താണെന്നു പറഞ്ഞുതരണം എന്നു താൽപര്യം.

നാരദൻ കാമദഹനം കഥ പറവാൻ തുടങ്ങുന്നു. ഇംഗിതജ്ഞൻ = ഇംഗിതത്തെ-ഉള്ളിലുള്ള ഭാവത്തെ-അറിയുന്നവൻ, മുനി = നാരദൻ, ശങ്കിതം = ശങ്കിക്കപ്പെട്ട, പൃഷ്ടം = ചോദിക്കപ്പെട്ടതിനെ. ശങ്കിച്ചു ചോദിച്ച കാര്യത്തെ എന്നർത്ഥം. സങ്കേതഭൂമേ ഗുണങ്ങൾക്ക = ഗുണങ്ങൾക്ക സങ്കേതസ്ഥാനമേ! ഹേ സഖേ = അല്ലയോ സ്നേഹിത! ശങ്ക = സംശയം, സംഗതം

ഭംഗം മനോഭവനങ്ങു വന്നു ഭൃശം;
തിങ്ങൾ തികഞ്ഞില്ലതെങ്കിലും നിന്നോട്ട
വല്ലവരും വന്നു ചൊല്ലാതിരിക്കയി-
ല്ലല്ലോ നിനച്ചു ഞാൻ ചൊല്ലിയതിങ്ങനെ.
സങ്കടം വന്നു പറവാൻ മടികൊണ്ടു
ശങ്കേ ധരിച്ചവരാരും വരാഞ്ഞതും.
എങ്കിലതാദിയേ ചൊല്ലാം ചുരുക്കി ഞാ-
നംഗജഭംഗമസംഗതിസംഗതം.

ദൂരെ മനസ്സിനും വാക്കിനും വാഴുന്ന
കാരുണ്യവാരിധി നാരായണപ്രിയൻ
വാരാണസീപതി പാരം പ്രസാദിച്ചു
ശൂരപത്മാസുരഘോരതപസ്സിനാൽ

= യുക്തം, ഭംഗം = നാശം, മനോഭവനു = കാമനു്, ഭൃശം = ഏററവും, തിങ്ങൾ = മാസം. കാമനു നാശം വന്നിട്ടു് ഒരു മാസം തികഞ്ഞില്ലെങ്കിലും ആ വിവരം അങ്ങയോടാരെങ്കിലും പറഞ്ഞിരിക്കുമെന്നു കരുതീട്ടാണു് ഞാൻ ഇങ്ങനെ പറഞ്ഞതു്. സങ്കടം = ദുഃഖം, ശങ്കേ = ഞാൻ ശങ്കിക്കുന്നു, ധരിച്ചവർ = അറിഞ്ഞവർ. വിവരമറിഞ്ഞവരാരും വരാതിരുന്നതു സങ്കടവൃത്താന്തം പറവാനുള്ള മടികൊണ്ടായിരിക്കാമെന്നു തോന്നുന്നു. ആദിയേ = വീണ്ടും, അംഗജഭംഗം = അംഗജന്റെ ഭംഗം-നാശം. അസംഗതിസംഗതം = അസംഗതി കൊണ്ടു-യദൃച്ഛയാ-സംഭവിച്ച. യദൃച്ഛയാ സംഭവിച്ച ആ കാമവിനാശം വീണ്ടും ഞാൻ പറയാം.

ശൂരപത്മാസുരൻ തപസ്സുചെയ്തു ശിവനോട്ടു് ആയിരത്തെട്ടു ബ്രഹ്മാണ്ഡങ്ങൾ വാങ്ങുന്നു. അവൻ അതിൽ പകുതി തന്റെ സോദരന്മാരായ സിംഹവക്ത്രൻ, താരകൻ എന്നിവക്കു നൽകുന്നു. ദൂരേ…… ……വാഴുന്ന = മനസ്സിനും വാക്കിനും ദൂരത്തിൽ-അവിഷയമായി-വസിക്കുന്ന. കാരുണ്യവാരിധി = കൃപാസമുദ്രം, നാരായണപ്രിയൻ = വിഷ്ണുവിന്റെ ഇഷ്ടൻ, വാരാണസീപതി = വാരാണസി-കാശി-യുടെ അധിപതി, പ്രസാദിച്ചു = സന്തോഷിച്ചു, ശൂര…. ……… സ്സിനാൽ = ശൂ

ആയിരത്തെട്ടു ബ്രഹ്മാണ്ഡങ്ങൾ നല്കിനാ-
നാധിപത്യത്തിനവനുള്ള നാളിലും.
അത്രയെല്ലാം ചെയ്തതെത്രയും കഷ്ടമെ-
ന്നാത്ര നീയോരായ്ക രുദ്രദോഷം മൃഷാ.
സന്തതം രോമകൂപങ്ങളോരോന്നിലു-
ണ്ടന്തമില്ലാതോളം ബ്രഹ്മാണ്ഡമീദൃശം
താൻതന്നെ കല്പിച്ചവയതിലൊക്കയും
ഭ്രാന്തെന്നു തോന്നായ്ക നേരു ചൊല്ലുന്നു ഞാൻ.
ആയിരത്തെട്ടതിലേകനു നല്കിയാൽ
പോയതങ്ങെത്രവാനെത്രനാളെയ്ക്കുവാൻ?
തന്നെയും ഭക്തർക്കു വേണ്ടുകിൽ നല്കുന്ന
ചന്ദ്രചൂഡന്നിതിലെന്തു ചേതം വരും?
ദൈതേയനെത്രയും പ്രീതനായായതിൽ
പാതിയും സോദരന്മാർക്കു നല്കീടിനാൻ.

---

ശൂരപത്മാസുരന്റെ ഘോരമായ തപസ്സുകൊണ്ട്, ബ്രഹ്മാണ്ഡങ്ങൾ = ലോകങ്ങൾ. ആധിപത്യത്തിനു = അധിപതിസ്ഥാനത്തിന്. ഉള്ള നാളിലും = ഉള്ള കാലത്തോളം. അത്ര ........................... മൃഷാ = അത്രത്തോളം ചെയ്തതു് ഏററവും കഷ്ടം ആയെന്നു നീ വെറുതെ ശിവനൊരു ദോഷം കരുതേണ്ട. സന്തതം = എല്ലായ്പ്പോഴും, രോമകൂപങ്ങളോരോന്നിൽ = ഓരോ രോമക്കുഴിയിലും, അന്തമില്ലാതൊളം = അവസാനമില്ലാത്തത്ര, ബ്രഹ്മാണ്ഡമീദൃശം = ഇങ്ങനെയുള്ള ബ്രഹ്മാണ്ഡം, താൻതന്നെ ............ ക്കയും = അതിലൊക്കയും തന്നത്താൻ സൃഷ്ടിച്ചവയാണ്. ശിവന്റെ ഓരോ രോമകൂപത്തിലും അസംഖ്യം ബ്രഹ്മാണ്ഡങ്ങളുണ്ടു്. അവയിൽ തന്നത്താൻ സൃഷ്ടങ്ങളായ ചരാചരങ്ങൾ വസിക്കുന്നു. ഇപ്പറയുന്നതു ഭ്രാന്താണെന്നു തോന്നേണ്ട; പരമാർത്ഥമാണ്. ആയിര............ ................... വാൻ = അതിൽ ആയിരത്തെട്ട് ഒരാൾക്കു കൊടുത്താൽ എത്ര പോയി, എത്ര നാളേക്കു പോയി? പോയ സംഖ്യയും കാലവും തുച്ഛമെന്നു സാരം. തന്നെ ..................ല്കുന്ന = ഭക്തന്മാർക്കു വേണമെങ്കിൽ തന്നെക്കൂടി കൊടുക്കുന്ന, ചന്ദ്രചൂഡന്നു് = ശിവന്, ചേതം = നഷ്ടം, ദൈതേയൻ = ദൈത്യൻ, ശൂരപത്മാസുരൻ. പ്രീതനായ് = സന്തുഷ്ടനായിട്ട്, ആയതിൽ പാതി = അഞ്ഞൂററിനാലു ബ്രഹ്മാണ്ഡമെന്നർത്ഥം. സോദരന്മാർക്ക് = സഹോദരന്മാർക്ക്,

ക്രൂരകർമ്മോദ്യതൻ സിംഹവക്ത്രനെന്നും
താരകനെന്നും സഹോദരന്മാർക്കു പേർ.

പാരം പരപ്പിൽ പറയുന്നതെന്തിനാ
താരകനായതിബ്രഹ്മാണ്ഡനായകൻ.
ക്രൌഞ്ചഗിരിമേലവന്നു നിവാസമായ്
വാഞ്ഛയോ വാനോരെ വെല്ലുവാനെപ്പൊഴും.
കാമരൂപൻ ഖലൻ മായാവിശാരദൻ
ഗ്രാമനഗരാദി ഭൂമൌ വിനാശയൻ
ദേവലോകം നിജഭൃത്യരെക്കൊണ്ടവ-
നാകുലമാക്കിനാനിക്കാലമൊക്കവെ.
നിർജ്ജരന്മാരെയും തല്ലി പായിച്ചവൻ
നിർജ്ജനമാക്കിനാൻ നാകമത്താരകൻ.

---

ക്രൂരകർമ്മോദ്യതൻ=ക്രൂരകർമ്മങ്ങളിൽ ഉത്സാഹി. ശിവദത്തങ്ങളായ ആയിരത്തെട്ടു ബ്രഹ്മാണ്ഡങ്ങളിൽ പകുതി ശൂരപത്മാസുരൻ തന്റെ സോദരന്മാരായ സിംഹവക്ത്രന്നും താരകന്നും കൊടുത്തു

താരകൻ ചെയ്ത ലോകദ്രോഹത്തെ വർണ്ണിക്കുന്നു. പാരം പരപ്പിൽ പറയുന്നതെന്തിനു—ഈ വരി ഭാരതം കിളിപ്പാട്ടിൽ ഇങ്ങനെ തന്നെ കാണുന്നു. താര ..................നായകൻ=താരകൻ ഈ ബ്രഹ്മാണ്ഡത്തിന്റെ നായകനായി, ക്രൌഞ്ച ... ........മായ്=ക്രൌഞ്ചപർവ്വതത്തിന്മേൽ താരകൻ പാർപ്പാക്കി, വാഞ്ഛ=ആഗ്രഹം, വാനോരെ=ദേവകളെ, കാമരൂപൻ=സ്വേച്ഛയ്ക്കൊത്ത രൂപത്തെ ഗ്രഹിക്കുന്നവൻ, ഖലൻ=സ്നേഹശൂന്യൻ, ആരോടും സ്നേഹമില്ലാത്തവൻ. മായാവിശാരദൻ=മായാനിപുണൻ, ഗ്രാമ ........ശയൻ=ഭൂമിയിലെ ഗ്രാമം നഗരം മുതലായതു നശിപ്പിക്കുന്നവനായിട്ട്, ദേവലോകം=ദേവലോകത്തെ, നിജഭൃത്യരെക്കൊണ്ട് = തന്റെ ഭൃത്യന്മാരെക്കൊണ്ട്, ആകുലമാക്കിനാൻ=പരവശമാക്കി, നിർജ്ജര ...... .......... ..........രകൻ=നിർജ്ജരന്മാരെ (ദേവന്മാരെ) അടിച്ചോടിച്ചു താരകൻ സ്വർഗ്ഗത്തെ ജനശൂന്യമാക്കി.

സ്വാധികാരം വെടിഞ്ഞാദിതേയന്മാരു-
മാധിപൂണ്ടോടി വിധാതാവിനെക്കണ്ടു.
വൃത്താന്തമോതുവാൻ ബ്രഹ്മാദികൾ ചെന്നു
ദുഗ്ദ്ധാംബുധിപുരം പുക്കു തിരഞ്ഞനാൾ
വിഷ്ണുഭഗവാനെയെങ്ങുമേ കാണാഞ്ഞു
വിഷ്ടപംതോറും തിരഞ്ഞു പലരുമായ്
മേരുഗിരിഗുഹതന്നിലൊരേടത്തു
നാരായണൻ കിടക്കുന്നതു കണ്ടതി-
സന്തോഷമോടങ്ങണഞ്ഞു "ജഗത്ത്രയീ-
ബന്ധോ! ജയി"ക്കെന്നു പത്മജന്മാദികൾ
വാഴ്ത്തിയവസ്ഥകളെല്ലാമുണർത്തിച്ചു
കാത്തീടുകെന്നു ശരണവും പ്രാപിച്ചു.

പത്മനാഭൻ തദാ പത്മജന്മാവുമാ-
യല്പകാലം ഗുണദോഷം വിചാരിച്ചു

---

ദേവന്മാർ ബ്രഹ്മാവിനോടുകൂടി പാലാഴിയിൽ ചെന്ന പ്പോൾ വിഷ്ണുവിനെക്കാണാഞ്ഞു് മേരുഗുഹയിൽ ചെന്നു കാണുന്നു. സ്വാധികാരം=തങ്ങളുടെ അധികാരം, ആദിതേയന്മാർ=അദിതിപുത്രന്മാർ, ദേവന്മാർ. ആധി=മനോവ്യഥ, വിധാതാവിനെ=ബ്രഹ്മാവിനെ, വൃത്താന്തം=വർത്തമാനം, ബ്രഹ്മാദികൾ=ബ്രഹ്മാവു് മുതലായവർ, ദുഗ്ദ്ധാംബുധിപുരം = ദുഗ്ദ്ധാംബുധിയിൽ (പാലാഴിയിൽ) ഉള്ള വിഷ്ണുപുരം. വിഷ്ടപം=ലോകം, മേരുഗിരിഗുഹ = മഹാമേരുപർവ്വതത്തിലെ ഗുഹ, നാരായണൻ=വിഷ്ണു, ജഗത്ത്രയീബന്ധോ=ജഗത്ത്രയിക്കു (മൂന്നുലോകങ്ങൾക്കു) ബന്ധുവായവനേ! ജയിക്ക=ജയിച്ചാലും, പത്മജന്മാദികൾ=പത്മജന്മാവു് (ബ്രഹ്മാവു) തുടങ്ങിയവർ, വാഴ്ത്തി=സ്തുതിച്ചു്, ശരണവുംപ്രാപിച്ചു=ശരണം പ്രാപിക്കയും ചെയ്തു.

വിഷ്ണുവിന്റെ നിയോഗപ്രകാരം ഇന്ദ്രൻ സ്മരിക്കുകയാൽ കാമൻ വരുന്നു. ബ്രഹ്മാവു കാമനോടു തപോനിഷ്ഠനായ ശിവന്റെ മനസ്സിളക്കുവാനരുൾ ചെയ്യുന്നു. പത്മനാഭൻ =വിഷ്ണു, തദാ=അപ്പോൾ. പത്മജന്മാവു=ബ്രഹ്മാവു്, ഗുണദോഷം വിചാരി

പത്മശരനെ വരുത്തുവാൻ കല്പിച്ചു,
സസ്മാര കാമം സഹസ്രനേത്രൻ തദാ.
മന്മഥനപ്പോഴേ വന്നാനവിടേയ്ക്കു
ധർമ്മപത്നീമധുസമ്മേളകോമളൻ.
ഇന്ദ്രനവനുടെ കൈപിടിച്ചുംകൊണ്ടു
ചെന്നു വന്ദിച്ചു മുകുന്ദവിധികളെ.
പത്മജനപ്പോളരുൾചെയ്തു കാമനോ-
"ടിപ്പോൾ മദന! നിന്നൂക്കു കാട്ടേണമേ.
ലോകങ്ങളെല്ലാമസുരർക്കടക്കമായ്;
നാകികളോടിയൊളിച്ചു ഗുഹയിലായ്;
വൻപുണ്ടവർക്കോ പരം; പരമേശ്വരൻ
തമ്പുരാൻ ഞങ്ങൾക്കിദാനീം ദുരാസദൻ;
കിം പുനരേറെപ്പറഞ്ഞിട്ടൊരു ഫലം?
ശംഭുചിത്തം നീ വശീകരിച്ചീടുക.

---

ച്ച്=ഗുണവും ദോഷവും ചിന്തിച്ച്. ശിവന്റെ പുത്രനാൽ മാത്രമേ താരകൻ വദ്ധ്യനാകയുള്ളു എന്നും, അതിന്നു വിരക്തനായ ശിവന്റെ മനസ്സിനെ രക്തമാക്കിത്തീർക്കുകയാണു വേണ്ടതെന്നും ആലോചിച്ചുറച്ചിട്ടെന്നു ഭാവം. പത്മശരനെ=കാമദേവനെ. കാമന്റെ ശരങ്ങൾ ധീരന്മാരുടെ പോലും ചിത്തത്തെ മോഹിപ്പിക്കുന്നവയാണല്ലോ. സസ്മാര ...... ...തദാ=അപ്പോൾ സഹസ്രനേത്രൻ (ഇന്ദ്രൻ) കാമനെ സ്മരിച്ചു. മന്മഥൻ=കാമൻ, ധർമ്മ ............മളൻ=ധർമ്മപത്നി (രതി) യുടേയും മധു (വസന്തം) വിന്റെയും സമ്മേളം (ചേർച്ച) കൊണ്ടു മനോഹരൻ എന്നു മന്മഥവിശേഷണം. ഇന്ദ്ര ......... .. .......ധികളെ=ഇന്ദ്രൻ കാമന്റെ കൈ പിടിച്ചുംകൊണ്ടു ചെന്നു വിഷ്ണുവിനെയും ബ്രഹ്മാവിനെയും (മുകുന്ദവിധികളെ) വണങ്ങി. പത്മജൻ=ബ്രഹ്മാവ് "ഇപ്പോൾ മദന" ഇത്യാദി കാമനോടുള്ള ബ്രഹ്മാവിന്റെ വചനം. ഇപ്പോൾ.... .... ....... ....ണമേ=ഹേ കാമ! ഇപ്പോഴാണു നിന്റെ ശക്തി കാണിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ—ലോക......... .. ..മായ്=എല്ലാലോകങ്ങളും അസുരന്മാർക്കു കീഴടങ്ങി, നാകികൾ=സ്വർഗ്ഗവാസികൾ, ഗുഹയിലായ്=മഹാമേരുഗുഹയിലായെന്നർത്ഥം, വൻപ ..... ..പരം=അവർക്കുള്ള വമ്പ് അവിടെ മാത്രം, പരമേശ്വരൻ തമ്പുരാൻ=സ്വാമിയായ ശിവൻ, ഇദാനീം=ഇപ്പോൾ, ദുരാസദൻ=ദുഷ്പ്രാപൻ (അടുക്കുവാൻ ഞെരുക്കമുള്ളവൻ), കിം പുനഃ=എന്താണു പിന്നെ, ഫലം=പ്രയോജനം. ശംഭുചിത്തം=ശംഭു (ശിവൻ) വിന്റെ മനസ്സ്,

ദക്ഷജാംഗക്ഷയാൻ ബുദ്ധിക്ഷയമുള്ളി-
ലുക്ഷവാഹനനുപലക്ഷ്യതേ മേല്ക്കുമേൽ.
ദക്ഷിണാമൂൎത്തി മുനികളോടും വട-
വൃക്ഷമൂലേ വാണു വിദ്യാവിനോദമായ്.
നീയാകിലിന്നു ശിവനു വരുത്തുക
ഭൂയോ വിവാഹായ സത്വരമുദ്യമം."

പൂമകൻവാക്കുകളിങ്ങനേ കേട്ടിട്ടു
കാമനടിതൊഴുതപ്പോളുണൎത്തിനാൻ.
"എൻപോററി! പങ്കജസംഭവ! നിൻപദം
തമ്പുരാനേ! ഞാൻ തൊഴുന്നേൻ; പ്രസീദ മേ.
അൻപോടതുളുചെയ്ത കാൎയ്യമെനിക്കിന്നു
നിൻപാദമാണ നിനച്ചാലസാദ്ധ്യമാം.
ശംഭോസ്സമീപേ സമീഹിതസിദ്ധയേ
വൻപോ വണക്കമോ കൊണ്ടു ചെല്ലാവു ഞാൻ?

---

വശീകരിച്ചീടുക=വശപ്പെടുത്തുക, ദക്ഷ..........യാൽ=ദക്ഷജ (ദക്ഷപുത്രി, സതി) യുടെ ശരീരനാശത്താൽ, ബുദ്ധിക്ഷയം=ബുദ്ധിമാന്ദ്യം, ഉക്ഷവാഹനന്=വൃഷവാഹനനു അതായതു ശിവനു് (ഉക്ഷാവു്=കാള), ഉപലക്ഷ്യതേ=കാണപ്പെടുന്നു, ദക്ഷിണാമൂൎത്തി=ശിവൻ വിരക്തനായി തപസ്സുചെയ്യുമ്പോൾ സ്വീകരിച്ച മൂൎത്തി. വടവൃക്ഷമൂലേ=പേരാൽ മരച്ചുവട്ടിൽ, വിദ്യാവിനോദമായ്=വിദ്യാവിനോദത്തോടുകൂടി, നീയാ ........ ....... ....... ..................... മുദ്യമം=നീ ആകുമെങ്കിൽ ഇന്നു വീണ്ടും വിവാഹം ചെയ്വാൻ ശിവന്നു് ഉത്സാഹം വരുത്തുക. ഇത്രത്തോളം ബ്രഹ്മാവിന്റെ വചനമാകുന്നു.

കാമദേവന്റെ മറുപടി. പൂമകൻവാക്കുകൾ=ബ്രഹ്മാവിന്റെ വാക്കുകൾ, എൻപോററി=എന്റെ രക്ഷിതാവേ! പങ്കജസംഭവ=ബ്രഹ്മാവേ! നിൻ പദം=നിന്റെ കാൽ, പ്രസീദമേ=എനിക്കായിക്കൊണ്ടു പ്രസാദിച്ചാലും, അൻപോ= ... ... .......സാദ്ധ്യമാം=അതുളിച്ചെയ്ത കാൎയ്യം എനിക്കു അസാദ്ധ്യമാണു്. "നിൻപാദമാണ" എന്നതു ശപഥവാക്യം. ശംഭോഃ സമീപേ=ശിവന്റെ അടുക്കൽ സമീഹിതസിദ്ധയേ=സമീഹിതത്തിന്റെ (ഇച്ഛിച്ച കാൎയ്യത്തിന്റെ) സിദ്ധിക്കു്, വമ്പോ=അഹമ്മതിയോ, വണക്കമോ=വിനയമോ,

സമ്പ്രതി രണ്ടും ഫലിക്കയില്ലെന്നുള്ള
കമ്പമെനിക്കല്ല നിങ്ങൾക്കുമുണ്ടുള്ളിൽ.
വിൽക്കുലച്ചന്തികേ പുക്കു ഞാനന്നുതൊ-
ട്ടക്കുമനോരമേ ഭർഗ്ഗനെന്മെയ് രുഷാ
തൃക്കനൽക്കണ്ണിൽ ദഹിച്ചു കളകിലാം
ഗുല്ഗുലുസർജ്ജരസാഗുരുധൂളിവൽ.
നില്ക്കതങ്ങൊക്കെയുമുൾക്കമ്പമെന്തിനു?
നിഷ്കരിഷിച്ചവർ നിങ്ങൾക്കുമൊക്കുമേ.
ഏറെയും മേ ഭയം വേറെയൊന്നുണ്ടതും
ചീറരുതാരുമേ തീരു ഞാനോതുവൻ.
വന്നു ശിവദ്രോഹമെന്നാലവൻ പുന-
രെന്നും നരകത്തിൽനിന്നു കരേറുമോ?
എന്നതിൽവച്ചെനിക്കെന്നുടെ തമ്പുരാൻ
തന്നാതല്ലാതെയില്ലൊന്നുമേ വൈഭവം.

---

കൊണ്ടു ......ഞാൻ = ഞാൻ കൊണ്ടു ചെല്ലേണ്ടു, സമ്പ്രതി = ഇപ്പോൾ, രണ്ടും = വമ്പും വണക്കവുമെന്നർത്ഥം, ഫലി............കമ്പം = ഫലിക്കയില്ല എന്നുള്ള മനശ്ചാഞ്ചല്യം, എനി......... മുണ്ടു് = എനിക്കും നിങ്ങൾക്കുമുണ്ടെന്നർത്ഥം, അന്തികേ = സമീപത്തു്; ഭർഗ്ഗൻ = ശിവൻ, എൻമെയ് = എന്റെ ദേഹത്തെ, രുഷാ = രുട്ട (രോഷം) ഹേതുവായി, തൃക്കനൽക്കണ്ണിൽ = തീക്കനൽ പൊഴിക്കുന്ന തൃക്കണ്ണിൽ (നെററിക്കണ്ണിൽ), ദഹിച്ചുകളകിലാം = ദഹിച്ചുകളഞ്ഞേക്കും, ഗുല്ഗുലു......... ളിവൽ = ഗുല്ഗുലു, സർജ്ജരസം (ചെഞ്ചല്യം), അഗുരു (അകിൽ) ഇവയുടെ ധൂളിപോലെ, നില്ക്കതങ്ങൊക്കെയും = അതൊക്കെയും അവിടെ നില്ക്കട്ടേ, നിഷ്ക...........കുമേ = നിഷ്കർഷിച്ചവർ (നിർബ്ബന്ധിച്ചവർ) ആയ നിങ്ങൾക്കും അതൊപ്പമാണ്. ഞാൻ ദഹിച്ചുപോയാൽ എനിക്കും നിങ്ങൾക്കും ദോഷം സമാനമാണെന്നു സാരം. ഏറെയും = അധികമായും, മേ = എനിക്ക്, ഭയം = പേടി. എനിക്കു നിങ്ങളേക്കാൾ കൂടുതലായി വേറെയും ഒരു ഭയമുണ്ടു്. ചീറരുതാരുമേ = ആരും കോപിക്കരുതു്, തീര് = ഉറപ്പു്, 'അതും' എന്നതു 'ഞാനോതുവൻ' എന്നതിനോടു ചേർത്തന്വയിക്കണം. ആ ഭയമെന്തെന്നു പറയുന്നു—വന്നു............കരേറുമോ = ശിവദ്രോഹപാപം ഒരുവനുണ്ടായാൽ അവൻ നരകത്തിൽനിന്നു കരകയറുമോ? അവനു സൽഗതി കിട്ടുകയില്ലെന്നർത്ഥം. എന്നതിൽവച്ചു് = അതിലും വിശേഷിച്ചു്, എനി......... വൈ

സ്ഥാനവും മാനവും രൂപവും ചാപവും
ബാണവും ത്രാണവും സൌഭഗാഭോഗവും
സർവ്വം മറന്നു ഞാൻ ഗർവ്വിതനായ്ച്ചെന്നു
തർവ്വറിഞ്ഞെയ്യുന്നതും ശർവ്വനേ വേണ്ടതോ?
ക്ഷേമമെങ്ങു മമ? പ്രേമമാർക്കു മയി?
സ്വാമിയെ ദ്രോഹിച്ച പാഴ്മഹാപാപി ഞാൻ!
ഈശ്വരന്മാരെനിക്കെല്ലാരുമിന്നിങ്ങ,-
ളീശ്വരൻ നിങ്ങൾക്കെനിക്കും മഹേശ്വരൻ.
തിങ്ങമുൾക്കാരുണ്യമെങ്കൽ നിങ്ങൾക്കുണ്ടു;
ഭംഗമില്ലാത ശരങ്ങളഞ്ചുണ്ടു മേ;
കൈകളിൽച്ചേർത്തു ഞാനേതെന്നിരിക്കിലോ
പുൽകരുതാത്തവരെപ്പുൽകുമേവനും.

---

ഭവം = പരമശിവൻ തന്നെതല്ലാതെ എനിക്ക് ഒരു വൈഭവവുമില്ല, സ്ഥാനം = സ്ഥിതി, മാനം = മാന്യത, രൂപം = സൌന്ദര്യം, ചാപം = വില്ല്, ബാണം = ശരം, ത്രാണം = രക്ഷ, സൌഭഗാഭോഗം = സൌഭാഗ്യവായ്പ്, (സൌഭഗം = സൌഭാഗ്യം; ആഭോഗം = വിശാലത, വായ്പ്.) ഇവയെല്ലാം എനിക്കുള്ളതു ശിവൻ തന്നവയാണെന്നർത്ഥം. സർവ്വം = എല്ലാം, ഗർവ്വിതൻ = ഗർവ്വമുണ്ടായവൻ. തർവ്വറിഞ്ഞ് = തഞ്ചമറിഞ്ഞ്, എയ്യുന്നത് = എയ്യുന്നത്, ശർവ്വനെ = ശിവനെ (എയ്യുന്നതും എന്നതിന്റെ കർമ്മം). ക്ഷേമമെങ്ങു മമ = എനിക്കു ക്ഷേമം എവിടേ? എവിടെയുമില്ലെന്നർത്ഥം. പ്രേമമാർക്കു മയി = എന്നിൽ പ്രേമം ആർക്ക്? ആർക്കുമില്ലെന്നർത്ഥം. സ്വാമി ......................പാപി ഞാൻ = ഞാൻ സ്വാമിദ്രോഹംചെയ്ത ഒരു നീചനായ മഹാപാപിയാകും (പാഴ്മഹാപാപി = നീചനായ മഹാപാപി), ഈശ്വര..............നിങ്ങൾ = ഈ നിങ്ങളെല്ലാവരും എനിക്ക് ഈശ്വരന്മാർ ആണ്. ഈശ്വരൻ............ ശ്വരൻ = മഹേശ്വരൻ (ശിവൻ) നിങ്ങൾക്കുമെനിക്കും ഈശ്വരനാണ് (ഈശ്വരൻ = സ്വാമി), തിങ്ങുമുൾക്കാരുണ്യം = ഉള്ളിൽ തിങ്ങുന്ന കരുണ, ഭംഗം = തോല്വി, മേ = എനിക്ക്, കൈക................................ക്കിലും = ഞാൻ എന്റെ അഞ്ചു ശരങ്ങളിൽ ഏതെങ്കിലും ഒന്നു കയ്യിലെടുത്തുവെങ്കിൽ, പുൽക.................പ്പുൽകും = പുണരുവാൻ പാടില്ലാത്ത സ്ത്രീകളെക്കൂടിയും പുണരും. ഇതു്

"കാമേകപത്നീവ്രതദുഃഖശീലാം ലോലം മനശ്ചാരുതയാ പ്രവിഷ്ടാം
നിതംബിനീമിച്ഛസി മുക്തലജ്ജാം കണ്ഠേ സ്വയംഗ്രാഹനിഷക്തബാഹും"

മേനിയോ ചൊന്നതു വാണീരമണ! ഞാൻ?
തൂണിയെൻപ്രേയസീവേണിയല്ലോ മമ.
ലജ്ജയും വിട്ടു താൻ മെച്ചമിച്ചെയ്യതു
സജ്ജനാഗ്രത്തിൽ വിധിച്ചതല്ലാക്രമേ.
നിശ്ചയിച്ചൊന്നരുളിച്ചെയ്കിൽ ഞാനതെ-
ന്നുച്ചനാണമ്മാവനാണ ചെയ്തീടുവൻ."

ശൂപ്പ്കാരാതിവക്ത്രോത്ഥപ്രതോദം കൊണ്ട്
ബാഷ്പതോയേഷു വാസ്തോഷ്പതി മുങ്ങിനാൻ.
നാല്പതോദം ഹരി നാല്പതോടെൺപതോ-
ടൊപ്പത്തുമന്തരാ വീപ്പത്തും കാണായി.

---

എന്ന കുമാരസംഭവശ്ലോകത്തിന്റെ ഛായാനുകരണമത്രേ. മേനി ............... ............... ണ ഞാൻ=ഹേവാണീരമണ (സരസ്വതീകാന്ത; ഞാൻ പറഞ്ഞതു മേനി (ആത്മപ്രശംസ) യാണോ. മേനിയല്ല വാസ്തവമാണെന്നു സാരം. 'വാണീരമണ' എന്ന സംബോധന ഇവിടെ സാഭിപ്രായമാണ്. "പുൽകാരുതാതാമരെപ്പുൽകുമേവനും" എന്നതു മേനിയല്ലെന്നു സരസ്വതിയെപ്പരിഗ്രഹിച്ച അങ്ങയ്ക്കറിവുണ്ടല്ലോ എന്നഭിപ്രായം. തൂണി=ആവനാഴി, എൻപ്രേയസീവേണി=എന്റെ പ്രിയയുടെ വേണി (തലമുടി) ലജ്ജ........ ചെയ്യതു=ലജ്ജ കൂടാതെ തന്നെ മെച്ചമായിട്ടു ഇച്ചെയ്യുന്നതു്, അതായതു സ്വാമിദ്രോഹം. സജ്ജനാഗ്രത്തിൽ=സജ്ജനങ്ങളുടെ മുമ്പിൽ, വിധി.........ക്രമേ=ആക്രമം വിധിച്ചിട്ടുള്ളതല്ല. നിശ്ചയി............... .. ചെയ്തീടുവൻ — എന്തെങ്കിലും ഒന്നുറച്ചു പറഞ്ഞാൽ അതു ഞാൻ നിശ്ചയമായും ചെയ്യാം.

ശിവന്റെ ചിത്തമാകർഷിക്കുന്നതു് അസാദ്ധ്യമെന്നു കാമൻ പറഞ്ഞപ്പോൾ വിഷ്ണുഭഗവാൻ ബൃഹസ്പതിയോടഭിപ്രായം ചോദിക്കുന്നു. ശൂപ്പ്............... .. തോദം=ശൂപ്പ്കാരാതിയുടെ (കാമന്റെ; ശൂപ്പ്കനെന്ന അസുരന്റെ ശത്രുവാണു കാമൻ "ശൂപ്പ്കാരാതിരിത്യപി" എന്നു കാമപര്യായങ്ങളിൽ അമരം) വക്ത്രത്തിൽനിന്നു് ഉത്ഥിതമായ പ്രതോദം (ചമ്മട്ടിയടി). കൊണ്ട്=ഏററ്, ബാഷ്പതോയേഷു=കണ്ണീരുകളിൽ, വാസ്തോഷ്പതി=ഇന്ദ്രൻ മുങ്ങിനാൻ—ഇന്ദ്രൻ സഹസ്രനേത്രനാകയാൽ കണ്ണീരിൽ മുങ്ങിയതും 'ബാഷ്പതോയേഷു' എന്ന ബഹുവചനവും യുക്തം. നാല്പതോദം (ക്രി. വി.) =നാല്പം-അനല്പം-ആയ വേദനയോടുകൂടി (തോദം=വേദന), ഹരി=ഇന്ദ്രൻ, നാല്പതോടെൺപതോട്=നാല്പതും എൺപതും പ്രായശ്യം,

വാക്പതിതാനഥ വാരംപ്പലിയോടു ചെ-
ന്നോർപ്പരേ സർവ്വദാ തോല്പരെന്നോതിനാൻ.
പാൽപ്പയോരാശൌ ശയിപ്പവനംഗജൻ
തീപ്പെട്ടമെന്നാധിയാൽപ്പുനരൂചിവാൻ
"പാർപ്പതെല്ലാം പണി; ക്ലുപ്തമല്ലെന്മതി:
ഗീഷ്പതേ! ചൊല്ലു നീ കീഴ്പ്പെടായ്യും നയം."
കോപ്പതെല്ലാം കണ്ടു താല്പര്യം പൂണ്ടു
ക്ലുപ്തിടാതേ നിന്ന ഗീഷ്പതി ചൊല്ലിനാൻ
"സേവയൊന്നേ നമുക്കാവുതാവോളവും
ദേവദേവപ്രസാദാവലോകാവധി.
ധീവശക്രോധകാമാവലേപേ ശിവേ
ശൈവവശ്യേ നയം നൈവ ശക്യം ബ്രുവേ.

---

ദാർപ്പതും=ആലോചിക്കുന്നതും. അന്തരാ=മദ്ധ്യത്തിൽ, വീർപ്പതും=വീർപ്പിടുന്നതും. ഇന്ദ്രൻ അനേകം തവണ ആലോചനയിൽ മുഴുകി നെടുവീർപ്പിട്ടു. വാക്പതി=ബൃഹസ്പതി, വാരംപ്പലി.........തോല്പവർ=വാരംപ്പലിയോടു ചെന്നെതിർക്കുന്നവർ തന്നെ (എല്പർ + ഏ=എല്പരേ) എല്ലായ്പോഴും തോല്ക്കും. പാൽപ്പ.........പ്പവൻ=പാലാഴിയിൽ പള്ളികൊള്ളുന്നവൻ (വിഷ്ണു), അംഗ...........................ധിയാൽ=കാമദേവൻ തീയിൽപെട്ടുമെന്ന ദുഃഖത്താൽ, പുനരൂചിവാൻ=പിന്നെപ്പറഞ്ഞു "പാർപ്പതെല്ലാം" എന്നു തുടങ്ങുന്ന രണ്ടു വരി വിഷ്ണുവിൻെറ വചനം. പാർപ്പതു്=നോക്കുന്നതു, ആലോചിക്കുന്നതു്, പണി=പ്രയാസം. എനിക്കു ആലോചിക്കുക പ്രയാസമാകുന്നു. ക്ലുപ്തമല്ല=ക്ലുപ്തമുള്ളതല്ല. മതി=ബുദ്ധി. എൻെറ ബുദ്ധിക്കു് കാര്യങ്ങളെ സൂക്ഷ്മമായി കണ്ടുപിടിപ്പാൻ ശക്തിയില്ലെന്നർത്ഥം. ഗീഷ്പതേ=ഹേ ബൃഹസ്പതേ! കീഴ്പ്പെടായ്യും നയം=കീഴ്പ്പെടാത്ത (തോല്ക്കാത്ത) ഉപായം.

ബൃഹസ്പതിയുടെ വചനം. കോപ്പ.........ണ്ടു=ആ മട്ടെല്ലാം കണ്ടിട്ടു്. താൽപര്യം=താൽപര്യം, ക്ലുപ്തിടാതെ=ക്ലമിക്കാതെ, ബുദ്ധിക്ഷയം വരാതെ. ബൃഹസ്പതി ബുദ്ധിക്ഷയം വരാതെ പറഞ്ഞു ആവുതു=സാദ്ധ്യമാകയുള്ളു, ആവോളവും=ആവുന്നേടത്തോളം, ദേവ... .........വധി=ദേവദേവൻെറ പ്രസാദത്തിൻെറ അവലോകം (ദർശനം) വരെ ശിവൻ പ്രസാദിക്കുന്നതുവരെ സേവിക്കയേ നിവൃത്തിയുള്ളു. ധീവശ.........ലേപേ=ധീവശങ്ങളായ (ബുദ്ധിക്കധീനങ്ങളായ, യഥേഷ്ടം സ്വീകരിപ്പാനും പരിത്യജിപ്പാനും കഴിയുന്ന) ക്രോധം, കാമം, അവലേപം (ഗർവ്വം) എന്നിവയോടുകൂടിയ

സേവചെയ്താൽ മഹാദേവനങ്ങവനും
ഭാവനാവശ്യനില്ലാൾവിശേഷം കചചിൽ."
ജീവവാക്യം വാസുദേവനും കൊണ്ടാടി;
ജീവ വത്സേതി ധാതാവുമോതീടിനാൻ.
താവതാ നിശ്ചയം ദേവകൾക്കും വന്നു
സാവധാനം മഹാദേവസേവാവിധൌ.

പത്മനാഭൻ തെളിഞ്ഞപ്പോളരുൾ ചെയ്തു:
"സൽപ്രമാണം നാസ്തി വിപ്രവാക്യാൽ പരം.
എപ്പൊഴും സേവചെയ്യേണ്ടും പ്രഭുവിന-
ങ്ങപ്രിയം കണ്ടാലുമില്ലാ ബഹുമതി.
അപ്രകാരം സുരന്മാർക്കുണ്ടു ദുശ്ശീല-
മിപ്രകാരം വരുമ്പോളതിസാധുക്കൾ;

---

ശിവേ = ശിവങ്കൽ, ശൈവവശ്യേ = ശൈവന്മാർക്ക (ശിവഭക്തന്മാർക്ക) വശ്യനായ എന്നു ശിവവിശേഷണം. നയം = .........ബ്രുവേ = നയം (ഉപായം) ശക്യമല്ലതന്നെ എന്നു ഞാൻ പറയുന്നു, സേവ .....................വശ്യൻ = സേവിച്ചാൽ ശിവൻ ഏതൊരുവനും ഭാവനാവശ്യൻ (ധ്യാനത്തിന്നധീനൻ), ആണു ആൾവിശേഷം = ആൾഭേദം, കചചിൽ = ഒരിടത്തും. ശിവന്നു ആരിലും ആൾ ഭേദമില്ല. ജീവവാക്യം = (ജീവൻ = ബൃഹസ്പതി) ബൃഹസ്പതിയുടെ വചനം, വാസുദേവൻ = വിഷ്ണു, ജീവ വത്സ ഇതി = ഹേ വത്സ! നീ ജീവിച്ചാലും എന്നു്. ധാതാ.... ..........ടിനാൻ = ബ്രഹ്മാവും പറഞ്ഞു, താവതാ = അത്രയും കൊണ്ടു് നിശ്ചയം... ...... വന്നു = ദേവകൾക്കും ഉറപ്പു വന്നു, സാവധാനം (ക്രി. വി.) = അവധാനത്തോടുകൂടേ, മഹാ ............വിധൌ = മഹാദേവന്റെ സേവയുടെ വിധിയിൽ (വിധി = അനുഷ്ഠാനം). ശിവനെ സേവിക്കുന്ന കാര്യത്തിൽ ദേവകൾക്കുറപ്പു വന്നു.

വിഷ്ണുഭഗവാൻ ശിവസേവയെക്കുറിച്ചരുളിച്ചെയ്യുന്നു.

പത്മനാഭൻ = വിഷ്ണു, സൽപ്ര ............പരം = വിപ്രവാക്യത്തേക്കാൾ മേലെ സൽപ്രമാണം-നല്ല പ്രമാണം, സജ്ജനങ്ങൾക്കുള്ള പ്രമാണം-ഇല്ല. എപ്പൊഴും.........വിന = സദാ സേവിച്ചുപോരേണ്ടുന്ന സ്വാമിക്കു്, അപ്രിയം = അനിഷ്ടം, ബഹുമതി = വലുതായി വിചാരിക്കൽ. സദാ സേവ്യനായ സ്വാമി ചിലപ്പോൾ അനിഷ്ടം കണ്ടാലും അതു വലുതായിക്കരുതുകയില്ല. അപ്രകാരം = അപ്രിയം കണ്ടാൽ വലുതായി വിചാരിക്കാത്തവിധം. സുരന്മാർക്ക = ദേവന്മാ

തൽപ്രമാണം വിട്ടു ദർപ്പാൽ നടന്നതു
തൽപ്രണാമംകൊണ്ടു പോക്കുവാൻ നോക്കുവിൻ.
ഭ്രംശിതസ്ഥാനമാനന്മാർ തികഞ്ഞിനി
ത്വം ശരണമെന്നു ചൊല്ലുവാൻ ചെല്ലുവിൻ.
അന്തികേ നിങ്ങളങ്ങാരുമേയില്ലാഞ്ഞു
രന്ധ്രവും കണ്ടു കടന്നാരസുരകൾ.
മണ്ടി നാട്ടും വിട്ടു കണ്ടു നമ്മെ നിങ്ങൾ;
കണ്ടീല ഞാനും സുഖമായിരുന്നനാൾ.
താഴ്ച്ചയില്ലാത്ത പ്രഭുത്വം നമുക്കുണ്ടു;
കാഴ്ച്ച വരുന്നതു കണ്ണുനീരെപ്പൊഴും,
വാശ്ശുതുമീർച്ച്യയിൽച്ചേർച്ചയായ് ചൊല്ലിനേൻ;
തീർച്ച ചൊല്ലാമിനിക്കേൾക്ക ശതക്രതോ!



---

ക്ക്, ദുശ്ശീലം=ദുസ്സ്വഭാവം. ഇപ്രകാരം വരുമ്പോൾ=പ്രഭുവിന്ന് അപ്രിയം കാണുമ്പോളെന്നർത്ഥം. അതിസാധുക്കൾ=അത്യന്തം പാവപ്പെട്ടവർ. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ സുരന്മാർ സാധുക്കളാണെന്നർത്ഥം. തൽപ്രമാണംവിട്ട്=അവനാകുന്ന പ്രമാണം വെടിഞ്ഞു (ശിവനെ പ്രമാണമാക്കാതെ). ദർപ്പാൽ=ഗർവ്വം നിമിത്തം, നടന്നതു=പ്രവർത്തിച്ചത്, തൽപ്രണാമം=അവന്റെ പ്രണാമം (നമസ്കാരം). ശിവനെ പ്രമാണമാക്കാതെ നടന്ന അപരാധം ശിവനമസ്കാരംകൊണ്ടുതന്നെ തീർക്കുവാൻ ശ്രമിക്കുവിൻ. ഭ്രംശിത..................ന്മാർ=ഭ്രംശിതങ്ങളായ (നീക്കപ്പെട്ട) സ്ഥാനമാനങ്ങളോടുകൂടിയവർ (നിങ്ങൾ). തികഞ്ഞ് = പൂർണ്ണമായും, ത്വം ശരണമെന്നു=നീ തന്നെ രക്ഷിതാവു എന്നു, നില്ലാഞ്ഞു=നില്ക്കാതിരുന്നതിനാൽ, രന്ധ്രം=പഴുത്, ശിവന്റെ അരികിൽ നിങ്ങളാരുമില്ലാതിരുന്നതിനാൽ ആ തഞ്ചം നോക്കി അസുരന്മാർ അവിടെ കടന്നുകൂടി. മണ്ടി......................നിങ്ങൾ=നാടുവിട്ടു ഓടിയപ്പോൾ നിങ്ങൾ എന്നെ വന്നു കണ്ടു. കണ്ടീല..............നനാൾ=നിങ്ങൾക്കു സുഖമായിരുന്ന കാലത്തു ഞാനും നിങ്ങളെ കാണുകയുണ്ടായില്ല. താഴ്ച്ചയില്ലാത്ത=കുറവില്ലാത്ത, പ്രഭുത്വം=ഈശ്വരത്വം, കാഴ്ച്ചവരുന്നതു=കാഴ്ച്ചയായി വരുന്നത്. ഞാൻ ഒട്ടും കുറവില്ലാത്ത പ്രഭു തന്നെയാണ്; പക്ഷെ, ഈ പ്രഭുവിന്നു കാഴ്ച്ചയായി വരുന്നതു കണ്ണുനീരാണ്. വല്ല സങ്കടവും വന്നു കരയുന്ന സമയത്തേ നിങ്ങൾ എന്നെ കാണ്മാൻ വരാറുള്ളു എന്നു സാരം. വാശ്ശുതും=വല്ലതും, ഈർച്ച്യയിൽ=ഈർഷ്യയിൽ, ചേർച്ചയായി=യോജിപ്പായിട്ട്, ശതക്രതോ=ഇന്ദ്രാ! നൂറു യാഗം ചെയ്തവനാകയാൽ ഇന്ദ്രൻ ശതക്രതു എന്നു പ്രസിദ്ധനായി (ശത

പല്ലവകോമളയല്ലോ ഫണിശയ്യ;
തെല്ലുമുറങ്ങമാറില്ല ഞാനെന്നുമേ.
ചെമ്പൻചിടമുടി ശുംഭൽഫണിവിധു-
തുമ്പപ്പൂമലരമ്പർധുനീജലം
ശംഭുപാദസ്ഫോടമിമ്പത്തിനാസ്പദം
സംഭരിച്ചിട്ടുണ്ടു സമ്പൽപ്രദം നിധി.
തൽപദമാർജ്ജനം പുഷ്പൈസ്സമർച്ചനം
തദ്ഭാവനം ഹൃദി തല്പേയുറക്കമാം.
തല്പേ കിടക്കിലെന്തെപ്പോഴുമിത്തന
തൽപാദമൂലേ മനസ്സു രമിക്കിലോ.
ക്ലേശപ്രമാർജ്ജനേ ചെന്നു യത്നം ചെയ്ക;
വാചസ്പതി തവ ദേശികനല്ലയോ?

---

=നൂറ്; ക്രതു=യാഗം). പല്ലവകോമള=തളിരുപോലെ മൃദുവായത്, ഫണിശയ്യ=പാമ്പുമെത്ത, തെല്ലു.........നുമേ=ശയ്യ സുഖകരമാണെങ്കിലും ഞാൻ ഉറങ്ങുക പതിവില്ലെന്നർത്ഥം. ചെമ്പൻചിടമുടി = ചെമ്പിച്ച് ജടകെട്ട്, ശുംഭൽ.....................ജലം=ശുംഭത്തുകളായ (ശോഭിക്കുന്ന) പാമ്പ്, ചന്ദ്രൻ, തുമ്പമലർ, ഗംഗാജലം (ഉമ്പർധുനി=ഗംഗ)ഇവയോടു കൂടിയതെന്ന് "ചിടമുടി"യുടെ വിശേഷണം. ശംഭുപാദസ്ഫോടം = ശിവന്തിരുവടിയുടെ സ്ഫോടം (സ്ഫോടം=സ്ഫുടദർശനം, തെളിവോടു കൂടിയ കാഴ്ച). ഇമ്പത്തിനാസ്പദം=പരമാനന്ദത്തിനു കാരണം. ·സംഭരിച്ചിട്ടുണ്ട്=സമ്പാദിച്ചിട്ടുണ്ട്. സമ്പൽപ്രദം=സമ്പത്തു നൽകുന്ന. നിധി=നിക്ഷേപം. ധ്യാനത്തിൽ ശിവന്റെ ദർശനമാകുന്ന നിധി ഞാൻ സംഭരിച്ചിട്ടുണ്ടെന്നർത്ഥം. തൽപദമാർജ്ജനം=അദ്ദേഹത്തിന്റെ കാൽ കഴുകിക്കൽ. പുഷ്പൈഃ സമർച്ചനം=പുഷ്പങ്ങളെക്കൊണ്ടു പൂജിക്കൽ. തദ്ഭാവനം ഹൃദി=ഹൃദയത്തിൽ അദ്ദേഹത്തെ ധ്യാനിക്കൽ, തല്പേയുറക്കമാം =തല്പത്തിലുള്ള ഉറക്കം, തല്പേ..............................രമിക്കിലോ=എപ്പോഴും ശിവപാദത്തിൽ മനസ്സു രമിക്കുന്നതായാൽ ദേഹം തല്പത്തിൽ കിടന്നിട്ടെന്തു ഫലം? കിടപ്പിന്റെ ഫലമായ ഉറക്കം വരികയില്ലെന്നു സാരം. ക്ലേശപ്രമാർജ്ജനേ=ക്ലേശത്തെ തുടച്ചുകളയുന്നതിൽ (അതിനുവേണ്ടി എന്നർത്ഥം). യത്നം= പ്രയത്നം, വാചസ്പതി = ബൃഹസ്പതി, തവ = നിന്റെ, ദേശികൻ= ഗുരു.

മേരുഗുഹയിൽ കിടക്കുന്ന ഞാൻ പുരം
ക്ഷീരാംബുധിപുരേ താരകബാധയാ.
കണ്ടുകൂടാതൊരു ദേശം ദനുജക്കു
പണ്ടുപണ്ടേയിതു ശങ്കരശാസനാൽ
യോഗം പിരിയാതെ പോകെടോ വൈകാതെ;
ചെയ്ക ശിവസേവ പാകവിഭേദന!
ശ്രീകൈലമാമല പൂക ചെന്നോവരും;
സാഹസം പൂണ്ടുപോയ് പൂകായ്ക സന്നിധൌ.
തണ്ടാർശരനെന്തു മിണ്ടാതെ നിന്നതു?
കൊണ്ടുപോകെന്നുണ്ണി! വിണ്ണോരെയൊക്കയും.
സാകമിഞ്ഞാനുണ്ടു സാഹായ്യകത്തിന്നു
സാഹസം ചെയ്കിലൊന്നാകാതെയും വരും.
മൂർത്തിതു പാരിലിന്നാർത്തിയതുചൊല്ലി
മൂർത്തി കളകിലും കീർത്തി കളയൊലാ.

---

മേരുഗുഹയിൽ=മഹാമേരുവിൻെറ ഗുഹയിൽ. ക്ഷീരാംബുധിപുരേ=പാലാഴിനഗരത്തിൽ, താരകബാധയാ=താരകൻെറ ബാധനിമിത്തം, കണ്ടു................. ശാസനാൽ=ഇതു (മേരുഗുഹ) ശിവൻെറ ശാസനത്താൽ പണ്ടേ മുതൽക്കു് അസുരന്മാർക്കു കാണാൻ വയ്യാത്ത സ്ഥലമാണു്. യോഗം പിരിയാതെ= കൂട്ടം പിരിഞ്ഞു ചിന്നിച്ചിതറാതെ, പാകവിഭേദന = ഇന്ദ്ര! ശ്രീകൈലമാമല = കൈലാസപർവ്വതം, സാഹസം = ആലോചനയില്ലായ്മ, പൂകായ്ക = ചെല്ലരുതു്, സന്നിധൌ = സമീപത്തിൽ. എല്ലാവരുംകൂടി കൈലാസത്തിലേക്കു പോകുവിൻ. അനുവാദം കൂടാതെ സാഹസമായിട്ടു തിരുമുമ്പിൽ ചെല്ലരുതു്. തണ്ടാർശരൻ = താമരപ്പൂവമ്പൻ, കാമൻ ഉണ്ണി=വത്സ! വിണ്ണോരെ=ദേവന്മാരെ. ദേവന്മാരെ കാമൻ കൊണ്ടുപോകണമെന്നു പറഞ്ഞതിൽനിന്നു പ്രസ്തുതകാര്യത്തിൽ കാമനു പ്രാധാന്യമുണ്ടെന്നും ശിവസന്നിധിയിൽ കാമനു പ്രവേശിപ്പാൻ വിരോധമില്ലെന്നും ധ്വനിക്കുന്നു. ഇതു "പുഷ്പബാണനോ കടപ്പാൻ തടവില്ല" എന്നു സ്പഷ്ടമായി പറവാൻ പോകുന്നുമുണ്ടു്. സാകം=കൂടെ, ഞാനു...... ത്തിന്നു=സഹായിപ്പാൻ ഞാനുണ്ടു്. സാഹ.................വരും=സാഹസം ചെയ്താൽ കാര്യം ചീത്തയാകയും ചെയ്യും. മൂർത്തിതു=വർദ്ധിച്ചു, ആർത്തി=ദുഃഖം, അതു ചൊല്ലി=അതു വിചാരിച്ചു്. മൂർത്തി= ശരീരം. ശരീരം കളയേണ്ടിവന്നാൽ കൂടിയും കീർത്തി കളയരുതു്. ശരീരം വേറെയും ഉണ്ടാകും. അകീർത്തിയാകട്ടെ നരകമാണു്. ചില കാര്യങ്ങൾക്കു ശരീരം

മൂൎത്തിപോയാൽ മററു മൂൎത്തിയുണ്ടാം; പിന്നെ
കീൎത്തിപൊയ്പ്പോകിലകീൎത്തി നരകമാം.
ത്യക്തവ്യനേകൻ കുലത്തിനാപത്തെങ്കിൽ;
ഗുപ്തമാം ഗ്രാമമെങ്കിൽക്കുലം ത്യാജ്യമാം;
രാജ്യരക്ഷാൎത്ഥമായ് ത്യാജ്യമാം ഗ്രാമവും;
രാജ്യവും നോക്കരുതാത്മനാശോദയേ.
ആത്മാവു ദേഹമെന്നാന്ധ്യമല്ലോ പര-
മാത്മതത്വം ചെററനുഭവവേദ്യമാം.
സാധുരക്ഷാൎത്ഥം ശരീരം വഹാമി ഞാൻ;
ബോധിക്ക കാൎയ്യം ബുധന്മാൎക്കു സമ്മതം.

---

കളയേണ്ടിവരുമെന്നു പറയുന്നു—ത്യക്തവ്യൻ = ഉപേക്ഷിക്കപ്പെടേണ്ടവനാണ്. ഏകൻ=ഒരുവൻ, കുലത്തിനാപത്തെങ്കിൽ=അവൻ ഗൃഹത്തിന്ന് ആപത്തായി വരുന്ന പക്ഷം, ഗുപ്തം=രക്ഷിതം, ഗ്രാമം=അനേകം ഗൃഹങ്ങളുള്ള സ്ഥലം, ത്യാജ്യമാം=ത്യജിക്കപ്പെടേണ്ടതാകും. രാജ്യര.........ഗ്രാമവും=രാജ്യത്തിന്റെ രക്ഷയ്ക്കുവേണ്ടി ഗ്രാമവും കളയാം. രാജ്യവും............ദയേ= ആത്മനാശത്തിന്റെ ഉദയത്തിൽ (വരവിൽ) രാജ്യത്തെയും നോക്കരുത്.

"സൎവ്വവുമുപേക്ഷിച്ചുമാത്മാവേ രക്ഷിക്കേണം
ഗ്രാമത്തെയുപേക്ഷിച്ചു രാജ്യത്തെ രക്ഷിക്കേണം
ഗ്രാമത്തെയൊരു ഗൃഹം കളഞ്ഞു രക്ഷിക്കേണം
ഒരുവൻതന്നെക്കളഞ്ഞൊരിടം രക്ഷിക്കേണം"

എന്നു വിദുരവാക്യം. ആത്മരക്ഷയാണു സൎവ്വപ്രധാനമെന്നു പറഞ്ഞതിനെ തെററിദ്ധരിക്കാതിരിപ്പാൻ വേണ്ടി പറയുന്നു—ആത്മാ.........മല്ലോ=ആത്മാവെന്നതു ദേഹമാണെന്നുള്ള ധാരണ ആന്ധ്യം (അജ്ഞാനം) ആണ്. ദേഹമല്ല ആത്മാവെന്നൎത്ഥം. പരം = പിന്നെയോ? ആത്മതത്വം = ആത്മാവിന്റെ പരമാൎത്ഥം, ചെററു=കുറച്ച്, അനുഭവവേദ്യമാം=അനുഭവംകൊണ്ടറിയേണ്ടതാണ്. ദേഹത്തിൽനിന്നു കവിഞ്ഞ് അനുഭവജ്ഞാനത്തിന്നാശ്രയമായിട്ടുള്ള തത്വമാണ് ആത്മാവെന്നു സാരം. സാധുരക്ഷാൎത്ഥം=സജ്ജനങ്ങളുടെ രക്ഷയ്ക്കുവേണ്ടി, ശരീരം വഹാമി=ഞാൻ ശരീരത്തെ വഹിക്കുന്നു, ബോധിക്ക=അറിയുക, കാൎയ്യം......സമ്മതം=ബുധന്മാർ(വിദ്വാന്മാർ)ക്കു സമ്മതമായിട്ടുള്ളതു ചെയ്യേണ്ടതാണ്. സജ്ജനരക്ഷണത്തിനു വേണ്ടി ദേഹത്തെ വഹിക്കുന്ന 'ഞാൻ' ആണ് ആത്മാവെന്നും, ദേഹം കളഞ്ഞാലാണ് സാധുരക്ഷണം സാദ്ധ്യമാവുക എന്നു വന്നാൽ ദേഹത്തെ ഉപേക്ഷിക്കണമെന്നും സാരം.

സ്ത്രീപുംസസമ്മേളനത്തിനാളായ് നിന-
ക്കേവൻ സഹായൻ മധുമാധവാവൃതേ?
തല്കർമ്മമിന്നഹോ സൽകർമ്മമായ്വന്നു;
നില്ക്കും മഹേശൻ നിനക്കെങ്കിലോ വശേ.
ഒന്നു ഞാൻ ചൊല്ലുവനുണ്ണി! ധരിക്ക നീ
ബ്രഹ്മനമിന്ദ്രനും കേൾക്കണം ജീവനാം.
തമ്മിൽപ്പിരിഞ്ഞു ജഗൽപതിദമ്പതീ,
നമ്മെച്ചതിപ്പതിന്നീമ്മഹേശോദ്യമം;
ജന്മം നമുക്കിതു കണ്ണാക്ഷിഹീനമാം
സമ്മിശ്രഭാവമവർക്കു വരാഞ്ഞിലോ.
മന്മഥനെന്നിയേ മററാരധികാരി
കർമ്മത്തിനിന്നിതിലോകത്തിലിന്നോതില്ല.

---

ശിവന്നു കാമം ജനിപ്പിക്കയാണ് കാമദേവന്റെ കർത്ത വ്യമെന്നു പറയുന്നു. സ്ത്രീപുംസ....ത്തിന് =സ്ത്രീപുരുഷന്മാരുടെ സംയോജനത്തിന്. ആളാം=ആളായ, ഏവൻ സഹായൻ=ആരാണു തുണ? മധുമാധവാവൃതേ=മധു മാധവം എന്ന രണ്ടു മാസങ്ങളെ (വസന്തത്തെ) കൂടാതെ. വസന്തമൊഴികെ ആരും നിനക്കു തുണ വേണ്ടെന്നർത്ഥം. തല്കർമ്മം=നിന്റെ പ്രവൃത്തി (സ്ത്രീപുംസസമ്മേളനം), അഹോ=ആശ്ചര്യം, സൽകർമ്മം=നല്ല കർമ്മം, ധർമ്മം. കാമകർമ്മമായ സ്ത്രീപുരുഷമേളനം ഇപ്പോൾ ധർമ്മകർമ്മമായ്വന്നു എന്നർത്ഥം. എങ്ങനെയെങ്കിൽ —നില്ക്കും............വശേ=മഹേശൻ നിനക്കു വശത്തിൽ നിൽക്കുമെങ്കിൽ. ഒന്നു=ചെറ്റ്, ചെന്നു്. ഉണ്ണീ എന്നു സംബോധനം. ബ്രഹ്മനമിന്ദ്രനും=ബ്രഹ്മാവും ദേവേന്ദ്രനും, ജീവൻ=ബൃഹസ്പതി. തമ്മിൽ........ദമ്പതീ=ജഗൽപതികളായ ദമ്പതിമാർ (ശിവനും ശക്തിയും) തമ്മിൽ പിരിഞ്ഞിരിക്കുന്നു. നമ്മെ.........ദ്യമം=ഈ മഹേശന്റെ ഉദ്യമം നമ്മെച്ചതിക്കുന്നതിനാണ്. ജന്മം ... ... ... ......... വരാഞ്ഞിലോ=അവർക്കു സമ്മിശ്രഭാവം (സംയുക്താവസ്ഥ) വരാതിരിക്കിൽ നമുക്ക് ഈ ജന്മം കണ്ണും കാതുമില്ലാത്തതാകും, നിഷ്ഫലമാകുമെന്നർത്ഥം. അതിനാൽ അവരെ അവശ്യം സംയോജിപ്പിക്കണമെന്നു സാരം. മന്മഥ ...............നെങ്കിലും=ഓർത്തുനോക്കിയാൽ ഇന്നെങ്കിലും

നാളെ വേണ്ടുന്നതിന്നിന്നെങ്കിലുത്തമം;
കാലമാവോളവും പാർക്കാമശക്തിയിൽ.
കോലിടുന്നാകിലോ തോലിവന്നാലാകാ;
കാലൊടിഞ്ഞിട്ടും പിടിക്കണമണ്ണാനെ.
പംഗുവെന്നാരവനെപ്പറവൂ, പാരി-
ലംഗഭംഗം മാനഭംഗമൊന്നല്ലയോ?
ദൈതേയക്രൂരിരുൾപ്പാതിരാവിൽ ച്ചന്ദ്ര-
നാതിരനാൾവന്നു ജാതൻ മഹേശ്വരൻ
കാർത്തികനാൾ പിറന്നോരു കമനിയിൽ
കാർത്തിയാർക്കനുദിപ്പോളം സേവ്യതാം.
അത്തൽ മതി; മതി ചിത്തപരിഭ്രമം;
കൃത്യങ്ങൾ ചെയ്കിലോ സിദ്ധമാമിഷ്ടവും.

---

ഈ കർമ്മത്തിനു കാമൻ അല്ലാതെ മറ്റാരാണധികാരി? നാളെ.........ത്തമം= നാളെ ചെയ്യേണ്ടതിന്ന് ഇന്നുതന്നെ ശ്രമം തുടങ്ങിയാൽ ഉത്തമമായി കാലവിളംബം വരുത്തരുതെന്നർത്ഥം. കാല.........ശക്തിയിൽ=അശക്തിയുണ്ടെങ്കിൽ ആവുന്നിടത്തോളം കാലം താമസിക്കാം. കോലിടു.........ലാകാ=കാര്യത്തിൽ പ്രവേശിക്കുന്ന പക്ഷം (കോലിടുന്നാകിലോ) തോലി അതായതു തോല്മ വരരുത്. "കാലൊടിഞ്ഞിട്ടും പിടിക്കണമണ്ണാനേ" എന്നതു ലോകോക്തി. (അണ്ണാൻ=അണ്ണാറക്കൊട്ടൻ). പംഗു=കാൽമുടന്തൻ. ആ പരിശ്രമത്തിൽ കാലൊടിഞ്ഞവനെ ആരും മുടന്തനെന്നു പറകയില്ല. അംഗ.........ല്ലയോ= മാനഭംഗമാണ് അംഗഭംഗം. ശിവനെ വശീകരിക്കുവാനുള്ള ശ്രമത്തിൽ അപജയം വന്നാലും അതു സാരമാക്കാനില്ലെന്നു താൽപര്യം. ദൈതേയ.........ച്ചന്ദ്രൻ=ദൈത്യന്മാരാകുന്ന ക്രൂരിരുട്ടുള്ള രാത്രിയിൽ ചന്ദ്രനായവൻ, ദൈത്യന്മാരെ നശിപ്പിക്കുന്നവൻ. ആതിര.........തൻ=തിരുവാതിരനാളിൽ ജനിച്ചവൻ. ശിവന്റെ ജന്മനക്ഷത്രം തിരുവാതിരയാണ്. മഹേശ്വരൻ=ശിവൻ (സേവ്യതാം എന്നതിന്റെ കർമ്മം.) കാർത്തിക.........പ്പോളം=കാർത്തികനാൾ പിറന്ന സ്ത്രീയിൽ അതായതു കാത്യായനിയിൽ (കാത്യായനിയുടെ ജനനം കാർത്തികനാളിലാകുന്നു) കാർത്തികേയൻ—സുബ്രഹ്മണ്യൻ—ആകുന്ന അർക്കൻ—സൂര്യൻ—ഉദിക്കുന്നതുവരെ. ശിവനു പാർവ്വതിയിൽ സുബ്രഹ്മണ്യൻ ജനിക്കുന്നതുവരെ എന്നർത്ഥം. സേവ്യതാം=സേവിക്കപ്പെടണം (കർമ്മണിക്രിയ). ചിത്തപരിഭ്രമം=മനശ്ചാഞ്ചല്യം, കൃത്യങ്ങൾ=കർത്തവ്യങ്ങൾ, ഇഷ്ടം=ഇച്ഛിച്ച കാര്യം, യാതൊരടത്തും=

യാതൊരേടത്തും തുണയുണ്ടു നിങ്ങൾക്കു
സാദരം ബ്രഹ്മനും ഞാനുമിക്കർമ്മണി.
നിങ്ങളും സേവിക്കിൽ ഞങ്ങളുടേ മത-
മംഗീകരിക്കുമവശ്യം മഹേശ്വരൻ."

ഈവണ്ണമെല്ലാമരുൾചെയ്തിരിക്കവേ
കാർവർണ്ണനങ്ങു മറഞ്ഞു വിരിഞ്ചനും.
പിന്നെയുള്ളോർ പിരിയാതേ നടകൊണ്ടു
ചെന്നു കൈലാസേ ശിവാർച്ചനചേതസാ
നന്നായനുധ്യാനവുംപൂണ്ടനാൾ ചിരാൽ
പൊന്നിധി കിട്ടിയപോലേ ദരിദ്രർക്കു
നന്ദീശ്വരൻ ദ്വാരി നിന്നതു കാണായി
വന്ദിച്ചിരന്നു വിവശതാശാന്തയേ.

"ചന്ദ്രചൂഡപ്രിയ! നന്ദീശ്വര! തവ
വന്ദാമഹേ പദം വൃന്ദാരകാ വയം.

---

ഏതു സ്ഥലത്തും, ഇക്കർമ്മണി=ഈ പ്രവൃത്തിയിൽ. ബ്രഹ്മാവും ഞാനും ഈ പ്രവൃത്തിയിൽ എല്ലാ സ്ഥലത്തും നിങ്ങളെ സ്സഹായിക്കും. മതം=അഭീഷ്ടം, അംഗീകരിക്കും=സ്വീകരിക്കും, അവശ്യം=നിശ്ചയമായും. സാദരം സ്പഷ്ടം.

ദേവന്മാർ കൈലാസത്തിൽ ചെന്നു ശിവനെ സേവിക്കുന്നു. ഒരിക്കൽ അവർ നന്ദികേശ്വരനെ കാണുന്നു. കാർവർണ്ണൻ=വിഷ്ണു, വിരിഞ്ചൻ=ബ്രഹ്മാവു്, പിന്നെയുള്ളോർ=ശിഷ്ടമുള്ളവർ. കൈലാസേ=കൈലാസത്തിൽ, ശിവാർച്ചന=ശിവപൂജ, അനുധ്യാനം=ധ്യാനം, ചിരാൽ=വളരെക്കാലമായിട്ടു, പൊന്നിധി=സ്വർണ്ണനിക്ഷേപം, നന്ദീശ്വരൻ=ശിവന്റെ ഭൂതഗണങ്ങളിൽ മുഖ്യനായ നന്ദികേശ്വരൻ. ദ്വാരി=ഗോപുരദ്വാരത്തിൽ, ദേവകൾക്കു നന്ദികേശ്വരനെക്കാണുവാൻ തരമായതു ദരിദ്രർക്കു നിധി കിട്ടിയതുപോലെയാണെന്നു് ഉപമ. വന്ദിച്ചു=വണങ്ങി, വിവ.........ന്തയേ=വിവശതയുടെ ശമനത്തിനായി.

നന്ദികേശ്വരനോടു ദേവന്മാരുടെ വചനം. ചന്ദ്രചൂഡപ്രിയ=ശിവനു പ്രിയപ്പെട്ടവനേ! തവ.........വയം (വൃന്ദാരകാഃ വയം തവ പദം വന്ദാമഹേ) =ദേവകളായ ഞങ്ങൾ നിന്റെ കാൽ വണങ്ങുന്നു.

നാഥന്നു മൂർത്തി നവമി നീതാനഹോ;
ദാസജനത്തിന്നു നീതാൻ മഹേശ്വരൻ.
നേത്രം ചതുർത്ഥം ത്രിണേത്രന്നു നീയല്ലോ;
നേത്രഭാജാം ശിവസൂര്യാരുണോ ഭവാൻ.
പാത്രമീഞങ്ങൾ കൃപാകടാക്ഷത്തിന്നു;
മൈത്രി ഭവാനുള്ളിൽ ഞങ്ങളിൽ വേണമെ;
വേത്രിയായ് നീ വാതിൽ കാത്തിങ്ങു നില്ക്കയും
പാർത്തലമെല്ലാം മുടികയും ചേർച്ചയോ?
ഈ സ്ഥലത്തിങ്കൽ ഭവാനെന്തൊരു ലാഭ-
മാർത്തകാരുണ്യപുണ്യാർജ്ജനമെന്നിയേ?
ഓർത്താലൊടുങ്ങാതൊരാർത്തിയുണ്ടെങ്ങൾക്കു;
കാൽത്തളിർ കണ്ടുണർത്തിപ്പാൻ കഴിവരാ.

---

നാഥന്നു=ശിവന്നു, മൂർത്തി നവമി=ഒമ്പതാമത്തെ മൂർത്തി, നീ താൻ=നീതന്നെയാണ്. ശിവന്നു എട്ടു മൂർത്തികൾ പ്രസിദ്ധമായിട്ടുണ്ടല്ലോ. ഒമ്പതാമത്തെ മൂർത്തി നീയാണ്. ഏററവും വിശ്വസ്തനാണ് നീ എന്നു ധ്വനിക്കുന്നു. ദാസജനത്തിന്നു......................ശ്വരൻ=ദാസന്മാരായ ആളുകൾക്കു നീ തന്നെയാണു ഈശ്വരൻ. നേത്രം.... ......ത്രിണേത്രന്നു=മുക്കണ്ണന്നു നാലാമത്തെ കണ്ണാണു നീ. നേത്രഭാജാം=കണ്ണുള്ളവർക്കു, ശിവ... .....രുണഃ=ശിവനാകുന്ന സൂര്യന്നു അരുണനാണ്. ശിവനെ ഇഷ്ടംപോലെ വ്യാപരിപ്പിക്കുവാൻ നിനക്കു കഴിവുണ്ടെന്നു ഭാവം. അരുണൻ സൂര്യന്നു സാരഥിയാണല്ലോ. പാത്രം.........................ത്തിന്നു=ഞങ്ങൾ അങ്ങയുടെ കൃപാകടാക്ഷത്തിന്നു പാത്രം (അർഹർ) ആണ്. മൈത്രി=സ്നേഹം. അങ്ങേയ്ക്കു ഞങ്ങളുടെ പേരിൽ സ്നേഹമുണ്ടാകണം. വേത്രി=ചൂരക്കോല്ക്കാരൻ, ദ്വാരപാലൻ. പാർത്തലം=ലോകം. നീ ഇവിടെ ദ്വാരപാലനായി നില്ക്കേ ലോകം നശിച്ചുപോകുന്നതു യുക്തമല്ല. ആർത്തകാ.... ...................ർജ്ജനം=ആർത്തന്മാരിലുള്ള കാരുണ്യമാകുന്ന പുണ്യത്തിന്റെ ആർജ്ജനം (സമ്പാദനം). എന്നിയേ=കൂടാതെ. ആർത്തന്മാരിൽ കനിവു കാണിക്കുകയെന്ന സുകൃതം സമ്പാദിക്കുകയല്ലാതെ എന്തൊരു ലാഭമാണ് അങ്ങേയ്ക്കിവിടെ കിട്ടാനുള്ളതു്? ഓർത്താ......................രാർത്തി=ആലോചിച്ചാൽ അവസാനിക്കാത്തതായ സങ്കടം. ഉണ്ടെങ്ങൾക്കു=ഞങ്ങൾക്കുണ്ട്, കഴിവരാ=കഴിവു

പേർത്തു സാധിച്ചൊഴിഞ്ഞൊഴിയാ ഞങ്ങൾ;
മാത്രം മനസ്സിൽ ഭവാനതു വേണമേ.
ശാസ്ത്രം പഠിച്ചീല യോഗികൾക്കെങ്കിലും
നേത്രകോണം വരുത്തേണമേ ഞങ്ങളിൽ.
ഖണ്ഡേന്ദുശേഖരകാരുണ്യപൂരേണ
പണ്ടേ നദീമാതൃകം ജഗത്തൊക്കയും.
കണ്ടാലുമിന്നിഹ വന്നോരു ദുർഭിക്ഷ-
മുണ്ടു വാഴുന്നവരുണ്ടോ ജഗത്ത്രയേ?
ഉന്നതദേശോപകാരിയാം വാരി പോയ്
ചെന്നു ചാടീ സുഖം നീചദേശേ കഥം?

---

വരില്ല. ശിവനെക്കണ്ടു സങ്കടമുണർത്തിപ്പാൻ സാധിക്കുന്നില്ല. പേർത്തു്=ഇനിയും, സാധിച്ചൊഴിഞ്ഞു=സാധിച്ചാലല്ലാതെ, ഒഴിയാ=ഒഴിഞ്ഞുപോകയില്ല, മാത്രം............ ......ണമേ=അതു കുറച്ചെങ്കിലും അങ്ങുന്നു വിചാരിക്കണം (മാത്രം=അല്പം, അല്പമാത്രം). ശാസ്ത്രം പഠിച്ചീല=ശാസ്ത്രം പറഞ്ഞു കൊടുക്കുക കഴിഞ്ഞില്ല. യോഗികൾക്കു=മുനിമാൎക്കു്, നേത്രകോണം=നേത്രാഗ്രം. യോഗികൾക്കു ശാസ്ത്രം ഗ്രഹിപ്പിക്കുക കഴിഞ്ഞില്ലെങ്കിലും ഞങ്ങളിൽ തൃക്കണ്ണൊന്നു പതിപ്പിക്കേണമെന്നൎത്ഥം.

"കനത്ത സന്ദേഹങ്ങൾ സമസ്തശാസ്ത്രത്തിലു-
മുണ്ടുതുമവൎക്കു മാററനൎത്ഥമകിളുടാ"

എന്നു മുൻപു പറഞ്ഞതിവിടെ സ്മരണീയമാകുന്നു. തങ്ങൾക്കുള്ള സങ്കടത്തെ വിവരിക്കുന്നു—ഖണ്ഡേ .. ... .........പൂരേണ=ഖണ്ഡേന്ദു (അൎദ്ധചന്ദ്രൻ) ശിരോലങ്കാരമായിട്ടുള്ളവന്റെ—ശിവന്റെ—കാരുണ്യമാകുന്ന പൂരം—ജലസമൂഹം—കൊണ്ടു. നദീമാതൃകം=നദിയാകുന്ന മാതാവോടുകൂടിയതു (നദീജലത്താൽ വിളഞ്ഞ നെല്ലുകൊണ്ടു സംരക്ഷിക്കപ്പെടുന്നതു്), ജഗത്തു=ലോകം. പണ്ടു ലോകമെല്ലാം ശിവന്റെ കാരുണ്യംകൊണ്ടു് ഏററവും സുഭിക്ഷമുള്ളതായിരുന്നു. കണ്ടാലു..........ദുർഭിക്ഷം=ഇന്നു് ഈ ലോകത്തിൽ വന്നിട്ടുള്ള ദുർഭിക്ഷം നോക്കുക. ഉണ്ടു വാഴു..........ത്രയേ = ഭക്ഷണം കഴിച്ചു ജീവിക്കുന്നവർ മൂന്നു ലോകത്തിലും ഉണ്ടോ? ഇല്ലെന്നൎത്ഥം. ഉന്നത ...... ...വാരി=ഉയൎന്ന ദേശത്തിന്നുപകരിക്കുന്ന വെള്ളം. സുഖം=എളുപ്പത്തിൽ, നീചദേശേ=താഴ്ന്ന ദേശത്തിൽ, കഥം=എങ്ങനേ? ഉയൎന്ന ലോകത്തിൽ വസിക്കുന്നവരായ ഞങ്ങൾക്കുപകരിക്കേണ്ടതായ ഭഗവൽകൃപ അധോലോകവാസികളായ അസുരന്മാരിൽ

ക്ഷേത്രമുഴുതു കൃഷിക്കു തരംകെട്ടു
പാൎത്തിരിക്കുന്നു മദനൻ കൃഷീവലൻ.
വാസ്തവം ചെറുതുണൎത്തേണമവസരേ,
ദ്വാഃസ്ഥനല്ലോ നീ ജഗത്സ്വാമിമന്ദിരേ"

എന്നിവണ്ണം ഞങ്ങൾ ചൊന്ന മൊഴി കേട്ടു
നന്ദി നിനച്ചു നിന്നൊന്നു ചൊന്നാൻ തദാ.
"നിൽപ്പിൻ നികടേ; പരിഭ്രമമെന്തിനു?
നിഷ്ഫലമെന്നോടു ജല്പിതമീദൃശം.
അപ്രതീകാരമായൊന്നില്ലധീശനോ;
വിപ്രതീസാരമിനിങ്ങൾക്കു വേണ്ടതും.

---

പതിച്ചതെങ്ങനെ എന്നു ഭാവം. ക്ഷേത്രം=നിലം, തരംകെട്ടു=തരമാകാതെ, മദനൻ=കാമൻ, കൃഷീവലൻ=കൃഷിക്കാരൻ. കാമനാകുന്ന കൎഷകൻ ശിവശക്തിസമ്മേളനമാകുന്ന കൃഷിക്കു ക്ഷേത്രം തെയ്യാറാക്കി ഭവൽകൃപയാകുന്ന ജലത്തിനുവേണ്ടി കാത്തുകൊണ്ടിരിക്കുന്നുവെന്നു സാരം. വാസ്ത ......... സരേ =ഈ വസ്തുത അവസരത്തിൽ (സമയം നോക്കി) അല്പം ഉണൎത്തിക്കണം. ദ്വാഃസ്ഥൻ=ദ്വാരപാലൻ, ജഗൽസ്വാമിമന്ദിരേ=ജഗൽസ്വാമിയുടെ–ലോകേശ്വരന്റെ–ഗൃഹത്തിൽ.

നന്ദികേശ്വരൻ മറുപടി പറയുന്നു. എന്നിവ .........കേട്ടു —ഇതിൽ ഞങ്ങൾ എന്നുവെച്ചാൽ ദേവന്മാർ, നന്ദി=നന്ദികേശ്വരൻ, നിനച്ച് = ആലോചിച്ച്. നന്ദികേശ്വരൻ അല്പം ആലോചിച്ചു മറുപടി പറഞ്ഞു. നികടേ=സമീപത്തിൽ, നിഷ്ഫ .......................മീദൃശം = എന്നോടു ഇപ്രകാരമുള്ള ജല്പനം വെറുതെയാണ്. (ജല്പിതം = ജല്പനം). അപ്ര......... .........ധീശനോ = അധീശനു (സ്വാമിക്ക്) അപ്രതീകാരമായി (പ്രതിവിധിചെയ്യാനില്ലാത്തതായി) ഒന്നുമില്ല ഏതു സങ്കടത്തിനും പരിഹാരം ചെയ്യാൻ അവിടേയ്ക്കു സാധിക്കുമെന്നൎത്ഥം. വിപ്രതീസാരം=പശ്ചാത്താപം."പശ്ചാത്താപോനുതാപശ്ച വിപ്രതിസാര ഇത്യപി" എന്നമരം. പശ്ചാത്താപമാണു നിങ്ങൾക്കു വേണ്ടതു് എന്നു പറഞ്ഞതുകൊണ്ടു ദേവന്മാരുടെ പ്രവൃത്തിദോഷം തന്നെയാണ് അവരുടെ സങ്കടത്തിനു ഹേതു എന്നു ധ്വനിക്കുന്നു. മത്തരം....

മദ്ഭരം മറെറന്തു വേണ്ടു വിശേഷിച്ചു;
ചിൽപതിസേവയ്ക്കവസരം ചൊല്ലുവൻ.
പുഷ്പബാണനോ കടപ്പാൻ തടവില്ല
നില്പതെന്തേ പുറത്തെന്നുടേ ദോഷമോ?
ചെററങ്ങവസരം കണ്ടാലുന്നത്തിച്ചു
മററുള്ളവരെ ഞാനേററു കടത്തുവൻ.
കാവലായ് വാതുക്കൽ നിൽക്കുന്നവനൊടെ-
ന്നാവലാതിപ്രകാരം പറഞ്ഞീടുന്നു!”

ശങ്കരകിങ്കരവാക്കു കേട്ടിങ്ങനേ
ശങ്കിച്ചു തത്രൈവ ഞങ്ങൾ നിൽക്കുംവിധൌ
ശങ്കാവിഹീനനായ് തൻകാമിനിയോടു-
മംഗജൻ വില്ലുമായങ്ങു കടന്നുപോയ്.
“സാഹസം ചെയ്യൊലാ കാന്ത! നീ” യെന്നവൾ;
“സാഹസമല്ലിതെൻ കാര്യ”മെന്നാനവൻ.

---

............ഷിച്ചു=എന്റെ ഭാരം വേറെയെന്താണ്? ചിൽപതിസേവയ്ക്കു=ചിൽപതിയുടെ (ശിവന്റെ) സേവയ്ക്കു, അവസരം=സമയം. തിരുമുമ്പിൽ ചെന്നു സേവിപ്പാനുള്ള സമയം പറഞ്ഞു തരികയല്ലാതെ മറെറാരു ഭാരവും എനിക്കില്ലെന്നത്ഥം. പുഷ്പ.........വില്ല=കാമദേവനാകട്ടെ എപ്പോഴും അകത്തു കടക്കാവുന്നതാണ്, നില്പ.............ഷമോ=കാമൻ പുറത്തു നില്ക്കുന്നതു് എന്റെ കുററമാണോ? ചെററ........................കടത്തുവൻ=കുറച്ചവസരം കണ്ടാൽ മററുള്ളവരെ വഴിയെ കടത്താം (ഏററു കടത്തുക=പിന്നാലെ കടത്തുക). ആവലാതിപ്രകാരം=സങ്കടസ്വഭാവം. കാവല്ക്കാരനോടു് ആവലാതി പറഞ്ഞിട്ടു കാര്യമില്ല.

കാമദേവൻ ഭാര്യയോടുകൂടി അകത്തു കടന്നു ദക്ഷിണാമൂത്തിയായ ശിവനെ കാണുന്നു. ശങ്കരകിങ്കരവാക്കു=നന്ദികേശ്വരന്റെ വാക്കു്, ശങ്കിച്ചു=സംശയിച്ചു്, തത്രൈവ=അവിടെത്തന്നെ, നില്ക്കുംവിധൌ=നില്ക്കുമ്പോൾ, ശങ്കാവിഹീനനായ്=ശങ്കയില്ലാത്തവനായി, തൻകാമിനിയോടും=തന്റെ ഭാര്യയോടുകൂടി, അംഗജൻ=കാമൻ, വില്ലുമായ്=വില്ലുമേന്തി. സാഹ...............ന്നവൾ=ഭത്താവേ! സാഹസം ചെയ്യരുതേ എന്നു കാമന്റെ പത്നി പറഞ്ഞു. സാഹ............നാനവൻ=ഇതു സാഹസമല്ലാ എന്റെ കാര്യ

ന്യഗ്രോധമൂലേ സനകാദികളോടും
തെക്കുനോക്കിക്കൊണ്ടിരിക്കുന്ന ദേവന്റെ
മിക്കതുമന്തികേ പുക്കു വലത്തു ചെ-
ന്നഗ്രേ സമീപത്തു കണ്ടു തദ്രൂപവും.

പിംഗജടാഭരം തിങ്കളംശകലവു-
മങ്കിമിഴിയും ഭുജംഗക്കുഴയിണ
രാപ്പകൽമൂലമാമീക്ഷണയുഗ്മവും
രൂപ്യകളാചികാദീപ്രയാം നാസയും
ഹൃദ്യരത്നാദർശതുല്യകപോലങ്ങളും
വിദ്രുമകാന്തിവിശിഷ്ടമോഷ്ഠദ്വയം
നീലമാം കണ്ഠവും നാലു തൃക്കൈകളും
ബാലമൃഗടങ്കശൂലചിന്മുദ്രയും

---

മാണ് എന്നു കാമനും പറഞ്ഞു. ന്യഗ്രോധമൂലേ=വടവൃക്ഷത്തിന്റെ മൂലത്തിൽ. "ന്യഗ്രോധോ ബഹുപാൽപാദഃ" എന്നമരം. സനകാദികളോടും=സനകൻ മുതലായ മുനിമാരോടുകൂടി. തെക്കു............ ദേവന്റെ=ദക്ഷിണാമൂർത്തിയുടെ, മിക്കതുമന്തികേ=ഏകദേശം അടുത്ത്, അഗ്രേ=മുമ്പിൽ, തദ്രൂപം=ആ ദേവന്റെ രൂപം. കാമദേവൻ ഭാര്യ വിലക്കിയതു വകവെക്കാതെ അടുത്തു ചെന്നു ദക്ഷിണാമൂർത്തിയെക്കണ്ടു എന്നർത്ഥം.

ദക്ഷിണാമൂർത്തിയുടെ കേശാദിപാദാന്തവർണ്ണന. പിംഗജടാഭരം=പിംഗമായ (ചെമ്പിച്ച) ജടക്കെട്ട്, തിങ്കളംശകലം=ചന്ദ്രക്കല, അങ്കിമിഴി=തീക്കണ്ണ് (അങ്കി=അഗ്നി). ഭുജംഗക്കുഴയിണ=രണ്ടു സർപ്പകുണ്ഡലങ്ങൾ (കുഴ=കുണ്ഡലം, കാത്). രാപ്പ............യുഗ്മം=രാപ്പകലുകൾക്കു മൂലമായ അതായതു സൂര്യനും ചന്ദ്രനുമാകുന്ന രണ്ടു കണ്ണുകൾ. രൂപ്യ.........നാസ=രൂപ്യം (വെള്ളി) കൊണ്ടുള്ള കളാചിക (കാളാഞ്ചി?) പോലെ ദീപ്ര (ഉജ്ജ്വല)യായ മൂക്ക്. ഹൃദ്യ.........ലങ്ങൾ=ഹൃദ്യങ്ങളായിരിക്കുന്ന രത്നക്കണ്ണാടികളോടു തുല്യങ്ങളായ കവിളുകൾ. വിദ്രുമകാന്തിവിശിഷ്ടം = വിദ്രുമ (പവിഴം)ത്തിന്റെ കാന്തികൊണ്ടു വിശിഷ്ടമായ അതായതു പവിഴനിറമായ. ഓഷ്ഠദ്വയം=രണ്ടു ചുണ്ടുകൾ, നീലമാം കണ്ഠം=നീലനിറമായ കഴുത്ത്. ബാല.........മുദ്ര=ബാലമൃഗം (മാൻകുട്ടി) ടങ്കം (മഴു) ശൂലം ചിന്മുദ്ര (ജ്ഞാനമുദ്ര) എന്നി

മാലാഭസിതസമ്മേളിതം മാൎവ്വിടം
ചേലയായ്ച്ചേൎത്ത ശാൎദ്ദൂലചൎമ്മാഭയും
നാഗഭോഗോൽകൃഷ്ടയോഗപട്ടോജ്ജ്വലം
യോഗാസനംപൂണ്ടിരിപ്പുഗാംഭീൎയ്യവും
സൌന്ദൎയ്യസൌഭാഗ്യമാധുൎയ്യധൈൎയ്യാദി-
സന്ദോഹസങ്കേതമന്ദിരം ശങ്കരം
ചന്ദ്രധവളം സനന്ദാദിസേവിത-
മന്തികേ ദക്ഷിണാമൂൎത്തിയെക്കണ്ടവൻ
കൎത്തവ്യമൂഢനായിത്തിരിനേരമ-
ങ്ങത്തൽ പൂണ്ടാൻ പുനരുത്തമഭക്തിമാൻ.

പൃഥ്വീതലേ നമസ്കൃത്യ തൊഴുതു നി-
നാത്യുത്സുകം കണ്ടൊരത്യത്ഭുതാകൃതിം

---

വ. ഇവ നാലു തൃക്കൈകളിലെ ആയുധങ്ങൾ. മാലാ.........ളിതം=മാലകൾ, ഭസിതം (ഭസ്മം) ഇവയോടിടകലൎന്ന. മാൎവ്വിടം=മാറിടം. ചേലയായ്ച്ചേൎത്ത..............ൎമ്മാഭ=വസ്ത്രമായിധരിച്ച ശാൎദ്ദൂലചൎമ്മത്തിന്റെ (പുലിത്തോലിന്റെ) ശോഭ. നാഗ..............ഗാംഭീൎയ്യം=നാഗഭോഗ (സൎപ്പശരീരം) ത്തേക്കാൾ ഉൽകൃഷ്ടമായ (എന്നുവെച്ചാൽ അതിലധികം മാൎദ്ദവമുള്ള) യോഗപട്ടം (യോഗപടം) കൊണ്ടുജ്ജ്വലമായ യോഗാസനത്തെ അവലംബിച്ചിട്ടുള്ള ഇരിപ്പിന്റെ ഗാംഭീൎയ്യം. ഇവയെല്ലാംകൊണ്ട്. സൌന്ദൎയ്യ............മന്ദിരം=സൌന്ദൎയ്യം, സൌഭാഗ്യം, മാധുൎയ്യം, ധൈൎയ്യം മുതലായവയുടെ സന്ദോഹ (സമൂഹം)ത്തിന്റെ സങ്കേതഗൃഹമായ. ചന്ദ്രധവളം=ചന്ദ്രനെപ്പോലെ ധവളവൎണ്ണനായ. സനന്ദാദിസേവിതം=സനന്ദാദികളാൽ സേവിക്കപ്പെട്ട. ഇവയെല്ലാം ദക്ഷിണാമൂൎത്തിയുടെ വിശേഷണങ്ങൾ. സാരം സ്പഷ്ടം.

കാമദേവന്റെ ശരപ്രയോഗം. ഇപ്രകാരമെല്ലാമിരിക്കുന്ന ദക്ഷിണാമൂൎത്തിയെ അടുക്കൽ (അന്തികേ) കണ്ട്. അവൻ=കാമൻ. കൎത്തവ്യമൂഢനായ്=കൎത്തവ്യത്തിൽ മൂഢൻ, അഥവാ എന്തു ചെയ്യണമെന്നറിയാത്തവനായിട്ട്. അത്തൽപൂണ്ടാൻ=ദുഃഖിച്ചു. പുനഃ=പിന്നെ. ഉത്തമഭക്തിമാൻ=ഉത്തമമായ ഭക്തിയോടുകൂടിയവനായിട്ട്. പൃഥ്വീതലേ=ഭൂമിയിൽ. നമസ്കൃത്യ=നമസ്കരിച്ചിട്ട്. 'അത്യുത്സുകം (ക്രി. വി)=ഏററവും ഔത്സുക്യത്തോടെ. കണ്ടൊ....കൃതിം=

ചിത്തത്തിലാക്കിയക്ഷിദ്വയമാമീല
രുദ്രാക്ഷമാലികാം കൈത്താരിലുദ്ധാരൻ
മൃത്യുഞ്ജയമന്ത്രരുദ്രസൂക്താദിയും
ഭദ്രനാമങ്ങളും ഭക്ത്യാ ജപിച്ചുടൻ
ബുദ്ധ്യാ വിചാരിച്ചു കൃത്യം വിനിശ്ചിത്യ
പുത്തൻകരിമ്പുവിൽ കുത്തിക്കഴിയവേ
സുസ്ഥിരമായ്ക്കുലച്ചത്യന്തമുദ്ധൃതം
ഹൃദ്യം ചെറുഞാണൊലിയിട്ടൊരുവെട്ടു
നൽത്താർശരമൊന്നെടുത്തു പടുതയോ-
ടത്ര തൊടുത്തഭിമന്ത്രിച്ചു മന്ത്രവും.
"ശ്രീപുരുഷോത്തമശ്രീപുത്രനേഷ ഞാൻ
കാപുരുഷാദ്ധ്വനി സഞ്ചരിച്ചീടിലും
സ്ത്രീപുരുഷദ്വന്ദ്വമേളനകർമ്മണി
നൈപുണം മേ തന്നതീശ്വരനെങ്കിലോ

---

ആ കണ്ട അത്യാശ്ചര്യവിഗ്രഹനെ. ചിത്തത്തിലാക്കി=മനസ്സിലാക്കി, ധ്യാനിച്ച്. അക്ഷിദ്വയം = രണ്ടു കണ്ണുകളെ. ആമീല്യ=കുറഞ്ഞൊന്നു ചിമ്പി രുദ്രാക്ഷമാലികാം=രുദ്രാക്ഷമാലയെ. ഉദ്ധാരൻ=എടുത്തുംകൊണ്ട്. മൃത്യു......ദിയും=മൃത്യുഞ്ജയമന്ത്രം, ശ്രീരുദ്രസൂക്തം (ഇവ ആയുഷ്കരങ്ങളായ വൈദികമന്ത്രങ്ങൾ) മുതലായതും. ഭദ്രനാമങ്ങളും=ശുഭകരങ്ങളായ തിരുനാമങ്ങളും. ഭക്ത്യാ ജപിച്ച്=ഭക്തിയോടെ ചൊല്ലി. ബുദ്ധ്യാ വിചാരിച്ച്=ബുദ്ധികൊണ്ടാലോചിച്ച്. കൃത്യം വിനിശ്ചിത്യ=കർത്തവ്യത്തെ ഉറച്ച്. പുത്തൻ ..........കുലച്ച്=കരിമ്പുവില്ലു നിലത്തു കുത്തി ഉറപ്പോടെ കുഴിയെക്കുലച്ച്. അത്യന്താ ഉദ്ധൃതം = ഏററവും ഉദ്ധൃതമായ (പുറപ്പെട്ട), ഹൃദ്യം=ഹൃദയത്തിന്നു പ്രിയമായ. ഇവ രണ്ടും ചെറുഞാണൊലിയുടെ വിശേഷണങ്ങൾ. ഒരുവെട്ട് =ഒരുങ്ങി. നൽത്താർ ......... ടുത്തു=നല്ലതായ ഒരു പൂവമ്പെടുത്ത്. പടുതയോട് = സാമർത്ഥ്യത്തോടേ. അത്ര=ഇതിൽ (കരിമ്പുവില്ലിൽ). തൊടുത്തു=ചേർത്ത്. അഭി....ന്ത്രവും=മന്ത്രവും ജപിച്ചു. "ശ്രീ പുരുഷോത്തമ" എന്നു തുടങ്ങി ആറു പാദങ്ങൾ അസ്ത്രം അയയ്ക്കുമ്പോഴത്തെ കാമദേവന്റെ വാക്യം. ശ്രീ പുരു ......ഷ ഞാൻ=ശ്രീ പുരുഷോത്തമന്റെ (വിഷ്ണുവിന്റെ) പുത്രനായ ഈ ഞാൻ. കാപു.........ടിലും=കാപുരുഷന്മാരുടെ (കുത്സിതപുരുഷന്മാരുടെ) മാർഗ്ഗത്തിൽ സഞ്ചരിച്ചാൽ കൂടിയും. സ്വാമിയുടെ മേൽ ശരം പ്രയോഗിക്കുന്നതാണിവിടെ കുത്സിതകർമ്മം. സ്ത്രീപു..................ർമ്മണി=

രൂപലാവണ്യമേറുന്നോരു നാരിയിൽ
ചാപലം പൂണ്ടു രമിക്കേണമീശനും"
എന്നു മൊഴിയും പറഞ്ഞു വലിച്ചു ഞാൻ
കർണ്ണാന്തമാനീയ മുക്തവാൻ സായകം.
മന്ദേതരമതു ചെന്നു തിരുമാറി-
ലന്യൂനശൃംഗാരസാരം മഹാശരം
ഉന്നം പിഴയാതെതന്നെ രസധാതു
ഭിന്നമാക്കാതെ കടന്നു പുക്ക ഹൃദി.

മുന്നിലിരുന്ന സനകാദികളില്ല-
മെന്നോ പിശാചങ്ങളേയെന്നൊരീർഷ്യയായ്.
അന്യായമെന്നു തോന്നിച്ചു തപസ്യയെ-
പ്പിണ്യാകമെന്നു തോന്നിച്ചിതദ്വൈതവും.

---

സ്ത്രീപുരുഷന്മാരുടെ ദ്വന്ദ്വമേളനം (ഇണചേൎക്കൽ) എന്ന കൎമ്മത്തിൽ. നൈപുണ്യം=നിപുണത. മേ=എനിക്ക്. തന്ന............ലോ=ഈശ്വരനാണു തന്നതെങ്കിൽ. രൂപ...............രിയിൽ=രൂപസൌന്ദൎയ്യമധികമുള്ള ഒരു സ്ത്രീയിൽ. ചാപലം പൂണ്ടു=പ്രേമപാരവശ്യം കലൎന്നു. രമി...............ശനും=ഈശ്വരൻ കൂടിയും രമിക്കണം. ഈശ്വരദത്തമായ അധികാരം നടത്തുന്നതിൽ സ്വകൎമ്മദോഷം പ്രതിബന്ധമാവരുതെന്നു സാരം. എന്നു മൊഴിയും പറഞ്ഞു=എന്നിങ്ങനെ മൊഴി (പ്രയോഗവാക്യം) ചൊല്ലി. കർണ്ണാന്തമാനീയ=ചെവിയുടെ കടസ്സോളം കൊണ്ടുവന്നു. മുക്തവാൻ സായകം=ശരത്തെ അയച്ചു. മന്ദേതരം=വേഗത്തിൽ. അന്യൂനശൃംഗാരസാരം=അന്യൂനം (പൂർണ്ണം) ആയ ശൃംഗാരത്തിന്റെ സാരം (സത്തു്) ആയിരിക്കുന്ന. മഹാശരം=മഹാസ്ത്രം. ഉന്നം=ലക്ഷ്യം. രസധാതു=സപ്തധാതുക്കളിൽ ആദ്യത്തേതു് (ഇതു രക്തത്തിന്റെ പുറത്തുള്ളതാണ്). ഭിന്നമാക്കാതെ=പിളൎക്കാതെ, ദേഹം മുറിഞ്ഞു രക്തം പുറപ്പെടാത്ത വിധമെന്നൎത്ഥം. ഹൃദി=ഹൃദയത്തിൽ. കാമാസ്ത്രം ദക്ഷിണാമൂൎത്തിയുടെ ഹൃദയത്തിൽ ചെന്നു തറച്ചുവെന്നൎത്ഥം.

ശരംകൊണ്ടപ്പോൾ ഭഗവാനുണ്ടായ അവസ്ഥാഭേദത്തെ പ്പറയുന്നു. മുന്നി......രീർഷ്യയായ്=ശാസ്ത്രഗ്രഹണത്തിനുവേണ്ടി തന്റെ മുമ്പിലിരിക്കുന്ന സനകൻ മുതലായ മുനിമാരിൽക്കൂടി ഹീ, ഇവരെന്തു പിശാചുക്കാം (എന്തന്ന പിശാചങ്ങളേ) എന്നൊരു വെറുപ്പു തോന്നി. അന്യാ.........
...........ന്യയെ=തപസ്യ (തപോനുഷ്ഠാനം) അന്യായമാണെന്നു തോന്നിച്ചു. പിണ്യാക...............തവും=അദ്വൈതം (ജീവാത്മപരമാത്മാക്കൾ രണ്ടല്ല എന്ന

വന്യാനിവാസം കമന്യാ വിയോഗമെ-
ന്നന്യാദൃശം ബഹു പിന്നെയും തോന്നിച്ചു.
പൂർണ്ണോസ്മ്യഹം; ഗതാ തന്വീ വിഹായ മാം;
ചൂർണ്ണോസ്മി; മാമകം ധൈര്യം മനോഭവാ:
ഈശോസ്മ്യഹം; ക്വ സാ മൽപ്രാണനായികാ?
ക്ലേശോ/സ്മിതാ; ഹന്ത വീതോസ്മി കാന്തയാ!
സന്യാസി ഞാൻ; ശുഭകന്യാ ക്വ ലഭ്യതേ?

---

അഭേദജ്ഞാനം) പിണ്യാകം (പിണ്ണാക്ക്, സാരമില്ലാത്തതു്) ആണെന്നും തോന്നിച്ചു. വന്യാനിവാസം=വനസമൂഹത്തിലുള്ള പാർപ്പ്. കമന്യാവിയോഗം=കമനിയോടുള്ള വിരഹമാണ്, ഭാര്യാവിയോഗമാണു വനവാസത്തിനു കാരണം. എന്ന്=എന്നുതോന്നിച്ചു അന്യാദൃശം............ന്നിച്ചു=അന്യാദൃശം (തന്റെ സ്ഥിതിക്കു ചേരാത്തതു്) ആയ പലതും പിന്നെയും തോന്നിച്ചു. അതെന്തെന്നു പറയുന്നു. പൂർണ്ണോസ്മ്യഹം=ഞാൻ പൂർണ്ണനായി ഭവിക്കുന്നു, സന്യാസിമാർ ബ്രഹ്മധ്യാനസമയത്തു പറയുന്ന "പൂർണ്ണമദഃ പൂർണ്ണമിദം" ഇത്യാദി ശാന്തിവാക്യത്തിന്റെ ചുരുക്കമാണിതു്. ഗതാ ......മാം (തന്വീ മാം വിഹായ ഗതാ)=തന്വി എന്നെ വിട്ടുപോയി, പ്രിയാവിരഹം വന്ന കാമുകന്റെ ചിന്തയാണിതു്. ചൂർണ്ണോസ്മി=ഞാൻ ചൂർണ്ണം (അജ്ഞാനമെല്ലാമകന്നവൻ) ആയ് ഭവിക്കുന്നു, മഹാവാക്യത്തിന്റെ അനുസന്ധാനത്തിൽ സന്യാസി വിചാരിക്കുന്ന "ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ" എന്നുമുതലായതിന്റെ സംഗ്രഹമാണിതു. മാമകം.'........ഭവഃ=എന്റെ ധൈര്യത്തെ കാമൻ അപഹരിച്ചു എന്ന് അർത്ഥവശാൽ കിട്ടുന്നു. ക്രിയാപദത്തെ പറയാതിരുന്നതു തൽക്കാലസംഭ്രമത്തെ കാണിക്കുന്നു. ഇതു വിരഹിക്കു ചേർന്ന വചനമാകുന്നു. ഈശോസ്മ്യഹം=ഞാൻ ഈശ്വരനായ് ഭവിക്കുന്നു, "അഹംബ്രഹ്മാസ്മി" എന്ന മഹാവാക്യത്തിന്റെ അർത്ഥമാണിതു്. ക്വ സാ ............ യികാ (സാ മൽ പ്രാണനായികാ ക്വ)=ആ എന്റെ പ്രാണനാഥ എവിടെ? ഇതു വിരഹിയുടെ വിചാരം. ക്ലേശോസ്മിതാ=അസ്മിത (അഹംഭാവം, ഞാൻ ബ്രഹ്മത്തിൽ നിന്നു ഭിന്നനാണെന്നുള്ള ഭേദബുദ്ധി) ക്ലേശമാണ്. ഇതു സന്യാസിയുടെ വിചാരം. ഹന്ത.......യാ (ഹന്ത കാന്തയാ വീതഃ അസ്മി)=കഷ്ടം ഞാൻ കാന്തയോടു വേർപെട്ടവനായ് ഭവിക്കുന്നു. ഇതു വിരഹിയുടെ വിചാരം. സന്യാസി ഞാൻ എന്നതു സന്യാസിയുടെ വിചാരം. ശുഭാ കന്യാ ക്വ ലഭ്യതേ = നല്ലവളായ കന്യക എവിടെ ലഭിക്കപ്പെടുന്നു, ഇതു കാമുകന്റെ വിചാരം. ഇപ്രകാരം ഒരു സന്യാസിക്കു ചേർന്നതും ഒരു വിരഹിക്കു യോജിച്ചതുമായ വിവിധ ചിന്തകൾ ദക്ഷിണാമൂർത്തിയുടെ ഹൃദയത്തിലുണ്ടായി എന്നു ഭാവം.

എന്നേവമുണ്ടായൊരിന്ദ്രിയക്ഷോഭത്തി-
നെന്തു നിമിത്തമെന്നാത്മനി ചിന്തിച്ചു
തൃക്കണ്ണടച്ചങ്ങരയ്ക്കാൽ വിനാഴിക
നിഷ്കമ്പഗംഭീരിമാ ദിവ്യചക്ഷുഷാ
നിൽക്കുന്ന മാരനെക്കണ്ടു സമീപത്തു-
ദിക്കുന്ന കോപാങ്കുരത്തെക്കരുത്തെഴും
സൽക്കൃപാവജ്രടങ്കംകൊണ്ടു ഖണ്ഡിച്ചു
തച്ചങ്ങരച്ചു പരാണുവായ് നേർപ്പിച്ചു
വച്ചൊളിപ്പാനായ് തുനിഞ്ഞളവെത്രയും
സൂക്ഷ്മമായോരു പരാണു പുറത്തു ഫാ-
ലേക്ഷണദ്വാരം കടന്നുപോരുംവിധൌ
എൾമണിയെട്ടുകൂറിട്ടതിലൊന്നോള-
മമ്മിഴിവഹ്നികണവും തുണയായി.
വിസ്മയമെന്തു പറയാവൂ! കാൽക്ഷണാൽ
ഭസ്മാവശേഷനായ് നിന്നു മനോഭവൻ.

---

കാമദഹനം. ഇന്ദ്രിയക്ഷോഭത്തിന്=ഇന്ദ്രിയങ്ങളുടെ ഇളക്കത്തിന്. നിമിത്തം=കാരണം. ആത്മനി=മനസ്സിൽ. ചിന്തിച്ചു=വിചാരിച്ച്. അരയ്ക്കാൽ വിനാഴിക=വളരെക്കുറച്ചുനേരമെന്നർത്ഥം. നിഷ്കമ്പഗംഭീരിമാ=നിഷ്കമ്പമായ (ഇളക്കമില്ലാത്ത) ഗാംഭീര്യത്തോടുകൂടിയവനായിട്ട്. ദിവ്യചക്ഷുഷാ=ഉൾക്കണ്ണു കൊണ്ട്. മാരനെ=കാമനെ. ഉദിക്കുന്ന=ഉയരുന്ന. കോപാങ്കുരത്തെ=കോപത്തിന്റെ മുളയെ, അല്പമായ കോപത്തെ. സൽകൃ..............കൊണ്ട്=നല്ല കൃപയാകുന്ന വജ്രടങ്കം (വജ്രനിർമ്മിതമായ ആയുധവിശേഷം) കൊണ്ട്. ഖണ്ഡിച്ച്=മുറിച്ച്. പരാണുവായ്=പരമാണുവായി. നേർപ്പിച്ച്=ചെറുതാക്കി. വച്ചൊ..........ളവ്=ഉള്ളിൽ ഒളിക്കുവാൻ ഭാവിക്കുമ്പോൾ. സൂക്ഷ്മ...............രാണു=നേർത്ത ഒരു പരമാണു. ഫാലേക്ഷണദ്വാരം=നെറ്റിക്കണ്ണിലെ ദ്വാരം. എൾമണി... .... ..ന്നോളം=ഒരെള്ളിൻമണിയുടെ അരയ്ക്കാലംശത്തോളം. അമ്മിഴി............വും=ആ കണ്ണിലെ തീപ്പൊരിയും. കാൽക്ഷണാൽ=കാൽനിമിഷത്തിനകം. ഭസ്മാ........ ...ഭവൻ=കാമദേവൻ ഭസ്മം മാത്രം ശേഷിച്ചവനായ് ചമഞ്ഞു. ഇന്ദ്രിയക്ഷോഭത്തിനു കാരണമെന്തെന്നാലോചിച്ചപ്പോൾ ഭഗവാൻ ദിവ്യദൃഷ്ടി കൊണ്ടു കാമദേവനെ കണ്ടു. തൽക്ഷണം കോപം അങ്കുരിച്ചുതുടങ്ങി. കോപത്തെ കൃപ കൊണ്ടു ഖണ്ഡിച്ച് ഉള്ളിലൊതുക്കുവാൻ ശ്രമിച്ചുവെങ്കിലും സാധിച്ചില്ല.

അത്ഥം വിചാരിച്ചിരുന്നൊരു യോഗിക-
ളിത്തൊഴിലൊന്നുമറിഞ്ഞില്ല തെല്ലുമേ.
ചിത്തനാഥാംഗം വെളുത്തുപോയെന്തെന്നു
ചിത്തേ നിരൂപിച്ചു ഹസ്തേ പിടിച്ചുടൻ
തപ്തഭസ്മോദ്ധൂളിതാംഗി, രതി, ശുചാ
തത്തദ്വിലാപം തുടങ്ങി ശിവാന്തികേ.

"മൽപ്രാണനാഥ! ചതിച്ചിതോ ദാസിയെ?
പുഷ്പായുധ! കഥം ന പ്രതിഭാഷസേ?
മൽപാലനത്തിനാരെപ്പറഞ്ഞൊടി നീ?
വിഷ്ഫാരമെന്തു കേളാത്തു ധനുസ്സിൻെറ?
ഓരോ പ്രണയകലഹപ്രശാന്തിയിൽ
മാറണച്ചെന്നെ മേലാരു ലാളിപ്പതും?

---

കോപത്തിൻെറ ഒരു പരമാണുവും മൂന്നാംതൃക്കണ്ണിലെ ഒരു തീപ്പൊരിയുംകൂടി കാമനെ ദഹിപ്പിച്ചു.

കാമാപായം നിമിത്തം ദുഃഖിതയായ രതിദേവി വിലപിപ്പാൻ തുടങ്ങുന്നു. അത്ഥം=ശാസ്ത്രാത്ഥം. യോഗികൾ=സനകാദികൾ. ഇത്തൊഴിലൊന്നും=ഇന്ദ്രിയക്ഷോഭം, കാമദഹനം മുതലായതൊന്നും. ചിത്തനാഥാംഗം=ചിത്തനാഥൻെറ (ഹൃദയവല്ലഭൻെറ) ദേഹം. വെളുത്തുപോയെന്തു്=എന്തുകൊണ്ടാണു വെളുത്തതു്. ചിത്തേ=മനസ്സിൽ. ഹസ്തേ=കൈയിൽ. തപ്ത........ ...ഗി=തപ്തമായ ഭസ്മംകൊണ്ടു് ഉദ്ധൂളിതമായ (പൊടിപുരണ്ട) അംഗങ്ങളോടു കൂടിയവളായിട്ടു്, ഭസ്മമയപ്രിയാംഗത്തെ ആലിംഗനം ചെയ്തിട്ടെന്നു സാരം. രതി=രതിദേവി. ശുചാ=ശോകത്താൽ. തത്തദ്വിലാപം=ഓരോരോ വിലാപം. ശിവാന്തികേ=ശിവൻെറ സമീപത്തുവച്ചു്. രതിദേവി ഭത്തൃശോകം സഹിക്കാതെ വിലപിക്കുവാൻ തുടങ്ങി.

രതിവിലാപം. മൽപ്രാണനാഥ=എൻെറ പ്രിയഭത്താവേ! ചതി.... .. ...യെ=ദാസിയായ എന്നെ ചതിച്ചുകളഞ്ഞോ? പുഷ്പായുധ=പുഷ്പാസ്ത്ര! കഥം ന പ്രതിഭാഷസേ=എന്താണങ്ങു് ഉത്തരം പറയാത്തതു്? മൽപാലനത്തിന്=എൻെറ രക്ഷണത്തിന്. ആരെ ...... ....നീ=ആരെയാണു നീ ഏല്പിച്ചിരിക്കുന്നതു്? എനിക്കാരും രക്ഷിതാവില്ലാതായി എന്നു ഭാവം. വിഷ്ഫാര........ ...സ്സിൻെറ=വില്ലിൻെറ ഞാണൊലി (വിഷ്ഫാരം) കേൾക്കാത്തതെന്താണു്? ഓരോ

ചാരു സൌന്ദൎയ്യമിവണ്ണമെന്നാക്കാന-
മാരുപമാനത്തിനല്ലൊ ജഗത്ത്രയേ?
നാരിമാൎക്കെല്ലാമുദാരവിലാസങ്ങ-
ളാരൊരുവൻ പഠിപ്പിപ്പതു യൌവനേ?
ദൂരേയിരുന്നാലെരിപൊരികൊള്ളിച്ചു
നേരേ തരുണൎക്കു മേളകനാരിനി?
ധാരകനാരിനിത്താരമ്പിനഞ്ചിനും?
പ്രേരകനാരിനി പ്രേമകോപത്തിനും?
താരേശനാൎക്കു കുടയായിരിക്കേണ്ടു?-
നാരേ തുണയഭിസാരികാണാം നിശി?
നീരസമായി സംസാരമിന്നാകിലോ;
ചാരു ഫലിതം സനകാദികാമിതം.

---

..........ത്തിയിൽ=ഓരോ പ്രണയകലഹത്തിന്റെ ശമനത്തിൽ. മാറണച്ച്=മാറോടു ചേൎത്ത്. മേൽ=മേലിൽ. ആരു ലാളിപ്പതു്=ആരാണു ലാളിക്കുവാൻ. ചാരു=മനോഹരമായ. സൌന്ദൎയ്യം=അഴക്. ഉപമാനത്തിന്=തുല്യമാക്കിപ്പറയുന്നതിന്. ജഗത്ത്രയേ=ത്രൈലോക്യത്തിൽ. കാമനെപ്പോലെ സുന്ദരൻ എന്നിങ്ങനെ കാമനെ ഉപമാനമാക്കിയാണു സൌന്ദൎയ്യം കണക്കാക്കാറുള്ളത്. ആ ഉപമാനപുരുഷൻ പോയല്ലോ എന്നു സാരം. നാരിമാൎക്ക്=സ്ത്രീകൾക്ക്. ഉദാരവിലാസങ്ങൾ=ഉൽകൃഷ്ടങ്ങളായ വിലാസങ്ങൾ. വിലാസങ്ങളെന്നാൽ സ്വാഭാവികങ്ങളായുണ്ടാകുന്ന ശൃംഗാരചേഷ്ടകൾ. യൌവനേ=യൌവനത്തിൽ. യൌവനത്തിൽ സ്ത്രീകൾക്കു ശൃംഗാരചേഷ്ടകൾ ഇനി ആരാണു പഠിപ്പിക്കുക? ദൂരെയിരുന്നാൽ=അകലത്തിരുന്നാൽ. എരിപൊരികൊള്ളിച്ചു്=ഘോരം സന്തപിപ്പിച്ച്. തരുണൎക്കു=യുവതീയുവാക്കന്മാൎക്ക്. മേളകൻ=സംയോജകൻ, യുവതീയുവാക്കന്മാർ പിരിഞ്ഞിരുന്നാൽ സന്താപമുളവാക്കി അവരെ കൂട്ടിച്ചേൎക്കുവാൻ ആരാണിനിയുള്ളതു്? ധാരകൻ=ധരിക്കുന്നവൻ. താരമ്പിനഞ്ചിനും=അഞ്ചു പൂവമ്പുകൾക്കും. പ്രേരകൻ=പ്രേരിപ്പിക്കുന്നവൻ പ്രേമകോപം=പ്രേമത്തിലുള്ള കോപം താരേശൻ=ചന്ദ്രൻ. ആൎക്ക്.......... ണ്ടു=ആൎക്കാണിനി കുടയായിരിക്കേണ്ടതു്? കാമദേവന്റെ കുട ചന്ദ്രനാണെന്നു പ്രസിദ്ധം. ആരേ തുണ=ആരാണു സഹായം. അഭിസാരികാണാം=കാന്തനെത്തിരഞ്ഞു സങ്കേതത്തിലേക്കു പോകുന്ന സ്ത്രീകൾക്ക്. നിശി=രാത്രിയിൽ. അഭിസാരികമാൎക്കു വഴിയിൽത്തുണ കാമനാണെന്നു പ്രസിദ്ധം. നീരസമായ്=രസമില്ലാത്തതായി. സംസാരം=ഐഹികവിഷയം. ഇന്നാകിലോ=ഇന്നാണെങ്കിൽ ചാരു (ക്രി. വി)=നല്ലവണ്ണം. ഫലിതം=ഫലിച്ചു.

ആരു വസന്തത്തിന്നുള്ളതിനിബ്ബന്ധു?
ക്രൂരമ്പവൻ തീർത്തതാക്കിനി വേണ്ടു പോൽ?
ത്വൽപാദമേ ഗതിയപ്പാ! മഹേശ്വര!
തൽഫാലവഹ്നി ചൊറിപ്പാൽ വിടുക നീ.
ഇപ്പാഴി ഞാനോ മരിപ്പാൻ പിറന്നവൾ;
കാലാഗ്നിപോലും തണുപ്പായ്‌വരും മമ.
ഉദ്ബന്ധനമോ വിഷപ്രാശനാദിയോ
നിഷ്പ്രയാസം മേ മരിപ്പാനിനി നല്ലൂ?
ഉററമെൻ കാന്ത! നീ ചൊററ പാർത്തീടുകിൽ
കുററമെന്തൊന്നിച്ചു തെറെറന്നു പോകിലാം.
വിട്ടുംകളഞ്ഞു നീയെന്നെ നടക്കിലോ
മറെറാരു നാരിയുണ്ടാകുമോ കാന്തയായ്?"

---

സന..........താം=സനകൻ മുതലായ യോഗികളുടെ അഭീഷ്ടം. ജനങ്ങൾ സംസാരബന്ധം വിട്ടു ബ്രഹ്മനിഷ്ഠാനാരതരാകണമെന്ന യോഗികളുടെ അഭീഷ്ടം നിറവേററമായി എന്നു സാരം. വസന്തത്തിന്ന്=വസന്തര്‍ത്തുവിന്ന്. ബന്ധു=മിത്രം. കാമനാണല്ലോ വസന്തത്തിന്റെ ബന്ധു. ക്രൂര..........പോൽ=അവൻ (വസന്തം) ക്രൂരമ്പു തീർത്തു ഇനി ആർക്കുവേണം? വനാന്തത്തിലെ പുഷ്പം നിഷ്ഫലങ്ങളായി എന്നു സാരം. ത്വൽപാദ..........ശ്വര=ശിവനേ! നിന്തിരുവടിയേ ഇനി ഗതിയുള്ളൂ. തൽഫാലവഹ്നി=ആ ഫാലവഹ്നി (നെററിയിലെത്തീയ്) അതായതു യാതൊന്നുകൊണ്ടാണോ എന്റെ പ്രാണനാഥൻ ദഗ്ദ്ധനായതു് ആ അഗ്നി. ചൊറു=കുറച്ചു് ഇപ്പാൽ=ഇങ്ങോട്ട്. എന്നെയും അതുകൊണ്ടു ദഹിപ്പിച്ചാലും. ഇപ്പാ..........ന്നവൾ=പാപിയായ ഈ ഞാൻ മരിക്കുവാൻ പിറന്നവളാണ്. കല്പാഗ്നി=പ്രളയാഗ്നി. അതുപോലും തണുപ്പായി വരുമെന്നുവെച്ചാൽ അതിൽ ദഹിപ്പാൻകൂടിയും എനിക്കു സങ്കടമില്ലെന്നർത്ഥം. ഉദ്ബന്ധനം=തൂങ്ങിമരണം. വിഷപ്രാശനാദി=വിഷം തിന്നുക മുതലായതു്. നിഷ്പ്രയാസം (ക്രി. വി.)=പ്രയാസംകൂടാതെ. ഉററമെൻകാന്ത=എന്റെ ഉററ ഭർത്താവേ! ചൊററപാർത്തിടുകിൽ=അല്പം താമസിച്ചാൽ. കുററമെന്തു്=ദോഷമെന്തു്? ഒന്നി..........ലാം=ഒന്നിച്ചു വേഗത്തിൽ പോകാം. വിട്ടു..........കാന്തയായ്=നീ എന്നെ വിട്ടേച്ചുപോയാൽ മറെറാരു സ്ത്രീ നിനക്കു ഭാര്യയായി ഉണ്ടാകുമോ? ഇല്ലെന്നു താൽപര്യം. [ഈ രതിവിലാപത്തിൽ കുമാരസംഭവത്തിലുള്ള സുപ്രസിദ്ധമായ രതിവിലാപത്തിലെ ചില ആശയങ്ങൾ നിഴലിച്ചുകാണുന്നുണ്ട്. "അദ്യ തു നായഭിസാരികാണാം നിശി" എന്നതു് "രജനീതിമിരാവഗു

ഇപ്രകാരേണ രതിപ്രലാപം കേട്ടു
സർപ്പവിഭൂഷണൻ ക്ഷിപ്രം കൃപാലുവായ്
നന്ദിയോടൊന്നു കർണ്ണത്തിലരുൾചെയ്തു;
ചെന്നവനൂചിവാൻ കന്ദർപ്പകാമിനീം.
"ഭദ്രേ! രതിദേവി! രുദ്രനരുൾചെയ്തു
ഹൃദ്രുജാം ചെറു വെടിഞ്ഞു നീ വാഴവാൻ.
രുദ്രാണി ദാക്ഷായണീ സതീദേവിതാൻ
വർത്തതേ ഭൂഭർത്തൃപുത്രിയായൂഴിയിൽ.
തദ്വിവാഹം ചെയ്തു ഞാനിരിക്കുന്നു നാ-
ളെത്തുക നീയെന്നോടിത്തരമോതുവാൻ.
ത്വൽപ്രിയനംഗം തരുന്നുണ്ടു ഞാനന്നാ-
തിപ്പൊഴത്തേതിലുമത്യന്തരമ്യമാം.

---

ണ്ടിതേ" ഇത്യാദി പദ്യത്തിന്റെയും, "ക്രൂരമ്പവൻ തിപ്പുരാഗ്നിനി വേണ്ടപോൽ" എന്നതു് "ഹരിതാരുണചാരുബന്ധനഃ" ഇത്യാദി പദ്യത്തിന്റെയും, "ദാരരാ പ്രണയകലഹപ്രശാന്തിയിൽ" എന്നു തുടങ്ങിയ രണ്ടുവരികൾ "ശിരസാ പ്രണിപത്യയാചിതാനി" ഇത്യാദി പദ്യത്തിന്റെയും, ഛായാനുകരണമാകുന്നു.]

ശോകാകുലയായ രതിയെ ഭഗവാൻ നന്ദികേശ്വരൻ മുഖേന ആശ്വസിപ്പിക്കുന്നു. ഇപ്രകാരേണ = മേൽച്ചൊന്ന വിധം. രതിപ്രലാപം = രതിയുടെ വിലാപം. സർപ്പവിഭൂഷണൻ = ശിവൻ. കൃപാലു = കൃപാശീലൻ. കർണ്ണത്തിലരുൾചെയ്തു = ചെവിയിൽമന്ത്രിച്ചു. അവൻ = നന്ദികേശ്വരൻ, ഊചിവാൻ = പറഞ്ഞു. കന്ദർപ്പകാമിനീം = കാമപത്നിയോടു്. "ഭദ്രേ" ഇത്യാദി നന്ദികേശ്വരവചനം. ഭദ്രേ = സൗമ്യശീലേ! രുദ്രനരുൾചെയ്തു = ശിവൻ കല്പിച്ചു. ഹൃദ്രുജാം = മനോവേദനയെ. രുദ്രാണി = രുദ്രപത്നി. ദാക്ഷായണീ = ദക്ഷന്റെ പുത്രി. സതീദേവി = മുമ്പു ദേഹത്യാഗം ചെയ്ത സതി. വർത്ത............ഴിയിൽ = ഭൂമിയിൽ ഭൂഭർത്താവിന്റെ (പർവ്വതത്തിന്റെ) പുത്രിയായി വർത്തിക്കുന്നു. തദ്വി.........ന്നു നാൾ = ഞാൻ അവളെ വിവാഹം ചെയ്തിരിക്കുന്ന കാലത്തു്. എത്തുക.........തുവാൻ = എന്നോടു് ഇങ്ങനെ പറയുവാൻ നീ വരിക. ത്വൽപ്രിയന = നിന്റെ ഭർത്താവിന്. അംഗം = ശരീരം. തരു.... ....... ...ന്നു് = അന്നു ഞാൻ തരാം. അതു് = ആ അംഗം. ഇപ്പൊ....... .........മ്യമാം = ഇപ്പോഴത്തെ അംഗത്തേക്കാൾ വളരെയ

നിശ്ചയമുണ്ടതു വിശ്വസിച്ചങ്ങുപോയ്
നിശ്ചലമെന്നെബ്ഭജിച്ചു വാണീടു നീ.
അല്പകാലം നീ വിരഹം പൊറുക്കേണ-
മിപ്രകാരം ഞാനിരുന്നതു പോലവേ.
ഇപ്പോഴിവിടെ വിലാപമോ നിഷ്ഫല-
മപ്പോൾ വിലപിതം ക്ഷിപ്രം ഫലിതമാം.
ഉദ്ബന്ധനാദികൾ ചെയ്യൊലാ സാഹസാൽ;
പുഷ്പബാണപ്രിയേ! യാഹി നീ മന്ദിരം."

ശൈലാദിവാക്യമതുകേട്ടവൾ പോയി
നീലകണ്ഠാർച്ചനവ്യഗ്രാ വിരഹിണീ
കാലമക്കേട്ടതേ പാർത്തുവാണു കൃശാ
ബാലേന്ദുലേഖേവ സന്ധ്യാസമാഗമം.

---

ധികം രമണീയമാകും. നിശ്ചയമുണ്ട് = ഉറപ്പുണ്ട്, നിശ്ചലം(ക്രി. വി.) = ഇളക്കം കൂടാതെ. എന്നെ......ടു നീ = നീ എന്നെസ്സേവിച്ചുംകൊണ്ടിരുന്നാലും. അല്പ.....................നിരുന്നതുപോലവേ = ഞാൻ ഭാര്യാവിരഹം സഹിക്കുന്നതുപോലെ കുറച്ചുകാലം നീ ഭർത്തൃവിരഹവും പൊറുക്കണം. ഇപ്പോ.................. നിഷ്ഫലം = ഇപ്പോൾ ഇവിടെ വിലപിച്ചിട്ടു ഫലമില്ല. അപ്പോൾ = പാർവ്വതീപാണിഗ്രഹണത്തിനുശേഷം. വിലപിതം = വിലാപം, ക്ഷിപ്രം = വേഗത്തിൽ. ഫലിതമാം = ഫലിക്കും. ഉദ്ബന്ധനാദികൾ = തൂങ്ങിമരിക്കുക മുതലായവ ചെയ്യൊലാ = ചെയ്യരുത്. സാഹസാൽ = സാഹസത്താൽ. പുഷ്പബാണപ്രിയേ = കാമപത്നി! യാഹി = പോയാലും. മന്ദിരം = ഗൃഹത്തിലേക്ക്.

രതിദേവി പോകുന്നു. സനകാദികളും പിരിയുന്നു. ശൈലാദിവാക്യം = ശൈലാദിയുടെ (ശിലാദപുത്രന്റെ, നന്ദികേശ്വരന്റെ) വചനം. നീലകണ്ഠാർച്ചനവ്യഗ്രാ = ശിവപൂജനത്തിൽ ഏർപ്പെട്ടവൾ. വിരഹിണീ = വിരഹമുള്ളവൾ. കാലമക്കേട്ടതേ = നന്ദികേശ്വരൻ പറഞ്ഞുകേട്ട ആ കാലം തന്നെ. പാർത്തുവാണു = കാത്തുകൊണ്ടിരുന്നു. കൃശ = കൃശയായിട്ട്. ബാലേന്ദു..................ഗമം = ബാലചന്ദ്രക്കല സന്ധ്യയുടെ വരവിനെ കാക്കുന്നതുപോലെ. കൃശാ എന്ന വിശേഷണം രതിക്കും ബാലേന്ദുലേഖയ്ക്കും തുല്യം. പിനാകി =

പിനാകപ്പിനാകി സനകാദികളോടു
സന്നാഹഭേദമരുൾചെയ്തു സംഗതം
നന്നായവൎക്കു വേണ്ടുന്നതരുൾചെയ്തു
പിന്നയോ നാളയാമെന്നരുമരുൾചെയ്തു.
നന്ദിച്ചു വന്ദിച്ചു പോയി സനകസ-
നന്ദാദിയോഗികൾ ലൌകികജ്ഞാനികൾ

നന്ദീശ്വരനോടരുൾചെയ്തു: "ലോകത്തി-
ലെന്തുള്ള വാൎത്തയെന്നുണ്ടോ ധരിച്ചു നീ?"
എന്നതുകേട്ടുണൎത്തിച്ചു നന്ദീശ്വരൻ
വന്ദിച്ചു വിച്ഛാദിതാസ്യം വിനീതനായ്:—
"നാകികൾ വന്നു ബഹുകാലമായിഹ
ശോകമുണൎത്തുവാനാകവേ നില്ക്കുന്നു

---

പിനാകമുള്ളവൻ, ശിവൻ (പിനാകമെന്നു ശിവന്റെ വില്ലിന്നു പേർ). സനകാ........................ഗതം = സനകാദി യോഗികളോടു് സംഗതമായ-യുക്തമായ-സന്നാഹഭേദത്തെ -വേറെ ഒരുതരം സന്നാഹത്തെ-പറഞ്ഞു്. സന്നാഹമെന്നാൽ ഒരുക്കം. വേറെച്ചില കാൎയ്യങ്ങൾക്കൊരുങ്ങുവാനുണ്ടെന്നു പറഞ്ഞു എന്നൎത്ഥം. നന്നാ...........................ചെയ്തു = അവൎക്കാവശ്യമുള്ളതെല്ലാം പറഞ്ഞുകൊടുത്തു. പിന്നയോ ...................................ചെയ്തു = ഇനിയുള്ളതു് നാളെയാകാം എന്നും പറഞ്ഞു. നന്ദിച്ചു് = സന്തോഷിച്ചു്. വന്ദിച്ചു് = വണങ്ങി. സനക.......................................ഗികൾ = സനകൻ, സനന്ദൻ മുതലായ യോഗികൾ. ലൌകികജ്ഞാനികൾ = ലോകസമ്പ്രദായമറിയുന്നവർ. സനകാദികൾ യോഗികളാണെങ്കിലും ലോകജ്ഞന്മാരാണെന്നു സാരം.

ലോകവാൎത്തയെക്കുറിച്ചു ഭഗവാന്റെ ചോദ്യവും നന്ദിയുടെ മറുപടിയും. വിച്ഛാദിതാസ്യം (ക്രി. വി.) = മുഖം പൊത്തിക്കൊണ്ടു്, (വിച്ഛാദിതം = മറയ്ക്കപ്പെട്ടതു്; ആസ്യം = മുഖം). വിനീതൻ = വണങ്ങിയവൻ. "നാകികൾ" ഇത്യാദി നന്ദിവചനം. നാകികൾ = സ്വൎഗ്ഗവാസികൾ, ദേവകൾ. ബഹുകാലമായ് = വളരെക്കാലമായിട്ടു്. ഇഹ = ഇവിടെ. ശോകം = സങ്കടം. ഘൂക.......... ....കാരികൾ = ഘൂകങ്ങളാൽ (മൂങ്ങകളാൽ)

ഘൂകവിഭീഷിതകാകാനുകാരികൾ;
പോകെന്നു ചൊല്ലിയാൽപ്പോകയില്ലാരുമേ.
ദേഹമിവിടെക്കളകെന്നുറച്ചിതു
മാകന്ദബാണനെപ്പോലേയവർകളും.
വൈകുണ്ഠകുണ്ഠിതമാർ കണ്ടിതെത്രയെ-
ന്നേകദേശം? ഭിയാ ലോകേശനോ കൃശൻ.
പാകാരിയാകിലോ ചാകാതെ ചത്തവൻ;
യാഗാംശഭോജികൾക്കാകാത കാലമായ്."
ഈവണ്ണമാകർണ്ണ്യ മേവുന്ന ദേവനൊ-
രാപന്നകാരുണ്യപൂർണ്ണമായ് മാനസം.
"നല്ല ചിതം; ദോഷമെല്ലാം നമുക്കായി;-
തെല്ലാരുമായാന്തു; ചെല്ലാശു ചൊല്ലു നീ."

---

വിഭീഷിതങ്ങളായ (ഏററവും പേടിപ്പിക്കപ്പെട്ട) കാകങ്ങളെ അനുകരിക്കുന്ന വർ എന്നു നാകികളുടെ വിശേഷണം. "ദിവാന്ധഃ കൌശികോ ഘൂകോ" എന്നമരം. മൂങ്ങകൾ ആട്ടിയോടിച്ച കാക്കകളെപ്പോലെ ശത്രുഭീതരായ ദേവ കൾ ഇവിടെ സങ്കടമുണർത്തിപ്പാൻ വന്നിട്ടു വളരെക്കാലമായി എന്നു സാരം. പോകെ..................രുമേ=പോകാൻ പറഞ്ഞാൽ ആരും പോകയുമില്ല. ദേഹ മിവിടെ..................യവർകളും=കാമനെപ്പോലെ ദേവകളും ഇവിടെ വച്ചു ദേഹമുപേക്ഷിപ്പാനുറച്ചിരിക്കുന്നു. (മാകന്ദബാണൻ=മാമ്പൂബാണൻ, കാമൻ). വൈകുണ്ഠകുണ്ഠിതം=വൈകുണ്ഠൻെറ (വിഷ്ണുവിൻെറ) വല്ലായ്മ. ആർ കണ്ടി.... ....ദേശം=എത്രയാണെന്ന് ഏകദേശമെങ്കിലും ആർ കണ്ടു? ആരും കണ്ടിട്ടില്ലെ ന്നർത്ഥം. ഭിയാ=ഭയംകൊണ്ട്. ലോകേശൻ=ബ്രഹ്മാവ്. കൃശൻ=കൃശനായി. പാകാരിയാകിലോ=ഇന്ദ്രനാണെങ്കിൽ. ചാകാ..........വൻ=മരിച്ച മട്ടിലാ യിരിക്കുന്നു, യാഗാംശ..................കൾക്ക=ദേവകൾക്ക്, ആകാത കാലമായ്= ചീത്ത കാലമായി. ആകർണ്ണ്യ=കേട്ടിട്ട്. ദേവന്ന്=ശിവന്ന്, ആപന്ന.... .... ......നസം=മനസ്സ് ആപന്നന്മാരിൽ-ആശ്രിതന്മാരിൽ-ഉള്ള കാരുണ്യംകൊ ണ്ടു നിറഞ്ഞതായി. എന്നിട്ടു പറയുന്നു—നല്ല ചിതം=നല്ല നേരമ്പോക്കുത ന്നെ. ദോഷ..................ക്കായിതു=കുററമെല്ലാം നമ്മുടേതായി. എല്ലാരും ആ യാന്തു=എല്ലാവരും വരട്ടെ. ചെല്ലാ ...........നീ=നീ വേഗം ചെന്നു പറയുക.

എന്നിപ്രഭോരാജ്ഞ വന്നിപ്പുറം ചൊന്ന
നന്ദിപ്രഭാവത്തെ വർണ്ണിപ്പതാരുപോൽ!

മുന്നേ കടന്നു മുകുന്ദനെഴുന്നള്ളി;
പിന്നാലെ ബ്രഹ്മനും പിന്നേ മഹേന്ദ്രനും.
പില്പാട്ടു വഹ്ന്യാദിദിക്പാലകന്മാരു-
മപ്പോലെയെല്ലാരുമല്പേതരത്വരം.
മുല്പാട്ടു ചെന്നു ശരൽപാണ്ഡുമേഘഭാ-
കല്പമിരിപ്പോരു കാരുണ്യവിഗ്രഹം
ഉൽപാടിതാശേഷദുഷ്പാപശഷ്പം സ-
മുൽപാദിതാനന്ദചിൽപ്രാഭവപ്രഭം
അഭ്രാപഗാതോയവിഭ്രാജികോടീര-
സർപ്പാവലീലീഢശുഭ്രാംശുശേഖരം

എന്നി..........ജ്ഞ=എന്നിങ്ങനെയുള്ള പ്രഭുവിന്റെ കല്പന, വന്നി..........വത്തെ=ദേവകളുടെ സന്നിധിയിൽ വന്നു പറഞ്ഞ നന്ദിയുടെ പ്രഭാവത്തെ. വർണ്ണി..........പോൽ=ആൎക്കു വർണ്ണിപ്പാൻ കഴിയും? പ്രഭാവം അവർണ്ണനീയമാണെന്നൎത്ഥം.

ദേവന്മാർ സ്വാമിസന്നിധിയിൽ ചെല്ലുന്നു. മുന്നേ..........നള്ളി=എല്ലാവരിൽവെച്ചും മുമ്പ് (വിഷ്ണു) മുകുന്ദൻ കടന്നു ചെന്നു പിന്നാ..........ന്ദ്രനും=വിഷ്ണുവിന്റെ പിന്നാലേ ബ്രഹ്മാവും പിന്നെ ദേവേന്ദ്രനും ചെന്നു. പില്പാട്ടു=പിന്നെ. വഹ്ന്യാ..........ന്മാരും=അഗ്നിമുതലായ ദിക്പാലകന്മാരും. അപ്പോലെ=അതുപോലെ. അല്പേതരത്വരം (ക്രി. വി) =അനല്പമായ ത്വരയോടുകൂടി. എല്ലാവരും ബദ്ധപ്പെട്ടു ചെന്നു. ദക്ഷിണാമൂൎത്തിയെ വർണ്ണിക്കുന്നു. മുല്പാട്ടുചെന്നു=മുമ്പിൽ ചെന്നു. ശരൽ..........കല്പമിരിപ്പോരു=ശരൽകാലത്തെ പാണ്ഡുവർണ്ണമായ മേഘത്തിന്റെ പ്രഭയോടു തുല്യമായിരിക്കുന്ന. കാരുണ്യവിഗ്രഹം=കരുണാമൂൎത്തിയായ. ഉല്പാ..........ശഷ്പം=അശേഷമായ ദുഷ്പാപമാകുന്ന ശഷ്പത്തെ–തൃണത്തെ–ഉൽപാടനം ചെയ്തവനായ. സമുൽ..........പ്രഭം=ആനന്ദം, ചിത്ത് (ജ്ഞാനം) എന്നിവയുടെ പ്രാഭവമാകുന്ന പ്രഭയെ ഉൽപാദിപ്പിച്ചവനായ. എല്ലാ പാപങ്ങളെയും നശിപ്പിച്ചു ജ്ഞാനാനന്ദങ്ങളുളവാക്കുന്നവനെന്നൎത്ഥം. അഭ്രാപഗാ..........ഖരം=അഭ്രാപഗ (ഗംഗ) യുടെ തോയം (ജലം) കൊണ്ടു വിഭ്രാജിക്കുന്ന (ശോഭിക്കുന്ന) കോടീരത്തിൽ (കിരീടത്തിൽ) ഉള്ള സർപ്പാവലികളാൽ ലീഢമായ–നക്കപ്പെട്ട ശുഭ്രാംശു–ചന്ദ്രൻ–ആകുന്ന ശിരോലങ്കാരത്തോടുകൂടിയ

ദർപ്പകാംഗാസപാദതൃപ്തഫാലേക്ഷണം
നിർഭരാനുക്രോശഗർഭിതാക്ഷിദ്വയം
അല്പഹാസാക്ഷിപ്തകർപ്പൂരവിഭ്രമം
വിഷ്ഫുരൽകുണ്ഡലം സുപ്രസന്നാനനം
സസ്മിതാലാപലീലാപരം നന്ദിനാ
ഭസ്മഭാസംക്രാന്തികർബ്ബുരകന്ധരം
ഹൃൽപരിചിൽപരിപാകപരിമള-
ലുബ്ധ്യവക്ഷോലഗ്നരുദ്രാക്ഷമക്ഷികം
ദോർഭിസ്ത്രിശൂലം കുഠാരം മൃഗം ചാപി
ബിഭ്രാണമശ്രാന്തജല്പാകകങ്കണം

---

ദർപ്പ.......................ക്ഷണം=ദർപ്പകന്റെ-കാമന്റെ-അംഗത്തിന്റെ ആസാദനംകൊണ്ടു തൃപ്തമായ നെററിക്കണ്ണ്-ഫാലേക്ഷണം-ഉള്ളവനായ. മൂന്നാം തൃക്കണ്ണുകൊണ്ടു കാമന്റെ ദേഹം ദഹിപ്പിച്ചവനെന്നർത്ഥം. നിർഭരാ..........
.......ദ്വയം=നിർഭരമായ (നിറഞ്ഞ) അനുക്രോശം (ദയ) കൊണ്ടു ഗർഭിതമായ തൃക്കണ്ണിണയോടുകൂടിയ. അല്പ ....................................................ഭ്രമം=അല്പഹാസ (മന്ദഹാസം) ത്താൽ ആക്ഷിപ്തപ്പെട്ട-ആകർഷിക്കപ്പെട്ട-കർപ്പൂരശോഭയോടുകൂടിയ. കർപ്പൂരധവളമായ പുഞ്ചിരി പൊഴിക്കുന്നവനെന്നർത്ഥം. വിഷ്ഫു......ലം=വിശേഷേണ സ്ഫുരിക്കുന്ന-മിന്നുന്ന-കുണ്ഡലങ്ങളോടുകൂടിയ. സുപ്രസന്നാനനം=ഏററവും പ്രസാദിച്ച മുഖത്തോടുകൂടിയ. സസ്മി .....................ന്ദിനാ=നന്ദിയോടുകൂടി സസ്മിതമായ ആലാപലീലയിൽ -സല്ലാപകേളിയിൽ-തൽപരനായ. ഭസ്മഭാ.......................കന്ധരം=ഭസ്മപ്രഭയുടെ സംക്രാന്തി-പകർച്ച-കൊണ്ടു കർബ്ബുരം-ചിത്രവർണ്ണം-ആയ കഴുത്തോടുകൂടിയ. ഹൃൽപരി..........................................മക്ഷികം=ഹൃദയത്തിൽ പരിശോഭിക്കുന്ന ചിൽപരിപാകത്തിന്റെ-പരിപക്വമായ ചിത്തിന്റെ-പരിമളത്തിൽ ലുബ്ധമായി-കൊതിപൂണ്ടതായി-വക്ഷസ്സിൽ ലഗ്നമായ-പററിയ-രുദ്രാക്ഷമാകുന്ന മക്ഷിക-ഈച്ച-യോടുകൂടിയ. ഹൃദയത്തിലുള്ള ജ്ഞാനപരിമളം കൊതിച്ച് ഈച്ചവന്നു പററിയിരിക്കയാണോ എന്നു തോന്നുമാറു തിരുമാറിൽ രുദ്രാക്ഷം പററിയിരിക്കുന്നു എന്നു സാരം. ദോർഭിഃ=കൈകളെക്കൊണ്ടു ത്രിശൂലം=മുമ്മുനശ്ശൂലത്തെയും. കുഠാരം=മഴുവിനെയും. മൃഗംചഅപി=മാനിനേയും. ബിഭ്രാണം=ഭരിക്കുന്നവനായ. അശ്രാന്ത ... ........ണം=എല്ലായ്പോഴും ജല്പാകമായ-ശബ്ദിച്ചുകൊണ്ടിരിക്കുന്ന-കങ്കണത്തോടുകൂടിയ. സുസ്ഥി

സുസ്ഥിരം മൃത്യുഞ്ജയം കൃത്തിവാസസം
ഭുക്തിമുക്തിപ്രദപാദകല്പദ്രുമം
ശിക്ഷണരക്ഷണദക്ഷിണം ദേഹിനാ-
മക്ഷീണരക്ഷ്യദാക്ഷിണ്യപുണ്യാകൃതിം
അക്ഷോഭ്യഗാംഭീര്യമക്ഷാമവീക്ഷണൈർ-
ദക്ഷിണാമൂർത്തിം ശിവം വിശ്വസാക്ഷിണം.

ശംഭോ! മഹാദേവ! സമ്പൂർണ്ണരൂപായ
സംഭോഗകൈവല്യസമ്പന്മയാത്മനേ
സംഭാവനീയായ സമ്പന്നകാരുണ്യ-
സംഭാരസാരായ നിത്യം നമോസ്തു തേ!

---

രം=സ്ഥിരനായിരിക്കുന്ന. മൃത്യുഞ്ജയം=മൃത്യുവിനെ ജയിക്കുന്നവനായ. കൃത്തിവാസസം=കൃത്തി (തോല്) ആകുന്ന വസ്ത്രത്തോടുകൂടിയ. ഭുക്തി...... ............ ...... ......ദ്രുമം=ഭുക്തിമുക്തികളെ-ഭോഗമോക്ഷങ്ങളെ-പ്രദാനം ചെയ്യുന്ന പാദങ്ങളാകുന്ന കല്പദ്രുമങ്ങളോടു കൂടിയ. ശിക്ഷണ............ ദേഹിനാം=ദേഹികളുടെ ശിക്ഷണം-ശിക്ഷിക്കൽ-രക്ഷണം ഇവയിൽ ദക്ഷിണൻ (നിപുണൻ) ആയ. അക്ഷീണ...... ............കൃതിം=അക്ഷീണമായ-ക്ഷയിക്കാത്ത-രക്ഷ്യദാക്ഷിണ്യം (രക്ഷ്യന്മാരിലുള്ള ഔദാര്യം) കൊണ്ടു പുണ്യമായ ആകൃതിയോടു കൂടിയ. അക്ഷോഭ്യ............ ............വീക്ഷണൈഃ=അക്ഷാമങ്ങളം-അനല്പങ്ങളം ആയ വീക്ഷണങ്ങളം-നോട്ടങ്ങളം-നിമിത്തം അക്ഷോഭ്യമായ ഗാംഭീര്യത്തോടു കൂടിയവനായ. ദക്ഷിണാ............ ......ക്ഷിണം=ദക്ഷിണാമൂർത്തിയായി സർവ്വസാക്ഷിയായിരിക്കുന്ന ശിവനെ. കണ്ടു എന്ന ക്രിയാപദം അർത്ഥവശാൽ കിട്ടുന്നു. "അഭ്രാപഗാ" ഇത്യാദി വിശേഷണങ്ങളെക്കൊണ്ടു ശിവനെ കേശാദിപാദാന്തമായി വർണ്ണിച്ചിരിക്കുന്നു. "ഉൽപാടിതാശേഷദൃഷ്ടാപശഷ്പം", "ഭുക്തിമുക്തിപ്രദപാദകല്പദ്രുമം" എന്നിവയിലും "ഏൽപരിചിൽപരിപാകേ" ത്യാദിയിലും രൂപകം അലങ്കാരം.

ദേവകളുടെ സ്തുതി. ശംഭോ മഹാദേവ=ഇവ ഭഗവാന് ആഭിമുഖ്യം വരുത്തുന്നതിനുള്ള സംബോധനകരം. സമ്പൂർണ്ണരൂപായ=സമ്പൂർണ്ണമായ-തികഞ്ഞ- സ്വരൂപത്തോടുകൂടിയ. സംഭോഗ ...... ...... ത്മനേ=സംഭോഗം (ഭുക്തി, വിഷയസുഖം) കൈവല്യം(മുക്തി)ഇവയുടെ സമ്പത്ത് (സമൃദ്ധി) ആകുന്ന ആത്മാവോടു-സ്വരൂപത്തോടു-കൂടിയ. സംഭാവനീയായ=പൂജനീയനായ. സമ്പന്ന............രായ=സമ്പന്നം (സമൃദ്ധം) ആയ കാരുണ്യസംഭാരത്തിന്റെ (കരുണാതിശയത്തിന്റെ) സാരമായ, ഇവയെല്ലാം തേ എന്നതിന്റെ വിശേഷണം. തേ=നിനക്കായിക്കൊണ്ട്. നിത്യം നമോസ്തു=എല്ലായ്പ്പോഴും നമ

ലോകോസി ദേശോസി ജീവോസി കാലോസി;
ജായസേ ത്രായസേ സ്ത്യായസേ ക്ഷീയസേ;
കർത്താസി ഭർത്താസി ഹർത്താസി ഭോക്താസി;
ഗീയസേ സ്തൂയസേ ധീയസേ ശ്രീയസേ;
സ്വാതന്ത്ര്യജാതസാന്ദ്രാനന്ദശീധുസാ-
രാമന്ദപീതിസാധ്യാമോദമേദസേ;
ദൂരതോധൂതസാംസാരികസ്രോതസേ
ഭീനദീരോധസേ തേ നമോ വേധസേ.
അഷ്ടമൂർത്തേ! ഭവാൻ വിഷ്ടപാനാം കഥം
സൃഷ്ടിരക്ഷാക്ഷയേഷ്വിഷ്ടവച്ചേഷ്ടതേ?



---

സ്കാരം ഭവിക്കട്ടെ. ലോകോസി ..........കാലോസി=ലോകവും ദേശവും ജീവനും കാലവും നീയാകുന്നു. ജായസേ=നീ ജനിക്കുന്നു. ത്രായസേ=നീ രക്ഷിക്കുന്നു. സ്ത്യായസേ=നീ പരക്കുന്നു. ക്ഷീയസേ=നീ ക്ഷയിക്കുന്നു. കർത്താസി=നീ കർത്താവാകുന്നു. ഭർത്താസി=നീ ഭർത്താവാകുന്നു. ഹർത്താസി=നീ ഹർത്താവ് (സംഹരിക്കുന്നവൻ) ആകുന്നു. ഭോക്താസി=നീ ഭോക്താവാകുന്നു. ഗീയസേ=നീ ഗാനം ചെയ്യപ്പെടുന്നു. സ്തൂയസേ=നീ സ്തുതിക്കപ്പെടുന്നു. ധീയസേ=നീ ധ്യാനിക്കപ്പെടുന്നു. ശ്രീയസേ=നീ ആശ്രയിക്കപ്പെടുന്നു. സ്വാതന്ത്ര്യ.... .... ... .... ....മേദസേ=സ്വാതന്ത്ര്യം (സൃഷ്ടിസ്ഥിത്യാദികർത്തൃത്വം) കൊണ്ടു ജാതമായ സാന്ദ്രാനന്ദം (പരമാനന്ദം) ആകുന്ന ശീധുസാര (മദ്യസ്സത്ത്) ത്തിന്റെ അമന്ദമാംവണ്ണമുള്ള പീതി (പാനം) കൊണ്ടു സാധ്യമായ ആമോദമേദസ്സോടുകൂടിയവനായ, അതായതു പരമാനന്ദഘനനായ. ദൂരതോ........സ്രോതസേ=ദൂരത്തിൽ ധൂതമായ (അകററപ്പെട്ട) സാംസാരികസ്രോതസ്സോടു (സംസാരപ്രവാഹത്തോടു) കൂടിയ അതായതു സംസാരപ്രവാഹത്തെ അകലത്തു നീക്കിയവനായ. ഭീനദീരോധസേ=ഭീതിയാകുന്ന നദിക്കു രോധസ്സ (തീരം) ആയ, എന്നുവെച്ചാൽ തീരം നദിയെ തടുക്കുന്നതുപോലെ ഭീതിയെത്തടുക്കുന്നവനായ-എല്ലാം തേ എന്നതിന്റെ വിശേഷണം. തേ നമോ വേധസേ=വേധസ്സായ നിനക്കായിക്കൊണ്ടു നമസ്കാരം. അഷ്ടമൂർത്തേ=എട്ടു മൂർത്തികളോടു കൂടിയവനേ! ഭവാൻ=അങ്ങ്. വിഷ്ടപാനാം ..........ചേഷ്ടതേ=വിഷ്ടപങ്ങ (ലോകങ്ങൾ) ളുടെ സൃഷ്ടിരക്ഷാക്ഷയങ്ങളിൽ (സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ) ഇഷ്ടംപോലെ ചേഷ്ടിക്കുന്നതു (വ്യാപരിക്കുന്നതു്) എങ്ങനെ? സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നിനക്കു ഇച്ഛാമാത്രസാധ്യങ്ങളാണെന്നു സാരം. ദുഷ്ടദോഷേ=ദുഷ്ട

ദുഷ്ടദോഷേ പദേ ശിഷ്ടവാഞ്ഛാ കഥം?
ദുഷ്ടതാ നാസ്തി കിം പിഷ്ടപേഷേ സതാം?
ഹർഷകാമക്രോധഗർവ്വവൈരാമോദി-
സർവ്വലോകാതീത! ശർവ്വ! തേജോനിധേ!
നിർവ്വിളംബം വീര്യദുർവ്വിധാൻ ഗർവ്വിതാൻ
കുർവ്വനുക്രോശബുദ്ധ്യാദ്യ നോ നിർവൃതാൻ
നാഥതാം ത്വൽ പുരാ നാഥതാം ദേഹിനാം
നാഥ വേദാദൃതേ നാദേ നനാദ കിം?

---

മായ ദോഷത്തോടുകൂടിയ (ദോഷമുള്ളതായിക്കണ്ട). പദേ=സ്ഥാനത്തിൽ, ശിഷ്ടവാഞ്ഛാ=ശിഷ്ടന്മാരുടെ വാഞ്ഛ (ആഗ്രഹം), കഥം=എങ്ങനെ? ദോഷവത്താണെന്നു കണ്ട സ്ഥാനത്തെ സജ്ജനങ്ങൾ കാംക്ഷിക്കുമോ? ദുഷ്ടതാ=ദുഷ്ടത്വം (ദോഷം), നാസ്തി കിം=ഇല്ലയോ? പിഷ്ടപേഷേ=പിഷ്ടത്തെ (അരയ്ക്കപ്പെട്ടതിനെ) തന്നെ അരയ്ക്കുന്നതിൽ, സതാം=സജ്ജനങ്ങൾക്ക്. അരച്ചതിനെത്തന്നെ അരയ്ക്കുന്നതിൽ സജ്ജനങ്ങൾക്കു ദോഷമുണ്ട്; ദോഷമുണ്ടെന്നു കണ്ട കാര്യം ചെയ്വാൻ ശിഷ്ടന്മാർ ആഗ്രഹിക്കുമോ എന്നർത്ഥം. ദക്ഷയജ്ഞത്തിൽവെച്ചു മർദ്ദിതരായ ഞങ്ങളെ വീണ്ടും മർദ്ദിക്കുന്നതുചിതമല്ല എന്നു ഹൃദയം. ഹർഷ ... ... ... ... ... ... ... ... ...ലോകാതീത=ഹർഷം കാമം ക്രോധം ഗർവ്വം വൈരം ഇവകൊണ്ട് ആമോദിക്കുന്ന സർവ്വലോക (ജനം) ങ്ങളിൽ നിന്നും അതീതനായവനേ! (സാമാന്യജനങ്ങളെപ്പോലെ ഹർഷാദിവികാരങ്ങൾക്കു വശഗനല്ലാത്തവനേ!) ശർവ്വ=പ്രളയകാലത്തു ലോകത്തെ ഹിംസിക്കുന്നവനേ! (ശൃ ഹിംസായാം എന്നു ധാതു). തേജോനിധേ=തേജസ്സിന്നിരിപ്പിടമേ! നിർവ്വിളംബം(ക്രി. വി)=താമസം കൂടാതെ, വീര്യദുർവ്വിധാൻ=വീര്യത്തിൽ ദുർവ്വിധർ (ദരിദ്രർ) ആയ, വീര്യമില്ലാത്തവരായ. ഗർവ്വിതാൻ=ഗർവ്വമുണ്ടായവരായ, നഃ=ഞങ്ങളെ, അനുക്രോശബുദ്ധ്യാ=ദയാബുദ്ധികൊണ്ട്, നിർവൃതാൻ കുരു=സുഖിതന്മാരാക്കിച്ചെയ്താലും (കുരു+അനുക്രോശബുദ്ധ്യാ). നാഥ ... ... ...നനാദ കിം (പുരാ വേദാൽ ഋതേ ത്വൽ നാഥതാം നാഥതാം ദേഹിനാം അഥ നാദേ കിം ന നനാദ)=പണ്ടു വേദത്തിൽ നിന്നു കൂടാതെ—വേദമില്ലാതായപ്പോൾ—അങ്ങയിൽനിന്നു നാഥതയെ നാഥനം ചെയ്യുന്ന—പ്രാർത്ഥിക്കുന്ന—ദേഹികൾക്കു നാദത്തിൽ—നാദാത്മകബ്രഹ്മത്തിൽ—എന്തു നദിച്ചില്ല (നദിക്കുക=ശബ്ദിക്കുക). വേദം അന്തർഹിതമായ കാലത്തു് അങ്ങയോടു രക്ഷ യാചിച്ചപ്പോൾ ആവശ്യമുള്ളതെല്ലാം നാദമുഖേന അറിയിച്ചു എന്നർത്ഥം. നാഥ=സ്വാമിൻ, സാ നോ... ... ...

നാഥ! സാ നോചിതാ ഹാതുമേകാ കൃപാ-
പാഥസാ പൂരിതാ ചേതസോദാരതാ;
പ്രീയസേ കർമ്മണാ; ത്രായസേ നർമ്മണാ;
ധീയസേ ചേതസി ശ്രേയസേ ഭൂയസേ;
സ്വീയസേവാക്ഷയേ ദൂയസേ ചേൽ സ്വയം
നീയസേ കേന കിം; മീയസേ വാ കഥം?
സ്വാദശാലിൻ! യഥാസ്വാ ദശാ ചേന്മതാ
വാദചാപല്യശല്യേന കല്യേത കിം?
ഈദൃശം മാദൃശാം ചാതിശാന്തം മഹോ;
ദ്വാദശാന്തസ്ഥമസ്യൈവ തന്ദൃശ്യതേ.

---

...............ദാരതാ (കൃപാപാഥസാ പൂരിതാ സാ ഉദാരതാ ഏകാ ചേതസാ ഹാതും ന ഉചിതാ)=കൃപാജലംകൊണ്ടു നിറഞ്ഞ ആ ഔദാര്യം ഒന്നുമാത്രം ഉപേക്ഷിക്കപ്പെടുവാൻ യോഗ്യമല്ല. പ്രീയസേ കർമ്മണാ=നീ കർമ്മംകൊണ്ടു പ്രീതിയെ പ്രാപിക്കുന്നു. ത്രായസേ നർമ്മണാ=നീ നർമ്മം (ലീല) കൊണ്ടു ലോകങ്ങളെ ത്രാണനം ചെയ്യുന്നു. ധീയസേ.................ഭൂയസേ=നീ ഭൂയസ്സ് (ബഹുതരം) ആയ ശ്രേയസ്സിന്നായിക്കൊണ്ടു മനസ്സിൽ ധരിക്കപ്പെടുന്നു (ധ്യാനിക്കപ്പെടുന്നു). സ്വീയസേവാക്ഷയേ=തന്റെ സേവയുടെ ക്ഷയത്തിൽ, അതായതു തന്നെ സേവിക്കുന്നതു കുറയുമ്പോൾ. ദൂയസേ ചേൽ സ്വയം=തന്നത്താൻ നീ ദുഃഖിക്കുന്നു എങ്കിൽ, നീയസേ കേന കിം=ആരാൽ എന്തു നയിക്കപ്പെടുന്നു; ആർ എവിടെ വെക്കും എന്നർത്ഥം. മീയസേ വാ കഥം=എങ്ങനെ നിമാനം ചെയ്യപ്പെടുന്നു. നീ അചിന്ത്യനും അപ്രമേയനുമാണെന്നർത്ഥം. സ്വാദശാലിൻ=സ്വാദം (രസാസ്വാദം അഥവാ സ്നേഹം) കൊണ്ടു ശോഭിക്കുന്നവനേ! യഥാസ്വാ ദശാ=യഥാസ്വയായ (സ്വന്തമായുള്ള) അവസ്ഥ, ചേൽ മതാ =സമ്മതയാണെങ്കിൽ. എല്ലാവക്കും സ്വന്തമായുള്ള സ്ഥിതിതന്നെ മതി എന്നാണഭിപ്രായമെങ്കിൽ. വാദചാപല്യശല്യേന=ശല്യംപോലെയുള്ള വാദചാപല്യം (ചപലവചനം) കൊണ്ടു്. കല്യേത കിം=എന്തു ചെയ്യപ്പെടും? വചനചാപല്യം കൊണ്ടു ഫലമില്ലെന്നർത്ഥം. ഈദൃശം(ക്രി. വി.)=ഇപ്രകാരം, മാദൃശാം ച=എന്നെപ്പോലെയുള്ളവരുടെയും, അതിശാന്തം മഹഃ=മഹസ്സ് (വീര്യം) അതിശാന്തമായി, ക്ഷയിച്ചു. ദ്വാദശാന്തസ്ഥം=ദ്വാദശാന്തത്തിൽ സ്ഥിതി ചെയ്യുന്ന [ദ്വാദശാന്തം=ധ്യാനത്തിനുള്ള പന്ത്രണ്ടാമത്തെ സ്ഥാനം. മൂലാധാരം മുതൽ ഭ്രൂമദ്ധ്യം (ആജ്ഞാചക്രം) വരെ ആറാധാരങ്ങളും അതിന്മേൽ ബിന്ദുകല, നിരോധിക, അർദ്ധേന്ദു മുതലായ ആധാരങ്ങളും ധ്യാനസ്ഥാനങ്ങളാ

സർവ്വലോകൈകകന്ദം ശരണ്യം ശിവം
സന്തതം സന്തമന്തസ്സമന്താദപി
ശങ്കരം ശാശ്വതം ചന്ദ്രചൂഡം മൃഡം
ശംഭുമവ്യാഹതൈശ്വര്യമാശാസ്മഹേ."

നേരായ ഗീരായതാരാലൊദൂരാരോ പ്ര-
കാരാദദൂരാൽ സമാരാദ്ധ്യ സന്നാതാൻ
മാരാരി ചാരുസ്മിതംചെയ്തരുൾചെയ്തു
നാരായണബ്രഹ്മശക്രജീവാദികാൻ:—
"പോരുമേതാ ഗിരോ; വാരുമേ മാധവ!
നീരജാവാസ! കിം നാസനേ സ്ഥീയസേ?

---

കുന്നു. അവയിൽ ഒടുവിലെ സ്ഥാനമാണു ദ്വാദശാന്തം. "ശുദ്ധസ്ഫടികസങ്കാശം ദ്വാദശാന്തേവലോകയേൽ" എന്നു തുടങ്ങി പ്രപഞ്ചഹൃദയത്തിൽ ധ്യാനക്രമം പറഞ്ഞിട്ടുണ്ട്.] അസ്യ ഏവ=ഈ ദേവന്റെ തന്നെ, തൽ=അതു് (മഹസ്സ്), മൃഗ്യതേ=മാർഗ്ഗണംചെയ്യപ്പെടുന്നു-തിരയപ്പെടുന്നു. ഞങ്ങൾ സ്വന്ത വീടും്കെട്ടു പോകയാൽ നിന്തിരുവടിയുടെ വീട്ടിനെ ആരായുകയാണെന്നർത്ഥം. സർവ്വലോകൈകകന്ദം=എല്ലാലോകങ്ങൾക്കും ഒററക്കിഴങ്ങായ (കന്ദം=കിഴങ്ങ്), ശരണ്യം=ശരണാർഹനായ, ശിവം=കാന്തിമാനായ, അഥവാ മംഗളരൂപനായ, സന്തതം.... .....ദപി(അന്തഃ സമന്താദപി സന്തതം സന്തം) =എല്ലായ്പ്പോഴും ഉള്ളിൽ ചുഴലവും ഉള്ളവനായ, ശങ്കരം=ശം-മംഗളം-ചെയ്യുന്നവനായ, ശാശ്വതം=എല്ലാക്കാലങ്ങളിലുമുള്ളവനായ, മൃഡം=ഹർഷിക്കുന്നവനായ (മൃഡതി ഹൃഷ്യതീതി മൃഡഃ). അവ്യാഹതൈശ്വര്യം=അവ്യാഹതമായ-തടയപ്പെടാത്ത-ഐശ്വര്യത്തോടുകൂടിയ, ശംഭും=ശിവനെ, ആശാസ്മഹേ=ഞങ്ങൾ വന്ദിക്കുന്നു.

**ശിവന്റെ അരുളപ്പാട്.** നേരായഗീരായതു്=സത്യമായ വാക്ക്. ആരാൽ=അകലെനിന്ന്. അദൂരാൽ=സമീപത്തുനിന്ന്. സമാരാദ്ധ്യ=വഴിപോലെ ആരാധിച്ചിട്ട്, മേൽപ്രകാരമുള്ള വാക്കുകൊണ്ടു സ്തുതിച്ചിട്ട് എന്നർത്ഥം. സന്നതാൻ=നമസ്കരിച്ചവരായ. നാരായ.........കാൻ=വിഷ്ണു, ബ്രഹ്മാവ്, ഇന്ദ്രൻ, ബൃഹസ്പതി (ജീവൻ) മുതലായവരോട്. മാരാരി=ശിവൻ. ചാരുസ്മിതം=മനോഹരമന്ദഹാസം. അരുൾചെയ്തു=പറഞ്ഞു "പോരുമേതാഗിരഃ" എന്നുമുതലായതു ശിവന്റെ വചനം. പോരും=മതി. ഏതാഃഗിരഃ=ഈ വാക്കുകൾ, ഇങ്ങനെയുള്ള വാക്കുകൾ മതിയാക്കാമെന്നർത്ഥം. വാരുമേ=വരു. മാധവ=വിഷ്ണോ! നീരജാവാസ=ബ്രഹ്മാവേ! കിം നാസനേ സ്ഥീയതേ=

നാരദാദ്യാശ്ശുനാസീരമുഖ്യാസ്സുഖം
ദൂരതോ വന്നിതെല്ലാരുമൊന്നിച്ചഹോ!
പാരമെന്തോ രുജാ? നേരു ചൊല്ലീടുവിൻ;
താരകോപദ്രവം തീരുമാറാക്കുവൻ.
പൂരിതാ മേ ബ്രഹ്മചാരിതാ ചാരു സാ
മാരണെപ്പാരണയ്ക്കാരയച്ചാർ മമ?
നീരസം ചൊററതും നേരു ക്രുറീട്ടുവിൻ;
ചാരു വെണ്ണീറു ഞാൻ കോരുവൻ പൂശുവൻ;
ചാരുവാം പൌരുഷം മാരനുണ്ടാക്കുവൻ;
പാരമൊട്ടേറെയെന്നോരായ്ക താമസം.
ദാരമാപത്തു സമ്പത്തിനെന്നാക്കുവൻ;
പാരമേറുന്ന ദേവാരിദുശ്ചേഷ്ടിതം.

---

എന്താണ് അങ്ങ് ആ സനത്തിൽ ഇരിക്കാത്തത് (സ്ഥിയതേ എന്ന ഭാവത്തിൽ ക്രിയ). നാരദാദ്യാഃ=നാരദൻ മുതലായവർ. ശുനാസീരമുഖ്യാഃ=ശുനാസീരൻ (ഇന്ദ്രൻ) മുതലായവർ. സുഖം (ക്രി. വി.)=ക്ലേശം കൂടാതെ. ദൂരതഃ=ദൂരത്തുനിന്ന്. നാരദാദിമുനികളും ഇന്ദ്രാദിദേവന്മാരും ഒന്നിച്ചുതന്നെയല്ലേ വന്നത്? ഇതുവരെ യഥാർഹമുള്ള കുശലപ്രശ്നമാകുന്നു. ഇനി ആഗമനകാരണം ചോദിക്കുന്നു—പാരമെന്തോ രുജാ=എന്താണ് വളരെ ദുഃഖം? നേരു=വാസ്തവം. താരകോ..............ക്കുവൻ=താരകൻെറ ഉപദ്രവം തീയവാൻ ഞാൻ വഴിയുണ്ടാക്കാം. പൂരിതാ............രുസാ=എൻെറ ആ ബ്രഹ്മചര്യവ്രതം ഭംഗിയായി (ചാരു) അവസാനിച്ചു. മാരണെ.............മമ=ആ വ്രതം കഴിയുമ്പോഴത്തെ ഭോജനത്തിന്ന (പാരണയ്ക്കു) മാരനെ—കാമനെ—എൻെറ അടുക്കൽ അയച്ചതാരാണ്? നീരസം ചൊററതു=അതു കുറച്ചു നീരസം (രസമില്ലാത്തതു്) തന്നെയായി. നേരുക്രുറീടുവൻ=സത്യം ഞാൻ പറയാം. ചാരു=ഭംഗിയുള്ള. വെണ്ണീറു=ഭസ്മം. കോരുവൻ=കോരാം. പൂശുവൻ=പൂശാം. വെണ്ണീറായ കാമൻെറ അംഗഭസ്മം സ്വന്തം ദേഹത്തിൽ പൂശാമെന്നർത്ഥം. ചാരുവാം.........ക്കുവൻ=കാമന്ന ഞാൻ നല്ല പൌരുഷമുണ്ടാക്കാം. പാര.........താമസം=അതിന്ന വളരെയധികം താമസമുണ്ടാകുമെന്നു വിചാരിക്കേണ്ട. ദാരമാ.........ക്കുവൻ=ആ പത്തു സമ്പത്തിനല്ല ദാരമാണെന്നാക്കിത്തരാം. കാമൻെറ ദേഹനാശം വലിയ കാര്യലാഭത്തിന്ന കാരണമാക്കിത്തരാമെന്നർത്ഥം. പാരമേ.........ഷ്ടിതം=ദേവാരികളുടെ (അസുരന്മാരുടെ)

നാവെരിക്കുന്നിതോ നാരദ! ചാരെ വാ
നാവരിക്കപ്പഴം തിന്നു മുഷികിലോ
നൽവരിക്കയ്ക്കുണ്ടു തവ്വൊരുക്കുന്നു ഞാ-
നുവ്വീഭൃൽക്കന്നി പെററുണ്ണിയാളാം വിധൌ.
കാലം കലഹപ്രിയ! കുറയപ്പാക്ക;
വേലൻ വിലാസം കിലാ സന്നസംഗതം.
തുലങ്ങൾ പോവതും ശാലഭം ചാവതും
പോലേ ഭയലീനലോലാസുരാഹവം."

---

ധൃഷ്ടത വളരെ അധികമാകുന്നു. നാവെരിക്കുന്നിതോ=രസമില്ലാതെ തോന്നുന്നുവോ എന്നു നാരദനോടു ചോദ്യം. ചാരെ വാ=അടുത്തു വരു. നാവരിക്കപ്പഴം=നാവരിക്ക എന്നു താണ ജാതി പുലാവിന്റെ പഴം. ഈ ജാതിക്കു പഴപ്പുലാവെന്നും പേരുണ്ട്. തിന്നുമുഷികിലോ=തിന്നു മുഷിഞ്ഞുവെങ്കിൽ. നൽവരിക്ക..........ഞാൻ=നല്ല വരിക്കപ്പഴം തിന്നുവാൻ ഞാൻ തവ്വ് (തരം) ഉണ്ടാക്കുന്നുണ്ട്. നൽവരിക്ക എന്നതു് ഉയർന്നജാതി പുലാവാകുന്നു. കുറെക്കാലം പഴച്ചക്ക തിന്നവനുണ്ടാകുന്ന മുഷിച്ചിൽ വരിക്കച്ചക്ക തിന്നാൽ തീരും. അതുപോലെ, വളരെക്കാലമായി മുഷിഞ്ഞിരിക്കുന്ന നാരദനു രസിപ്പാൻ വഴിയുണ്ടാക്കിത്തരാമെന്നു സാരം. അതെപ്പോഴെന്നു പറയുന്നു—ഉവ്വീ..........വിധൌ=ഉവ്വീഭൃത്തിന്റെ അതായതു ഹിമവാന്റെ കന്നി (കന്യക) പെററുണ്ടാകുന്ന ഉണ്ണി ആളാകുമ്പോൾ (മുതിരുമ്പോൾ). കാലം..........പ്പാക്ക=ഹേ കലഹപ്രിയ! കുറച്ചുകാലം ക്ഷമിക്കു. നാരദനുള്ള കലഹപ്രിയ എന്ന സംബോധന ഇവിടെ സാഭിപ്രായമാകുന്നു. വേലൻവിലാസം=വേലന്റെ (വേല് ആയുധമായിട്ടുള്ള സുബ്രഹ്മണ്യന്റെ,) കളി കില=പോൽ. ആസന്നസംഗതം=അടുത്തെത്തി. സുബ്രഹ്മണ്യന്റെ പരാക്രമം അടുത്തുണ്ടാകുമെന്നർത്ഥം. തുലങ്ങൾ=പഞ്ഞികൾ. ശാലഭം=പാററക്കൂട്ടം. ഭയലീനലോലാസുരാഹവം=ഭയംകൊണ്ടു ലീനന്മാർ (ഒളിച്ചവർ) ആയും ലോലന്മാർ (ചഞ്ചലന്മാർ) ആയും ഇരിക്കുന്ന അസുരന്മാരുടെ ആഹവം (യുദ്ധം). പഞ്ഞി പാറുന്നതുപോലെയും പാററ ചാകുന്നതുപോലെയും അസുരന്മാർ പോരിൽ നശിക്കുമെന്നർത്ഥം. അതു കാണുവാനാണല്ലോ കലഹപ്രിയനു രസം.

ഇത്തരമോരോന്നരുളിദ്ദയാനിധി
തത്രൈവ ചിത്രം മറഞ്ഞു മഹേശ്വരൻ.
മൂർത്തികൾ മററിരുപേരെയും കണ്ടീല,
വിദ്യയറിയരുതീശ്വരന്മാരുടെ.
ഉള്ളിൽഭയം പോയി നല്ല സന്തോഷമായ്;
തെല്ലിനിയും പാർക്ക വല്ലതുമെന്നായി
വെള്ളിമലയിൽ മറെറല്ലാവരും വാണു;
കൊല്ലുമേ മേരുമേൽച്ചെല്ലുകിൽ ദാനവൻ.

അല്ലേ ഹിമാലയ! വല്ലനാളെങ്കിലും
കല്ലെഴുത്തായിതിക്കല്യാണസംഗതി
മല്ലീഷുവൈരിതി ചൊല്ലി ഭവാനോട-
തല്ലീ വചോഹേതു? കില്ലീഷലെന്തിനി?
ചില്പാനമല്ലിനിത്തൊല്ല പലതുണ്ടു
സല്ലാപലീലയ്ക്കിതല്ലാ സമയമോ.

---

ത്രിമൂർത്തികൾ മറയുന്നു. ദേവന്മാർ കൈലാസത്തിൽ തന്നെ പാർക്കുന്നു. ദയാനിധി=ദയയ്ക്കിരിപ്പിടം. തത്രൈവ=അവിടെത്തന്നെ. ചിത്രം=ആശ്ചര്യം. മഹേശ്വരൻ=ശിവൻ. മൂർത്തികൾ മററിരുപേർ=ബ്രഹ്മാവും വിഷ്ണുവും. വിദ്യ=സൂത്രം. മറെറല്ലാവരും=ഇന്ദ്രാദി ദേവന്മാരെക്കയും. കൊല്ലുമേ=കൊല്ലും നിശ്ചയം. മേരുമേൽ=മഹാമേരുവിന്മേൽ. ദാനവൻ=താരകാസുരൻ. സാരം സ്പഷ്ടം.

നാരദൻ പ്രസംഗമുപസംഹരിക്കുന്നു. വല്ലനാളെങ്കിലും=ഏതുദിവസമെങ്കിലും. കല്ലെഴുത്തായി=കല്ലിന്മേലുള്ള എഴുത്തായി. കല്യാണസംഗതി=വിവാഹകാര്യം. ശിവൻ എന്നെങ്കിലും പാർവ്വതിയെ വേൾക്കുമെന്ന കാര്യം കല്ലിൽ എഴുതിയതുപോലെ ഉറപ്പുള്ളതായി. മല്ലീഷു... ....... നോടു=ഞാൻ അങ്ങയോടു മല്ലീഷുവൈരി (കാമദേവൻെറ ശത്രു) എന്നു ശിവനെക്കുറിച്ചു പറഞ്ഞു. അതല്ലീവചോഹേതു=അതല്ലേ ഈ വാക്കുകൾക്കു (ഈ വിസ്തരിച്ച കഥാകഥനത്തിന്നു) കാരണം. കില്ലു=സംശയം. ഈഷൽ=കുറച്ചു ഇനി ഒട്ടും സംശയിക്കേണ്ട. ചില്പാനമല്ല=കുറച്ചല്ല. തൊല്ല=സൊല്ല, ഉപദ്രവം. സല്ലാപലീലയ്ക്കു=സംഭാഷണവിനോദത്തിന്നു. വലിയ ബുദ്ധിമുട്ടുള്ള പണികൾ പലതുമുണ്ടാകയാൽ ഇപ്പോൾ അധികം സംസാരിപ്പാൻ സമയ

വല്ലാതെ ലോകങ്ങളെല്ലാമലയുന്നു
വില്ലാളി മന്മഥൻ നല്ലാറു മരിക്കയാൽ.
എല്ലാരെയുംപോലെയല്ലാ നമുക്കിനി-
ച്ചൊല്ലാമിനിക്കേൾക്ക നല്ലൊരു സാരവും.
എല്ലായിലും വേണ്ടതല്ലാ മനോഭംഗ-
മുല്ലാസശീലനു തെല്ലാകിലും തവ.
ഇല്ലോകസൌന്ദൎയ്യകല്ലോലസാഗര-
മല്ലോ ഹരാംഗമിതെല്ലാക്കണക്കിലും;
ഫുല്ലായിതം നഗമെല്ലാമിരുന്നിട്ടു-
മില്ലാ ഫലമെന്നു മല്ലാരിനന്ദനൻ
ശല്യവ്യഥകൊണ്ടു കല്യമുടൽവെടി-
ഞ്ഞുള്ളിൽക്കൂടികൊണ്ടിതല്ലോ ശിവനു,വൻ

---

മില്ലെന്നു താൽപൎയ്യം. അതെന്തെന്നു പറയുന്നു—വല്ലാതെ=ശക്തിയില്ലാതെ. ലോകങ്ങൾ=ജനങ്ങൾ. അലയുന്നു=കരയുന്നു. മന്മഥൻ=കാമൻ. കാമൻ മരിച്ചതുകാരണം ജനങ്ങൾ അവശരായിട്ടു കരയുന്നുവെന്നൎത്ഥം. എല്ലാരെയും.... .......മുക്ക്=നമ്മുടെ സ്ഥിതി എല്ലാവരുടേതിൽനിന്നും വ്യത്യസ്തമാണ്. ചൊല്ലാ............സാരവും=സാരമായിട്ടുള്ളതു ഞാൻ പറയാം, കേട്ടാലും. എല്ലായിലും=എല്ലാററിലുംവെച്ച്. വേണ്ടതല്ലാ=അരുതാത്തതാണ്. മനോഭംഗം=മനസ്സിടിവ്. ഉല്ലാസശീലനു്=വിനോദശീലനായ. തവ=നിനക്ക്. നിനക്കു മനസ്സിടിവ് ഒരുവിധത്തിലും ഉണ്ടാകരുത്. ഇല്ലോക...............സാഗരമല്ലോ= ഈ ലോകത്തിലെ സൌന്ദൎയ്യമാകുന്ന തിരമാലകൾക്കു സമുദ്രമാണല്ലോ. ഹരാംഗം=ശിവൻെറ ശരീരം. സമുദ്രത്തിൽ തിരമാലകൾപോലെ, ഇഹലോകസൌന്ദൎയ്യങ്ങൾ കളിക്കുന്നതാണ് ശിവൻെറ ശരീരമെന്നു ഭാവം. ഫുല്ലായിതം=ഫുല്ലമായി ഭവിച്ച (പൂത്ത) നഗം=വൃക്ഷം. ഫലം=പ്രയോജനം (കായ് എന്നും) മല്ലാരിനന്ദനൻ=വിഷ്ണുപുത്രൻ, കാമൻ. ശല്യവ്യഥകൊണ്ട്=ശല്യപീഡകൊണ്ട് കല്യമുടൽ വെടിഞ്ഞ്=മനോഹരമായ ദേഹം ഉപേക്ഷിച്ച്. ഉള്ളിൽ കൂടികൊണ്ടിതല്ലോ ശിവനു=ശിവനുള്ളിൽ പാൎപ്പാക്കിയല്ലോ. കാമദേവൻ ത്രൈലോക്യം ജയിക്കുന്നതു സൌന്ദൎയ്യംകൊണ്ടാണ്. അദ്ദേഹം സുന്ദരങ്ങളായ പുഷ്പങ്ങളെല്ലാം നിഷ്ഫലമാണെന്നു കണ്ടു ദേഹത്യാഗം ചെയ്തു ശിവൻെറ ഉള്ളിൽ കടന്നുകൂടിയല്ലോ; അതുകൊണ്ടു ശിവൻെറ അംഗം സൎവ്വസൌന്ദൎയ്യനികേതന

തെല്ലല്ലധീശന്റെ വില്ലങ്കം, മത്താപം
തല്ലിക്കളയുമനല്പംല്യവിക്രമൻ.
കൊല്ലുമേ വൈരിയെന്നല്ലയോ സംഭ്രമ-
മില്ലതെന്നാലവൻ ചൊല്ലിലാമേവരും.
ഇല്ലന്തരമതോർത്തുള്ളം തണുക്ക നി-
ന്നില്ലം തണുക്കഹോ; വല്ലന്തിയെന്തിനി?
കല്ലതു നെല്ലിതെന്നെല്ലാം വിടർത്തുവ-
ച്ചുല്ലാഘനായ്‌വാഴ്ക നിർല്ലാഘവം സഖേ!
ഫുല്ലാരവിന്ദനൽക്കല്ഹാരമാലതീ-
തുല്യകീർത്തേ! നിനക്കില്ല മാൽമൂലവും.
ചൊല്ലാമെനിക്കിനി നില്ലാ കുതൂഹലം
ചൊല്ലാതെ ഞാനെങ്കിലെല്ലാരോടും തഥാ."

---

മാണെന്നർത്ഥം. അനുമാനം അലങ്കാരം. അവൻ... ... ... വിക്രമൻ=അനല്പംല്യവിക്രമൻ അവൻ അത്താപം തല്ലിക്കളയും എന്നന്വയം. തെല്ലല്ലധീശന്റെ വില്ലങ്കം എന്നതു് അന്തർവ്വാക്യം. ശിവന്റെ ഉള്ളിൽ കടന്നുകൂടിട്ടുള്ള വിക്രമിയായ കാമൻ അദ്ദേഹത്തിന്റെ തപസ്സു മതിയാക്കിക്കും. ശിവന്നു് ഇപ്പോഴുള്ള വില്ലങ്കം (മല്പിടുത്തം) കുറച്ചൊന്നുമല്ല. കൊല്ലുമേ......... സംഭ്രമം=ശത്രുവാണെങ്കിൽ കൊല്ലുമെന്നല്ലേ നിനക്കു പരിഭ്രമം. ഇല്ലതു്=അതില്ല, കൊല്ലില്ല. എന്നാ... .......വരും=പിന്നെയോ സർവ്വരും അവന്റെ ചൊല്ലിലാകുമാണ ചെയ്യുക. ഇല്ലന്തരം=അന്തരമില്ല. ഉള്ളംതണുക്ക=മനസ്സു കുളുർക്കട്ടേ. നിന്നില്ലം തണുക്ക=നിന്റെ ഗൃഹവും തണുക്കട്ടെ. വല്ല.........നി=ഇനി എന്താണു വല്ലന്തി? വല്ലന്തി=വല്ലായ്മ, അപകടം. കല്ലതു.........വച്ചു്=കല്ലും നെല്ലും വേർതിരിച്ചു് (ഇതൊരു ശൈലിയാണു്) അതായതു കാർയ്യാകാർയ്യങ്ങളെ തിരിച്ചറിഞ്ഞു്. ഉല്ലാഘനായ്=മനോവ്യഥയില്ലാത്തവനായ്. നിർല്ലാഘവം (ക്രി. വി.)=ലാഘവംകൂടാതെ. സഖേ=സ്നേഹിതാ! ഫുല്ലാ.........കീർത്തേ=ഫുല്ലങ്ങളായ അരവിന്ദം (താമര) കല്ഹാരം (സൌഗന്ധികം) മാലതി (പിച്ചകം) ഇവയോടു തുല്യമായ, എന്നുവച്ചാൽ അവപോലെ വെളുത്ത, കീർത്തിയുള്ളവനേ! നിനക്കി.....ലവും=നിനക്കു ദുഃഖത്തിനു കാരണം (മാൽമൂലം) ഇല്ല. ചൊല്ലാം=പറയാം. എനിക്കി.... ....... ...തഥാ=ഞാൻ തഥാ എല്ലാരോടും ചൊല്ലാതെയെങ്കിൽ എനിക്കിനി കുതൂഹലം നില്ലാ എന്നന്വയം. ഇതു് എല്ലാവരോടും

ചൊല്ലിനാനിങ്ങനേ വല്ലകി തോളേററി
മെല്ലെ നടകൊണ്ടു നല്ലോരു നാരദൻ.

അത്ഭുതവീരശാന്താദിരസമയ-
കല്പ്പടയേറിന ശൃംഗാരമാം രസം
അപ്രമേയാഭോഗപുഷ്പകിസലയ-
കല്പവൃക്ഷാഭമായ് പോരുന്ന സൽക്കഥാം
സർവ്വജനങ്ങളും ചർവ്വണം ചെയ്തതി-
നിർവൃതികൈക്കൊണ്ടു പർവ്വതരാജനാം
ദുർവ്വഹകൌതുകസംവിദാനന്ദാഗ്ര-
പർവ്വമേറിച്ചിരം നിർവ്വികാരാന്തരം
സർവ്വതോ ഭിത്തിയിൽ ചിത്രമതുപോലെ
നിർവ്വികല്പം മരുവീടിനാരേവരും.

---

പറയാതിരുന്നാൽ എന്റെ കൌതുകം ശമിക്കുകയില്ല എന്നർത്ഥം. വല്ലകി=വീണ. തോളേററി=തോളിലേററി. ഇങ്ങനെ പറഞ്ഞു നാരദൻ വീണയുമെടുത്തു യാത്രയായി.

നാരദവചനംകേട്ട് എല്ലാവരും ആനന്ദിക്കുന്നു. ഹിമവാൻ നിർവൃതിയെ പ്രാപിക്കുന്നു. അത്ഭുത .........യേറിന=അത്ഭുതം വീരം ശാന്തം മുതലായ രസങ്ങളാകുന്ന കല്പട കയറിയ (രസം എന്നതിന്റെ വിശേഷണം). അപ്ര ..............പോരുന്ന=അപ്രമേയമായ (കണക്കാക്കുവാൻവയ്യാത്ത) ആഭോഗത്തോടു (പരപ്പോടു) കൂടിയ പുഷ്പങ്ങളും തളിരുകളുമുള്ള കല്പവൃക്ഷത്തിന്റെ ആഭപോലെ ആഭയോടുകൂടിയതായ്‌വരുന്ന (കഥാവിശേഷണം) സൽകഥാം=സൽകഥയെ. സർവ്വ............ചെയ്ത്=എല്ലാജനങ്ങളും ആസ്വദിച്ച്. അതിനിർവൃതി=പരമസുഖം. പർവ്വതരാജനം=ഹിമവാനം. ദുർവ്വഹകൌതു.......മേറി=ദുർവ്വഹകൌതുകമായ (താങ്ങാനരുതാത്ത കൌതുകത്തോടുകൂടിയ) സംവിദാനന്ദത്തിന്റെ (ചിദാനന്ദത്തിന്റെ) അഗ്രപർവ്വം (മേലേക്കണ്ടു) കയറിയിട്ട്. ചിരം=വളരെനേരം. നിർവ്വികാരാന്തരം (ക്രി. വി.)=വികാരഭേദം കൂടാതെ സർവ്വതഃ=എല്ലാടവും. ഭിത്തിയിൽ=ചുമരിന്മേൽ. നിർവ്വികല്പം (ക്രി വി.)=വികല്പം (വിചാരം) കൂടാതെ. അത്ഭുതം, വീരം, ശാന്തം മുതലായ രസങ്ങളെ പടിപടിയായി കയറിവന്ന ശൃംഗാരരസം പൂത്തും തളിർത്തും നില്ക്കുന്ന കല്പവൃക്ഷംപോലെ ചമയുന്നതായി പ്രതിപാദിക്കുന്നതാണു നാരദൻ പറഞ്ഞ സൽകഥ. പാർവ്വതീപരമേശ്വരന്മാരുടെ ശൃംഗാരത്തെ കല്പവൃക്ഷത്തോടുപമി

അദ്രികന്യയ്ക്കു സച്ചിദ്രസരൂപിണി-
ക്കെത്രയെല്ലാം പ്രകാരം വികാരം തദാ.
വിസ്മയും ചാതുര്യയും നിശ്ചയഭാവവും
പൃച്ഛയിലിച്ഛയുമുച്ഛ്രിതലജ്ജയും.
ഉച്ചവൈവശ്യവും നിശ്വസിതം മുല-
ക്കച്ചയിലന്തരാ വിശ്ലഥീഭാവവും
കാർശ്യരോമാഞ്ചനൈരാശ്യമനോരാജ്യ-
കൈശ്യശൈഥില്യബാഷ്പോദസമ്മോദാദി-
മിശ്രം സഖീമുഖേ ത്ര്യശ്രം കടാക്ഷവു-
മശ്രുപാതം മുഹുരശ്രുതിനാട്യവും
ശശ്വദുചിതബാല്യാശ്രിതചേഷ്ടയും
പ്രശ്രയഗാംഭീര്യവിശ്വാസദാർഢ്യവും

ച്ചതുകൊണ്ടു് അതു സർവ്വാഭീഷ്ടദായകമാണെന്നു ധ്വനിക്കുന്നു. അപ്രകാരമുള്ള കഥയെ ആസ്വദിച്ച് ഹിമവാനും മററുള്ളവരും പരമാനന്ദത്തിന്റെ പരമകാഷ്ഠയിലെത്തി ഭിത്തിയിലെഴുതിവച്ച ചിത്രംപോലെ നിർവ്വികാരന്മാരായി സ്ഥിതിചെയ്തു. രൂപകവും ഉൽപ്രേക്ഷയും അലങ്കാരം.

നാരദൻ പറഞ്ഞ കഥ കേട്ടപ്പോൾ പാർവ്വതിക്കുണ്ടായ ഭാവഭേദങ്ങളെ വർണ്ണിക്കുന്നു. അദ്രി.... .... ....ണിക്കു്=സച്ചിദ്രസരൂപിണി (ബ്രഹ്മാനന്ദമയി) യായ പാർവ്വതിക്കു്. എത്ര.... .. ....തദാ=അപ്പോഴുണ്ടായ വികാരം എത്രയെല്ലാം പ്രകാരമാണു്. ഇത്രപ്രകാരമെന്നും ഇന്നപ്രകാരമെന്നും പറവാൻ സാദ്ധ്യമല്ലെന്നർത്ഥം. വിസ്മ=അത്ഭുതം. ചാതുര്യ=മമത. നിശ്ചയഭാവം=നിശ്ചയബുദ്ധി. പൃച്ഛയിലിച്ഛ=ചോദിക്കുന്നതിൽ ആഗ്രഹം. ഉച്ഛ്രിതലജ്ജ=ഉന്നതമായ നാണം. ഉച്ചവൈവശ്യം=ഉയർന്ന വിവശത. നിശ്വസിതം=നെടുവീർപ്പ്. മുലക്ക ...... ...ഭാവം=മുലക്കച്ചയിൽ ഇടയ്ക്കു (അന്തരാ) ഒരയവ് (വിശ്ലഥീഭാവം). കാർശ്യ.... ... .... .... .... ...കടാക്ഷവും=കാർശ്യം, രോമാഞ്ചം, നൈരാശ്യം (നിരാശത), മനോരാജ്യം, കൈശ്യത്തിനു (തലമുടിക്കെട്ടിന്നു) ശൈഥില്യം, ബാഷ്പോദം (വിയർപ്പുനീര്), സമ്മോദം (സന്തോഷം) എന്നുമുതലായവയോടു സമ്മിശ്രമായി സഖിമാരുടെ മുഖത്തു ത്ര്യശ്രം (ത്രികോണം) ആയ നോട്ടം. അശ്രുപാതം=കണ്ണുനീർവീഴ്ച. മുഹുഃ=പിന്നെയും പിന്നെയും. അശ്രുതിനാട്യം=കേട്ടില്ലെന്നുള്ള നാട്യം. ശശ്വ ...... ...ചേഷ്ട=എല്ലായ്പോഴും ഉചിതം (പരിചിതം) ആയ ബാല്യത്തെ സംബന്ധിച്ച ചേഷ്ട.

ഇത്യാദിഭാവങ്ങൾ; മദ്ധ്യേ സഖിമാരി-
ലത്യാദരം; നിജബുദ്ധ്യാ വിവേചനം;
ദുഃഖമല്ലൊട്ടും സുഖമല്ല മോഹമ-
ല്ലുൾക്കാമ്പിലെന്തെന്നു തങ്കലില്ലാ പിടി.
പൊയ്യോൾകതാമല്ല നില്ക്കരുതൊട്ടുമേ
കൈക്കലില്ലാ മനം തസ്കരൻ കൊണ്ടുപോയ്;
സൂക്ഷ്മത കൂടാതെ കാല്ക്കലായീ ദൃഷ്ടി;
ചിൽകലാകൌമുദി നില്ക്കലായിങ്ങനെ.

തൽ കില കാഴ്ച ജയയ്ക്കും വിജയയ്ക്കു,-
മക്ഷികൾക്കില്ലന്നവൎക്കന്യദുത്സവം.
അക്കിഴിയെന്നിയവൎക്കെന്തൊരു ധനം?
തൽഗുണഭോഗമവൎക്കൊന്നനുഗ്രഹം.

---

പ്രശ്ര.........ദാർഢ്യം=പ്രശ്രയം (വിനയം), ഗാംഭീൎയ്യം, വിശ്വാസം ഇവയിലുള്ള ഉറപ്പ്. ഇത്യാദി ഭാവങ്ങൾ=എന്നു തുടങ്ങിയ ഭാവങ്ങൾ. മദ്ധ്യേ.......ദരം=ഇടയ്ക്കു സഖിമാരുടെ പേരിൽ അതിയായ ആദരവ്. നിജബുദ്ധ്യാ വിവേചനം=തന്റെ ബുദ്ധികൊണ്ടു വിവേചിക്കൽ, അതായത് ഇന്ന വികാരമെന്നു തിരിച്ചുനോക്കൽ. ദുഃഖ..............പിടി=ദുഃഖവും സുഖവും മോഹവുമല്ല,-എന്തെന്നു തന്റെ ഉള്ളിൽ പിടുത്തം വന്നില്ല. പൊയ്യോൾകതാമല്ല=പോവുകയല്ല. നില്ക്കരുതൊട്ടുമേ=ഒട്ടും നില്ക്കാനും വയ്യ. കൈക്കലില്ലാ മനം=മനസ്സ് സ്വാധീനമല്ല. തസ്കരൻ കൊണ്ടുപോയ്=കള്ളൻ കൊണ്ടുപോയി. സൂക്ഷ്മത=സ്ഥിരത. കാല്ക്കലായീ ദൃഷ്ടി=ദൃഷ്ടി കീഴ്പോട്ടായി. ചിൽകലാകൌമുദി=ബ്രഹ്മകലാപ്രകാശമായ പാൎവ്വതി. നില്ക്കലായിങ്ങനെ=ഇങ്ങനെ നില്ക്കയായി ഇതിൽ ശ്രീപാൎവ്വതിക്കു നാരദവാക്യശ്രവണത്താൽ ഉൽബുദ്ധമായ പരമശിവാനുരാഗത്തെ വൎണ്ണിച്ചിരിക്കുന്നു. സ്തംഭസ്വേദാദികളായ സാത്വികഭാവങ്ങളെയും നിൎവ്വേദാദികളായ വ്യഭിചാരിഭാവങ്ങളെയും യഥാസംഭവം കണ്ടുകൊൾക. തൽ=അത്. കാഴ്ച=കാണേണ്ട വസ്തു. പാൎവ്വതിയുടെ ആ അവസ്ഥ സഖിമാരായ ജയയ്ക്കും വിജയയ്ക്കും ഒരു കാഴ്ചയായിത്തീൎന്നു. അക്ഷികൾ............ത്സവം=അന്നവൎക്കു കണ്ണുകൾക്കു മറ്റൊരുത്സവം ഇല്ലെന്നായി. അക്കിഴി=ആ ധനസഞ്ചയം.; പാൎവ്വതിയുടെ ഭാഗ്യത്തെ പണക്കിഴിയായി കല്പിച്ചിരിക്കുന്നു. അതല്ലാതെ എന്തൊരു ധനമാണുള്ളത്. തൽഗുണഭോഗം=അവളുടെ ഗുണാ

ക്കെയും ദേവിയവൎക്കറിയിക്കമേ
കിക്കിളി കൈവിട്ടു മിക്കതും തന്മതം.

തൽക്ഷണം താതസഭയീന്നു പോയങ്ങു
പുക്കു വിജനേ സഖിമാരുമായുമ.
"തൃക്കാൽ തളൎന്നിതോ നില്ക്കയാലയ്യോ കി-
ടക്കമേലേറിക്കിടയ്ക്ക തെ"ല്ലെന്നവർ.
"നില്ക്കയാലല്ല നിനയ്ക്കയാലാലസ്യ-
മിക്കാലിണയ്ക്കല്ലോരുൾക്കാമ്പിലാളി! കേൾ
ഉൾക്കാമ്പിനുണ്ടോ കിടക്ക വിരിച്ചു നീ?-
യക്കഥ കേട്ടെന്തു ദുഃഖമില്ലാത്തു വാം?"
"കണ്ടവരോ ഞങ്ങൾ? നിന്മനക്കാമ്പിനോ
പണ്ടേ കിടക്ക പരമശിവൻമടി."

---

നുഭവം. അതാനവൎക്ക് അനുഗ്രഹം. ദേവി=പാൎവ്വതി. കിക്കിളി=കിക്കിലി കിണ്ണി; കിക്കിളി കൈവിട്ട് എന്നുവെച്ചാൽ ഒട്ടും ഒളിച്ചുവെക്കാതെ എന്നൎത്ഥം. തന്മതം=തന്റെ അഭിപ്രായം. ദേവി തന്റെ ഉള്ളിലുള്ള അഭിപ്രായം മുഴുവൻ യാതൊരു കലവറയും കൂടാതെ പ്രിയസഖിമാരായ അവരെ അറിയിക്കമെന്നൎത്ഥം.

പാൎവ്വതിയും സഖിമാരും തമ്മിലുള്ള സംഭാഷണം

തൽക്ഷണം=തത്സമയം. താതസഭയീന്നു=അച്ഛന്റെ സഭയിൽനിന്ന്. വിജനേ=ജനങ്ങളില്ലാത്ത സ്ഥലത്തു്. ഉമ=പാൎവ്വതി. ഉടൻതന്നെ പാൎവ്വതി അച്ഛന്റെ സഭയിൽനിന്നു പോയി വിജനമായ ഒരു സ്ഥലത്തു് സഖിമാരോടുംകൂടി ചെന്നു. "തൃക്കാൽ തളൎന്നിതോ" ഇത്യാദി സഖിമാരും പാൎവ്വതിയും തമ്മിൽ അന്യസമസ്യാരീതിയിൽ ചെയ്യുന്ന ചോദ്യോത്തരങ്ങളാകുന്നു. തൃക്കാൽ ............ന്നവർ=ഇതു സഖിമാരുടെ ചോദ്യം, നില്ക്കയാലല്ല എന്നു തുടങ്ങി നാലുവരി പാൎവ്വതിയുടെ ഉത്തരം. നിനയ്ക്കയാൽ=ആലോചിക്കുകയാൽ. ആലസ്യം=തളൎച്ച. ഉൾക്കാമ്പിൽ=മനസ്സിൽ. ആളി=സഖി. അക്കഥ=നാരദൻ പറഞ്ഞ കഥ. വാം=നിങ്ങളിരുവൎക്കും. വളരെ നേരം നിന്നതുകൊണ്ടു കാൽ തളൎന്നുവോ, കുറച്ചുനേരം കിടക്കമേൽ കേറി കിടക്കൂ എന്നു സഖിമാർ. നിന്നതുകൊണ്ടല്ല ആലോചിച്ചതുകൊണ്ടാണ്, കാലിന്നല്ല മനസ്സിന്നാണ് തളൎച്ച, മനസ്സിന്നു കിടക്കുവാൻ കിടക്കയുണ്ടോ എന്നു പാൎവ്വതി. കണ്ടവരോ ഞങ്ങൾ=ഞങ്ങൾ കണ്ടിട്ടുണ്ടോ? നിൻമനക്കാമ്പിനോ = നിന്റെ

"അക്കാമനെച്ചുട്ട നിഷ്കാരണദ്വേഷി
സൽകാരവശ്യനല്ലിക്കാലമാക്കുമേ."
"അത്യന്തധിക്കാരിയെത്തിയെയ്താനെങ്കി-
ലെത്രയും കഷ്ടമോ കത്തിച്ചതീശ്വരൻ?"
"കോകിലകാകുലോലേ ഹതേ മന്മഥേ
വ്യാകുലേ വിഷ്ടപേ ചാകിലേ നല്ലതും."
"നാരദോദീരിതസാരവും കേട്ട നീ
നീരജാക്ഷി! കഥം നീരുജാ നാധുനാ?"
"നാരദൻ സൂചകൻ പോരിലേ കൌതുകി
സാരമായ്ച്ചൊന്നതിങ്ങാരു ബോധിച്ചഹോ?"

---

മനസ്സിന്ന് പഴണ്ട ........ മടി=പണ്ടുതന്നെ പരമശിവന്റെ മടിയാണ് കിടക്ക എന്നു സഖിമാരുടെ വചനം. അക്കാമനെ ......... മാക്കുമേ=ഇതു പാർവ്വതിയുടെ വചനം. നിഷ്കാരണദ്വേഷി=കാരണംകൂടാതെ ദ്വേഷിക്കുന്നവൻ. സല്ക്കാരവശ്യനല്ല=സല്ക്കാരംകൊണ്ടു സ്വാധീനപ്പെടുത്താവുന്നവനല്ല-പരമശിവൻ കാമനെ ചുട്ടവനാണ്. അകാരണവിരോധിയായ അദ്ദേഹത്തെ ആക്കം സല്ക്കാരംകൊണ്ടു സ്വാധീനമാക്കുവാൻ സാധിക്കയില്ല എന്നർത്ഥം. അത്യന്ത ......... തീശ്വരൻ=ഇതു സഖിവചനം. അത്യന്തധിക്കാരി=ഏററവും ധിക്കാരി. എത്തിയെയ്താൻ=അടുക്കൽ വന്ന് അമ്പെയ്തു. എങ്കിൽ=എങ്കിലും. എത്രയും ......... ശ്വരൻ=ശിവൻ കാമനെ ദഹിപ്പിച്ചതു കഷ്ടമായി. കാമദേവൻ ധിക്കാരമാണ് പ്രവർത്തിച്ചതെങ്കിലും അവനെ ദഹിപ്പിച്ചതു നന്നായില്ല എന്നർത്ഥം. കോകില ......... മന്മഥേ=കോകിലകാകുവിൽ (കുയിലുകളുടെ ആലാപത്തിൽ) ലോലൻ അതായതു സതൃഷ്ണൻ ആയ കാമൻ കൊല്ലപ്പെട്ടിരിക്കുമ്പോൾ. വ്യാ ......... പേ=വിഷ്ടപം (ലോകം) വ്യാകുലമായിരിക്കുമ്പോൾ [ഹതേ മന്മഥേ, വ്യാകുലേ വിഷ്ടപേ ഇവ രണ്ടും സതി എന്ന ചേർത്തു നോക്കിക്കണം]. ചാകിലേ നല്ലതും=ചാകുമെങ്കിൽ അതാണു ഭേദം. കാമൻ മരിച്ചതിനുശേഷം മരണമാണു നല്ലതെന്നു താല്പര്യം. ഇതു പാർവ്വതിയുടെ വചനമാകുന്നു. "നാരദോദീരിത" എന്നുമുതല്ക്കു രണ്ടുവരി സഖീവചനം. നാരദോദീരിതസാരം=നാരദനാൽ പറയപ്പെട്ട സാരം. അതായതു "ചൊല്ലാമിനിക്കൊക്കെ നല്ലോരു സാരവും" ഇത്യാദി. നീരജാക്ഷി=പത്മാക്ഷി. കഥം ......... ധുനാ=നീയിപ്പോൾ നിരുജ [ദുഃഖഹീന]യായ് ഭവിക്കാത്തതെന്താണ്? "നാരദൻ സൂചകൻ" എന്നുതുടങ്ങിയ രണ്ടു വരി പാർവ്വതിവചനം. നാരദൻ ഏഷണിക്കാരനാണ്, അദ്ദേഹത്തിനു പോരിൽമാത്രമേ രസമുള്ളു. അദ്ദേഹം സാരമായിപ്പറഞ്ഞതു ആരാ

"ഒന്നു നേരല്ല മറ്റൊന്നു നേരെന്നുമ-
ച്ചൊന്നതല്ലത്ര നന്നന്യഥാ നിർണ്ണയം."
"മുക്തശ്രമം മദ്യമത്തക്കർമില്ലഹോ
ദുസ്തർക്കദാക്ഷ്യമൊരുത്തർക്കു നിന്നോളം.
കേൾപ്പതേ സാരമെന്നോർപ്പവൾ നന്നു നീ;
താല്പര്യമോ ഗിരാം പാർപ്പതായാസമാം.
പേച്ചിലോരോന്നിലേ വാച്യമാദായ പോയ്
പാച്ചിൽ വച്ചീടിനാൽ കാഴ്ചയെങ്ങു ധിയാം?
ഇച്ഛയാ കേട്ടു ചിന്തിച്ചു യാവന്മതി
നിശ്ചയിച്ചോക്കമാറുച്യതാമുത്തരം.
ഉച്ചമായുജ്ജ്വലിച്ചൊച്ച കേട്ടപ്പൊഴേ
തച്ചു മൂക്കം പറിച്ചിച്ഛയാ പോകിലോ

ണിവിടെ ശരിയാണെന്നു ധരിച്ചതു്? ആരും സാരമായി ധരിച്ചിട്ടില്ലെന്നർത്ഥം. "ഒന്നു നേരല്ല" എന്നുമുതൽക്കു രണ്ടു വരി സഖീവചനം. അച്ചൊന്നതു് ഒന്നു നേരല്ല മറ്റൊന്നു നേരു് എന്നു് അന്യഥാനിർണ്ണയം അത്ര നന്നല്ല എന്ന ന്യായം. അന്യഥാനിർണ്ണയം=മാറിച്ചുനിശ്ചയിക്കൽ. നാരദൻ പറഞ്ഞ ചിലതു സത്യവും ചിലതു അസത്യവുമാണെന്നു വിചാരിക്കുവാൻ വയ്യ എന്നു താല്പര്യം. "മുക്തശ്രമം" എന്നുമുതൽ "പുറപ്പെടാം ഞാൻ ദ്രുതം" എന്നുവരെ പാർവ്വതീവചനം. മുക്തശ്രമം (ക്രി. വി.)=ശ്രമം കൂടാതെ. മദ്യമത്തർക്കും=മദ്യപാനത്താൽ മതിമറന്നവർക്കും. ദുസ്തർക്കദാക്ഷ്യം=ദുസ്തർക്കത്തിലുള്ള സാമർത്ഥ്യം മദ്യമത്തരായവർപോലും നിന്നെപ്പോലെ ദുസ്തർക്കം ചെയ്കയില്ല. കേൾപ്പതേ......പ്പവൾ=കേൾക്കുന്നതുതന്നെയാണു് സാരം എന്നു വിചാരിക്കുന്നവളായ. നന്നു നീ=നീ നല്ലവൾതന്നെ. നല്ലവളല്ല എന്നു വിപരീതമർത്ഥം. താല്പര്യമോ ഗിരാം=വാക്കുകളുടെ (ഗിരാം) താല്പര്യാർത്ഥമാകട്ടെ. പാർപ്പതു് = ആലോചിക്കുന്നതു്. ആയാസമാം = ബുദ്ധിമുട്ടാകും. പേച്ചിലോരോന്നിലേ = ഓരോ വാക്കിലുമുള്ള. വാച്യം ആദായ = വാച്യാർത്ഥത്തെ എടുത്തിട്ടു്. പാച്ചിൽ = ഓട്ടം. കാഴ്ചയെങ്ങു ധിയാം = ബുദ്ധികൾക്കുള്ള (ധിയാം) കാഴ്ച എവിടെ? ഇച്ഛയാ = ഇച്ഛകൊണ്ടു്, ഇച്ഛപോലെ. ചിന്തിച്ചു്=വിചാരിച്ചു്. യാവന്മതി = മതി (ബുദ്ധി) യുള്ളിടത്തോളം. ഒക്കുമാറു=യോജിക്കുംവിധം. ഉച്യതാമുത്തരം=ഉത്തരം പറയപ്പെടണം. ഉച്ചമായുജ്ജ്വലിച്ചു്=ഏറ്റവും കത്തിജ്ജ്വലിച്ചു് (കോപിച്ചു്). ഒച്ചകേട്ടപ്പൊഴേ=ശബ്ദംകേട്ടപ്പോഴുതന്നെ. തച്ചു മൂക്കംപറിച്ചു്=അടിച്ചു മൂക്കുടച്ചു്. ഇച്ഛയാ പോകിലോ=ഇഷ്ടംപോലെ പോകുന്നതായാൽ

നിശ്ചയം ചൊല്ലുവൻ പുച്ഛമില്ലായ്കയാ-
ലച്ഛഭല്ലം നമുക്കച്ഛനല്ലെന്നതും."
"പന്താട്ടവിദ്യയല്ലന്താദിപദ്യമ-
ല്ലെൻതോഴിമാക്കാക സന്തോഷസംഭ്രമം.
നിർണ്ണേതൃമാർ നിങ്ങളെന്നോർത്തു ചോദ്യമ,-
ല്ലെന്നാധി ചൊല്ലുന്നു നിന്നോടും നിന്നോടും.
എന്നെപ്രപന്നനാം കന്ദർപ്പനംഗവും
വെന്തപ്പോളന്വഹം മന്ദിപ്പിതന്തരം!
എന്നിപ്രകാരങ്ങൾ ചിന്തിപ്പുനേറെ ഞാ-
നെന്നിൽ പ്രഭുവിന്നു വന്നിപ്രമോദവും!
ഇന്നിപ്പതിനാലു മന്നിൽപ്പുലക്കെന്നെ
നിന്ദിപ്പതിൻ വഴി സന്ദിഗ്ദ്ധമെന്തിനി?

---

നിശ്ചയം=തീർച്ച. പുച്ഛം=വാല്. അച്ഛഭല്ലം=കരടിക്കുഞ്ഞൻ. ആളുടെ ശബ്ദം കേൾക്കുമ്പോഴേക്കുതന്നെ ചിനച്ചു ചാടി മുഖത്തടിച്ചു മൂക്കുപറിച്ച് ഓടിപ്പോകയാണ് കരടിക്കുഞ്ഞിന്റെ പതിവ്. അതുപോലെ കേട്ടത് അതേപടിതന്നെ വിശ്വസിച്ച് ആലോചനകൂടാതെ ഓരോന്നു ചെയ്തുതുടങ്ങിയാൽ നമ്മുടെ അച്ഛൻ കരടിയല്ലെന്നു വാലില്ലായ്കകൊണ്ടുമാത്രമേ തീർച്ചപ്പെടുത്തുവാൻ തരമുള്ളു- നമ്മൾ വാലില്ലാത്ത കരടിയാകും എന്നു താല്പര്യം. "മൃഗതൃഷ്ണ" എന്നുതുടങ്ങി ഇതുവരെയുള്ളതുകൊണ്ട് ഏതു കാര്യവും യഥാശ്രുതമായി ആലോചനകൂടാതെ തീർച്ചപ്പെടുത്തരുതെന്നു സ്ഥാപിക്കപ്പെട്ടു. ഇനി കാര്യത്തിന്റെ ഗൌരവത്തെ പറയുന്നു—പന്താട്ടവിദ്യയല്ല=ഇതു പന്താടിക്കളിയല്ല. അന്താദിപദ്യമല്ല=അന്താക്ഷരത്തിന്നാദ്യക്ഷരമായിട്ടുള്ള പദ്യം (ഒരു തരം അക്ഷരശ്ലോകം) ചൊല്ലുകയുമല്ല. എൻതോഴി.........ഭ്രമം=എന്റെ തോഴിമാർക്കു സന്തോഷംകൊണ്ടു സംഭ്രമമുണ്ടാകരുത്. നിർണ്ണേതൃമാർ=നിശ്ചയിക്കുന്നവർ. കാര്യം നിശ്ചയിക്കേണ്ടവർ നിങ്ങളാണെന്നു കരുതിയല്ലാ ചോദിക്കുന്നത്. എന്നാധി=എന്റെ മനോവ്യഥ. നിന്നോടും നിന്നോടും=നിങ്ങളിരുവരോടും. എന്നെ.........വെന്തപ്പോൾ=എന്നെ ആശ്രയിച്ച കാമദേവന്റെ ശരീരംകൂടി ദഹിച്ചപ്പോൾ (പ്രപന്നൻ=ആശ്രയിച്ചവൻ). അന്വഹം=ദിനംതോറും. മന്ദിപ്പിതന്തരം=മനസ്സു മടുക്കുന്നു (അന്തരം=മനസ്സ്). എന്നിപ്ര.........ഞാൻ=ഇങ്ങനെ ഓരോന്നു ഞാൻ വളരെ വിചാരിക്കുന്നുണ്ട്. പ്രഭുവിന്നു=ശിവന്ന്. പ്രമോദം=സന്തോഷം. ഈ സ്ഥിതിക്കു ശിവനെന്നിൽ പ്രസാദമുണ്ടായത്

മർമ്മവും നൊന്തിനിജ്ജന്മവും വേണമോ
ശർമ്മവും നർമ്മവും ധർമ്മവും പോയനാൾ?
ദുഷ്ടദൈത്യന്മാർക്ക വിഷ്ടപം നല്കിയെ-
ന്നിഷ്ടനാം കാമനെച്ചുട്ടവനുത്തമൻ!
ഒട്ടു നന്നോർക്കിൽ ത്രിവിഷ്ടപവാസിനാ-
മൊട്ടുനാൾ മാം ഭജിച്ചിട്ടു വന്ന സുഖം!
വിഷ്ടപാദിന്ദ്രനും ഭ്രഷ്ടനായ്; ദേവകൾ
നഷ്ടരായീ, ശിപിവിഷ്ടനെന്നിഷ്ടദൻ
പാരമിങ്ങില്ല വിസ്താരമോ ബുദ്ധിക്കു;
ധീരത തോഴിയു,ണ്ടാളി! കാത്തീടു താം?
നേരൊരു ബന്ധുവുണ്ടാരവനെച്ചുട്ടു?
നേരന്നീയം ബഹു; സ്വൈരിണിയല്ല ഞാൻ;

---

നല്ലതുതന്നെ! നല്ല എന്നു ലക്ഷണകൊണ്ടർത്ഥം. ഇന്നിപ്പ ..........വഴി = ഇന്നു ഈ പതിന്നാലു ലോകങ്ങളിലുള്ളവക്കും എന്നെ നിന്ദിപ്പാൻ വഴിയായി. സന്ദിഗ്ദ്ധം = സന്ദേഹം. മർമ്മവും നൊന്ത് = മർമ്മം വേദനിച്ചുംകൊണ്ട്. ഇനി..........മോ = ഇനി ഈ ജന്മം ആവശ്യമുണ്ടോ? ജന്മം നിഷ്ഫലമാണെന്നർത്ഥം. ശർമ്മം = സുഖം. നർമ്മം = വിനോദം. ധർമ്മം = ധർമ്മകാര്യം. കാമൻ പോയതോടുകൂടി ഇവയും പോയല്ലോ. ദുഷ്ട ..............നുത്തമൻ = ദുഷ്ടരായ അസുരന്മാർക്ക ലോകവും (വിഷ്ടപം) കൊടുത്ത് എന്റെ ഇഷ്ടനായ കാമനെ ദഹിപ്പിച്ച ശിവൻ ഉത്തമൻതന്നെ! അല്ലെന്നു ഭാവം. ഒട്ടുനന്നോ... .............സുഖം = ത്രിവിഷ്ടപത്തിൽ (സ്വർഗ്ഗത്തിൽ) വസിക്കുന്നവക്ക് എന്നെ കുറേ കാലം ഭജിച്ചിട്ടുണ്ടായ സുഖം ഒട്ടു നന്ന്! ഒട്ടും നന്നല്ല എന്നു സാരം. അവക്ക വന്ന സുഖത്തെ വിവരിക്കുന്നു—വിഷ്ടപാൽ = ലോകത്തിൽനിന്ന്. ഭ്രഷ്ടനായ് = ഭ്രംശിച്ചവനായി. നഷ്ടരായീ = നശിച്ചവരായി. ഇന്ദ്രനു സ്ഥാനഭ്രംശം വന്നതും ദേവകൾ നശിച്ചതുമാണ് അവക്കെന്നെ ഭജിച്ചിട്ടു കിട്ടിയ സുഖം. ശിപിവിഷ്ടൻ = ശിവൻ. (ശിപികളിൽ അതായതു പശുക്കളിൽ യജ്ഞരൂപേണ പ്രവേശിച്ചവൻ. എന്ന് അവയവാർത്ഥം) എന്നിഷ്ടദൻ = എനിക്കിഷ്ടം നല്കുന്നവൻ. അല്ലെന്നു സാരം. പാരമി.......ദ്ധിക്കു = ഇവിടെ ബുദ്ധിക്കു വിസ്താരം അധികമില്ല. അധികം ആലോചിപ്പാൻ ശക്തിയില്ലെന്നർത്ഥം. ധീരത = ധൈര്യം. ധീരത ബുദ്ധിക്കു തോഴിയായിട്ടുണ്ട്. ആളി = ഹേ സഖി! കാത്തീടു താം = അതിനെ കാക്കുക; ധൈര്യം വിടാതിരിക്കു എന്നർത്ഥം. നേരൊ.......ണ്ട് = ശരിയായിട്ടൊരു ബന്ധുവുണ്ട്. ആര... ...ട്ടു = ആ ബന്ധുവിനെ ആർ ദഹിപ്പിച്ചു? നേരന്നീയം

തീരുമാനിച്ചേനൊ,ന്നിതാരിളക്കീടുവാൻ?
മാരദുർമ്മാരണകാരണം കീദൃശം.
നേരു ചൊല്ലേണമെൻ ചാരെ വന്നീശ്വരൻ;
ഘോരഘോരം തപസ്സാരഭേ താദൃശം.
ചീരയുഗ്മം വടക്ഷീരവും ഭസ്മവും
നീരപാത്രം നല്ല സാരംഗചർമ്മവും
കോപ്പിതെല്ലാം വച്ചു പാർപ്പിനെൻ നിർഗ്ഗമം;
മാൽപ്രതികാരേഷു ബാഷ്പമസംഗതം
താൽപര്യമമ്മയെക്കേൾപ്പിച്ചു താതനെ-
ക്കൂപ്പിത്തൊഴുതു പുറപ്പെടും ഞാൻ ദ്രുതം.”

ഇപ്രകാരം പരമാത്ഭുതരൂപിണീ
തോല്പിച്ചു തോഴിമാർക്കേല്പിച്ചു നിശ്ചയം

---

ബഹ്വ (ബഹ്വ ന ഈരണീയം)=വളരെപ്പറയേണ്ടതില്ല. സ്വൈരിണി=സ്വൈരചാരിണി. തീരു.......ടുവാൻ=ഒന്നു ഞാൻ നിശ്ചയിച്ചിരിക്കുന്നു; അതിളക്കുവാൻ ആരുണ്ട്?. മാര..........ദൃശം=മാരന്റെ ദുർമ്മരണത്തിന്നു കാരണം എന്താണ്? നേരു.........ശ്വരൻ=മഹേശൻ എന്റെ അടുക്കൽ വന്നു പരമാർത്ഥം പറയണം. ഘോര.........താദൃശം=അപ്രകാരമുള്ള അതിഘോരമായ തപസ്സു ഞാൻ ആരംഭിക്കുന്നു. ചീരയുഗ്മം=രണ്ടു മരവുരികൾ. വടക്ഷീരം=പേരാലിന്റെ പാല്. നീരപാത്രം=ജലപാത്രം. സാരംഗചർമ്മം=മാൻതോല്. കോപ്പി..........ച്ചു=ഈ ഉപകരണമെല്ലാം ഒരുക്കിവെച്ച്. പാർപ്പിൻ=കാക്കുവിൻ. നിർഗ്ഗമം=പുറപ്പാട്. മാൽപ്രതീകാരേഷു=ദുഃഖത്തിന്റെ പ്രതിവിധികളിൽ. ബാഷ്പം=കണ്ണീർ. അസംഗതം=അയുക്തമാണ്. പ്രതിവിധി ചെയ്യേണ്ടപ്പോൾ കരയുന്നതു ശരിയല്ലെന്നു സാരം. താൽപര്യം=അഭിലാഷം. ദ്രുതം=വേഗം. “എന്നെ പ്രപന്നനാം” ഇത്യാദിയായ പാർവ്വതീവാക്യം,

“തഥാ സമക്ഷം ദഹതാ മനോഭവം
പിനാകിനാ ഭഗ്നമനോരഥാ സതീ
നിനിന്ദ രൂപം ഹൃദയേന പാർവ്വതീ”

എന്ന കുമാരസംഭവപദ്യത്തിന്റെ ഒരു വികസിതരൂപമാണ്.

പാർവ്വതി തപോനിശ്ചയത്തെപ്പറ്റി അമ്മയോടു പറയുന്നു. പരമാത്ഭുതരൂപിണി=ഏറ്റവും അത്ഭുതമായ രൂപത്തോടുകൂടിയവൾ.

കൂർപ്പിച്ചു ബുദ്ധിയെക്കാൽപ്പയോജം ചൂടി
വാഞ്ഛയോടു മാതാവോടീപ്സിതമോതിനാൾ.
"അമ്മേ! തവ സ്നേഹമെന്നിലധികമു-
ണ്ടുന്മേഷമോടെങ്കിൽ നന്മയാമേറവും.
അമ്മതന്നന്നമൊട്ടുണ്മെത്തുണ്ടന്വഹം;
സമ്മദനിർമ്മിതം നർമ്മമുണ്ടെപ്പൊഴും.
എന്നകംകൊണ്ടെപ്പൊഴും നന്മയാകേണമെ-
ന്നമ്മ നേരുന്നതേ നന്മയുള്ളൂ മമ.
ധർമ്മമൊട്ടിന്നിമേലെന്നാലാവോളം
സംഭരിച്ചീടുകെന്നമ്മ ചൊല്ലും വിധൌ
നന്മുനിവാക്കിലുമിമ്മൊഴി തോന്നുന്നു;
ധർമ്മതത്വം ചെറ്റു കാണ്മതും വേലയാം.

---

തോല്പിച്ചു = തോല്മ വരുത്തി. ഏല്പിച്ചു നിശ്ചയം = ഉറപ്പുണ്ടാക്കി. കൂർപ്പിച്ചു ബുദ്ധിയെ = ബുദ്ധിക്കു തീക്ഷ്ണത വരുത്തീട്ടെന്നർത്ഥം. കാൽപ്പയോജം ചൂടി = പാദപത്മം നമസ്കരിച്ചു്. വാഞ്ഛയോടു് = ഉത്സാഹത്തോടെ. ഈപ്സിതം = അഭീഷ്ടം. പാർവ്വതി മേൽപ്രകാരം സഖിമാരെ പറഞ്ഞുറപ്പിച്ചു് അവരുടെ ബുദ്ധിക്കു തീക്ഷ്ണത വരുത്തി അമ്മയെ വന്ദിച്ചു തന്റെ അഭീഷ്ടത്തെപ്പറഞ്ഞു. എങ്ങനെയെന്നാൽ — അമ്മേ ... ...മേറവും = അമ്മേ! ഭവതിക്കെന്റെ പേരിൽ അധികം സ്നേഹമുണ്ടെങ്കിൽ ഏറ്റവും നന്മ വരും. അമ്മതന്നന്നം = അമ്മയുടെ അന്നം. ഉണ്മെത്തുണ്ടു് = ഉണ്ണുന്നുണ്ടു്, അന്വഹം = ദിനംതോറും, സമ്മദനിർമ്മിതം = സമ്മദത്താൽ (സന്തോഷത്താൽ) നിർമ്മിക്കപ്പെട്ട, നർമ്മം = കളി, അമ്മതരുന്ന ചോറാണ് ഞാനുണ്ണുന്നതു്, അമ്മ സന്തോഷിച്ചു കല്പിച്ച കളികളാണ് ചെയ്യുന്നതും; ആഹാരവിഹാരങ്ങൾ അമ്മ കല്പിച്ചപോലെയാണെന്നു സാരം. എന്നകം ............ ...യുള്ളൂ മമ = അമ്മ എനിക്കു നന്നായി വരണമെന്നു പ്രാർത്ഥിക്കുന്നതേ നന്മയുമുള്ളൂ. ധർമ്മം = സൽകർമ്മം, ആവോളം = കഴിയുന്നിടത്തോളം, സംഭരിച്ചീടുക = സമ്പാദിക്കുക, അനുഷ്ഠിക്കുക. ചൊല്ലുംവിധൌ = പറയുമ്പോൾ, നന്മുനിവാക്കിലും = നല്ല മുനിമാരുടെ വാക്കിനെക്കാട്ടിലും, ഇമ്മൊഴി = ഈ വാക്കു്, അമ്മയുടെ വാക്കു്. ധർമ്മതത്വം = ധർമ്മത്തിന്റെ സാരം, കാണ്മതും വേലയാം = കാണുന്നതു പ്രയാസമാണു്. ഇനി കഴിയുന്നേടത്തോളം ധർമ്മം അനുഷ്ഠിക്കണമെന്നു് അമ്മ പറയാറുള്ളതു് വലിയ മുനിമാരുടെ വാക്കിനെക്കാൾ മേലെയായിട്ടാണു് എനിക്കു തോന്നുന്നതു്. എന്നാൽ ധർമ്മ

ഇന്നതൊട്ടിന്നിമേലൊന്നെനിക്കാഗ്രഹ-
മന്വഹം നിന്നുടെ സന്നിധിസന്നിധൌ
മന്ത്രവും ചൊല്ലുമച്ഛൻതരുമാജ്ഞയും;
ചന്ദ്രചൂഡാൎച്ചനമെന്നു മേ കൌതുകം:
അമ്മ താനേ പറഞ്ഞെന്മതമച്ഛനും
സമ്മതമാക്കുകിൽ പൊൻമണം കാണുമേ.
നന്മയും തിന്മയും കിം മയാ വൎണ്ണ്യതേ?
മന്മതിക്കീദൃശം കൎമ്മമിഷ്ടാസ്പദം.
സാധിയാഞ്ഞാലതിന്നാധിയാം വ്യാധിയാം;
ശാധി മാം പ്രീതയേ പാതിയത്നോദ്ധൃതാം.”

---

ത്തിന്റെ സൂക്ഷ്മതത്വം കാണുവാൻ പ്രയാസവുമാണ്. ഇന്നതൊ ................ ഗ്രഹം = ഇനിമേലിൽ എനിക്ക് ഒരാഗ്രഹമുണ്ട്. അതെന്തെന്നു പറയുന്നു—അന്വഹം=ദിവസംതോറും, സന്നിധിസന്നിധൌ = സന്നിധിയുടെ (ഇന്ദ്രിയവിഷയത്തിന്റെ) സന്നിധിയിൽ (സാമീപ്യത്തിൽ), അതായതു ദൃഷ്ടിഗോചരത്തിൽ വെച്ചു. മന്ത്രവും..................കൌതുകം—ചന്ദ്രചൂഡാൎച്ചനം (ശിവപൂജനം) എനിക്കു കൌതുകം (രസകരം) ആണ്; അതിന്ന് അച്ഛൻ മന്ത്രവും ചൊല്ലിത്തരും, ആജ്ഞയും നൽകും എന്നൎത്ഥം, “മന്ത്രവും ചൊല്ലു” എന്നു തുടങ്ങിയ രണ്ടു വരികൾ ക്രമം തെററി അന്വയിക്കണം. അമ്മതാനേ=അമ്മ തന്നെ, എൻമതം=എന്റെ അഭിപ്രായം, പൊൻമണം കാണുമേ=പൊന്നിനു സുഗന്ധമുണ്ടാകും, അമ്മതന്നെ എന്റെ ആഗ്രഹം പറഞ്ഞ് അച്ഛനെക്കൊണ്ടു സമ്മതിപ്പിച്ചാൽ സ്വൎണ്ണത്തിന്നു സൌരഭ്യമുണ്ടായതുപോലെയാകുമെന്നൎത്ഥം. നന്മ ................ൎണ്ണ്യതേ=ശിവപൂജയുടെ നന്മതിന്മകൾ ഞാനെന്തിനു വൎണ്ണിക്കുന്നു? (കിം മയാ വൎണ്ണ്യതേ=എന്തിന് എന്നാൽ വൎണ്ണിക്കപ്പെടുന്നു) മന്മതിക്ക്=എന്റെ മനസ്സിന്, ഈദൃശം കൎമ്മം=ഇങ്ങിനെയുള്ള പ്രവൃത്തി, ഇഷ്ടാസ്പദം=ഇഷ്ടാസ്ഥാനം, അതായത് അഭിലഷിതമാണ്. “മമാത്രഭാവൈകരസം മനഃസ്ഥിരം” എന്ന കുമാരസംഭവത്തിലെ ആശയത്തെ ഇതു് ഓൎമ്മപ്പെടുത്തുന്നു. സാധി.....................ധിയാം=ഇതു സാധിക്കാഞ്ഞാൽ എനിക്ക് ആധിയും വ്യാധിയും വരും. ശാധിമാം= എന്നെ ശാസിച്ചാലും, (ശാസിക്കുക=ഉപദേശിക്കുക) പ്രീതയേ=പ്രീതിക്കായിക്കൊണ്ട്, പാതിയത്നോദ്ധൃതാം=പാതിയത്നംകൊണ്ടു (വലിയ പ്രയത്നംകൂടാതെ) ഉദ്ധൃതയായ, ഇതു മാം എന്നതിന്റെ വിശേഷണം, ഇത്രത്തോളം മേനയോടുള്ള പാൎവ്വതീവചനം.

ഇങ്ങനെ തനയകൾക്കിംഗിതം മേന കേ-
ട്ടങ്ങതിൽ ഭംഗയത്നങ്ങളേലാസ്ഥയാൽ
സങ്കടം തൻകണവങ്കലോതീ; ഗിരി-
പുംഗവൻ ചൊല്ലിനാൻ തിങ്ങുമൌത്സുകാൽ:—

"എൻകിടാവിൻ മതമിങ്ങനെയെങ്കിലോ
ശങ്കയെന്തിങ്ങതിൽ സങ്കടം തീരുമേ.
മംഗളമായ്വരും മങ്ങരുതോമലേ!
ശങ്കരശ്വശ്രുഭാവം കൊതിച്ചീടു നീ.
നാരദോദീരിതം ഭൂരി ഞാൻ കേട്ടിതൊ-
ട്ടേറെയോതീ മുനി ഗൌരിതൻ വൈഭവം.
ആസുരീബാധവന്നാധിയാൽ വാനവ-
ർക്കാതുരീഭാവവും ചാതുരീഹാനിയും
മാധവീയം മതം സാധു പൈതാമഹം
ചൂതബാണാംഗദാഹാദിയും കേട്ടു ഞാൻ.

---

മേന ഹിമവാനെ വിവരം ധരിപ്പിക്കുന്നു. ഇംഗിതം = ഉള്ളിലുള്ള അഭിപ്രായം, ഭംഗയത്നങ്ങൾ = ഭംഗത്തിനുള്ള (നിശ്ചയത്തെ ഭേദിപ്പിക്കുന്നതിനുള്ള) പ്രയത്നങ്ങൾ. ഏലാസ്ഥയാൽ = ഏല്ക്കാത്തതിനാൽ. സങ്കടം ..........ലോതി = ഭർത്താവിന്നടുക്കൽ സങ്കടം പറഞ്ഞു. ഗിരിപുംഗവൻ = പർവ്വതശ്രേഷ്ഠൻ, തിങ്ങുമൌത്സുകാൽ = ഉള്ളിൽ തിങ്ങുന്ന കൌതുകത്താൽ. മകളുടെ തപസ്സിനുള്ള ഉദ്യമം ഹിമവാനു് അളവറ്റ കൌതുകമുളവാക്കി.

ഹിമവാന്റെ മറുപടി—പാർവ്വതിക്കനുജ്ഞ നൽകുന്നു. മതം = ആഗ്രഹം, ശങ്ക = സംശയം, മംഗളം = നല്ലതു്, മങ്ങരുതു് = വിഷാദിക്കരുതു്. ഓമലേ = ഓമനേ! ശങ്കരശ്വശ്രുഭാവം = ശിവന്റെ ഭാര്യയുടെ അമ്മ (ശ്വശ്രു = ഭാര്യാമാതാവു്) എന്ന അവസ്ഥ. മകൾക്കു ശിവനെ ഭജിക്കുവാനാഗ്രഹമെങ്കിൽ കാര്യം ശുഭമാകും. നിനക്കു ശിവന്റെ ശ്വശ്രുവാകുവാനിടവരും. നാരദോദീരിതം = നാരദന്റെ വചനം, ഭൂരി = വളരെ, കേട്ടിതു = കേട്ടു. ഒട്ടേറെ..............ഭവം = മഹർഷി ഗൌരിയുടെ മാഹാത്മ്യം വളരെപ്പറഞ്ഞു. ആസുരീബാധ = അസുരന്മാരിൽനിന്നുണ്ടായ ബാധ, വാനവർക്കു = ദേവന്മാർക്കു്, ആതുരീഭാവം = ആതുരത്വം, ചാതുരീഹാനി = ചാതുര്യനാശം, മാധവീയം മതം = വിഷ്ണുവിന്റെ അഭിപ്രായം, സാധു = നല്ല, പൈതാമഹം (മതം) = പിതാമഹന്റെ (ബ്രഹ്മാവിന്റെ) അഭിപ്രായം. ചൂതബാണാംഗദാഹാദി = ചൂതബാണന്റെ

ഏതൊരു ജാതിയും ശീതാംശുശേഖരൻ
പാദശുശ്രൂഷയാലേതദായത്തനാം.
പന്നഗചൂഡനിൽച്ചെന്നുചേൎന്നീടുവാൻ
വന്നു പിറന്നുപോൽ നമ്മുടെ നന്ദനാ.
അൎണ്ണവേ ഗംഗപോയ്ച്ചെന്നുപുക്കീലയോ-
യെന്നപോലേയിവൾ ചന്ദ്രചൂഡാൎത്ഥിനീ.
നന്നു രണ്ടും നമുക്കുന്നതകീൎത്തിക്കു-
മെന്നുമാനന്ദാനുഭൂതിക്കുമോൎക്ക നീ.
അന്നദീവേഗവും നിന്നതില്ലി,ന്നിനി-
യിന്നിവൾ ഭാവമൊട്ടെന്നതിലും പരം.

---

(കാമന്റെ) അംഗദാഹം മുതലായതു്. അസുരബാധയാൽ ദേവകൾക്കു ദുഃഖമുണ്ടായതും, അതു സംബന്ധിച്ചു വിഷ്ണുവിന്റേയും ബ്രഹ്മാവിന്റേയും അഭിപ്രായങ്ങളും, കാമന്റെ അംഗം ദഹിച്ചതും നാരദമുഖത്തുനിന്നു ഞാൻ കേട്ടു. ഏതൊരു ജാതിയും=ഏതു പ്രകാരവും, ശീതാംശുശേഖരൻ = ചന്ദ്രചൂഡൻ. പാദശുശ്രൂഷയാൽ=പാദഭജനത്താൽ, ഏതദായത്തനാം=ഇവൾക്കു് ആയത്തൻ (അധീനൻ) ആകും. പന്നഗ ..........നന്ദനാ=പന്നഗം (പാമ്പു) ചൂഡയിലുള്ളവനിൽ അതായതു ശിവനിൽ ചേരുവാൻവേണ്ടി പിറന്നവളാണത്രേ നമ്മുടെ മകൾ. അൎണ്ണവേ=സമുദ്രത്തിൽ, ചന്ദ്രചൂഡാൎത്ഥിനീ=ശിവനെ ആഗ്രഹിക്കുന്നവൾ. ഗംഗ സമുദ്രത്തെ പ്രാപിച്ചതുപോലെ പാൎവ്വതി ശിവനെ പ്രാപിപ്പാൻ ഇച്ഛിക്കുന്നു. നന്നു..... ...........മോൎക്ക നീ=ഈ രണ്ടും (ഗംഗയുടെ സമുദ്രപ്രാപ്തിയും പാൎവ്വതിയുടെ ശിവപ്രാപ്തിയും) നമുക്കു് ഉയൎന്ന കീൎത്തിക്കും നിത്യമായ ആനന്ദാനുഭവത്തിനും നന്നു്. ഗംഗ ഹിമവാന്റെ പുത്രിയാകയാൽ ഈ വചനം യുക്തംതന്നെ. അന്നദീവേഗം=ആ ഗംഗാനദിയുടെ വേഗം, നിന്നതില്ല=നിലച്ചിട്ടില്ല, ഇന്നു്=ഇക്കാലത്തും, ഇവൾ ഭാവം=ഇവളുടെ വിചാരം, പരം=ഉൽകൃഷ്ടം. പരമപാവനിയായ ഗംഗ ഇന്നും നമുക്കു കീൎത്തിയും ആനന്ദവും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. പാൎവ്വതിയുടെ ഭാവം അതിലും കുറെ മേലെയാണു് എന്നു സാരം. ഇതു

"വികീൎണ്ണസപ്തൎഷിബലിപ്രഹാസിഭി-
സ്തഥാ ന ഗാംഗൈസ്സലിലൈൎദിവശ്ച്യുതൈഃ
യഥാ ത്വദീയൈശ്ചരിതൈരനാവിലൈ-
ൎമ്മഹീധരഃ പാവിത ഏഷ സാന്വയഃ"

നന്നായനുഗ്രഹിച്ചങ്ങയച്ചീടു നീ;
മന്ത്രവും ഞാൻ പറയുന്നുണ്ടു പൂജയും."
എന്നൊരു വാക്കിനാൽ കുന്നരശൻ പ്രിയാം
നന്നായ്ത്തണുപ്പിച്ചു, നന്ദനയെ സ്വയം
വേറേ വിളിച്ചു വരുത്തിയിരുത്തി മ-
റ്റാരുമേ കേളാതെ മന്ത്രം ഗ്രഹിപ്പിച്ചു
ചാരുസേവാപ്രകാരത്തെദ്ധരിപ്പിച്ചു
പാരം പ്രസാദിച്ചനുഗ്രഹിച്ചീടിനാൻ.

താതാനുശാസനം ജാതമോദം കേട്ടു
മാതാവിനും ചെയ്തു പാദാഭിവാദനം
ധർമ്മദേവാർച്ചനം ബ്രാഹ്മണപ്രീണനം
ചെമ്മേ പിതൃപൂജ ദേവതാരാധനം
ഇത്യാദി മറ്റു സൽകൃത്യങ്ങളും ചെയ്തു
ബദ്ധശുകശാരികാദിവിമോക്ഷവും

---

എന്ന കുമാരസംഭവപദ്യത്തിന്റെ ആശയാനുകരണമാകുന്നു. മന്ത്രം=ശിവോപാസനയ്ക്കുള്ള മന്ത്രം, പൂജ=പൂജിക്കേണ്ടും ക്രമം. കുന്നരശൻ=കുന്നുകളുടെ രാജാവ്, ഹിമവാൻ, പ്രിയാം=ഭാര്യയെ, തണുപ്പിച്ച്=ആശ്വസിപ്പിച്ചു, നന്ദനയെ=പുത്രിയെ, സ്വയം=താൻതന്നെ, ഗ്രഹിപ്പിച്ച്=പഠിപ്പിച്ച്, ചാരുസേവാപ്രകാരത്തെ=ചാരുവായ സേവയുടെ ക്രമത്തെ, ധരിപ്പിച്ച്=മനസ്സിലാക്കി, പ്രസാദിച്ച്=സന്തോഷിച്ച്. സാരം സ്പഷ്ടം.

ശ്രീപാർവ്വതിയുടെ തപസ്സിനുള്ള യാത്ര. താതാനുശാസനം=അച്ഛന്റെ കല്പന, ജാതമോദം (ക്രി. വി.)=ഉണ്ടായ മോദത്തോടേ, പാദാഭിവാദനം=കാൽവണങ്ങൽ, ധർമ്മദേവാർച്ചനം=ധർമ്മദേവന്മാരുടെ (ഗൃഹദേവതമാരുടെ) പൂജനം, ബ്രാഹ്മണപ്രീണനം=ബ്രാഹ്മണരെ പ്രീതിപ്പെടുത്തൽ, ചെമ്മേ=വഴിപോലെ, പിതൃപൂജ=പിതൃക്കളെ പൂജിക്കൽ, ദേവതാരാധനം=ദേവപൂജ, ഇത്യാദി=എന്നുതുടങ്ങിയ, സൽകൃത്യങ്ങൾ=സൽകർമ്മങ്ങൾ, ബദ്ധ.... ............ മോക്ഷം=ബദ്ധങ്ങളായ (ബന്ധിക്കപ്പെട്ട) ശുകം (തത്ത) ശാരിക

സ്നിഗ്ദ്ധജനങ്ങൾക്കു ചിത്തം കുളുക്കവേ
പ്രത്യേകമോരോന്നു ഹൃദ്യമരുൾചെയ്തു
ലഗ്നേ ശുഭേ ഗൃഹാൽ പ്രസ്ഥാനവും ചെയ്തു
സസ്നേഹബന്ധുതാക്ലിപ്താനുയാത്രയായ്
യത്നേന സർവ്വാൻ നിവർത്തനം ചെയ്യിച്ചു
മഗ്നേന ചേതസാ തൃപ്താ മഹേശ്വരേ
വിസ്തീർണ്ണമായ ശിഖരം ഹിമഗിരേ-
രത്യന്തപാവനം പ്രാപിച്ചു ശോഭനം
സത്തീർത്ഥവാരിതപോവൃദ്ധസേവിത-
മുത്തമദേശമധിവസിച്ചാളുമ.
ആളിമാരുള്ളവരെല്ലാരുമങ്ങായി
കേളീശുകശാരികാദികളൊക്കെയും.

---

(കിളി) മുതലായവയുടെ മോചനം, സ്നിഗ്ദ്ധജനങ്ങൾക്ക = സ്നേഹമുള്ള ആളുകൾക്ക്, പ്രത്യേകം = ഓരോരുത്തരോടും, ഹൃദ്യം (ക്രി. വി.) = ഹൃദയപ്രിയമാകുംവണ്ണം, അരുൾ ചെയ്തു് = പറഞ്ഞു്. ലഗ്നേശുഭേ = ശുഭമായ ലഗ്നത്തിൽ (രാശിയിൽ), ഗൃഹാൽ = ഗൃഹത്തിൽനിന്നു്, പ്രസ്ഥാനവും ചെയ്തു = പുറപ്പെട്ടു്. സസ്നേ… …………യായ് = സസ്നേഹയായ (സ്നേഹമുള്ള) ബന്ധുതയാൽ (ബന്ധുസമൂഹത്താൽ) ക്ലിപ്താനുയാത്ര (അനുയാത്രചെയ്യപ്പെട്ടവൾ) ആയിട്ടു്, യത്നേന = പ്രയത്നത്താൽ, സർവ്വാൻ = എല്ലാവരേയും, നിവർത്തനം ചെയ്യിച്ചു് = മടക്കി അയച്ചു്, മഗ്നേന ……………………ശ്വരേ = മഹേശ്വരങ്കൽ മഗ്നമായ (മുഴുകിയ) മനസ്സോടെ സന്തുഷ്ടയായിട്ടു്, വിസ്തീർണ്ണം (പരന്നതു്) അത്യന്തപാവനം (ഏററവും ശുദ്ധികരം) ശോഭനം (അഴകുള്ളതു്) എന്നിവ ശിഖരവിശേഷണങ്ങൾ, ഹിമഗിരേഃ = ഹിമവാന്റെ, പ്രാപിച്ചു് = ചെന്നിട്ടു്, സത്തീർത്ഥ……………… ………വിതം = നല്ല തീർത്ഥജലത്താലും തപോവൃദ്ധന്മാരാലും (തപോവൃദ്ധന്മാർ = തപസ്സുകൊണ്ടു വൃദ്ധന്മാർ, വലിയ തപസ്വികൾ) സേവിക്കപ്പെട്ട, ഉത്തമദേശം = ഉത്തമദേശത്തെ, അധിവസിച്ചാൾ = വസിച്ചു, (വസ് ധാതുവിന്റെ മുമ്പിൽ 'അധി' യുണ്ടാകയാൽ അധികരണം കർമ്മമായി.) ഉമ = പാർവ്വതി, പാർവ്വതി തപസ്സുചെയ്യുന്നതിനുവേണ്ടി ഹിമാലയത്തിന്റെ ശിഖരത്തിൽ ചെന്നു് ഉത്തമമായ ഒരു സ്ഥലത്തു താമസിച്ചു എന്നർത്ഥം. ആളി…… ……………ങ്ങായി = സഖിമാരൊക്കേയും അവിടെവന്നുകൂടി, കേളീ…………… …ക്കെയും = കേളി (ക്രീഡ) ക്കുവേണ്ടിയുള്ള തത്തകൾ കിളികൾ മുതലായവയും അവിടെ എത്തി,

ഭൃത്യജനങ്ങളുമെത്തീതവിടേയ്ക്കു
"വെട്ടേണ്ടതെങ്ങു? തളിക്കേണ്ടതെങ്ങു ചൊൽ?"
കുദ്ദാലവുമൊരു കത്തിയും കൈക്കൊണ്ടു
തത്ര വേണ്ടുന്നതിന്നദ്രിജാശാസനം
വ്യക്തം പറഞ്ഞു വിജയയൊഴിയിച്ചു
ഭൃത്യരങ്ങോഷധിപ്രസ്ഥമകംപുക്കു.

തീർത്ഥേ കുളിച്ചുമ നേരൊത്തൊരു നൽച്ചേല
വീഴ്ത്തു തന്നിലേ ചേർത്താൾ മരവുരി.
ന്യസ്താണ്ഡ ഭോഗിനീ പൊത്തിന്നൊഴിയുമോ?
തത്താദൃശീ തദാ രത്നകാഞ്ചീദശാ.
ധീരമിഴികൊണ്ടു തീരവാക്കുകൊണ്ടുമു-
ദ്ദൂരീകരിച്ചാരരയിൽ നിന്നാളിമാർ.

---

ഭൃത്യ.......................................തെങ്ങുചൊൽ = എവിടെയാണു് വെട്ടിപ്പാക്കുകയും തളിച്ചുനനയ്ക്കുകയും ചെയ്യേണ്ടതു് എന്നു ചോദിച്ചുകൊണ്ടു് ഭൃത്യന്മാരും അവിടെ എത്തി, കുദ്ദാല.......................................കൊണ്ടു =(കുദ്ദാലം=കൈക്കോട്ടു്) കത്തി (വെട്ടുകത്തി) ഇവ എടുത്തുകൊണ്ടു്, തത്ര വേണ്ടുന്നതിന്നു് = അവിടെ വേണ്ടതിന്നു്, അദ്രിജാശാസനം=പാർവ്വതിയുടെ ആജ്ഞ, വ്യക്തം (ക്രി. വി.) =സ്പഷ്ടമായി, ഒഴിയിച്ചു=വിലക്കിച്ചു, ഭൃത്യ.......................................പുക്കു=ഭൃത്യന്മാർ ഓഷധിപ്രസ്ഥത്തിൽ തിരിച്ചെത്തി.

തപോവേഷം. തീർത്ഥേ=തീർത്ഥത്തിൽ, നേരൊത്തൊരു നൽച്ചേല= നേരിയവസ്ത്രം, വീഴ്ത്തു്=മാററി, മരവുരി=മരത്തോൽ വസ്ത്രം, അരയിൽ മരവുരി ഉടുത്തു, ന്യസ്താണ്ഡ=മുട്ടയിട്ട, ഭോഗിനി=പെൺപാമ്പു്, പൊത്തിന്നു=പൊത്തിൽനിന്നു്, തത്താദൃശീ=അപ്രകാരമുള്ളതു്, തദാ=അപ്പോൾ, രത്നകാഞ്ചീദശാ=രത്നമയമായ കാഞ്ചിയുടെ (അരഞ്ഞാണിന്റെ) അവസ്ഥ, മുട്ടയിട്ടപെൺപാമ്പു പൊത്തിൽ നിന്നു പോകാത്തതുപോലെ ഒരിക്കലും അരയിൽനിന്നു് ഒഴിയാത്തതാണു് കാഞ്ചി എന്നർത്ഥം, ധീരമിഴികൊണ്ടു=ധീരം (അചഞ്ചലം) ആയ മിഴികൊണ്ടു, തീരവാക്കു=തീർച്ചവാക്കു്, നിശ്ചലമായ ദൃഷ്ടികൊണ്ടു കാഞ്ചിയും അഴിക്കുവാൻ പാർവ്വതി ഉറച്ചിരിക്കുന്നതായി മനസ്സിലാക്കീട്ടു് എന്നർത്ഥം. അതുമു=

"ഞാൻ കേളുടൻ വരും; നീങ്ങാ മമ പദം;
കാൺ കാണി"യെന്നോതി ക്രേങ്കാരി കാഞ്ചിയും.
"ഞങ്ങളും വൈകാതെയിങ്ങെത്തു"മെന്നു
കങ്കണാദ്യാഭരണങ്ങൾ വാങ്ങും വിധൌ
സംക്രന്ദനാർപ്പിതേ മങ്ങാത നൂപുരേ
ചങ്ങാതമായവർക്കങ്ങയച്ചു സമം.
പാദാന്തപാതിനീ വേണിയഴിച്ചിട്ടു
ഖേദാന്ധമൂകമാരായി നിന്നാളിമാർ
സേകവും ചെയ്തങ്ങനേ വടപ്പാൽകൊണ്ടു
കൈകളാൽ കൂന്തിപ്പിരിച്ചു ജടകളും.
കോടീരവും ചീരശാടീയുഗളവും
കൂടി മേളം ഭസ്മപാടീരപുണ്ഡ്രവും

---

രതാകാഞ്ചിയും, ദൂരീകരിച്ചാർ=അകററി, ആളിമാർ=തോഴിമാർ, മമ പദം=എൻെറ സ്ഥാനം, കാൺ=കാക്കുക, കാണി=അല്പസമയം, ക്രേങ്കാരി=ക്രേംകാരം ചെയ്യുന്ന (കിലുങ്ങുന്ന), കാഞ്ചി അഴിക്കുമ്പോൾ അതു കിലുങ്ങിയതിനെ "ഞാൻ ഉടനെ വരും. എൻെറ സ്ഥാനം കഴിയില്ല. കുറച്ചുനേരം കാത്തിരിക്കു" എന്നു പറകയാണോ എന്നു തോന്നുമെന്നുൽപ്രേക്ഷിച്ചിരിക്കുന്നു. ഞങ്ങളും... .... .... ... ...മെന്നു=ഞങ്ങളും താമസിയാതെ ഇവിടെവരും എന്നു പറഞ്ഞുകൊണ്ടു കങ്കണാ.. .... ....വിധൌ=കങ്കണം (കൈവള) മുതലായ ആഭരണങ്ങൾ ഒഴിയുമ്പോൾ, സക്രന്ദ......നൂപുരേ=സംക്രന്ദനനാൽ (ഇന്ദ്രനാൽ) അർപ്പിക്കപ്പെട്ടവയും മങ്ങാത്തവയുമായ രണ്ടു നൂപുരങ്ങളെ, ചങ്ങാത ......... ... സമം=അവക്ക് അതായതു കങ്കണാദ്യാഭരണങ്ങൾക്കു ചങ്ങാതമായിട്ടു (പുറമെ പോകുമ്പോഴുള്ള അംഗരക്ഷകന്മാരായിട്ടു) കൂടെ അയച്ചു. പാദാന്ത.....................ളിമാർ=തോഴിമാർ കാലിൻെറ അടിയിൽ വീഴുന്ന (പാദാന്തപാതിനി) തലമുടി അഴിച്ചിട്ടു ഖേദം കാരണം അന്ധമാരും (കണ്ണുകാണാത്തവർ) മൂകമാരും (മിണ്ടാൻ വയ്യാത്തവർ) ആയിനിന്നു, സേക.................. ......കൊണ്ടു=പേരാലിൻെറ പാൽകൊണ്ടു നനയ്ക്കുകയും (സേകവും) ചെയ്തു. കൈകളാൽ.................കളും=ജടകൾ പിരിക്കയും ചെയ്തു, കോടീരം=ജട, "കോടീരസ്തു ജടാ സടാ" എന്നു അമരവചനം. ചീരശാടീയുഗളം=രണ്ടു മരവുരിവസ്ത്രം, (ശാടി=വസ്ത്രം), മേളം=ഭംഗിയുള്ള, ഭസ്മ.........പുണ്ഡ്രം=ഭസ്മം, ചന്ദനം (പാടീരം)

രുദ്രാക്ഷമാലയും വേഷമേതാദൃശം
നിദ്രാക്ഷയമേകി താപസചേതസാം.
ഒന്നങ്ങുൾച്ചെല്ലുയ്ക്കപർണ്ണയയച്ചാ-
ലന്യസഖീജനം ചെന്നു പുക്കു പുരേ.
അത്ര ജയയും വിജയയുമെന്നിയേ
സത്രമാകാ; തപോവിഘ്നമെന്നാളുമേ.
താനുമവരുമായ് കെട്ടിച്ചമച്ചിതു
പാനീയസന്നിധൌ നല്ലോരുടജവും.

സ്നാനമരുണോദയത്തിനു മുന്നമേ
ദീനതയെന്നിയേ നിത്യം നിയമമായ്.
ധ്യാനം ജപം ഹോമദേവപൂജാതിഥി-
മാനനം നിത്യം ത്രിഷവണസ്നാനവും
നാനാവിടപിലതാബീജവാപവും
ദീനമൃഗപക്ഷിയൂഥസൌഹാർദ്ദവും

---

ഇവകൊണ്ടുള്ള കുറി (പുണ്ഡ്രം), വേഷമേതാദൃശം=ഇപ്രകാരമുള്ള വേഷം, നിദ്ര ………………… ……ചേതസാം=താപസന്മാരുടെ ചേതസ്സു (മനസ്സു) കൾക്കു നിദ്രയ്ക്കു ഭംഗംവരുത്തി, പാർവ്വതിയുടെ വേഷമാത്തു ലജ്ജിച്ചു താപസന്മാർക്കുറക്കം വരാതെയായി എന്നു സാരം. അപർണ്ണ=പാർവ്വതി, അന്യസഖീജനം=മറ്റുള്ള സഖിമാർ, പുരേ= പുരത്തിൽ, ഓഷധിപ്രസ്ഥത്തിൽ, അത്ര=ഇവിടെ, എന്നിയേ=അല്ലാതെ, സത്രം=ഘോഷം, അതാകാ=നന്നല്ല, തപോവിഘ്നം=തപസ്സിനു വിഘ്നം, പാനീയസന്നിധൌ=വെള്ളത്തിനടുക്കൽ (പാനീയം=വെള്ളം), ഉടജം=പർണ്ണശാല, സാരം സ്പഷ്ടം.

പാർവ്വതിയുടെ തപശ്ചര്യ. സ്നാനം=കുളി, അരുണോദയം=സൂര്യൻ ഉദിക്കുന്നതിനുമുമ്പു നാലു നാഴികസമയം. "ചതസ്രോ ഘടികാഃ പ്രാതരരുണോദയ ഇഷ്യതേ" എന്നുണ്ട്. ദീനത=അലസത, നിത്യം= ദിവസം തോറും, നിയമമായ്=പതിവായി, ധ്യാനം=ധ്യാനിക്കൽ, ജപം=മന്ത്രം ജപിക്കൽ. ഹോമ…… …… ……നനം=ഹോമം, ദേവപൂജ, അതിഥിസൽക്കാരം എന്നിവ. ത്രിഷവണസ്നാനം=മൂന്നു നേരം കുളി. നാനാ……… ……വാപം=പല വൃക്ഷങ്ങ (വിടപി) ളുടേയും വള്ളികളുടേയും വിത്തുകൾ വിതയ്ക്കുക (വാപം). ദീന…… …… ഹാർദ്ദം=ദീനന്മാരിലും മൃഗങ്ങളുടേയും പക്ഷികളുടേയും യൂഥ(കൂട്ടം)

കന്ദഫലമൂലനീവാരസഞ്ചയ-
മെന്നവേണ്ടാ ബഹുകൃത്യം നിരാകുലം

ഒട്ടാവതോരോന്നു മുട്ടാതെ ചെയ്തുകൊ-
ണ്ടിഷ്ടാന്തരായൌഘകുട്ടാകചേഷ്ടിതാ
പട്ടാംഗപാശേന പെട്ടാൾ പിടി മുനി-
ദൃഷ്ടാന്തനാനാർത്ഥമഷ്ടാംഗയോഗവും.
നിത്യം യമങ്ങൾ നിയമങ്ങളാസന-
പ്രത്യേകശീലനം പ്രാണായാമനവും

---

ത്തിലും സ്നേഹം. കന്ദ ... ......ഞ്ചയം=കന്ദം (കിഴങ്ങ്) ഫലം (കായ) മൂലം (വേർ) നീവാരം (വരി) എന്നിവ ശേഖരിക്കൽ. ബഹുകൃത്യം=പല കൃത്യം, നിരാകുലം=നിശ്ശങ്കം. അരുണോദയത്തിനുമുമ്പു കുളി മുതലായ പല കൃത്യങ്ങൾ പാർവ്വതി പതിവായി അനുഷ്ഠിച്ചു എന്നു സാരം. ഒട്ടാവതോ ... ...കൊണ്ട്=തനിക്കു ചെയ്വാൻ കഴിയുന്ന ഓരോന്നു മുടങ്ങാതെ ചെയ്തുകൊണ്ട്. ഇഷ്ടാന്ത ... ... ... ...ഷ്ടിതാ=ഇഷ്ടങ്ങളിൽ (താനിച്ഛിച്ച കർമ്മങ്ങളിൽ) ഉള്ള അന്തരായൌഘങ്ങളുടെ (വിഘ്നസമൂഹങ്ങളുടെ) കുട്ടാകം (ഛേദകം) ആയ അതായതു വിഘ്നങ്ങളെ ഛേദിക്കുന്നതായ ചേഷ്ടിതത്തോടുകൂടിയവളായിട്ട്. പട്ടാംഗ ... ........യോഗവും=പട്ടാംഗപാശം (ദൃഢനിശ്ചയമാകുന്ന കയറു) കൊണ്ടു മുനിദൃഷ്ടാന്തനാനാർത്ഥം (മുനികൾക്കു ദൃഷ്ടാന്തമായ നാനാകാര്യങ്ങളോടുകൂടിയതു) ആയ അഷ്ടാംഗയോഗവും പിടിപെട്ടു. അഷ്ടാംഗയോഗം=എട്ടംഗങ്ങളോടുകൂടിയ യോഗവിദ്യ. എട്ടംഗങ്ങളെ വിവരിക്കുന്നു. യമങ്ങൾ=അഹിംസ, സത്യം, അസ്തേയം (മോഷണം ചെയ്യായ്ക), ബ്രഹ്മചര്യം, അപരിഗ്രഹം (ദാനം വാങ്ങാതിരിക്കുക) എന്ന അഞ്ചു കൂട്ടം. "അഹിംസാസത്യമസ്തേയം ബ്രഹ്മചര്യാപരിഗ്രഹൌ യമാഃ" എന്നു പ്രമാണം. 2. നിയമങ്ങൾ=സ്വാധ്യായം, ശൌചം, സന്തോഷം, തപസ്സ്, ബ്രഹ്മചിന്ത എന്ന അഞ്ചു കൂട്ടം.

"സ്വാധ്യായശൌചസന്തോഷതപാംസി നിയതാത്മവാൻ
കുർവീത ബ്രഹ്മണി തഥാ പരസ്മിൻ പ്രവണം മനഃ"

എന്നു വിഷ്ണുപുരാണം.

"തപസ്സന്തോഷ ആസ്തിക്യം ദാനം ദേവസ്യ പൂജനം
സിദ്ധാന്തശ്രവണം ചൈവ ഹ്രീർമ്മതിശ്ച ജപോ ഹുതം
ദശൈതേ നിയമാഃ പ്രോക്താഃ" എന്നു ഹഠയോഗപ്രദീപികയിൽ പറഞ്ഞ പ്രകാരം നിയമങ്ങൾ പത്തെന്നു പക്ഷാന്തരമുണ്ട്. ആസനപ്രത്യേകശീലനമെന്നാൽ ആസനങ്ങളെ ഓരോന്നായി ശീലിക്കൽ എന്നർത്ഥം. 3. ആസനങ്ങൾ=പത്മാസനം, സ്വസ്തികാസനം, ഭദ്രാസനം, വജ്രാസനം, വീരാസനം,

പ്രത്യാഹരണവും പ്രത്യക്ഷസിദ്ധമായ്
സിദ്ധാ ച ധാരണാ ധ്യാനം സമാധിയും.

പത്ഥ്യം തനിക്കിതെന്നത്യന്തമാദരവായാ
ശക്ത്യാനുഗുണ്യേന നിത്യാനുശാസനാൽ

---

"പത്മാസനം സ്വസ്തികാഖ്യം ഭദ്രം വജ്രാസനം തഥാ
വീരാസനമിതി പ്രോക്തം ക്രമാദാസനപഞ്ചകം" എന്നു പ്രമാണം.

4. പ്രാണായമനം=പ്രാണായാമം, പ്രാണവായുവിനെ അടക്കിനിറുത്തൽ.

"കനിഷ്ഠാനാമികാംഗുഷ്ഠൈര്യന്നാസാപുടധാരണം
പ്രാണായാമസ്സ വിജ്ഞേയസ്തർജ്ജനീമദ്ധ്യമേ വിനാ"

എന്ന തന്ത്രസാരവചനപ്രകാരം ചെറുവിരലും മോതിരവിരലും പെരുവിരലും കൂട്ടി (ചൂണ്ടുവിരലും കഴുവിരലും കൂടാതെ) നാസാദ്വാരങ്ങളെ പൊത്തി വായുവിനെ ധരിക്കുകയത്രേ പ്രാണായാമം. 5. പ്രത്യാഹരണം=പ്രത്യാഹാരം, അതായതു ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ ശബ്ദാദി വിഷയങ്ങളിൽനിന്നു പിന്തിരിച്ചു മനസ്സിനോടു ചേർക്കുക. വിഷ്ണുപുരാണം:—

"ശബ്ദാദിഷ്വനുരക്താനി നിഗൃഹ്യാക്ഷാണി യോഗവിത്
കുര്യാച്ചിത്താനുചാരീണി പ്രത്യാഹാരപരായണഃ".

സിദ്ധാ ച .. ... ... ... സമാധിയും=ധാരണയും ധ്യാനവും സമാധിയും സിദ്ധിച്ചു. 6. ധാരണ=മനസ്സിനെ ബ്രഹ്മത്തിൽ ധരിക്കുക. 7. ധ്യാനം=ഞാൻ ബ്രഹ്മംതന്നെയാണ് എന്ന് അഭേദമായി വിചാരിക്കുക. 8. സമാധി=ധ്യേയമായ വസ്തുവിൽ മനസ്സിനെ നിശ്ചലമായി ഉറപ്പിക്കുക. ഗരുഡപുരാണം:—

"ധ്യേയാന്ന ചലതേ യസ്യ മനോഽഭിധ്യായതോ ഭൃശം
പ്രാഗുപ്യാവധികൃതം കാലം യാവൽ സാ ധാരണാ സ്മൃതാ".

"ധ്യേയേ സക്തം മനോ യസ്യ ധ്യേയമേവാനുപശ്യതി
നാന്യം പദാർത്ഥം ജാനാതി ധ്യാനമേതൽ പ്രകീർത്തിതം".

"ധ്യേയമേവ ഹി സർവ്വത്ര ധ്യാതാ തല്ലയതാം ഗതഃ
പശ്യതി ദ്വൈതരഹിതം സമാധിഃ സോഽഭിധീയതേ".

ഇങ്ങനെ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നു യോഗത്തിന്റെ അംഗങ്ങൾ എട്ടാകുന്നു. അവ ശ്രീപാർവ്വതിക്കു സ്വാധീനമായി എന്നു സാരം. പത്ഥ്യം=ഹിതം, അത്യന്തം=ഏററവും, ആദരവായാ=ആദരത്തോടേ, ശക്ത്യാനുഗുണ്യേന=ശക്തിയനുസരിച്ചെന്നർത്ഥം.

ഹൃദ്യാ തതോ യോഗവിദ്യാ വശത്തായി;
നിത്യാനവദ്യാംഗി നക്തംദിവം തയാ
നിധ്യഞ്ജനത്താൽ നിധികൾ കാണുംപോലെ
ബുദ്ധ്യന്തരീശം ദ്വിധോദ്യന്തമദ്വയം
നിഷ്കമ്പരൂപം സകളം ച നിഷ്കളം
ചിൽകന്ദളം കണ്ടിതക്കന്നിൽമാത്രമഹോ!
ദൃശ്യമായ്‌വന്നു വിളിച്ചാൽ വെളിച്ചത്തു
വശ്യവുമായ്‌വന്നു ശശ്വത്സമാധിയും.
നിശ്ശങ്കമെപ്പൊഴുമശ്ശങ്കരൻമേനി
വച്ചന്തരംഗേ ഭജിച്ചാൾ ഭഗവതീ.

---

നിത്യാനുശാസനാൽ=നിത്യാഭ്യാസത്താൽ. ഹൃദ്യാ..................ത്തായി=പിന്നെ (തതഃ) ഹൃദ്യയായ യോഗവിദ്യ സ്വാധീനമായി. നിത്യാഭ്യാസം നിമിത്തം പാർവ്വതിക്കു യോഗസിദ്ധി വന്നു എന്നർത്ഥം. നിത്യാനവദ്യാംഗി=നിത്യാനവദ്യമായ (നാശമില്ലാത്തതും ദോഷമില്ലാത്തതുമായ) അംഗത്തോടുകൂടിയവൾ. നക്തംദിവം=രാപ്പകൽ, തയാ=ആ യോഗവിദ്യയാൽ, നിധ്യഞ്ജനത്താൽ=നിധികൾ കാണുന്നതിനുവേണ്ടി കണ്ണിലെഴുതുന്ന അഞ്ജനംകൊണ്ടു്. നിധികൾ=ഭൂഗർഭത്തിൽ കിടക്കുന്ന സ്വർണ്ണരത്നാദികൾ. ബുദ്ധ്യന്ത ......മാത്രമഹോ=ബുദ്ധിയുടെ അന്തർഭാഗത്തു രണ്ടു വിധത്തിൽ ഉദിക്കുന്നവനായി (ദ്വിധാ ഉദ്യന്തം) രണ്ടെന്ന വ്യവസ്ഥയില്ലാത്തവനായി (അദ്വയം) നിശ്ചലമായ സ്വരൂപത്തോടുകൂടിയവനായി (നിഷ്കമ്പരൂപം) ജ്ഞാനത്തിന്റെ രൂപമായിരിക്കുന്ന (ചിൽകന്ദളം) മൂർത്തിമാനും മൂർത്തിയില്ലാത്തവനുമായ (സകളം നിഷ്കളം ച) ഈശ്വരനെ (ഈശം) ആ കന്നിൽമാത്രം കണ്ടു. ഭൂമിയുടെ അടിയിലുള്ള നിധികൾ കണ്ണിൽ എഴുതുന്ന അഞ്ജനത്താൽ കാണുന്നതുപോലെ യോഗവിദ്യയാൽ ശ്രീപാർവ്വതി തന്റെ ബുദ്ധിയിൽ പ്രകാശിക്കുന്ന ഈശ്വരനെ സഗുണനായും നിർഗ്ഗുണനായും കണ്ടു എന്നു താല്പര്യം. ദൃ............ വെളിച്ചത്തു=വിളിച്ചാൽ വെളിച്ചത്തു കാണുമാറായി. വശ്യ..........സമാധിയും=സമാധി സദാ (ശശ്വൽ) വശ്യമായ്ത്തീരുകയും ചെയ്തു. നിശ്ശങ്കം (ക്രി. വി.)=ശങ്ക കൂടാതെ, അശ്ശങ്കരൻമേനി=ആ ശിവന്റെ ദേഹം, വച്ചന്തരംഗേ=അന്തരംഗത്തിൽ (മനസ്സിൽ) വെച്ചു്. പാർവ്വതി ആ സമാധിയിൽ കണ്ട ശിവസ്വരൂപത്തെ സദാ മനസ്സിൽ

ഉപ്തബീജങ്ങൾ മുളച്ചീരിലയിട്ടു
ക്ലൃപ്തസേകത്താൽ വളൻറു വലുതായു-
രത്ത ശാഖോപശാഖാവിടപോൽസേധ-
ബദ്ധപ്രവാളമുകുളപുഷ്പങ്ങളായ്
തത്തല്ലതാമേളസിദ്ധസൌഭാഗ്യം കു-
ളുത്തു സപര്യോപയുക്തങ്ങളായ് ചിരം.
നിസ്തന്ദ്രമദ്രീന്ദ്രചൂഡകൾ മേവുന്ന
ചിത്തത്തിലസ്യാ വളൎത്തിയുൽകണ്ഠയും.

---

വെച്ചുകൊണ്ടു ഭജിച്ചു. ഉപ്തബീജങ്ങൾ=ഉപ്തങ്ങളായ (വിതയ്ക്കപ്പെട്ട) വിത്തുകൾ. ഈരിലയിട്ടു=രണ്ടിലകൾ കാണിച്ചു. ക്ലൃപ്തസേകത്താൽ=ക്ലൃപ്തമായ (ചെയ്യപ്പെട്ട) നനകൊണ്ടു്. വലുതായ്+ഉരത്ത എന്നു പദം. ഉരത്ത=ബലപ്പെട്ട. ശാഖോ..............................പുഷ്പങ്ങളായ്=ശാഖകൾ (കൊമ്പുകൾ) ഉപശാഖകൾ (ചിനച്ചുങ്ങൾ) വിടപങ്ങൾ (ചില്ലകൾ) ഇവയുടെ ഉത്സേധങ്ങളിൽ (ഉയരങ്ങളിൽ; എന്നു വെച്ചാൽ ഉയൎന്ന ശാഖോപശാഖാദികളിൽ) ബദ്ധങ്ങളായ പ്രവാളങ്ങൾ (തളിരുകൾ) മുകുളങ്ങൾ (മൊട്ടുകൾ) പുഷ്പങ്ങൾ ഇവയോടുകൂടിയവയായിട്ടു്. തത്തല്ല.....................ഭാഗ്യം (ക്രി. വി).=അതാതു ലതകളുടെ മേളം (ചേൎച്ച) കൊണ്ടു സിദ്ധമായ സൌഭാഗ്യ (സൌന്ദൎയ്യം)ത്തോടുകൂടുംവണ്ണം. കുളുത്തു=തെളിഞ്ഞു്, സപൎയ്യോപയുക്തങ്ങളായ് ചിരം=ചിരകാലംകൊണ്ടു സപൎയ്യക്കു് (പൂജയ്ക്കു) ഉപയുക്തങ്ങളായിവന്നു, നിസ്തന്ദ്രം (ക്രി. വി.) =മടികൂടാതെ, അദ്രീന്ദ്രചൂഡകൾ=ശിവങ്കൽ, മേവുന്ന=വസിക്കുന്ന, ചിത്തത്തിലസ്യാഃ=ഇവളുടെ മനസ്സിൽ, വളൎത്തിയുൽകണ്ഠയും=ഉൽകണ്ഠ (ഇഷ്ടപൂൎത്തിവരാത്തതിനാലുള്ള വ്യഥ) വൎദ്ധിപ്പിക്കയും ചെയ്തു. പാൎവ്വതി തന്നത്താൻ വിതച്ച വിത്തുകൾ മുളച്ചുവളൎന്നു മരങ്ങളായി, കൊമ്പും ചിനച്ചവും ചില്ലയും പൊട്ടി, തളിൎത്തു മൊട്ടിട്ടു പൂത്തു്, പലവള്ളികൾ പടൎന്നുകയറി പൂജോപയുക്തങ്ങളായിത്തീൎന്നു. അവയുടെ ദൎശനത്താൽ ശിവാനുരക്തമായ മനസ്സിൽ ഉൽകണ്ഠ പെരുകുകയും ചെയ്തു.

> "ദ്രുമേഷു സഖ്യാ കൃതജന്മസു സ്വയം
> ഫലം തപസ്സാക്ഷിഷു ദൃഷ്ടമേഷ്വപി
> ന ച പ്രരോഹാഭിമുഖോപി ദൃശ്യതേ
> മനോരഥോസ്യാശ്ശശിമൌലിസംശ്രയഃ"

എന്ന കുമാരസംഭവശ്ലോകത്തിന്റെ ആശയം ഇതിൽ നിഴലിച്ചിരിക്കുന്നു.

വന്നന്നിവിടെപ്പിറന്ന കുരംഗങ്ങൾ
തന്നാൽ വിടപ്പെട്ട പുണ്യാംബുതൃണ്യാബ-
ലിന്യാസനീവാരപിണ്ഡാദിഭോഗേന
നന്നായിണങ്ങിവളൎന്നിണമേളിച്ച
മന്ദമന്ദം നിജച്ഛന്ദവിഹൃതി ക-
ലൎന്നാപൎണ്ണയ്ക്കു തന്നിലും നിന്ദയായ്.

പിന്നെയും തന്നുടൽതന്നെ തപോമയ-
വഹ്നിയിൽ വാടിച്ചു നേടീ തപോധനം.
കന്ദഫലാദിയും പൎണ്ണവും കൈവെടി-
ഞ്ഞൎണ്ണോപി, നിന്നിതു വായുഭക്ഷാ ചിരം.

---

വന്ന..........................................ഗങ്ങൾ=പാൎവ്വതി തപസ്സിന്നു വന്നദിവസം ഇവിടെ പിറന്ന മാനുകൾ (കുരംഗങ്ങൾ). തന്നാൽ വിടപ്പെട്ട=താൻ നല്കിയ പുണ്യാം.......................................ഭോഗേന=പുണ്യങ്ങളായ അംബു (വെള്ളം) തൃണ്യ (തൃണസമൂഹം) ബലിന്യാസം (ബലി തൂകിയ വസ്തു) നീവാരപിണ്ഡം (വരിച്ചോറുരുള) മുതലായവയുടെ ഭോഗം (ഭോജനം) ഹേതുവായി. നന്നായിണങ്ങി വളൎന്ന്=തന്നോടു നല്ലവണ്ണം ഇണങ്ങി വളൎന്ന്. ഇണമേളിച്ച്=ഇണ ചേൎന്ന്, മന്ദമന്ദം=പതുക്കെപ്പതുക്കെ, നിജച്ഛന്ദവിഹൃതി കലൎന്നന്=സ്വച്ഛന്ദമായ കളി തുടങ്ങിയ സമയത്ത്, അപൎണ്ണയ്ക്കു=പാൎവ്വതിക്ക്, തന്നിലും നിന്ദയായ്=തന്നെക്കുറിച്ചുകൂടി നിന്ദ തോന്നി.

പാൎവ്വതി ഇതുവരെച്ചെയ്തതിനെക്കാൾ മഹത്തരമായ തപസ്സാരംഭിക്കുന്നു. തന്നുടൽ തന്നെ=തന്റെ ദേഹത്തെ, തപോമയവഹ്നിയിൽ=തപസ്സാകുന്ന അഗ്നിയിൽ, തപോധനം=തപസ്സാകുന്ന ധനം. ഇതേവരെച്ചെയ്ത തപസ്സമാധികൊണ്ടു കാൎയ്യം സാധിക്കുവാൻ പ്രയാസമുണ്ടെന്നു കണ്ട്, തന്റെ ശരീരത്തിനുള്ള മാൎദ്ദവം നോക്കാതെ മഹത്തരമായ തപസ്സാരംഭിച്ചു എന്നൎത്ഥം. കന്ദഫലാദി=കന്ദം (കിഴങ്ങ്) ഫലം മുതലായത്, പൎണ്ണം=ഇല, അൎണ്ണഃ അപി=അൎണ്ണസ്സിനെ (ജലത്തെ)യും. കൈവെടിഞ്ഞു എന്നതിന്റെ കൎമ്മങ്ങൾ. വായുഭക്ഷാ=വായുവിനെ ഭക്ഷിക്കുന്നവളായിട്ട്, ചിരം=വളരെക്കാലം. വെറും വായുവിനെ മാത്രം ഭക്ഷിച്ചുകൊണ്ടു വളരെക്കാലം നി

പഞ്ചാഗ്നിമദ്ധ്യേ തപസ്യാ തപാഗമേ;
മഞ്ഞുകാലം നീരിൽ, വർഷകാലത്തിലും;
ഉദ്ദീപനേഷു ശരദ്വസന്തങ്ങളിൽ
തപ്തയായ് നിത്യവും മൃത്യുഞ്ജയപ്രിയാ
മർഷിതദ്വന്ദ്വാ മഹർഷിബഹുമതാ
തർഷഹർഷാദ്യൈരധർഷിതമാനസാ
ദർശയന്തീ ക്രമോൽകർഷമവിശ്രമം
കർശയന്തീ തനും ഹർഷയന്തീ സുരാൻ.

---

൬. പഞ്ചാഗ്നിമദ്ധ്യേ=അഞ്ചഗ്നികളുടെ നടുവിൽ. കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക് എന്ന നാലു ഭാഗങ്ങളിലും തീ ജ്വലിപ്പിച്ച്, മുകളിൽ ഉഗ്രമായി ജ്വലിക്കുന്ന സൂര്യനെ നോക്കിക്കൊണ്ടാണ് പഞ്ചാഗ്നിമദ്ധ്യത്തിലുള്ള തപസ്സ്. അഞ്ചാമത്തെ അഗ്നി സൂര്യനാകുന്നു. "പഞ്ചമഃ പഞ്ചതപസസ്തപനോ ജാതവേദസാം" എന്നു മാഘൻ. തപസ്യാ=തപസ്സ്, തപാഗമേ=തപം ഗ്രീഷ്മകാലം; അതിന്റെ ആഗമത്തിൽ. മഞ്ഞുകാലം ............ ത്തിലും=മഞ്ഞുള്ള കാലത്തും വർഷകാലത്തും വെള്ളത്തിൽ. ഉദ്ദീപനേഷു=ഉദ്ദീപനങ്ങളായ വസ്തുക്കളിൽ, അതായതു ചന്ദ്രചന്ദനമന്ദാനിലാദികളുടെ സന്നിധിയിൽ. ശരത്തിലും വസന്തത്തിലും ഉദ്ദീപനവസ്തുക്കളുടെ സമീപത്തിൽ. തപ്തയായ്=തപസ്സുചെയ്തു. മൃത്യുഞ്ജയപ്രിയാ=മൃത്യുഞ്ജയൻ (ശിവൻ) പ്രിയനായിട്ടുള്ളവൾ, ശിവങ്കൽ അനുരക്തയായവൾ. പാർവ്വതി ഗ്രീഷ്മകാലത്തു പഞ്ചാഗ്നിമദ്ധ്യത്തിലും, മഞ്ഞുകാലത്തും മഴക്കാലത്തും വെള്ളത്തിലും, ശരൽകാലത്തും വസന്തകാലത്തും ഉദ്ദീപനവസ്തുക്കൾക്കിടയിൽ വച്ചും തപസ്സുചെയ്തു എന്നർത്ഥം. ഇവിടെ കവി കുമാരസംഭവത്തിലെ "ശുചൌ ചതുർണ്ണാം ജ്വലതാം ഹവിർഭുജാം" എന്നും "നിനായ സാത്യന്തഹിമോൽകിരാനിലാഃ" എന്നും ആരംഭിക്കുന്ന പദ്യങ്ങളുടെ സാരം സംക്ഷേപിക്കുന്നു. "മർഷിതദ്വന്ദ്വാ" ഇത്യാദികൾ പാർവ്വതിയുടെ വിശേഷണങ്ങൾ. മർഷിതദ്വന്ദ്വാ=ശീതോഷ്ണാദികളായ ദ്വന്ദ്വങ്ങളെ വകവയ്ക്കാത്തവൾ. മഹർഷിബഹുമതാ=മഹർഷിമാർക്കു ബഹുമത (മഹർഷിമാരാൽ ബഹുമാനിക്കപ്പെടുന്നവൾ). തർഷ ............മാനസാ=തർഷം (തൃഷ്ണ) ഹർഷം (സന്തോഷം) മുതലായവയാൽ അധർഷിതമായ (അതിക്രമിക്കപ്പെടാത്ത) മനസ്സോടുകൂടിയവൾ. ദർശയന്തീ ക്രമോൽകർഷം=ക്രമത്തിൽ ഉൽകർഷത്തെ (തപസ്സിലുള്ള കയററത്തെ) കാണിക്കുന്നവൾ. അവിശ്രമം............ തനും=വിശ്രമം കൂടാതെ ദേഹത്തെ ക്ലേശിപ്പിക്കുന്നവൾ. ഹർഷയന്തീ സുരാൻ=സുരന്മാരെ (ദേവകളെ) സന്തോഷിപ്പിക്കുന്നവൾ.

ഇങ്ങനെ പാർവ്വതി തിങ്ങിന ധൈര്യേണ
തുംഗനൈരാശ്യമിണങ്ങിയഭംഗുരം
തിങ്ങൾതോറും ദിവസങ്ങൾതോറും കരേ-
റങ്ങൾ കാണക്കാണ വിങ്ങി ജഗദണ്ഡ-
മങ്ങലിക്കുള്ള ധൂമങ്ങളിൽ മുങ്ങുമാ-
റഖിലാഢ്യ തപങ്ങൾ മുതിർന്നനാൾ
ചങ്ങലജാലം നടതളയും പൂണ്ടു
ഭൃംഗാവലീഢോത്തരംഗമദംപാറി
മങ്ങി മയങ്ങിപ്പുരുങ്ങിച്ചുരുങ്ങിപ്പി-
ണങ്ങീടുവാനെന്തനങ്ങീടവല്ലാഞ്ഞി-
ണങ്ങിവണങ്ങിപ്പുഴുങ്ങി വഴങ്ങിപ്പ-
ഴങ്ങൾ ഫലങ്ങൾ പുഴുങ്ങും കിഴങ്ങും ഗു-
ളങ്ങൾ കരിമ്പും പനങ്കൊമ്പുമെല്ലാം ത-
രംകണ്ടണഞ്ഞക്ഷരംകൊണ്ടു വായിൽക്കൊ-

---

പാർവ്വതിയുടെ തപസ്സു മുറുകിവന്നപ്പോൾ ശിവന്റെ മനസ്സ് ഇളകുവാൻ ഭാവിച്ചതായിപ്പറയുന്നു. ധൈര്യേണ=ധൈര്യത്താൽ, തുംഗനൈരാശ്യം=തുംഗം-ഉന്നതം-ആയ നിരാശത (ഇച്ഛാഭംഗം) അഭംഗുരം (ക്രി. വി.) =ഭംഗശീലമല്ലാതെ, മുടപ്പുവരാതെ. തിങ്ങൾ=മാസം, ദിവസങ്ങൾ=നാളുകൾ, കരേ... ... .. ... ... ...വിങ്ങി=അടിക്കടി കയററങ്ങൾ ഏറിക്കൊണ്ടു, ജഗദണ്ഡ ... ... ... ... ...മാറു=ജഗദണ്ഡം (ബ്രഹ്മാണ്ഡം) ആകുന്ന മങ്ങലിയുടെ (കുടത്തിന്റെ) അകംപുകകളിൽ മുങ്ങുംവണ്ണം, ബ്രഹ്മാണ്ഡകടാഹം തീപ്പിടിക്കുമാറെന്നു സാരം. അഖി... ... ... ... ... ...ന്നനാൾ=അഖിലാഢ്യങ്ങൾ (സർവ്വോത്തരങ്ങൾ) ആയ തപസ്സുകൾ തുടർന്നപ്പോൾ, "ചങ്ങലജാലം" ഇത്യാദിവരികൾകൊണ്ടു വശാനാഥനെ വിശേഷിപ്പിക്കുന്നു. ചങ്ങലജാലം=ചങ്ങലക്കൂട്ടം, നടതള=നടക്കുമ്പോൾ തടായത്തിനുവേണ്ടി കാലുകൾ തമ്മിൽ കൂട്ടിക്കെട്ടിയ തള, മദിച്ച ഗജങ്ങൾക്കു ഇവയുണ്ടാകും. ഭൃംഗാവലീ... ... ... ... ...മദംപാറി=ഭൃംഗങ്ങളാൽ (വണ്ടുകളാൽ) അവലീഢം (ആസ്വാദിതം) ആയി ഉത്തരംഗം (തിരയടിക്കുന്നതു്) ആയ മദജലം പൂണ്ടു്, മങ്ങിമയങ്ങിപ്പുരുങ്ങിച്ചുരുങ്ങി—സ്പഷ്ടം, പിണങ്ങീ ... ... ... ... ... ...വല്ലാഞ്ഞു്=പിണങ്ങുവാനെന്നതിനു് അനങ്ങുവാൻ പോലും വയ്യാതെ, ഇണങ്ങി

ട്ടത്താലതെല്ലാം പിടഞ്ഞങ്ങിറക്കിച്ചെ-
റുക്കാതെ നോക്കിപ്പണിക്കും സൃണിക്കും നി-
ശേശാങ്കച്ചൂഡൻ വശാനാഥനേകൻ വി-
ശേഷിച്ചെനിക്കോ വശേ നിൽക്കുമെന്നിട്ട-
ശാന്താവലേപോ ദൃശാ ദഗ്ദ്ധദേഹോപ്യ-
ശോഷോഷ്മശാലീ വിശാലാപദാനോ വി-
നോദായ ചെന്നാ മനോഭൂനിഷാദീ രു-
ഷാ ദീപ്തചേതാസ്സദാ ചെയ്തു തജ്ജാം.

---

വണങ്ങിപ്പുഴങ്ങി (ഇളകി) വഴങ്ങി—സ്പഷ്ടം. പഴങ്ങളും ...... ...... ...... ...... ......ഞ്ഞങ്ങിറക്കി=പഴങ്ങളും മുതലായതു (ഗുളം=ശർക്കര) വായിൽ കൊടുത്താൽ അവയെല്ലാം പിടഞ്ഞിറക്കി, ചെറുക്കാ...... ...... ...... ...... ......സൃണിക്കും=പണിപറഞ്ഞോലതിന്നും സൃണി (തോട്ടി) കാട്ടിയാലതിന്നും കോപിക്കാതെ നോക്കിസ്ഥിതിചെയ്യുന്ന. ഇതു വശാനാഥന്റെ വിശേഷണം. വശാനാഥൻ=വശ (പിടിയാന) യുടെ നാഥൻ അതായതു ഗജം, നിശേശാങ്കച്ചൂഡൻ=ചന്ദ്രകലാധരൻ, ശിവൻ ആകുന്ന വശാനാഥൻ, വിശേഷി...... ...... ......ന്നിട്ട്=എന്റെ വശത്തിൽ നില്ക്കുമെന്നു വിചാരിച്ച്, അശാന്താ ... ...... ...... ...... ദേഹോപി=കണ്ണുകൊണ്ടു ദേഹം ദഹിച്ചവനെങ്കിലും ഗർവ്വം ശമിക്കാത്തവൻ (അശാന്താവലേപഃ) ആയും, അശോഷോഷ്മശാലീ=ശോഷമില്ലാത്ത (കുറയാത്ത) ഊഷ്മാവ് (വീര്യം) ഉള്ളവനായും, വിശാലാപദാനഃ=വിശാലം (വിസ്തൃതം) ആയ അപദാനം (അതായതു് അത്ഭുതപരാക്രമം) ഉള്ളവനായുമിരിക്കുന്ന. ഇവയെല്ലാം മനോഭൂനിഷാദിയുടെ വിശേഷണങ്ങളും, മനോഭൂനിഷാദി=മനോഭൂവ്-കാമദേവൻ-ആകുന്ന നിഷാദി-പാപ്പാൻ, "ഹസ്ത്യാരോഹാ നിഷാദിനഃ" എന്നമരം, രുഷാ=രോഷത്താൽ, ദീപ്തചേതാഃ=ദീപ്തമായ (ജ്വലിച്ച) ചേതസ്സോടുകൂടിയവനായിട്ട്, വിനോദായ ചെന്ന്=നേരമ്പോക്കിനായിച്ചെന്ന്, സദാ=എല്ലാസമയത്തും, ചെയ്തുതജ്ജാം=തർജ്ജയെ-തർജ്ജനത്തെ-ചെയ്തു, ഭയപ്പെടുത്തി ഇതിൽ ശിവനെ മദംപൊട്ടി പാടും വന്നുതുടങ്ങിയ ഗജമായും കാമദേവനെ അതിന്റെ പാപ്പാനായും കല്പിച്ചിരിക്കുന്നു. മദത്തിന്റെ ഉൽക്കടാവസ്ഥയിൽ ആന പാപ്പാനു വശപ്പെടുകയില്ല. എങ്കിലും കുറേനാൾ കഴിഞ്ഞു ദേഹം ക്ഷീണിച്ചാൽ പിണങ്ങുവാനല്ല അനങ്ങുവാൽ പോലും ശക്തനല്ലാതെയാകും; അങ്ങനെ വരുമ്പോൾ, മുമ്പ് അതിനെ ഇണക്കുവാൻ സാധിക്കാതേ പിൻതിരിച്ച പാപ്പാൻ അടുത്തുചെന്നു പടക്കിത്തുടങ്ങും, അതുപോലെ കാമൻ ശിവനെ തർജ്ജനം ചെയ്തു. ശിവന്റെ മനസ്സു കാമാനുകൂലമായി മാറുവാൻ തുടങ്ങി എന്നു ഭാവം. രൂപകാലങ്കാരം.

സ്വൈരം സമാധിയിൽ നീരന്ധ്രമായ്ക്കണ്ടു
ക്രൂരിരുൾപ്പൂരമകാരണം ദാരുണം
ചീരം ധരിച്ചു തൻ ദാരങ്ങളെന്നോർത്തു
പാരം കലങ്ങി വികാരം ബഹു പൂണ്ടു
പാരിന്നധീശ്വരനാരുമേ കാണാതെ
പാരമുടയോരു ധീരതാവാരിധി
നാരായണാദിസമാരാധനേന വാ
മാരാശുഗപാതവീരായിതേന വാ
ഗൌരീതപോരീതിഘോരക്രമങ്ങളെ-
പ്പാരാതെ കാണ്മതിന്നാരൂഢലാലസം

---

പരമശിവൻ പാർവ്വതിയെ കാണുവാൻ ഗൌരീശിഖരത്തിൽ എഴുന്നള്ളുന്നു. സ്വൈരം=സ്വച്ഛംപോലെ, സമാധിയിൽ=ധ്യാനത്തിൽ, നീരന്ധ്രമായ്=രന്ധ്രം (പഴുതു) കൂടാതെ, ഇടതിങ്ങി. ക്രൂരിരുൾപ്പൂരം=ക്രൂരിരുൾക്കൂട്ടം, അകാരണം=കാരണം കൂടാതെ, ദാരുണം=ഭയങ്കരം. ചീരം..................ന്നോർത്തു=തന്റെ ഭാര്യ മരവുരി (ചീരം) ധരിച്ചു എന്നു വിചാരിച്ച്. പാരം കലങ്ങി=ഏററവും അസ്വാസ്ഥ്യപ്പെട്ട്. വികാരം... ....ണ്ടു=വളരെ വികാരം പ്രാപിച്ച്. പാരിന്നധീശ്വരൻ=ലോകത്തിനു സ്വാമിയായവൻ, ശിവൻ. ആരുമേ കാണാതെ=ആർക്കും ദൃശ്യമല്ലാത്ത വിധം. പാര..................വാരിധി=ഏററവുമുള്ള ധീരതയ്ക്കു സമുദ്രമായവൻ. സമാധിയിൽ പരമാത്മപ്രകാശത്തെക്കാണേണ്ടതിനു പകരം അകാരണമായി ഇടതിങ്ങിയ ക്രൂരിരുട്ടാണു ഭഗവാൻ കണ്ടതു്. അതിനു ഹേതുവെന്തെന്നു നോക്കിയപ്പോൾ തന്റെ പത്നി മരവുരിയുടുത്തു മുനിവ്രതം അനുഷ്ഠിച്ചു ക്ലേശിക്കുന്നതായി മനസ്സിലായി. അപ്പോൾ, ഏററവും ധൈര്യശാലിയാണെങ്കിലും, ശിവൻ മനസ്സിളകി പല വികാരങ്ങൾക്കധീനനായിത്തീർന്നു. ധൈര്യവാരിധിയായ അദ്ദേഹത്തിനു മനഃക്ഷോഭം വരുവാനുള്ള കാരണം പറയുന്നു—നാരായണാദിസമാരാധനേന വാ=നാരായണൻ (വിഷ്ണു) മുതലായവരുടെ സമാരാധനം (പൂജ) കൊണ്ടോ; മാരാശുഗപാതവീരായിതേന വാ=മാരാശുഗങ്ങളുടെ (കാമാസ്ത്രങ്ങളുടെ) പാതത്തിന്റെ വീരായിതം (വീര്യം) കൊണ്ടോ. ഗൌരീ....................ങ്ങളെ=ഗൌരിയുടെ തപസ്സിന്റെ രീതിയിലുള്ള ഘോരങ്ങളായ ക്രമങ്ങളെ. പാരാതെ..................ലാലസം=വേഗത്തിൽ ചെന്നു കാണുന്നതിന് ആരൂഢമായ (വർദ്ധിച്ച) ലാലസയോടു (അത്യാഗ്രഹത്തോടു) കൂടും

ദ്വാരസ്ഥിതപരിവാരാദികൾപോലു-
മാരുമറിയാതെ നേരേ പുറപ്പെട്ടു.
ഗൌരീശിഖരേ പുരാരിയെഴുന്നെള്ളി;
മൂരിമേലല്ല വിസ്മരതത്തണ്ടിലേ.

കണ്ടു ഗിരിജയേ വിണ്ണിലേ നിന്നുതാൻ,
പണ്ടു പറഞ്ഞതിലുണ്ടായിതോർമ്മയും.
"പണ്ടേതിലേറുമഖണ്ഡിതസൌന്ദര്യ-
മുണ്ടായി, തിത്ര ലാവണ്യപൂരം കഥം?
അന്യൂനശൈശവസന്നാഹി യൌവന-
മന്യോന്യസൌഹൃദമെന്നോ മനോഹരം.

---

വർണ്ണനം എന്നു ക്രിയാവിശേഷണം. ദ്വാര ......................... പുറപ്പെട്ടു= ദ്വാരത്തിൽ നില്ക്കുന്ന പരിവാരങ്ങൾ മുതലായവർ കൂടിയും കാണാതെ പുറപ്പെട്ടു്. ഗൌരീശിഖ ........................ നള്ളി=ശിവൻ ഗൌരീശിഖരത്തിൽ-ഗൌരി തപംചെയ്യുന്ന ഹിമവാന്റെ കൊടുമുടിയിൽ-എഴുന്നള്ളി. മൂരിമേലല്ല=വാഹനമായ കാളയുടെ പുറത്തല്ല, വിസ്മേരതത്തണ്ടിലേ=വിസ്മേരത (വിസ്മയം) ആകുന്ന തണ്ടിലാണെഴുന്നള്ളിയതു്. തണ്ടു്=മനുഷ്യവാഹ്യമായ ഒരുതരം അന്തോളം. കാളപ്പുറത്തല്ല, വിസ്മയമാകുന്ന തണ്ടിൽ കയറിയാണു് എഴുന്നള്ളിയതു്.

പാർവ്വതിയെ കണ്ടപ്പോൾ പണ്ടത്തെ ഓർമ്മവന്നു ശിവൻ വിചാരിക്കുന്നു. വിണ്ണിലേ നിന്നു താൻ=ആകാശത്തുനിന്നുതന്നെ. ശിവൻ ശ്രീപാർവ്വതിയെ ആകാശത്തുനിന്നുതന്നേ കണ്ടു. പണ്ടു പറ.............. ർമ്മയും—"സാക്ഷാൽ ഞാൻ നിന്നെയു് കണ്ടാലോർക്കമിച്ചൊന്നതെല്ലാം" എന്നു പ്രഥമഖണ്ഡത്തിൽ ഭഗവാൻ ദേവിയോടു പറഞ്ഞതു് ഇവിടെ സ്മരണീയമാണു്. "പണ്ടേതിലേറും" എന്നു മുതൽ ശിവന്റെ വിചാരം. പണ്ടേതി....... .......ന്ദര്യം=അഖണ്ഡിതം-പൂർണ്ണം-ആയ സൌന്ദര്യം പണ്ടുണ്ടായിരുന്നതിനേക്കാൾ അധികമുണ്ടു്. ഉണ്ടായി..............കഥം=ഇത്ര ലാവണ്യപൂരം (സൌന്ദര്യാതിശയം) എങ്ങനെ ഉണ്ടായി? അന്യൂന...................വനം=അന്യൂനമായ ശൈശവത്തിന്റെ സന്നാഹ (സംബന്ധം) ത്തോടുകൂടിയതാണു് യൌവനം. ശൈശവവും യൌവനവും തമ്മിൽ സമ്മേളിച്ചിരിക്കുന്നു എന്നർത്ഥം. അന്യോന്യ............................ഹരം = അന്യോന്യമുള്ള സൌഹൃദം (മൈത്രി)

കണ്ണുള്ളവർക്കിതു നിർണ്ണയമുത്സവം;
കണ്ണിണ വഞ്ചിച്ചു ഹന്ത വാണേൻ വൃഥാ.
പാതിമെയ്യായതിപ്പാർവ്വതിതാൻ മമ;
പ്രീതി മുഴുവനിയം മൂർത്തിധാരിണീ;
തയ്യലിവൾകുഴലയ്യോ ചിടയാക്കി;
കയ്യേററമിങ്ങായി; ചെയ്യാമിനിപ്പിഴ.
വക്ഷോരുഹങ്ങളിൽ വല്ക്കലം പുക്കതെ-
ന്നുൾക്കളങ്കമിവൾക്കൊക്കയുമോതുവാൻ;
രത്നാഭരണങ്ങളിത്തളിർമെയ്യിനു
കൃത്യമെന്തെന്നങ്ങു പ്രസ്ഥിതരായിപോൽ
ദീനാനനുകമ്പി ഞാനതിനീരസൻ
ന്യൂനമതോതുവാൻ നാനാദിഗന്തരേ.

---

മനോഹരം തന്നെ. കണ്ണു ........ ........ത്സവം=കണ്ണുള്ളവൎക്ക് ഈ സുന്ദരരൂപം നിശ്ചയമായും ഉത്സവമാണ്. ദേവിയുടെ അഴകു കാണുന്നതു് കണ്ണിനൊരു ത്സവമാണ് എന്നൎത്ഥം. കണ്ണിണ .................വൃഥാ=കഷ്ടം ഞാൻ കണ്ണുകളെ വഞ്ചിച്ചു് (ഈ രൂപഭംഗി കാണുവാൻ കണ്ണിനെ അനുവദിക്കാതെ) വെറുതേ വസിച്ചു. പാതിമെ ........ .. ....താൻ മമ=എനിക്കു ശരീരാൎദ്ധമായിട്ടുള്ളതു് ഈ പാൎവ്വതിതന്നെയാണ്. പ്രീതി....................ധാരിണീ=എന്റെ പ്രീതി മുഴുവൻ ഉടലെടുത്തു (മൂൎത്തിധാരിണി) വന്നിട്ടുള്ളവളാണ് ഇവൾ. തയ്യലിവൾ ...... ......യാക്കി=മനോഹരവും ഇരുട്ടുപോലെ കറുത്തതുമായ തലമുടി ഞാൻ ചിട പിടിപ്പിച്ചു. കയ്യേ ...............പ്പിഴ = കയ്യേററം (അക്രമം) എന്റെ പേരിലായി; ഇനി അതിനു ഞാൻ തന്നെ പിഴ ചെയ്യാം. വക്ഷോരുഹങ്ങ... ... ... ....മോതുവാൻ=എന്റെ ഉള്ളിലുള്ള കളങ്കത്തെ ഇവളുടെ ഉള്ളിൽ പറഞ്ഞു ധരിപ്പിപ്പാൻ വേണ്ടിയോ എന്നു തോന്നുമാറു് ഇവളുടെ സ്തനങ്ങളിൽ മരവുരിയും കടന്നുകൂടി. തപസ്വിയായ എന്റെ മനഃസ്ഥിതി മാററിക്കറിവുണ്ടല്ലോ എന്നു ഭാവം. രത്നാഭരണങ്ങൾ=രത്നമയങ്ങളായ ആഭരണങ്ങൾ, ഇത്തളിർമെയ്യിനു= തളിർപോലെ മനോഹരമായ ഈ ദേഹത്തിന്നു്, കൃത്യമെന്തെന്നു്=കാൎയ്യമെന്തു് എന്നു വിചാരിച്ചു്, പ്രസ്ഥിതരായി=പുറപ്പെട്ടു. ദീനാനനുകമ്പി=ദീനന്മാരിൽ അനുകമ്പയില്ലാത്തവൻ, അതിനീരസൻ=തീരെ രസമറിയാത്തവൻ, ന്യൂനം=നിശ്ചയം, നാനാദിഗന്തരേ=പല ദിക്കുകളിലും. തളിർ പോലെ മനോഹരമായ പാൎവ്വതിയുടെ ദേഹത്തിന്നു് ആഭരണങ്ങളെക്കൊണ്ടു വിശേഷിച്ചൊരു ശോഭയുണ്ടാകുവാനില്ല. ഇത്ര സൌന്ദൎയ്യ

ആസ്താമതീതകാൎയ്യാൎത്ഥാവധാരണ-
മോൎത്താലതീവ ഞാനാധിമൂലം ധ്രുവം.
വൎണ്ണ്യാവതല്ല മേ നേത്രോരു മേനിക-
ണ്ടാസ്ഥാ കുതൂഹലമാൎദ്രതയും ഹൃദി.
മൽഗതഭാവമിവൾക്കിനിയെങ്ങനേ?
തൽ കില ബോദ്ധ്യ”മെന്നൊക്കെയുമോൎത്തുടൻ
ഉൾക്കനിവും പൂണ്ടു നിൽക്കുന്ന ദേവനു
തക്കവും കാണായി വെക്കമെക്കൎമ്മണി.

പുക്കു സമീപത്തു സൽകാരവും വീണ്ടി-
രിക്കും മുനികൾ വചിക്കുന്ന വാൎത്തകൾ
ഒക്കെയും കേട്ടു ചണക്കമിണക്കവു-
മക്കുന്നിൽമാതിന്നുഭഗ്നമായ്ക്കാൺകയാൽ

---

മുള്ള ഇവളിൽ അനുകമ്പയില്ലാത്ത ഞാൻ ആസികൻതന്നെ എന്നു പറവാനോ എന്നു തോന്നുമാറ് ഇവളുടെ ദേഹത്തിലെ രത്നാഭരണങ്ങൾ ദേഹത്തിൽനിന്നു പോയി എന്നു സാരം. ആസ്താ..................ധാരണം=അതീതമായ (കഴിഞ്ഞ) കാൎയ്യത്തിന്റെ അൎത്ഥാവധാരണം (അൎത്ഥവിചാരം) ഇരിക്കട്ടേ. ഓൎത്താ..................ധ്രുവം=ആലോചിച്ചു നോക്കിയാൽ ഞാൻ ഇവൾക്ക് ഏററവും ആധിക്കു കാരണമാണ് നിശ്ചയം. വൎണ്ണ്യാവതല്ല=വൎണ്ണിക്കാവുന്നതല്ല, മേ=എനിക്ക്, നേത്രോരു=കൃശമായ, സുന്ദരമായ. ആസ്ഥ=ആദരം, കുതൂഹലം=കൌതുകം, ആൎദ്രത=അലിവ്, ദയ. ഹൃദി=ഹൃദയത്തിൽ. ഇവളുടെ സുന്ദരശരീരം കണ്ടു് എന്റെ മനസ്സിലുള്ള ആദരാദികൾ വൎണ്ണിക്കാവുന്നതല്ല. മൽഗതഭാവം=എന്നിലുള്ള ഭാവം, അനുരാഗം. തൽ കില ബോദ്ധ്യം=അതു് അറിയണം. ഇത്രത്തോളം ശിവന്റെ വിചാരമാണ്. എന്നൊക്കെയുമോൎത്ത്=എന്നെല്ലാം വിചാരിച്ച്. ഉൾക്കനി............ദേവനു=ഉള്ളിൽ ദയ കലൎന്ന ശിവനു്. തക്ക..................ൎമ്മണി=ആ കൎമ്മത്തിൽ (പാൎവ്വതിയുടെ ഭാവം പരീക്ഷിക്കുന്നതിൽ) അവസരവും കാണപ്പെട്ടു. ഇതിൽ ശിവനു പാൎവ്വതിയെക്കുറിച്ചുള്ള രതിഭാവവും തത്സമാഗമത്തിനു താമസം വരുത്തുന്നതിലുള്ള പശ്ചാത്താപവും വിശദമാക്കിയിരിക്കുന്നു.

ശിവൻ ഒരു വൃദ്ധമുനിയുടെ വേഷം ധരിച്ചു പാൎവ്വതിയുടെ പൎണ്ണശാലയിൽ ചെല്ലുന്നു. പുക്കു സമീപത്തു്=അടുക്കൽ ചെന്നിട്ടു് സൽകാരവും ... ഒക്കെയും കേട്ടു്=പാൎവ്വതിയുടെ സല്ക്കാരവും സ്വീകരിച്ചിരിക്കുന്ന

അദ്ധ്വശ്രമത്താലശക്തി നടിച്ചോരു
വൃദ്ധമുനിയായടുത്തു മഹേശ്വരൻ.
മൂത്തു നരച്ചു കുരച്ചു വടിയൂന്നി
വീർത്തുമിരുന്നും കിതച്ചുമിടയിടെ
"ആർക്കുള്ളതാരാശ്രമമിക്കണ്ടതത്ര ഞാ-
നാക്കം കെടുന്നു; കിടാക്കളേ! ചൊല്ലുവിൻ."
എന്നു പറഞ്ഞങ്ങു ചെന്നണയും വിധൌ
ചെന്നു കൈതാങ്ങി ജയയും വിജയയും.
"താത! മുനിവര! ഖേദമിനി മതി;
പാദശുശ്രൂഷയ്ക്കു നീ തരികാശിഷം.
നേരേ പറയുന്നു പോരായ്മയെന്തിഹ?
ചാരേ വിചാരിക്ക ഗൌരീതപോവനം.
സാദരം കാൺക നീ ഭൂധരപുത്രിയേ;
മോദമവൾക്കോ ഭവാദൃശാം ദർശനേ.

---

മുനിമാർ പറയുന്ന വാക്കുകളെല്ലാം കേട്ട്. വണക്ക............കാൺകയാൽ=അത്യുകുന്നിൽമാതിനു (പാർവ്വതിക്ക്) ഉദഗ്രമായി (ഉൽകൃഷ്ടമായി) വണക്കവും ഇണക്കവും ഉണ്ടെന്നു കാൺകയാൽ. അദ്ധ്വശ്രമ..............മഹേശ്വരൻ=വഴി നടന്നിട്ടുള്ള തളർച്ചയാൽ അശക്തി നടിച്ചുകൊണ്ടു ശിവൻ ഒരു വൃദ്ധമുനിയായിട്ട് അടുത്തു ചെന്നു. മൂത്തുനരച്ചു... .... ...യിടയിടെ—ഇതു മുനിവൃദ്ധൻെറ വേഷവും ചേഷ്ടയും കാണിക്കുന്നു. "ആർക്കുള്ളത്" ഇത്യാദി മുനിയുടെ വാക്ക്. ആർക്ക്.........ണ്ടതത്ര=ഇത് ആരുടെ ആശ്രമമാണ്. ഞാനാക്കം കെടുന്നു=ഞാൻ തളരുന്നു. കിടാക്കളേ എന്നതു ജയയേയും വിജയയേയും കുറിച്ചു വാത്സല്യത്തോടുകൂടിയ സംബോധന. എന്നു.... .. ....വിധൌ=ഇങ്ങനെ പറഞ്ഞു മുനി അടുത്തുചെല്ലുമ്പോൾ. ചെന്നു..............വിജയയും—കൈതാങ്ങുന്നതു ശുശ്രൂഷയുടെ ചിഹ്നം. താത=പിതാവേ, പിതൃതുല്യ! മുനിവര=മുനിശ്രേഷ്ഠ! ഖേദമിനിമതി=ഇനി ഖേദം (ക്ഷീണത) വേണ്ട. പാദ.........ശിഷം=പാദങ്ങളെ ശുശ്രൂഷിക്കുന്നതിന്ന് അനുഗ്രഹത്തെ തരിക. നേരേ.........തപോവനം=സത്യം പറയുന്നു, ഇവിടെ പോരായ്മയൊന്നുമില്ല. ഇതു ഗൌരിയുടെ തപോവനമാണെന്നു വിചാരിച്ചാലും. സാദരം.........ത്രിയെ=നീ പാർവ്വതി (ഭൂധരപുത്രി)യെ ആദരത്തോടുകൂടി കണ്ടാലും. മോദ.........ദർശനേ=അവൾക്ക് അങ്ങയെപ്പോലെയുള്ളവരുടെ (ഭവാദൃശാം) ദർശനത്തിൽ സന്തോഷമുണ്ട്.

മാൎഗ്ഗഖേദം തവ തീൎക്കയും ഞങ്ങൾക്ക
കേൾക്കയുമാം ധൎമ്മ,മോൎക്കിൽ നന്നിദ്ദിനം"

"ഭൂരിശുഭമസ്തു ദാരികേ! നിങ്ങൾക്ക?
ഗൌരിയെന്നാരിവൾ? നാരിയോ ദേവിയൊ?
ഭൂധരപുത്രിയെന്നോതിയപ്പോൾ തോന്നി;
മോതിരം നല്കി ഞാനോദനപ്രാശനേ.
കേട്ടു തപസ്സതിനിഷ്ഠുരം ചെയ്യുതി-
ക്കാട്ടിലോ ഹന്ത! കാണട്ടേ ചിരാദിമാം."

എന്നു പറഞ്ഞതിമന്ദം നടന്നങ്ങു
പൎണ്ണകുടീരമകംപുക്ക വൃദ്ധനും.
സാദരമാസനം നല്കീ ഗിരിമകൾ
പാദം കഴുകിച്ചു തജ്ജലമേററു താൻ

---

മാൎഗ്ഗഖേദം........ധൎമ്മം=അങ്ങയ്ക്കു വഴി നടന്നുള്ള തളൎച്ച തീൎക്കുകയും ഞങ്ങൾക്ക ധൎമ്മം (അങ്ങുപദേശിക്കുന്ന ധൎമ്മം) കേൾക്കുകയുമാകാം. ഓൎക്കിൽ........നം = ഇതൊരു സുദിനമാണ്.

മുനിയുടെ മറുവടി. ഭൂരി..........ങ്ങൾക്ക=മകളേ നിങ്ങൾക്ക വളരെ മംഗളമുണ്ടാവട്ടേ. ഗൌരി...... ....വിയോ = ഗൌരി എന്നിപ്പറഞ്ഞതു് ആരാണ്? മനുഷ്യസ്ത്രീയോ ദേവസ്ത്രീയോ? ഭൂധര .......... പ്രാശനേ=പൎവ്വതപുത്രി എന്നു പറഞ്ഞതു കേട്ടപ്പോൾ എനിക്ക തോന്നി, അവളുടെ ചോറൂണിൽ ഞാൻ മോതിരം സമ്മാനിക്കുകയുണ്ടായി എന്നു്. ചോറൂണിനു പെൺകുട്ടികൾക്ക ബന്ധുക്കൾ മോതിരം കെട്ടിക്കുന്നതു് ആചാരമാണ്. കേട്ടു.... ...... യ്യുതു് = അവൾ ഇപ്പോൾ അതിഘോരമായ തപസ്സുചെയ്യുന്ന വിവരം കേട്ടു. ഇക്കാ..........ചിരാദിമാം=അതു് ഈ കാട്ടിലാണോ? അവളെ ഞാൻ വളരെ നാളായിട്ടു് ഒന്നു കാണട്ടെ. 'ഹന്ത' എന്നതു ഹൎഷത്തെ അഥവാ അനുകമ്പയെ കാണിക്കുന്നു.

മുനിയുടെ വരവും പാൎവ്വതിയുടെ സൽകാരവും. അതിമന്ദം = വളരെപ്പതുക്കെ. പൎണ്ണകുടീരം=പൎണ്ണശാല. വൃദ്ധൻ=കിഴവൻ. വൃദ്ധമുനി പതുക്കനെ നടന്നു പൎണ്ണശാലയിൽ പ്രവേശിച്ചു. ഗിരിമകൾ=പാൎവ്വതി. പാദം=കാൽ. തജ്ജലം = ആ ജലം, പാദതീൎത്ഥം. ഏററു = സ്വീകരിച്ചു. പാ

അൎഘ്യം മധുപൎക്കമിത്യാദിയും നല്കി-
ത്തല്ക്കാലിണയ്ക്കൽ നമസ്കാരവന്ദന-
പൂജനവീജനപാദസംവാഹന-
മാചരിച്ചാചരിച്ചേവമൂചേ മിതം.

"സ്വാഗതം തേ മുനേ! മോഹതന്തുച്ഛിദേ;
ബ്രൂഹി കിം തേ മയാ കാൎയ്യമന്തൎദൃശേ?
കുത്ര ഗന്തും ത്വയാ പ്രസ്ഥിതം വാ കുതോ
നിത്യസന്തോഷിണാ? ഹൃദ്യമുച്യേത ചേൽ"

---

ത്തീൎത്ഥം മുഖേന തളിച്ചു എന്നൎത്ഥം. അൎഘ്യം=പൂജാദ്രവ്യം. മധുപൎക്കം=തയിരു്, നെയ്യു്, വെള്ളം, തേൻ, പഞ്ചസാര ഇവ അഞ്ചും ചേൎന്നതും ദേവപൂജയ്ക്കും അതിഥിപൂജയ്ക്കും ഉപയോഗിക്കുന്നതുമായ നൈവേദ്യം

"മധു സൎപ്പിൎജ്ജലം ക്ഷൌദ്രം
സിതൈതാഭിസ്തു പഞ്ചഭിഃ
പ്രോച്യതേ മധുപൎക്കസ്തു"

എന്നു പ്രമാണം. തൽകാലിണയ്ക്കൽ=അദ്ദേഹത്തിന്റെ രണ്ടു കാലുകളിൽ. നമസ്കാര.........വാഹനം=നമസ്കരിക്കുക, വന്ദിക്കുക, പൂജിക്കുക, വീശുക, കാലുഴിയുക എന്നിവ. ആചരിച്ചാചരിച്ചു്=ഏററവും ആചരിച്ചു്. ഏവമൂചേ മിതം=ഇങ്ങനെ മിതമാകുംവണ്ണം പറഞ്ഞു.

പാൎവ്വതീവചനം, സ്വാഗതം..........ച്ഛിദേ=അല്ലയോ മുനേ, മോഹം (അജ്ഞാനം) ആകുന്ന തന്തു (കയർ) വിനെ ഛേദിക്കുന്നവനായ അങ്ങേക്കു സ്വാഗതം. ബ്രൂഹി..............ദൃശേ=അന്തൎദൃക്കു് (ദിവ്യദൃഷ്ടിയുള്ളവൻ) ആയ അങ്ങേയ്ക്കു വേണ്ടി ഞാൻ എന്താണു ചെയ്യേണ്ടതു് എന്നു പറഞ്ഞാലും. കുത്ര..........ഷിണാ=നിത്യവും സന്തോഷിക്കുന്നവനായ അങ്ങയാൽ എവിടെപ്പോകാൻവേണ്ടി (കുത്ര ഗന്തും) എവിടെനിന്നു (കുതഃ) പ്രസ്ഥിതമായി. എവിടെ നിന്നാണു് എങ്ങോട്ടാണു് പുറപ്പെട്ടതു്? ഹൃദ്യമുച്യേത ചേൽ=ഇതു പറയപ്പെട്ടുവെങ്കിൽ ഹൃദ്യമാണു്. കേൾപ്പാൻ ഹൃദയത്തിനു പ്രീതിയുണ്ടു് എന്നൎത്ഥം.

ഇക്കണക്കിൽ കണക്കുള്ള വർണ്ണാവലീ-
സൃകചിണീക്ഷിപ്തഹാസാർദ്രചേലാ തദാ
ത്ര്യക്ഷനാം ഭർഗ്ഗനസ്രഗചിണീ തൽക്ഷണേ
ചിക്കനെച്ചിത്തമുറപ്പുക്കനെക്കീ കനം.
വാർദ്ധക്യനാട്യായ മുമ്പേ ശിരഃകമ്പ-
മോർത്തൊട്ടു കാട്ടുന്ന ധൂർത്തന്നചിന്തിതം
മാധ്വീകമാർദ്ദവം വാർത്ത മൊഴികേട്ടു
മൂർദ്ധകമ്പത്തിനു മാത്രം മുറുക്കമായ്;
കാൽത്താർ തൊഴുതട്ടത്താത്താദരേണ തൻ
വാർത്തകൾ കേൾപ്പതിനായ് തുനിഞ്ഞാസ്ഥിതാം

---

ശിവൻ പാർവ്വതിയുടെ വാക്കു കേട്ടു മനസ്സിളകിയെങ്കിലും അതു മറച്ചു് അവളെ വാഴ്ത്തുവാൻ ഭാവിക്കുന്നു. ഇക്കണക്കിൽ= ഇപ്രകാരം, കണക്കുള്ള = കണക്കൊത്ത, പരിമിതമായ. വർണ്ണാവലി = അക്ഷരസമൂഹം, വാക്ക്. സൃകചിണീ... ......ചേലാ = സൃകചിണികളിൽ (ചുണ്ടിന്റെ രണ്ടറ്റങ്ങളിൽ) ക്ഷിപ്തമായ (അമർത്തപ്പെട്ട അതായതു് അസ്പഷ്ടമായ) ഹാസം (ചിരി) ആകുന്ന ആർദ്രമായ (നനഞ്ഞ) ചേല (വസ്ത്രം) ത്തോടുകൂടിയ. ത്ര്യക്ഷനാം ഭർഗ്ഗനു=മുക്കണ്ണനായ ശിവനു്, സ്രഗചിണി=സ്രക്ക് (മാല) ഉള്ളവൾ, സ്വയംവരമാലയേന്തിയവൾ. തൽക്ഷണേ=ആ സമയത്തു്, ചിക്കനെ=വേഗത്തിൽ, ചിത്തമുറപ്പുക്കു=മനസ്സിൽ കടന്നു്, അനക്കീ കനം = ധൈര്യമിളക്കി. വർണ്ണാവലിയെ സ്വയംവരകന്യകയായും മന്ദഹാസത്തെ അവളുടെ വസ്ത്രമായും രൂപണം ചെയ്തിരിക്കുന്നു. വാർദ്ധക്യനാട്യായ = വാർദ്ധക്യം നടിക്കുന്നതിനു വേണ്ടി, ശിരഃകമ്പം=ശിരസ്സിന്റെ ആട്ടം, ഓർത്തു=വിചാരിച്ചു്, കരുതിക്കൂട്ടി. ധൂർത്തന്നു്=വഞ്ചകനു്, അചിന്തിതം [ക്രി. വി.]=ആലോചിക്കാതെകണ്ടു്. മാധ്വീക............വാർത്ത=മാധ്വീകത്തിന്റെ [തേനിന്റെ] മാർദ്ദവം പൊഴിച്ച, മൊഴി=വാക്കു്, മൂർദ്ധകമ്പത്തിനു=തലയാട്ടുന്നതിനു്, മുറുക്കമായ്=തിടുക്കമായി. വാർദ്ധക്യം തോന്നിക്കുന്നതിനുവേണ്ടി മുമ്പുതന്നേ കരുതിക്കൂട്ടി തലയാട്ടിക്കൊണ്ടിരുന്ന കപടമുനി പാർവ്വതിയുടെ തേൻപോലെയുള്ള വാക്കു കേട്ടു് ആലോചിക്കാതെതന്നെ പെട്ടെന്നു തലയാട്ടി എന്നർത്ഥം. കാൽത്താർ ..............സ്ഥിതാം ഉമാം = പൂവുപോലെ ഭംഗിയുള്ള കാൽ തൊഴുതു് അടുത്തു് ആദരം കൈക്കൊണ്ടു തന്റെ വാക്കുകൾ കേൾക്കുവാനൊരുങ്ങി നില്ക്കു

മൂത്ത മുനിവരനൊത്താശിഷം ചൊല്ലി-
യോൎത്തുമാം വാഴ്ത്തുവാനായ്ത്തുടങ്ങീ മുദാ.
"കായം മനോഹരം; പ്രായം സുഖകരം;
പീയൂഷവാഹിനി നീയോൎത്തുമിമ്മൊഴി;
താരുണ്യലാവണ്യസൌജന്യകാരുണ്യ-
നൈപുണ്യപുണ്യസീമേ! ശുഭമസ്തു തേ.
ആശീരിയം തേഽസ്തു, കാശീനിവാസി ഞാൻ;
പ്രാചീനപുണ്യാൽ സമീചീനവംശജൻ.
ദ്വാശീതിവൎഷൻ സുകേശി! നിന്നെക്കണ്ടു
പേശീടുവാൻ വന്നു കേൾ ശീലശീതളേ!
ആശീവിഷാധീശദേശീയരുക്കചാപി,
കാശാവദാതപ്രകാശാ ച കുത്രചിൽ,

---

ന്ന പാൎവ്വതിയെ. മൂത്ത മുനീശ്വരൻ=വൃദ്ധമുനി. ഒത്താശിഷം ചൊല്ലി=ചേൎന്ന ആശിസ്സിനെപ്പറഞ്ഞു്. ഓൎത്തു=ആലോചിച്ചു്. വാഴ്ത്തു...............മുദാ=സന്തോഷത്തോടുകൂടി പ്രശംസിപ്പാൻ തുടങ്ങി. കായം=ശരീരം. മനോഹരം=മനസ്സിനെ ആകൎഷിക്കുന്നതു്. പ്രായം=വയസ്സ്. സുഖകരം=സുഖമുണ്ടാക്കുന്നതു. പീയൂഷവാഹിനി=അമൃതു് ഒഴുക്കുന്നതു്-നിന്റെ ദേഹവും പ്രായവും വാക്കും മനോഹരമാണെന്നൎത്ഥം. താരുണ്യ............ ............സീമേ=യൌവനം, സൌന്ദൎയ്യം, സൗജന്യം, ദയ, സാമൎത്ഥ്യം, സുകൃതം എന്നിവയ്ക്കു സീമ (അതിരു്) യായവളേ എന്നു സംബോധന. ശുഭമസ്തുതേ=നിനക്കു ശുഭം ഭവിക്കട്ടെ എന്നു് ആശീൎവ്വാദം. ആശീരിയം തേഽസ്തു=നിനക്കു് ഈ ആശീസ്സ് ഭവിക്കട്ടെ. താനാരെന്നും വന്നതെന്തിനെന്നും പറയുന്നു—കാശീനിവാസി ഞാൻ=ഞാൻ കാശിയിൽ വസിക്കുന്നവനാണു്. പ്രാചീന.........വംശജൻ=പൂൎവ്വപുണ്യത്താൽ സമീചീനമായ (നല്ല) വംശത്തിൽ ജനിച്ചവനാണു്. ദ്വാശീതിവൎഷൻ=എണ്പത്തിരണ്ടു വയസ്സായവൻ. സുകേശി .... ... .... ശീതളേ=ഹേ സുകേശി (ഭംഗിയുള്ള തലമുടിയുള്ളവളേ) ഹേ ശീലശീതളേ (സൌമ്യശീലേ) കേൾക്കു, നിന്നെ കണ്ടു സംസാരിപ്പാനാണു ഞാൻ വന്നതു്. പാൎവ്വതിയുടെ യശസ്സിനെ പുകഴ്ത്തുന്നു—ആശീ .... .... .. .... കചാപി=ചിലേടത്തു് ആശീവിഷാധീശന്നു് അതായതു സൎപ്പേന്ദ്രനായ അനന്തന്നു തുല്യം (ദേശീയം) ആയ ശോഭ (രുക്) യുള്ളതായും. അനന്തന്റെ ദേഹം ധവളവൎണ്ണമാണെന്നു പ്രസിദ്ധം. കാശാ .... .... ... .... കുത്രചിൽ=ചിലേടത്തു കാശം (കാശപ്പുല്ലിന്റെ പുഷ്പം) പോലെ അവദാതമായ (വെളുത്ത) പ്രകാശ

നൈശാകരം കപാപി വൈശദ്യമാശ്രിതാ,
ദേശേഷു നിൻകീൎത്തി വിശ്രുന്ന പേശലാ.
ക്ലേശിച്ചു നീ തപസ്സാചരിക്കുന്നതിൽ
ക്ലേശമെല്ലാവൎക്കുമുണ്ടാശയേ ദേഹിനാം.
ആശയുണ്ടാകിലൊന്നോശാതതെന്തു നീ
ചാപലം ചെയ്യുതൊന്നോശസ്സുനാശമാം.
നീ ചീരവും പൂണ്ടു പൂശി വെണ്ണീറുമി-
ക്കേശം ചിടയാക്കി; വാശിയെന്തീദൃശം?
കേൾപ്പതിന്നാശ നിൻ താല്പൎയ്യമെന്തെന്നു;
വായ്യോടു ചൊല്ലു നീ ഗോപ്യമല്ലെങ്കിലോ.
ദൌൎബ്ബല്യമംഗത്തിനോൎപ്പനേകാദശി
നോല്പതുപോലും മഹാപ്രയാസം തവ.

---

ത്തോടുകൂടിയതായും നൈശാ ... .... .... ശ്രിതാ=ചിലേടത്തു നൈശാകരമായ വൈശദ്യത്തെ (ചന്ദ്രന്റെ വെണ്മയെ) ആശ്രയിച്ചതായുമിരിക്കുന്ന. ദേശേഷു .... .... .... ....പേശലാ=നിന്റെ കീൎത്തി പേശല (അഴകുള്ളതു്) യായിട്ടു് ദേശങ്ങളിൽ വിശ്രുന്നു. നിന്റെ കീൎത്തി അതിധവളമായിട്ട സകലദേശങ്ങളിലും പരന്നിരിക്കുന്നു. ക്ലേശിച്ചു=കഷ്ടപ്പെട്ടു്. ആചരിക്കുന്നതിൽ=അനുഷ്ഠിക്കുന്നതിൽ. ക്ലേശം=ദുഃഖം. ആശയേ=മനസ്സിൽ ദേഹിനാം=ദേഹികൾക്കു്. നീ കഷ്ടപ്പെട്ടു തപസ്സു ചെയ്യുന്നതിൽ എല്ലാവൎക്കും ദുഃഖമുണ്ടു്. ആശിച്ചതൊക്കെ ലഭ്യമാണെന്നും തപസ്സു ചാപല്യമാണെന്നും പറയുന്നു—ആശയുണ്ടാകിലൊ.........ന്തു=നിനക്കു് ആശയുണ്ടെങ്കിൽ എന്തൊന്നാണു് ലഭിക്കാത്തതു്? ചാപ..........നാശമാം. നീ ചാപല്യം പ്രവൎത്തിക്കുന്നതു് ഓശസ്സു (കീൎത്തിക്കു) കേടാണു്. ചീരം=വല്ക്കലം. വെണ്ണീറു=ഭസ്മം. കേശം=തലമുടി വാശി=ശാഠ്യം. ഈദൃശം=ഇപ്രകാരമുള്ളതു്. നീ വല്ക്കലവും ധരിച്ചു ഭസ്മവും പൂശി തലമുടിയും ചിടയാക്കി. ഇങ്ങനെ ഒരു വാശി എന്താണു്? കേൾപ്പ............ന്തെന്നു്=നിന്റെ താല്പൎയ്യം (ഉദ്ദേശം) എന്താണെന്നു കേൾപ്പാനാശയുണ്ടു്. ഗോപ്യം=ഒളിച്ചുവെക്കേണ്ടതു്. ഗോപ്യമല്ലെങ്കിൽ അതെന്നോടു പറയണം. ദൌൎബ്ബല്യ .... .... .... .... തവ=നിന്റെ അംഗത്തിന്നു ബലമില്ലായ്മ (ദൌൎബ്ബല്യം) തോന്നുന്നു. ഏകാദശി നോല്ക്കുന്നതുപോലും നിനക്കു വലിയ പ്രയാസമാണു്. ഏകാദശി നോല്ക്കുന്നതു വളരെ ലഘുവായ ഒരു വ്രതമാണു്. അതുപോലും പ്രയാസമാണെന്നു പറഞ്ഞതുകൊണ്ടു മററു കഠിനവ്രതങ്ങൾ ചെയ്യാൻ കെല്പി

തീപ്പൂകയേററഹോ രാപ്പകൽ നാല്പതു;-
ല്ലീപ്പണി കീർത്തിക്കു പൂപ്പലായീ വൃഥാ.
നാല്പമക്കാരിയം ഗോപ്യമെന്നാകിലും
മാൽപ്രതിക്രിയ കണ്ടാൽ പൊതിയേണ്ടതോ?
ദുർല്ലഭനായൊരു വല്ലഭനെക്കൊതി-
ച്ചല്ലയോവാ, നതും ചൊല്ലൊളിയായ്ക നീ.
തെല്ലു മററാരൊടും ചൊല്ലുവനല്ലവ-
നുള്ളറിഞ്ഞിങ്ങു ഞാൻ ചൊല്ലുവാനാളെടോ!
ഇല്ല മേ സംശയം നല്ലവനല്ലവൻ
വല്ലവനെങ്കിലും മല്ലവിലോചനേ!
ചൊല്ലുവാൻ വായിൽ നാവുള്ളവനുമല്ല
വല്ലതുമൊന്നു കേൾ ചൊല്ലണമെങ്കിലും.
കല്ലിനെക്കാൾക്കട്ടത്തുള്ളമെന്നുള്ളതി-
പ്പല്ലവമേനികണ്ടല്ലയോ ചൊല്ലി ഞാൻ?

---

ല്ലെന്നു പറയാതെതന്നെ കിട്ടുന്നു. തീപ്പൂക .... .... .... നാല്പതല്ല=തീപ്പൂക ഏററുതുടങ്ങീട്ടു നാല്പതിലധികം ദിവസമായി. ഈപ്പണി ... .... .... വൃഥാ= ഈത്തൊഴിൽ നിൻെറ കീർത്തിക്കു വെറുതേ ഒരു പൂപ്പൽ (മങ്ങൽ) ആയി. നാല്പം=അല്പമല്ലാത്ത, മഹത്തായ. മാൽപ്രതിക്രിയ=മാലിന്നു (ദുഃഖത്തിന്നു)ള്ള പ്രതിവിധി. പൊതിയേണ്ടതോ=പൊതിഞ്ഞുവെയ്ക്കേണ്ടതാണോ? മഹത്തായ ആ കാര്യം ഗോപ്യമാണെങ്കിൽക്കൂടി സങ്കടത്തിന്നു പ്രതിവിധി കണ്ടാൽ പിന്നെ മറച്ചുവെയ്ക്കരുതു്. ഭർത്താവിനെ ഇച്ഛിച്ചാണോ തപസ്സെന്നു ശങ്കിച്ചു് പറയുന്നു—ദുർല്ലഭൻ=ലഭിപ്പാൻ പ്രയാസമായവൻ. വല്ലഭൻ=പ്രിയൻ. അല്ലയോവാൻ=അല്ലായിരിക്കുമോ. ഒളിയായ്ക=മറയ്ക്കരുതു്. ലഭിപ്പാൻ പ്രയാസമായ ഒരു പുരുഷനെ ഭർത്താവായി കിട്ടണമെന്നു മോഹിച്ചായിരിക്കയില്ലേ ഈ തപസ്സ് എന്നും സംശയമുണ്ടു്; അതും മറച്ചുവെക്കാതേ പറയണം. തെല്ലു ............വനല്ല=മററാരോടും ഞാനതു തെല്ലുപോലും പറയുകയില്ല. അവനുള്ള ............ളെടോ=അവൻെറ മനസ്സറിഞ്ഞു് ഇവിടെപ്പറവാൻ എനിക്കു കഴിവുണ്ടു്. ആ പുരുഷനെ നിന്ദിക്കുന്നു—ഇല്ലമേ.........മല്ലവിലോചനേ= ഹേ മല്ലാക്ഷി! അവൻ എവനാണെങ്കിലും നല്ലവനല്ലാ നിശ്ചയം. ചൊല്ലുവാൻ..............മെങ്കിലും=വല്ലതുമൊന്നു പറയണമെങ്കിൽ അതിനു വായിൽ നാവും അവനില്ല. കല്ലിനേക്കാൾ.............. ചൊല്ലിഞാൻ=അവൻെറ മന

ഇല്ലിപ്പണികണ്ടു ശല്യമെന്നാലിനി-
ക്കൊല്ലിപ്പതിന്നവനില്ല കില്ലോക്കിലോ.
കല്യാണി! കന്യാമതല്ലി! നിന്നംഗങ്ങൾ
പല്ലവതുല്യകുല്യങ്ങളല്ലോ പരം;
കല്യാണയോഗ്യമായുള്ളൊരു നാളിവ
വല്ലാതെ വാട്ടിയാലൊല്ലാ ധരിക്ക നീ.
ഉള്ളിൽക്കിടപ്പതിങ്ങുള്ള വണ്ണം കേൾക്കി-
ലുള്ള ഫലവുമെന്തുള്ളതെന്നോതുവൻ.
കൊള്ളാമെനിക്കിതെന്നുള്ളിലും തോന്നുകി-
ലെള്ളോളമാകിലുമില്ലൊരു സംശയം
ചില്ലാനമല്ല മേ നല്ല തപോധനം
മല്ലാക്ഷി! കേൾ നിനക്കെല്ലാം തരുന്നു ഞാൻ.
ലോകാത്ഥമാജ്ജിതം പാകോന്മുഖം ബഹു
നാകാഭിലാഷിയല്ലേകാകി യോഗി ഞാൻ.



---

സ്സു കല്ലിനേക്കാൾ കഠിനമാണെന്നു് നിന്റെ ഈ തളിർമെയ് (പല്ലവമേനി) കണ്ടു ഞാൻ പറയുന്നു. ഇല്ലിപ്പണി..................ല്ലോക്കിലോ = നിന്റെ ഈ പണി (തപസ്സ്) കണ്ടു് ഉള്ളിൽ ശല്യമില്ലെങ്കിൽ അവനു കൊല്ലിപ്പാൻകൂടിയും സംശയം ഉണ്ടാകയില്ല. കല്യാണി=മംഗളരൂപിണി! കന്യാമതല്ലി= പ്രശസ്തയായ കന്യകേ! (മതല്ലി എന്നതു പ്രശസ്തവാചകം) അംഗങ്ങൾ= അവയവങ്ങൾ. പല്ലവതുല്യകുല്യങ്ങൾ=തളിരുകളോടു സദൃശങ്ങൾ. (തുല്യകുല്യങ്ങൾ=തുല്യകുലത്തിൽ പിറന്നവ, സദൃശങ്ങൾ). കല്യാണ........രുനാൾ =വിവാഹത്തിനുചിതമായ കാലത്തു്. ഇവ=അംഗങ്ങൾ. വല്ലാതെ വാട്ടിയാൽ=കഠിനമായി ക്ലേശിപ്പിച്ചാൽ. ഒല്ലാ=ഒക്കുകയില്ല. തളിരുപോലെ മാർദ്ദവമുള്ള അവയവങ്ങൾ വിവാഹോചിതമായ കാലത്തു് ഇങ്ങനെ വാട്ടുന്നതു ശരിയല്ല. ഉള്ളിൽ .... .... .... തുവൻ=സ്പഷ്ടം. കൊള്ളാ .... .. .. .... സംശയം=ഇതു നല്ലതാണെന്നു് എനിക്കുംകൂടി ഉള്ളിൽ തോന്നിയാൽപ്പിന്നെ ലേശംപോലും സംശയമില്ല. ചില്ലാന .... .... .... തരുന്നു ഞാൻ=കുറച്ചൊന്നുമല്ല, നല്ലതായ എന്റെ തപസ്സാകുന്ന ധനമെല്ലാം ഞാൻ നിനക്കു തരുന്നുണ്ടു്. ലോകാത്ഥം അജ്ജിതം=ലോകത്തിനുവേണ്ടി സമ്പാദിക്കപ്പെട്ടതു്. പാകോന്മുഖം=പാകത്തെക്കുറിച്ചു് ഉന്മുഖം (പഴക്കാറായതു്). ബഹു=വളരെ. ഇവ മൂന്നും തപോധനത്തിന്റെ വിശേഷണങ്ങൾ. ധനം എല്ലാം തന്നാൽ സ്വന്തം

ശ്ലാഘ്യമയത്നമെല്ലാക്കും പ്രതിഗ്രഹം;
സൌഖ്യം തവൈവ മൽകേളോക്കിലെന്നാശ്രയം.
വാക്കിതു സൂത്രമാം; വ്യാഖ്യേയാം കർമ്മവും;
നീക്കമില്ലീപ്സിതം ശീഘ്രമേവോച്യതാം"

വൃദ്ധമുനിവരനിത്തരം വാക്കുകൾ
ബദ്ധപ്രണയം പറഞ്ഞു വിരമിച്ചു.

---

ആവശ്യത്തിനെന്തു ചെയ്യും എന്ന ശങ്കയ്ക്കു സമാധാനം—നാകാഭിലാഷി=സ്വർഗ്ഗത്തിൽ അഭിലാഷമുള്ളവൻ. ഏകാകി=ഒററയായവൻ. യോഗി=യോഗം ശീലിക്കുന്നവൻ. ഒററയായുള്ള യോഗിയായ എനിക്കു സ്വർഗ്ഗത്തെക്കുറിച്ചാഗ്രഹമില്ല; അതുണ്ടെങ്കിലല്ലേ തപോധനമെല്ലാം തരുന്നതിനു മടിക്കേണ്ടതുള്ളു എന്നു ഭാവം. ശ്ലാഘ്യം=സ്തുത്യം, നല്ലതു്. അയത്നം=യത്നംകൂടാതെ. (ക്രി. വി.) പ്രതിഗ്രഹം=ദാനംവാങ്ങൽ-ഒരു പ്രയത്നവുംകൂടാതെ ദാനം സ്വീകരിക്കുവാൻ സാധിക്കുന്നതു് നല്ലതാണ്. തവൈവ=നിനക്കുതന്നെ. എന്നാശ്രയം=എന്നെ ആശ്രയിക്കൽ. എന്നെ ആശ്രയിക്കുന്നതു നിനക്കുതന്നെ സുഖമാണെന്നൎത്ഥം. വാക്കിതു=ഈ വാക്ക്. സൂത്രമാം=

"സ്വല്പാക്ഷരമസന്ദിഗ്ദ്ധം സാരവദ്വിശ്വതോമുഖം
അസ്തോഭമനവദ്യഞ്ച സൂത്രം സൂത്രവിദോ വിദുഃ"

എന്ന പ്രമാണപ്രകാരം ചുരുങ്ങിയ അക്ഷരങ്ങളെക്കൊണ്ടു വളരെപ്പരന്ന ഒരു വലിയ അൎത്ഥത്തെ പ്രതിപാദിക്കുന്ന സംക്ഷിപ്തവാക്യമാണ്. വ്യാഖ്യ=ഭാഷ്യം.

"സൂത്രാൎത്ഥോ വർണ്ണ്യതേ യത്ര പദൈസ്സൂത്രാനുസാരിഭിഃ
സ്വപദാനി ച വർണ്ണ്യന്തേ ഭാഷ്യം ഭാഷ്യവിദോ വിദുഃ"

അതായതു് സൂത്രത്തിലെ പദങ്ങളെക്കൊണ്ടു സൂത്രാൎത്ഥത്തെ വിസ്തരിച്ചു പ്രതിപാദിക്കുന്നതു ഭാഷ്യം. കൎമ്മം=പ്രവൃത്തി. ഞാൻ ഇപ്പറഞ്ഞതു് ഒരു സൂത്രമാകുന്നു. ഇതിന്റെ വ്യാഖ്യാനം പ്രവൃത്തിതന്നെയായിരിക്കും. പറഞ്ഞതു പരമാൎത്ഥമാണെന്നു് പ്രവൃത്തികൊണ്ടു കാണിച്ചുതരാമെന്നൎത്ഥം. നീക്കമില്ല=അന്തരമില്ല, ഈപ്സിതം=അഭീഷ്ടം, ശീഘ്രമേവ=ഉടൻതന്നെ, ഉച്യതാം=പറയപ്പെട്ടാലും. എന്താണ് നിന്റെ അഭീഷ്ടമെന്നു് ഉടനെ പറഞ്ഞാലും.

വൃദ്ധമുനിയോടു വിജയ പറയുന്നു. വൃദ്ധമുനിവരൻ=വൃദ്ധനായ മുനിശ്രേഷ്ഠൻ, ബദ്ധപ്രണയം (ക്രി. വി.)=ഉണ്ടായ പ്രണയത്തോടെ, വിരമിച്ചു=നിൎത്തി. ഇത്രയും പറഞ്ഞു മുനിവൃദ്ധൻ വാക്കു മതിയാക്കി. ഭക്തി

ഭക്തിവിശ്വാസബഹുമതിപൂർവ്വകം
പൃഥ്വീധരസുത കേട്ടാളതൊക്കവേ.
സ്നിഗ്ദ്ധസഖിയോടു മുഗ്ദ്ധമുഖീ ദൃശാ
വക്തവ്യമീദൃശം സത്യമെന്നോതിനാൾ.
ബുദ്ധ്വാ തദിംഗിതം വിജ്ഞാ വിജയയും
നത്വാ വിനീതിപൂണ്ടിത്ഥമൂചേ മുനിം.
"കൃത്യജ്ഞ! താപസസത്തമ! ഞങ്ങളോ
മുഗ്ദ്ധമാരെത്രയും; വക്തവ്യമല്ലതും.
ഉത്തമന്മാരാം ഭവദ്വിധന്മാരോടു
സത്യമൊഴിഞ്ഞൊന്നുണർത്തുവാനാരിഹ?
അസ്മൽപ്രിയസഖീ യുഷ്മൽകൃപ കണ്ടു
വിസ്മയപ്പെട്ടോരു നില്പിതു മുൽബ്ബലാൽ.

---

…… ….ർവ്വകം (ക്രി. വി.)=ഭക്തിയോടും വിശ്വാസത്തോടും ബഹുമാനത്തോടും കൂടി. പൃഥ്വീധരസുത=പാർവ്വതി. പാർവ്വതി ഭക്തിവിശ്വാസാദികളോടുകൂടി അതെല്ലാം കേട്ടു. സ്നിഗ്ദ്ധസഖിയോടു=സ്നേഹമുള്ള തോഴിയോട്, മുഗ്ദ്ധമുഖി=മനോഹരമുഖി, സുന്ദരി. ദൃശാ=കണ്ണുകൊണ്ടു്. വക്തവ്യം പറയപ്പെടണം. ഈദൃശം=ഇപ്രകാരം, സത്യം=നേര്. അനന്തരം പാർവ്വതി തന്റെ പ്രിയസഖിയോട് ഇന്ന പ്രകാരം പരമാർത്ഥം പറയൂ എന്നു കണ്ണുകൊണ്ടു സൂചിപ്പിച്ചു. ബുദ്ധ്വാ=അറിഞ്ഞിട്ട്. തദിംഗിതം=അവളുടെ ഉള്ളിലുള്ള അഭിപ്രായത്തെ. വിജ്ഞാ=വിദുഷിയായ. നത്വാ=നമസ്കരിച്ചിട്ട്. വിനീതി=വിനയം, ഇത്ഥമൂചേ=ഇങ്ങനെ പറഞ്ഞു. മുനിം=മുനിയോട്. പാർവ്വതിയുടെ ഉള്ളറിഞ്ഞ് വിജയ വിനയത്തോടേ ഇങ്ങനെ പറഞ്ഞു. കൃത്യജ്ഞ=കൃത്യങ്ങളറിയുന്നവനേ! താപസസത്തമ=മുനിശ്രേഷ്ഠ. ഞങ്ങളോ=ഞങ്ങളാകട്ടെ. മുഗ്ദ്ധമാരെത്രയും=ഏററവും മുഗ്ദ്ധമാർ (കപടമറിയാത്തവർ) ആകുന്നു. വക്തവ്യമല്ലതും=അതു പറയേണ്ടതല്ല. ഉത്തമ……………രോടു=ശ്രേഷ്ഠന്മാരായ അങ്ങയെപ്പോലെയുള്ളവരോട്. സത്യ………രിഹ=നേരല്ലാതെ ഒന്നു ധരിപ്പിക്കുവാൻ ആരാണുള്ളത്? അസ്മൽപ്രിയസഖി=ഞങ്ങളുടെ ഇഷ്ടതോഴി, യുഷ്മൽകൃപ=നിങ്ങളുടെ ദയ, വിസ്മയപ്പെട്ടോരു നില്പിതു=ആശ്ചര്യപ്പെട്ടുള്ള ഒരു നില്പാണിത്. മുൽബലാൽ=സന്തോഷത്തിന്റെ ശക്തിയാൽ. ഞങ്ങളുടെ പ്രിയസഖി അങ്ങയുടെ ദയ കണ്ട് അത്ഭുതപ്പെട്ടു സന്തോഷം സഹിക്കാതെ നില്ക്കു

കെല്പാകിലിപ്പ്രായമിപ്പോൾ മുനിവര!
ജല്പാകിയല്ലിവൾ മുല്പാടുമേകദാ.
സത്ഭാവമെൻെറയെന്നുൾപ്പൂവിലോരായ്ക;
മത്ഭാഷകൊണ്ടിവളിപ്പോൾപ്പറയുന്നു.
ത്വാദൃശന്മാർ ബഹുപ്രീതിപൂണ്ടിങ്ങനേ
സാദരം ചോദിക്കിലെന്തൊളിച്ചോതു നാം?
എന്തു കൊതിച്ചു തപം തുടങ്ങിയെന്നു
ചിന്ത തുടങ്ങുവാനെന്തു തേ കാരണം?
സന്തതം ത്വാദൃശന്മാരും തപിക്കുന്നു
ചന്ദ്രചൂഡൻ പ്രസാദം തരാഞ്ഞല്ലയോ?
എന്നതു തന്നെയിവൾക്കും തപോമൂല-
മൊന്നുമാത്രം ഭേദമെന്തു ചൊല്ലാമതും.
ഭക്താനുകമ്പി ഭഗവാൻ മനഃപ്രിയൻ
ഭർത്താവെനിക്കെന്നിവൾക്കു മനോരഥം.

---

ന്ന നില്പാണിതു്. കെല്പാകി ... ... ... ... ...വര=ഹേ മുനിശ്രേഷ്ഠാ! ശക്തിയാണെങ്കിൽ ഇവൾക്കിപ്പോൾ ഇത്തരത്തിലാണ്. ജല്പാകി ... ... ... മേകദാ=മുമ്പും ഇവൾ ഒരിക്കലും ജല്പാകി (അധികം സംസാരിക്കുന്നവൾ) അല്ല. സൽഭാവം=നല്ല ഭാവം, ഓരായ്ക=ഓക്കരുതു്, മത്ഭാഷകൊണ്ടു=എൻെറ വാക്കുകൊണ്ടു്. ഞാൻ പറയുന്നതിൻെറ ഭാവം എൻെറയാണെന്നു വിചാരിക്കരുതു്, എൻെറ വാക്കുകൊണ്ടു് ഇവൾ പറകയാണ് ചെയ്യുന്നതു്. ത്വാദൃശന്മാർ=അങ്ങയെപ്പോലെയുള്ളവർ, ബഹുപ്രീതി=വളരെ സന്തോഷം, ഒളിച്ചു്=മറച്ചു്, അങ്ങയെപ്പോലുള്ളവർ ചോദിച്ചാൽ ഞങ്ങൾ വല്ലതും മറച്ചു പറയുമോ? എന്തു കൊതിച്ചു... ... ... ... ... കാരണം=എന്തു കാംക്ഷിച്ചാണ് തപസ്സു തുടങ്ങിയതെന്നു ചിന്തിക്കുവാൻ കാരണമെന്തു്? തപസ്സിൽ വിശേഷമെന്തെങ്കിലും ഉണ്ടെന്നു വിചാരിപ്പാൻ കാരണം വേണമല്ലോ. സന്തതം=എല്ലായ്പോഴും, ത്വാദൃശന്മാർ=അങ്ങയെപ്പോലുള്ളവർ, തപിക്കുന്നു=തപസ്സു ചെയ്യുന്നു. ചന്ദ്രചൂഡൻ=ശിവൻ, തപോമൂലം=തപസ്സിൻെറ കാരണം, ഭേദം=വ്യത്യാസം. ശിവൻ പ്രസാദിക്കാഞ്ഞിട്ടാണല്ലോ അങ്ങയെപ്പോലെയുള്ളവരും തപസ്സു ചെയ്യുന്നതു്. അതുതന്നെ ഇവളുടെ തപസ്സിനും കാരണം. ഒരു ഭേദം മാത്രമുണ്ടു്. അതെന്തെന്നു പറയാം. ഭക്താനുകമ്പി=ഭക്തന്മാരിൽ ദയയുള്ളവൻ, ഭഗവാൻ=ഐശ്വര്യാദി ഷഡ്ഗുണയുക്തനായ ശിവൻ.

താദൃശം മതം സിദ്ധിപ്പതെന്നിനി-
യെത്രനാളും തപസ്സിത്യപി നിശ്ചയം.
ബുദ്ധിയല്ലോ കാൎയ്യസിദ്ധിമൂലം; ദേഹ-
ശക്തിയതിന്നു പുറത്തുള്ളതല്ലയോ?
ചിത്തജദേഹദാഹത്തെയറിഞ്ഞനാൾ
സ്വസ്ഥതവിട്ടു തപസ്സിന്നായുദ്യമം.
ചിത്തമിവൾക്കു പോയ് സക്തമായീ ശിവേ;
ധ്വസ്തമായ് ദേഹമമത്വമക്കാരണാൽ.
ഭൎത്താവിനെന്നോ രതി തെളിവൂ തന്റെ
ഭൎത്താവിനെക്കണ്ടുടൻ തെളിവൂ രതി.
എത്രനാൾ തിങ്കളോടബ്ദമോ കല്പമോ
വസ്ത്രമിങ്ങെത്രനാൾ വല്ക്കലമെന്നിവൾ

---

"ഐശ്വൎയ്യസ്യ സമഗ്രസ്യ വീൎയ്യസ്യ യശസഃ ശ്രിയഃ
ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാ"

എന്നുണ്ടു്. മനഃപ്രിയൻ=മനസ്സിന്നിഷ്ടൻ, മനോരഥം=ആഗ്രഹം. ഭഗവാൻ ഭൎത്താവാകണമെന്നാണ് ഇവൾക്കാഗ്രഹം. ഇതാണ് ഭേദമെന്നു സാരം. താദൃശം=അങ്ങനെയെല്ലാമിരിക്കുന്ന, മതം=ഇഷ്ടം, ഇത്യപി=എന്നും. ആ മഹത്തായ ആഗ്രഹം എന്നു സിദ്ധിക്കുന്നുവോ അന്നോളവരെ തപസ്സു ചെയ്യു എന്നും നിശ്ചയമുണ്ടു്. അത്ര ദീൎഘമായ തപസ്സിന്നു ദേഹശക്തിയുണ്ടോ എന്നു സ്വയം ശങ്കിച്ചു സമാധാനിക്കുന്നു—ബുദ്ധി=വിചാരം, കാൎയ്യസിദ്ധിമൂലം=കാൎയ്യം സിദ്ധിക്കുന്നതിന്നു കാരണം, ദേഹശക്തി=ശരീരബലം, അതിന്നു പുറത്തുള്ളതു്=അതിനെക്കാൾ നിസ്സാരമെന്നൎത്ഥം. ബുദ്ധിയാണ് കാൎയ്യസിദ്ധിക്കു പ്രധാന കാരണം. ശരീരശക്തി അപ്രധാനമാകുന്നു. ചിത്തജദേഹദാഹം=ചിത്തജന്റെ (കാമന്റെ) ശരീരദഹനം, സ്വസ്ഥത=മനസ്സുഖം, ഉദ്യമം=ഉത്സാഹം. കാമദഹനം അറിഞ്ഞന്നുമുതല്ക്കാണ് തപസ്സിന്നുദ്യമിച്ചതു്. ചിത്തം=മനസ്സ്; സക്തമായീ=പററി, ശിവേ=ശിവങ്കൽ, ധ്വസ്തമായി=നശിച്ചു, ദേഹമമത്വം=ദേഹത്തിന്മേലുള്ള മമത. മനസ്സു ശിവങ്കൽ ആസക്തമായി; അതു കാരണം ദേഹത്തെക്കുറിച്ചുള്ള മമത നശിക്കുകയും ചെയ്തു. ഭൎത്താവിന്നു=ശിവനെന്നൎത്ഥം, രതി=രാഗം, തെളിവൂ=തെളിയുന്നു. തന്റെ ഭൎത്താവിനെ=കാമദേവനെ എന്നൎത്ഥം. രതി=രതിദേവി. ഇവളുടെ ഭൎത്താവായ ശിവന്നു രാഗം തെളിയുന്നതെന്നോ അന്നു രതിദേവി സ്വഭൎത്താവായ കാമദേവനെക്കണ്ടു സന്തോഷിക്കും.

വച്ചു തൻമാനസേ നിശ്ചയമെത്രയും
നിശ്ചലമെന്നതിന്നൊച്ചയായ് നീളെയും.
തച്ചിരമമ്മയ്ക്കുമച്ഛനും സമ്മതം;
പശ്യ മററാരോ മറിച്ചു വച്ചീടുവാൻ?
ചൊന്നതിലൊന്നിലില്ലന്യഥാത്വം മുനേ!
നിർണ്ണയിക്കാവതൊ ധന്യതാധന്യതേ?
നന്നു സൌന്ദര്യ്യതാരുണ്യലാവണ്യങ്ങ-
ളെന്നു തോന്നേണ്ടതുമന്യജനത്തിനേ.
ചെന്നറിഞ്ഞമ്മതം വന്നു ചൊല്ലേണമി-
ങ്ങെന്നിരക്കേണ്ടതുമന്യജനത്തൊടേ.

---

അന്നു കാമനു ദേഹം ലഭിക്കുമെന്നു സാരം. തിങ്കൾ=മാസം, അബ്ദം=സംവത്സരം, കല്പം=ബ്രഹ്മാവിന്റെ ഒരു ദിവസം, അതായതു ചതുർയ്യുഗകാലം, വസ്ത്രം=വസനം, വല്ക്കലം=മരവുരി, തൻമാനസേ=തന്റെ മനസ്സിൽ, നിശ്ചയം=ഉറപ്പ്, നിശ്ചലം (ക്രി. വി.)=ഇളക്കം കൂടാതെ. ഒച്ചയായ്=പ്രസിദ്ധമായി. നീളെയും=എല്ലാസ്ഥലങ്ങളിലും. എത്ര ദിവസമോ മാസമോ സംവത്സരമോ കല്പമോ ഏതുയാൽ ശിവൻ പ്രസാദിക്കുമോ അത്ര കാലം തനിക്കു വസ്ത്രം വല്ക്കലമാണ് (അതായതു താൻ വല്ക്കലമുടുത്തു തപസ്സു ചെയ്യും) എന്ന് ഇവൾ ദൃഢമായി ഉറച്ചിരിക്കുന്നുവെന്ന് ഇപ്പോൾ സർവ്വത്ര പ്രസിദ്ധമായിരിക്കുന്നു. തൽ=ആ നിശ്ചയം. ചിരം=വളരെക്കാലമായിട്ട്. പശ്യ=നോക്കു മറിച്ചുവച്ചീടുവാൻ=മറിച്ചാക്കുവാൻ. ഇവളുടെ ആ നിശ്ചയം അച്ഛനമ്മമാർക്കും സമ്മതമാണ്; നോക്കു, പിന്നെ ആരാണതു മറിച്ചാക്കുവാൻ. അന്യഥാത്വം=അവാസ്തവം. ധന്യതാധന്യതേ=ഭാഗ്യം, ഭാഗ്യമില്ലായ്മ എന്നിവയെ. ഇപ്പറഞ്ഞതിലൊന്നും അവാസ്തവമില്ല ആളുകളുടെ ഭാഗ്യവും ഭാഗ്യക്കേടും ആർക്കും നിർണ്ണയിക്കുവാൻ സാധിക്കയില്ല. തപസ്സിന്റെ ഫലം എങ്ങനെയാകുമെന്നു പറയുവാൻ വയ്യ എന്നു സാരം. നന്നു .... .... .... ജനത്തിനേ=സൌന്ദര്യ്യവും താരുണ്യ (യൌവനം) വും ലാവണ്യവും നന്നെന്നു തോന്നേണ്ടതു മറെറാരാൾക്കാണ്. അങ്ങേയ്ക്കങ്ങനെ തോന്നിയതുകൊണ്ടു കാര്യമില്ല എന്നു സാരം. ഇതു "കായം മനോഹരം ..........ശുഭമെന്തു തേ" എന്നു മുനി പറഞ്ഞതിനു സമാധാനമെന്നു കാണുക. ചെന്നറിഞ്ഞമ്മതം ... ... ...ജനത്തൊടേ=അദ്ദേഹത്തിന്റെ മതം (ഉള്ള്) അറിഞ്ഞു വന്നു പറയണമെന്ന് അപേക്ഷിക്കേണ്ടതും അന്യനായ ഒരാളോടാണ്; അങ്ങയെപ്പോലെയുള്ള ഒരാളോടല്ല എന്നു സാരം. ഇത് "ഉൾവനള്ളറിഞ്ഞിങ്ങു തൊൻ ചൊല്ലുവാനാളെടോ" എന്നതിനു സമാധാനം.

സന്ദേഹനിർണ്ണയസ്ഥാനഗുണദോഷ-
ചിന്താവിഭാഗപ്രയാസവുമെന്തിതിൽ?
നിർബന്ധപൃഷ്ടം മറയ്ക്കുതനുചിത-
മിപ്പരമാർത്ഥമതുകൊണ്ടുദീരിതം.
ത്വൽപ്രീതികൊണ്ടിതെളുപ്പമായ് സാധിക്കി-
ലപ്രിയമെന്നും ഭവിക്കയുമില്ല കേൾ"

ഇത്ഥം വിജയതനൂക്തി കേട്ടു മുനി-
യിത്തിരി ചിന്തിച്ചു ചിത്തഗാംഭീര്യവാൻ
"ഉക്തമെന്തേതയാ? സത്യമായ് ചൊല്ലുകെ"-
ന്നദ്രിപുത്രീം പ്രതി പ്രത്യേകമോതിനാൻ.
ഉത്തരീയാന്തേന വക്ത്രം മറച്ചു"തി
ചിത്തഭാവം മുനേ! സത്യ"മെന്നാളുമ.

---

സന്ദേഹ .... .... .... മേന്തിതിൽ=സന്ദേഹം, നിർണ്ണയം, സ്ഥാനത്തിൻെറ അതായതു സന്ദേഹവിഷയമായ ആളുടെ ഗുണദോഷങ്ങളെക്കുറിച്ചുള്ള ചിന്ത, വിഭാഗം എന്നിവയിലുള്ള പ്രയാസവും ഇക്കാര്യത്തിൽ എന്തിനാണ്? അതിനുവേണ്ടി അദ്ധ്വാനിച്ചതു വെറുതെയായി എന്നു സാരം. "ദുർല്ലഭനായൊരു വല്ലഭനെക്കുറിച്ചല്ലയോവാൻ'' എന്നു തുടങ്ങിയ മുനിവാക്യത്തിനു സമാധാനമാണിതു്. നിർബ്ബന്ധപൃഷ്ടം=നിർബ്ബന്ധത്തോടുകൂടി ചോദിച്ചതു്. അനുചിതം=യുക്തമല്ല. പരമാർത്ഥം=വാസ്തവം ഉദീരിതം=പറയപ്പെട്ടു. നിർബ്ബന്ധിച്ചു ചോദിച്ചതു മൂടിവെക്കരുതു് എന്നു കരുതി സത്യം പറഞ്ഞിരിക്കുന്നു. ത്വൽപ്രീതി .... .... .... .... മില്ലകേൾ=അങ്ങയുടെ പ്രസാദത്താൽ ഇക്കാര്യം എളുപ്പത്തിൽ സാധിക്കുമെങ്കിൽ ഒരിക്കലും അപ്രിയം (അനിഷ്ടം) വരികയുമില്ല. കാര്യസിദ്ധിക്ക് അങ്ങയുടെ പ്രീതിയേ വേണ്ടു എന്നു സാരം.

## വൃദ്ധമുനിയുടെ സംശയവും ഉമയുടെ സമാധാനവും.

ഇത്ഥം=ഇപ്രകാരം, വിജയതനൂക്തി=വിജയയുടെ വാക്കു്, ഇത്തിരി=കുറച്ചു്, ചിന്തിച്ചു്=വിചാരിച്ചു്, ചിത്തഗാംഭീര്യവാൻ=മനസ്സിന്നു് ആഴമുള്ളവൻ, ഉക്തം എന്തു് ഏതയാ=ഇവളാൽ പറയപ്പെട്ടതെന്തു്? സത്യമായ് ചൊല്ലുക=നേരുപറയുക, അദ്രിപുത്രീം പ്രതി=പാർവ്വതിയോടായിട്ടു്, പ്രത്യേകമോതിനാൻ=വേറെ ചോദിച്ചു, ഉത്തരീയാന്തേന=ഉത്തരീയത്തുമ്പുകൊണ്ടു്, വക്ത്രം=മുഖം, അതിചിത്തഭാവം=അതിയായ ചിത്തഭാവം അതായതു് അത്യാഗ്ര

മായാമുനീശ്വരനായ മഹേശ്വരൻ
ജായാമതം കേട്ടനായാസമാനസൻ
ന്യായമന്യായമെന്നാക്കിയങ്ങായതു
തായമാടീടുവാനായരുളീടിനാൻ.
"പാർവ്വതി! നിന്മതം ചാർവ്വതീവതി കേൾ
നേർ വെടിഞ്ഞോതി ഞാൻ പോവതില്ലെങ്ങമേ;
പാഴ്‌വിധിബാധയാലോർനദീകർദ്ദമേ
താഴ്ത്തിന്നീയൊഴിഞ്ഞാർ കൊതിച്ചു പുരാ?

---

ഹം, മുനേ സത്യം=ഹേ മുനേ! നേരാണ്, എന്നാളുമ=എന്നു പാർവ്വതി പറഞ്ഞു. സഖി പറഞ്ഞതു നേരുതന്നെയോ എന്നു മുനി പാർവ്വതിയോടു പ്രത്യേകം ചോദിച്ചപ്പോൾ പാർവ്വതി തൻെറ അധികമായ ആഗ്രഹം നേരുതന്നെ എന്നു പറഞ്ഞു. ഇവിടെ കവി കുമാരസംഭവത്തെ അനുകരിച്ചിരിക്കുന്നു. "ഉക്തമെന്തേതയാ സത്യമായ് ചൊല്ലുക" എന്നതു് "അയീദമേവം പരിഹാസഃ" എന്ന കുമാരസംഭവശ്ലോകാംശത്തിൻെറ പരിഭാഷയും, "അതിചിത്തഭാവം മുനേ സത്യം" എന്നതു്

"യഥാ ശ്രുതം വേദവിദാം വര ത്വയാ
ജനോയമുച്ചൈഃപദലംഘനോത്സുകഃ"

എന്നതിൻെറ സംക്ഷേപവുമാണ്.

വൃദ്ധമുനി വീണ്ടും പറവാൻ ഭാവിക്കുന്നു. മായാ............ശ്വരൻ = കപടമുനിവേഷംപൂണ്ട ശിവൻ, ജായാ...................നസൻ=ഭാർയ്യയുടെ അന്തർഗ്ഗതം കേട്ട് അനായാസമായ (ആയാസമില്ലാത്ത) മനസ്സോടുകൂടിയവനായിട്ട്, ന്യായമന്യായമെന്നാക്കി=ന്യായത്തെ അന്യായമെന്നാക്കി, തായമാടീടുവാനായ്=തായം കളിപ്പാനായി. പാർവ്വതിയെ കളിപ്പിപ്പാൻ വേണ്ടി അവളുടെ യുക്തമായ അഭിലാഷത്തെ അയുക്തമെന്നാക്കി പരമശിവൻ പറഞ്ഞു. ആദ്യം ബുദ്ധിചാപല്യത്തെപ്പഴിക്കുന്നു—പാർവ്വതി.................ങ്ങമേ=പാർവ്വതി! നിൻമതം അതിവചാരു (ഏററവും നല്ലതു്) എന്നു നേർ വെടിഞ്ഞോതി ഞാൻ എങ്ങമേ പോവതില്ല കേൾ എന്നന്വയം. സത്യം വിട്ടു നിൻെറ മതത്തെ ശ്ലാഘിക്കുവാൻ ഞാൻ ഒരുക്കമില്ല. പാഴ്‌വിധിബാധയാൽ=ദുർദ്ദൈവയോഗത്താൽ, ഓർനദീകർദ്ദമേ=ഓർ (ഉപ്പുവെള്ളം) ഉള്ള നദിയിലെ കർദ്ദമ (ചളി) ത്തിൽ, താഴ്ത്തു=താഴുന്നതു്, ഇന്നീയൊഴിഞ്ഞു്=ഈ നീയല്ലാതെ, പുരാ=പണ്ടു്. ഉപ്പുവെള്ളപ്പുഴയിലെ ചളിയിൽ തന്നത്താൻ മുങ്ങുവാൻ നീയല്ലാതെ ആർ ശ്രമിച്ചു? ആരും ശ്രമിക്കയുണ്ടായിട്ടില്ലെന്നർത്ഥം.

ഭൂഭൃത്താം നായകസ്തേ പിതാവായതു
താപമെന്തുള്ളു തേ? കോപമുണ്ടാകൊലാ.
പാപത്തിലെന്തഹോ! നീ ബുദ്ധിവച്ചതി-
സ്ത്രീബുദ്ധിചാപലം താപത്തിനാസ്പദം
വാനവരുണ്ടിഹ ദാനവനാഥരും
മാനവവീരരും മാനികളായ്പ്പലർ;
ദിക്ഷു പ്രഥിതരാം തക്ഷകനാദികൾ
ചക്ഷുഃശ്രവസ്സുകൾ പക്ഷേ പലരഹോ;
സുന്ദരന്മാർ നല്ല ഗന്ധർവ്വചാരണ-
കിന്നരയക്ഷരുണ്ടന്തമില്ലാതൊളം;
ജാതിയും പ്രീതിയും നീതിയും ദേഹിനാം
ഭൂതി നല്കും വീര്യഭൂതിയും പാർക്കിലോ
സൌന്ദര്യമാരോഗ്യവും ഭാഗ്യവും ഭോഗ്യവു-
മാർക്കുപോലെന്നതും നോക്കാത്തതെന്തു നീ?

---

ഭൂഭൃത്താം നായകഃ=പർവ്വതങ്ങളുടെ നാഥൻ-ഹിമവാൻ, തേ പിതാവ്=നിന്റെ അച്ഛൻ, താപം=ദുഃഖം, എന്തുള്ളു = എന്തുണ്ട്, പർവ്വതരാജാവു ഹിമവാൻ പിതാവാകയാൽ നിനക്ക് ഒരു വ്യസനത്തിനും ഇടയില്ലെന്നർത്ഥം. പാപത്തിൽ =നിന്ദ്യകർമ്മത്തിൽ, അഹോ=കഷ്ടം, ബുദ്ധിവെച്ചതു=മനസ്സുവെച്ചതു്, സ്ത്രീബുദ്ധിചാപലം=സ്ത്രീയുടെ ബുദ്ധിക്കുള്ള ചാപല്യം, താപത്തിനാസ്പദം=സന്താപത്തിനു സ്ഥാനമാണ്, പാപകർമ്മത്തിൽ മനസ്സുവെച്ചതു സ്ത്രീബുദ്ധിക്കു സഹജമായ ചാപല്യമായിപ്പോയി, അതു സന്താപത്തിന്നിടയാക്കും എന്നു ഭാവം. വാനവർ=വാനിൽ വാഴുന്നവർ, ദേവന്മാർ. ദാനവനാഥർ=ദനുപുത്രന്മാരുടെ (അസുരന്മാരുടെ) നാഥന്മാർ, മാനവവീരർ=മനുപുത്രന്മാർ (മനുഷ്യന്മാർ) ആയ വീരന്മാർ, മാനികൾ = മാനശാലികൾ, ദിക്ഷുപ്രഥിതരാം=ദിക്കുകളിൽ പ്രസിദ്ധരായ, തക്ഷകനാദികൾ=തക്ഷകൻ മുതലായവർ, ചക്ഷുഃശ്രവസ്സുകൾ =കണ്ണും കാതും ഒന്നായവർ (നാഗങ്ങൾ). സുന്ദരന്മാർ=സൌന്ദര്യമുള്ളവർ, ഗന്ധർവ്വ............ .....യക്ഷർ =ഗന്ധർവ്വന്മാരും, ചാരണന്മാരും, കിന്നരന്മാരും, യക്ഷന്മാരും. ഗന്ധർവ്വാദികളെല്ലാം ദേവയോനികളാകുന്നു. അന്തമില്ലാതൊളം=അവസാനമില്ലാത്തത്ര. ഇവരിലാരെയെങ്കിലും നിനക്കു ഭർത്താവായി വരിക്കാമായിരുന്നു എന്നു ഭാവം. ജാതി = ജന്മം, പ്രീതി = പ്രേമം, നീതി=നയം. ദേഹിനാം ............... ....ഭൂതി=ദേഹികൾക്ക് ഭൂതി (ഐശ്വര്യം) നല്കു

ഭൂതേശനോ ശിവൻ; പ്രേതേശനോ ശിവൻ;
വേതാളകൂശ്മാണ്ഡജാതീശനോ ശിവൻ;
ജാതിബഹിഷ്കൃൻ, ഗുണാദിഹീന, നമ-
ൎയ്യാദി, കപാലീ, നികേതഹീനൻ ധ്രുവം;
ധൎമ്മാൎത്ഥകാമമോക്ഷാനധികാരവാ,-
നന്മാൎഗ്ഗവൎത്തി, വിരൂപ, നലൌകികൻ;
ബന്ധുതാവൎജ്ജിതൻ വന്ധ്യകൎമ്മാ ഹന്ത!
സന്ധ്യാഭ്രകംസൻ പിതൃവനവാടിയിൽ;

---

ന്നതായ വീൎയ്യാതിശയം, സൌഖ്യം=സുഖം, ആരോഗ്യം=രോഗഹീനത, ഭാഗ്യം =ഭാഗധേയം, ഭോഗ്യം=സുഖാനുഭവസാമഗ്രി, ആൎക്കപോൽ=ആൎക്കാണ് ജാതിമുതലായവയാൽ സൌഖ്യം തുടങ്ങിയവ ആൎക്കാണധികമെന്നു നീ നോക്കാതിരുന്നതെന്താണ്? ജാത്യാദികൾ നോക്കിയാൽ ദേവാദികളെയാണ് വരിക്കേണ്ടിയിരുന്നതു് എന്നു സാരം. ഭൂതേശൻ=ഭൂതങ്ങളുടെ നായകൻ, പ്രേതേശൻ=പ്രേതങ്ങളുടെ നാഥൻ, വേതാള..................തീശൻ=വേതാളങ്ങൾ, കൂശ്മാണ്ഡങ്ങൾ ഈ ജാതികളുടെ നായകൻ. വേതാളങ്ങൾ=ശവത്തിൽ ആവേശിച്ച ഭൂതങ്ങൾ, കൂശ്മാണ്ഡങ്ങൾ=കുമ്പളങ്ങപോലെ സൎവ്വാംഗം നരച്ച ഒരുതരം ഗണഭൂതങ്ങൾ ശിവൻ ഭൂതാദികളിൽ ഏതു ജാതിയുടെ ഈശ്വരനാണെന്നേ സംശയമുള്ളു എന്നൎത്ഥം. ജാതിബഹിഷ്കൃൻ=ജാതികളിൽനിന്നു പുറമേ നില്ക്കുന്നവൻ, ജാതിഹീനൻ. ഗുണാദിഹീനൻ=ഗുണം മുതലായവയില്ലാത്തവൻ. ആദിശബ്ദംകൊണ്ടു കൎമ്മാദികളെ ഗ്രഹിക്കണം. അമൎയ്യാദി=മൎയ്യാദയില്ലാത്തവൻ, കപാലി=കപാലം (ഭിക്ഷയാചിപ്പാനുള്ള തലയോടു) ഉള്ളവൻ, നികേതഹീനൻ=നികേതം (ഗൃഹം) ഇല്ലാത്തവൻ, ധ്രുവം=നിശ്ചയമായും, ധൎമ്മാ........................രവാൻ=ധൎമ്മം, അൎത്ഥം, കാമം, മോക്ഷം ഈ പുരുഷാൎത്ഥങ്ങളിൽ അധികാരമില്ലാത്തവൻ, ഉന്മാൎഗ്ഗവൎത്തി=ഉന്മാൎഗ്ഗമാകുംവണ്ണം (മാൎഗ്ഗം തെററി) വൎത്തിക്കുന്നവൻ, വിരൂപൻ=രൂപഭംഗിയില്ലാത്തവൻ, അലൌകികൻ = ലോകരീതിയനുസരിക്കാത്തവൻ, ബന്ധുതാവൎജ്ജിതൻ=ബന്ധുത (ബന്ധുസമൂഹം) ഇല്ലാത്തവൻ, വന്ധ്യകൎമ്മാ=വന്ധ്യം (നിഷ്ഫലം) ആയ കൎമ്മത്തോടുകൂടിയവൻ, ഹന്ത=കഷ്ടം, സന്ധ്യാ...............പിതൃവനവാടിയിൽ = ചുടലക്കാട്ടിൽ സന്ധ്യാസമയത്തു നൃത്തം ചെയ്യുന്നവൻ.

"ഭ്രകുംസശ്ച ഭ്രുകുംസശ്ച ഭ്രൂകുംസശ്ചേതി നൎത്തകഃ
സ്ത്രീവേഷധാരീ പുരുഷഃ"

എന്ന അമരവചനത്താൽ ഭ്രകുംസശബ്ദത്തിന്നു സ്ത്രീവേഷംകെട്ടി ആടുന്ന പുരു

മത്തൻ പ്രമത്തൻ ക്രമത്തെ വെടിഞ്ഞവൻ
ഭർത്താവയുക്തൻ മമതാഹീനൻ തവ.
മൂഢേ! നിനക്കെന്തു ചിത്തഭ്രമം വൃഥാ,
യുക്തം ഹിതം തവ വക്താസ്മി കേൾക്ക നീ.
ഇത്തൊഴിൽ നന്നല്ലബദ്ധമായ്പ്പോകൊലാ!
ചിത്രം ചരിത്രം പരിത്യാജ്യമായ്വരും.
സ്നാനം നിയമം വ്രതങ്ങൾ ധർമ്മങ്ങളു-
മാനന്ദമൂലമാം നൂനം നമുക്കഹോ.
വേണുന്നതൊന്നുമേ കാണുന്നതോ തത്ര?
നീ നന്നിതൊന്നുമോരാഞ്ഞതെന്തെടോ?

---

ഷനെന്നാണർത്ഥം; ഇവിടെയാകട്ടേ നർത്തകൻ എന്ന സാമാന്യാർത്ഥമേ വിവക്ഷിച്ചിട്ടുള്ളു. മത്തൻ=മദിച്ചവൻ, പ്രമത്തൻ=പ്രമാദം പൂണ്ടവൻ, (മനസ്സിന്നുറപ്പില്ലാത്തവൻ) ക്രമത്തെ വെടിഞ്ഞവൻ=ക്രമം വിട്ടു നടക്കുന്നവൻ, ഭർത്താ .... .. ........ ....തവ=ഇങ്ങനെയുള്ള മമതാഹീനനായ (സ്നേഹമില്ലാത്ത) ഭർത്താവു നിനക്കു യുക്തനല്ല.

"കന്യാ വരയതേ രൂപം മാതാ വിത്തം പിതാ ശ്രുതം
ബാന്ധവാഃ കുലമിച്ഛന്തി മൃഷ്ടാന്നമിതരേ ജനാഃ"

എന്ന ലോകോക്തിപ്രകാരം രൂപം, ധനം, ജ്ഞാനം, കുലം, അന്നം എന്നിങ്ങനെ ഒരു ഭർത്താവിന്നുണ്ടായിരിക്കേണ്ട ഗുണങ്ങളൊന്നും ശിവന്നില്ലെന്നു 'ജാതിബഹിഷ്കൻ' ഇത്യാദി വിശേഷണങ്ങളെക്കൊണ്ടു സാധിച്ചിരിക്കുന്നു. ശിവനെക്കുറിച്ചുള്ള അനുരാഗം പരിത്യാജ്യമാണെന്നു പറയുന്നു—മൂഢേ=മൂഢേ! എന്തു=എന്തുകൊണ്ടു്? ചിത്തഭ്രമം=മനോഭ്രമം. വൃഥാ=വെറുതെ. യുക്തം ഹിതം തവ=നിനക്കു യുക്തവും ഹിതവുമായുള്ളതിനെ. വക്താസ്മി=ഞാൻ പറയാം. ഇത്തൊഴിൽ=ഈ പണി, ശിവൻ ഭർത്താവാകുന്നതിനുവേണ്ടിയുള്ള തപസ്സ്. അബദ്ധം=തെറ്റു്. ചിത്രം ചരിത്രം=ചിത്രമായ (ആശ്ചര്യം തോന്നിക്കുന്ന, സാധാരണക്കാർ ചെയ്യാത്ത) നടപടി. പരിത്യാജ്യം=ഉപേക്ഷിക്കേണ്ടതു്. സ്നാനം .... .... .... നമുക്കഹോ=സ്നാനം മുതലായവ നമുക്കു് ആനന്ദത്തിനു മൂലമാണു്; വേണുന്ന .... .... .... തത്ര=ആ ശിവങ്കൽ (തത്ര) വേണ്ടതായ ഒന്നെങ്കിലും കാണുന്നതാണോ? അല്ലെന്നു താല്പര്യം. നീ നന്നി ... .... .... തെടോ=നീ ഇതൊന്നും ഓർക്കാത്തതെന്താണു്? ഇതു നന്നു്=ന

വൃദ്ധൻ പറഞ്ഞതുന്മത്തമൊഴിയെന്നു
ചിത്തേ നിനയ്ക്കുകിൽ കഥ്യതാം പഥ്യവും.
പൃഥ്വീധരേന്ദ്രന്നു പുത്രിയൊരുത്തി നീ
ശുദ്ധം കുലമപ്യശുദ്ധമാക്കീടൊലാ.
തത്വവിചാരേണ ബുദ്ധി വരികിലോ
കൃത്യമാർഗ്ഗം ഞാൻ വിഭക്തമാക്കാട്ടുവൻ.
കുത്സിതസ്ത്രീബുദ്ധിദുസ്സ്വഭാവവ്യാധി
വത്സേ! ചികിത്സിതും ഭർത്സനമൌഷധം.
അപ്രിയമെങ്കിലില്ലിപ്പുറമപ്രിയം;
വിപ്രവൃദ്ധൻ ഞാൻ; വെറുപ്പതാരെന്നോടും?
തോഴിമാർ ഭോഷിമാർ ശേഷമെന്തോതുമോ?
ദ്വേഷിയോ ചൊല്ക ഹിതൈഷിയോ ഞാൻ തവ?

---

ന്നല്ലെന്നു ഭാവം. വൃദ്ധൻ .... .... .... പഥ്യവും=ഈ വൃദ്ധൻ പറഞ്ഞതു് ഉന്മത്തമൊഴി (ഭ്രാന്തവചനം) യാണെന്നു മനസ്സിൽ വിചാരിക്കുന്ന പക്ഷം പഥ്യം (ഹിതം) ആയതു പറയപ്പെട്ടാലും. എന്റെ വാക്കു ഹിതമായിത്തോന്നുന്നില്ലെങ്കിൽ ഹിതമായതെന്തെന്നു പറയൂ എന്നർത്ഥം. വൃദ്ധമുനി തന്റെ ഉദ്ദേശശുദ്ധിയെ വെളിപ്പെടുത്തുന്നു—പൃഥ്വീധരേന്ദ്രന്നു=പർവ്വതരാജന്നു്. ശുദ്ധം കുലമപി=ശുദ്ധമായ വംശത്തെക്കൂടി. ഹിമവാന്റെ ഏക പുത്രിയായ നീ പരിശുദ്ധമായ കുലത്തേയുംകൂടി മലിനമാക്കരുതു്. തത്വവിചാരേണ=പരമാർത്ഥ വിചാരം കൊണ്ടു. ബുദ്ധി=ജ്ഞാനം. കൃത്യമാർഗ്ഗം=കർത്തവ്യത്തിന്റെ വഴി. വിഭക്തമായ്ക്കാട്ടുവൻ=തിരിച്ചു കാണിക്കാം. തത്വം ആലോചിച്ചു് ജ്ഞാനം ഉണ്ടായി എങ്കിൽ ചെയ്യേണ്ടതെന്തെന്നു ഞാൻ പറഞ്ഞുതരാമെന്നാർത്ഥം. കുത്സിത .... .... .... ഷധം=കുത്സിതമായ സ്ത്രീബുദ്ധിയുടെ ദുസ്സ്വഭാവമാകുന്ന വ്യാധിയെ ചികിത്സിപ്പാൻ അല്ലയോ വത്സേ! ഭർത്സനം (ശകാരം) ആണു് ഔഷധം. അതുകൊണ്ടാണു് ഞാൻ ഭർത്സനം ചെയ്തതെന്നു സാരം. അപ്രിയം=അനിഷ്ടം. ഇപ്പുറം=ഇനിഞങ്ങഭാഗം. (എനിക്കു്). ഇതു നിനക്കു് അപ്രിയമാണെങ്കിൽ അതുകൊണ്ടു് എനിക്കു് അപ്രിയമില്ല. എന്തുകൊണ്ടെന്നാൽ:—വിപ്രവൃദ്ധൻ ഞാൻ—കിഴവനായ ബ്രാഹ്മണൻ പലതും പറയുന്നതു സ്വാഭാവികമാണെന്നു സമാധാനിക്കാമെന്നു സാരം. വെറുപ്പതാരെന്നോടും—വൃദ്ധവിപ്രനോടു് ആൎക്കും വെറുപ്പു തോന്നുകയില്ലെന്നു സാരം. തോഴിമാർ... ......തുമോ—ഭോഷിമാർ (കഥയില്ലാത്തവർ) ആയ സഖിമാർ ഇനി എന്താണാവോ പറയുക? ദ്വേഷി ...... ...... ...... തവ=ഞാൻ നിന്റെ ദ്വേഷി

പാഴിൽപ്പറവതു ദൂഷിപ്പരേവരും
യോഷിത്സു വിപ്രിയം ഭാഷിപ്പതേറെയും.
വിപ്രൻ ദശമീ ശമീ ദമീ സംയമീ
വിപ്രലാപത്തിന്നതിപ്രൌഢനല്ല ഞാൻ.
തൽപിതൃസ്നേഹമനല്പമൊന്നൊന്നി മേ
ഹൃൽപങ്കജത്തിലിരിപ്പതില്ലാ മലം.
തൽപ്രീതികണ്ടു സുഖിപ്പതിജ്ജന്മത്തൊ-
രല്പകാലം മേ ലഭിപ്പതൊന്നേ കൊതി"

ഇപ്രകാരമതുളിപ്പരമേശനി-
രിപ്പൊളം ദേവീ വികല്പിച്ചു ചേതസാ.

---

(വിരോധി) യോ അഥവാ ഹിതൈഷി (ക്ഷേമകാംക്ഷി)യോ എന്നു നീ തന്നെ പറയുക. പാഴിൽ .... .... .... തേവരും=വെറുതേ വല്ലതും പറയുന്നതു് എല്ലാവരും നിന്ദിക്കും; യോഷിത്സു .... .... .... തേറെയും=സ്ത്രീകളിൽ വിപ്രിയം പറയുന്നതിനെ അധികവും നിന്ദിക്കും. ഞാൻ വെറുതെ നിന്നോടു് അപ്രിയം പറകയല്ല ചെയ്തതു് എന്നു ഭാവം. വിപ്രൻ .. ..... .... നല്ലഞാൻ= ഞാനൊരു ബ്രാഹ്മണൻ, വിശേഷിച്ചു വൃദ്ധൻ (ദശമി), പോരാത്തതു ശമഗുണമുള്ളവൻ (ശമീ), സൎവ്വോപരി നല്ല ഒതുക്കം വന്നവൻ (സംയമീ); വിപ്രലാപത്തിനു് (വിരോധം പറയുന്നതിനു) ഞാനധികം നിപുണനല്ല. "വക്ഷീയാൻ ദശമീ ജ്യായാൻ" എന്നും, "വിപ്രലാപോ വിരോധോക്തിഃ" എന്നും അമരം. തൽപിതൃ ... ... ... ... തില്ലാമലം=നിന്റെ പിതാവിന്റെ പേരിലുള്ള അനല്പമായ സ്നേഹമൊന്നൊഴിച്ചു യാതൊരു മലിനതയും എന്റെ ഹൃദയപത്മത്തിൽ ഇല്ല. രാഗദ്വേഷാദികളെല്ലാം മനോമലങ്ങളാകയാൽ സ്നേഹത്തെ മലമെന്നു പറഞ്ഞതാകുന്നു. തൽപ്രീതി ... ... ... .. തൊന്നേ കൊതി=നിന്റെ സന്തോഷം കണ്ടു കുറച്ചുകാലമെങ്കിലും സുഖിക്കുന്നതൊന്നു മാത്രമാണു് എനിക്കാഗ്രഹം.

വൃദ്ധമുനിയോടു പാൎവ്വതി മറുപടി പറയുന്നു. പരമേശൻ =ശിവൻ, അതായതു മുനിവൃദ്ധൻ. ദേവി=പാൎവ്വതി, വികല്പിച്ചു=പല വിധത്തിൽ ശങ്കിച്ചു, ചേതസാ=മനസ്സുകൊണ്ടു്. മുനി ഇങ്ങനെ പറഞ്ഞു വിരമിക്കുന്നതുവരെ പാൎവ്വതി മനസ്സിൽ പല വിധത്തിൽ ശങ്കിച്ചു. ശങ്കാപ്രകാരത്തെപ്പ

"വൃദ്ധനെന്തിങ്ങനേ? മുഗ്ദ്ധനോ ധൃഷ്ടനോ?
സ്നിഗ്ദ്ധനത്രേ സാധു"രിത്ഥമോരോതരം
ഉക്തിവിരതിയിലുത്തരം ചൊല്ലുവാ-
നുദ്ധരിച്ചുന്നതാം നിർത്തി ലജ്ജാം നിജാം
തത്ര തുണനിർത്തി മെത്തുമാലസ്യവും
വൃദ്ധമുനീന്ദ്രനോടിത്ഥമരുൾചെയ്തു.
"സാധു വൈദഗ്ദ്ധ്യം സമാധിവശ്യം മുനേ!
ശോധിതം മാനസം; ബോധവും വന്നു മേ.
വാതിച്ചവർക്കുമുള്ളാധിപ്രമാർജ്ജനം
സാധിപ്പതിന്നിതോ നീതിപ്രകാശനം!
ബോധിച്ചു ഞാനിതെൻ ചേതസ്സിലെത്രയു-
മോതിക്കവനസ്മദാദികൾ നന്നു നീ!

---

റയുന്നു — വൃദ്ധനെന്തിങ്ങനെ? = വൃദ്ധൻ ഇങ്ങനെ പറവാൻ ഹേതുവെന്ത്? മുഗ്ദ്ധനോ ധൃഷ്ടനോ = ഇദ്ദേഹം ഒരു വിഡ്ഢിയോ ധൃഷ്ടനോ? സ്നിഗ്ദ്ധനത്രേ സാധുഃ = സ്നേഹമുള്ളവനാണ്, നല്ലവനാണ്. ഇത്ഥമോരോതരം — വികല്പിച്ചു എന്നതിനോടന്വയം. ഉക്തിവിരതിയിൽ = വചനാവസാനത്തിൽ, ഉത്തരം = മറുവടി, ഉദ്ധരിച്ച് = എടുത്ത്, ആരംഭിച്ച്. ഉന്നതാം .... .......നിജാം = വലുതായ തന്റെ ലജ്ജയെ നിർത്തി, തത്ര ...... ....സ്യവും = മെത്തുന്ന (വർദ്ധിക്കുന്ന) ആലസ്യവും ആ ലജ്ജയിൽ തുണ നിർത്തി. ആലസ്യത്തെയും ഉപേക്ഷിച്ചു എന്നർത്ഥം. വൃദ്ധ ...................... ...ചെയ്തു = വൃദ്ധമുനിയോട് ഇങ്ങനെ പറഞ്ഞു

സാരം സ്പഷ്ടം. സാധു = നല്ലത്. വൈദഗ്ദ്ധ്യം = വിദഗ്ദ്ധത്വം, സമാധിവശ്യം = സമാധികൊണ്ടു വശത്തായത്. ഹേമുനേ, അങ്ങേയ്ക്കു സമാധികൊണ്ടു സിദ്ധിച്ച പാണ്ഡിത്യം നല്ലതുതന്നെ. ശോധിതം = ശുദ്ധമാക്കപ്പെട്ടു. മാനസം = മനസ്സ്. ബോധം = അറിവ്. മേ = എനിക്ക്. എന്റെ മനസ്സിനു ശുദ്ധി വന്നു. ജ്ഞാനവും വന്നു. വാതിച്ചവർക്കും = വാദ്ധ്യാന്മാർക്കും, ഓതിക്കന്മാർക്കും. "വാതിച്ചോർക്കും പ്രാണാപായേ ജാതിച്ചോദ്യം വേണ്ടാ തൊടുവാൻ" എന്നു നളചരിതം ആട്ടക്കഥയിൽ പ്രയോഗമുണ്ട്. ആധിപ്രമാർജ്ജനം = ആധിശമനം, ഇതോ = ഇതാകട്ടെ, നീതിപ്രകാശനം = നീതിയെ തെളിയിക്കൽ ഓതിക്കന്മാർക്കുപോലും ഉണ്ടാകാവുന്ന ആധി തീർക്കുന്നതിനുള്ള നീതി അങ്ങു തെളിയിച്ചു തന്നിരിക്കുന്നു. ബോധിച്ചു ... .. ....ലെത്രയും = ഇതു ഞാൻ എന്റെ മനസ്സിൽ നല്ലപോലെ ധരിച്ചു, ഓതിക്കവ .........ന്നു നീ = അങ്ങു എന്നെപ്പോലെയുള്ളവർക്കു ഓ

പ്രീതിക്കിതോ വഴി ജാതി; മധുതെണ്ടി-
നീതിപ്രവൎത്തനേ കാ തത്ര ഭംഗിപോൽ?
ഏതത്ത്വദീരിതമാദൃത്യ കേട്ടൊരെൻ
കാതെത്ര നന്നഹോ! വേദത്രയസ്മൃതി-
രോചിഃപ്രകാശ്യമല്ലാത ശിവതത്ത്വ-
വീതിപ്പെരുമരം ദ്വൈതഭ്രമമയം
തോതിൽ പ്രമാണിച്ചു നീ തത്ര നുലിട്ടു;
ഭേദിപ്പതിന്നു ഞാൻ വീതപ്രയോജനം.
വാദിപ്പതാർ പ്രതിവാദിപ്പരുത്തിയ-
ങ്ങൂതിപ്പറത്തുന്ന വൈദുഷ്യവാരിധിനാ?

തിക്കോനാകാൻ കൊള്ളാം. പ്രീതിക്കിതോ ..................ജാതി=ഇതാകട്ടെ പ്രീതിക്കു വിശേഷപ്പെട്ട വഴിയാണു. മധുതെണ്ടി..................ഭംഗിപോൽ=മധുതെണ്ടിയുടെ (വണ്ടിന്റെ) നീതി പ്രവൎത്തിക്കുന്നതിൽ എന്താണൊരു ഭംഗിയുള്ളതു? അങ്ങയുടെ അഭിപ്രായം പോലെ ചെയ്യുന്നതു് മനഃപ്രീതിക്കു കാരണമാണെന്നും, മറിച്ചു വണ്ടു് പൂന്തേൻ തെണ്ടുന്നതുപോലെ പ്രിയജനത്തെ തേടുന്നതിൽ ഭംഗിയില്ലെന്നും അൎത്ഥം. ഭാവം ഇതിൽനിന്നു നേരെ വിപരീതവും. ഏതൽ ത്വദീരിതം=ഈ അങ്ങയുടെ വാക്കിനെ, ആദൃത്യ=ആദരിച്ചിട്ടു്. അങ്ങയുടെ ഈ വാക്കിനെ ആദരിച്ചു കേട്ട എന്റെ കാതു് എത്ര നല്ലതാണു്. അഹോ=ആശ്ചൎയ്യം. വേദത്രയ ..................പ്പെരുമരം=വേദത്രയ (മൂന്നു വേദങ്ങൾ)ത്തിന്റെയും സ്മൃതികളുടേയും രോചിസ്സു (തേജസ്സു) കൊണ്ടു പ്രകാശ്യമല്ലാത (തെളിഞ്ഞു കാണുവാൻ കഴിയാത്ത) ശിവന്റെ തത്വമാകുന്ന വീതിയുള്ള പെരുമരം. ദ്വൈതഭ്രമമയം=ദ്വൈതഭ്രമം അധികമുള്ളതു് എന്നു പെരുമരത്തിന്റെ വിശേഷണം. തോതിൽ പ്രമാണിച്ചു=തോതിൽ കണക്കാക്കി, നീ തത്ര നൂലിട്ടു=നീ അതിന്മേൽ നൂലിട്ടു. മരം ഈൎന്നു പിളൎക്കുമ്പോൾ അളവു തെററാതിരിപ്പാൻ നൂലിട്ടു് അടയാളപ്പെടുത്താറുണ്ടു്. വേദാദികളെക്കൊണ്ടുകൂടി വേദ്യമല്ലാത്ത ശിവതത്വമാകുന്ന മരത്തെ അങ്ങു് തോതുവെച്ചളന്നു കണക്കാക്കി ഈൎന്നു മുറിപ്പാൻ നൂലിട്ടു എന്നൎത്ഥം. ഭേദിപ്പ .........ജനം=അതു ഞാൻ ഭേദിക്കുന്നതു (ഭേദപ്പെടുത്തുന്നതു) വീതപ്രയോജനം (പ്രയോജനരഹിതം) ആണു്. വാദിപ്പ...... .........വാരിധിനാ=പ്രതിവാദിയാകുന്ന പരുത്തി (പഞ്ഞി) ഊതിപ്പറപ്പിക്കുന്ന വൈദുഷ്യവാരിധി (വൈദുഷ്യസമുദ്രം) യോടു് ആർ വാദിക്കും? പ്രതിവാദിയെ പഞ്ഞി പോലെ പറപ്പിക്കുന്ന അങ്ങയോടു് ആരും വാദിപ്പാനുണ്ടാകയില്ല എന്നു ഭാവം. ഭൂതയേ=ഐശ്വൎയ്യത്തിനു, ശ്രേയസ്സിനു്. പോരാത്തു=മതിയാകാത്തു? അങ്ങു പറഞ്ഞ ഏതൊന്നാണു് ശ്രേയസ്സിനെത്തരു

ഭൂതയേ നീ ചൊന്നതേതു പോരാത്തു? നീ
ചെയ്ത തപഃഫലം പാരിതിലേറുമേ
ജ്ഞാതിപ്രമോദായ ജാതപ്രജാഗരൻ
താതപ്രണയനേ ഖേദിപ്പതാക നീ."
"നാതഃപരം ഗിരഃ ശ്രോതുമിച്ഛേദൃശോ;
ഹാ ധിക് പ്രമാദാൽ വിധാതാവു നിർദ്ദയൻ!
ആദിഭൂതനഖിലാധിപനാദിശൻ
പ്രേതവേതാളസാധർമ്മ്യമധാർമ്മികൻ
ഏതുവാനിനിയുമോതുവാനുദ്യമീ?
ശ്രോതും നമുക്കിതിലേതൊന്നു കൌതുകം?

---

വാൻ മതിയാകാത്തതു്? നീ ചെയ്ത ..................റുമേ=നി ചെയ്ത തപസ്സിൻെറ ഫലം ഈ ലോകത്തിൽ ഒതുങ്ങുകയില്ല (ഏറുമേ). ജ്ഞാതിപ്രമോദായ=ജ്ഞാതികളുടെ (ബന്ധുക്കളുടെ) സന്തോഷത്തിനുവേണ്ടി. ജാതപ്രജാഗരൻ=ഉറക്കൊഴിച്ചിരിക്കുന്നവൻ, താതപ്രണയനേ=അച്ഛനെ സന്തോഷിപ്പിക്കുന്നതിൽ, ഖേദിപ്പതാക=ഖേദിക്കേണ്ട. ബന്ധുപ്രീതി വരുത്തുന്നതിൽ ജാഗരൂകനായ അങ്ങു് എൻെറ അച്ഛനെസ്സന്തോഷിപ്പിക്കുന്നതിൽ ഖേദിക്കേണ്ടതില്ല. ഈ പാർവ്വതിവചനത്തിൽ എല്ലാ വാക്യങ്ങൾക്കും ലക്ഷണകൊണ്ടു വിപരീതാർത്ഥത്തെ ഗ്രഹിക്കണം. വൃദ്ധമുനിയുടെ വാദ്യത്തെക്കുറിച്ചു പാർവ്വതിക്കുള്ള അമിതമായ പരിഹാസം ഇതിൽ വ്യഞ്ജിക്കുന്നു.

വൃദ്ധമുനി പരമശിവനെ നിന്ദിച്ചതിൽ വെറുപ്പോടുകൂടി പാർവ്വതി സഖിയോടു പറയുന്നു. നാതഃ.........ദൃശോ=(ഈദൃശഃ ഗിരഃ അതഃ പരം ശ്രോതും ഇച്ഛാ ന) ഇത്തരം വാക്കുകൾ ഇനിയും കേൾക്കുവാൻ എനിക്കിച്ഛയില്ല. ഹാധിക്=ഛീ! കഷ്ടം, പ്രമാദാൽ=പ്രമാദം നിമിത്തം, വിധാ............യൻ=ബ്രഹ്മാവു ദയയില്ലാത്തവനാണ്. ഈ ശിവനിന്ദകൾ കേൾക്കുവാൻ വിധിച്ചുവല്ലോ എന്നു ഭാവം. ആദിഭൂതന്=ആദ്യപുരുഷനായ, അഖിലാധിപനു=സർവ്വേശ്വരന്. ആദിശൻ............ധർമ്മ്യം=പ്രേതങ്ങളുടെയും വേതാളങ്ങളുടെയും സാധർമ്മ്യ (സാദൃശ്യം) ത്തെ ആദേശിക്കുന്നവനായ. അധാർമ്മികൻ=ധർമ്മമറിയാത്തവൻ. സർവ്വേശ്വരനെ പ്രേതാദികളോടു സാമ്യപ്പെടുത്തുന്ന ഈ നീചൻ. ഏതുവാ............ദ്യമീ=എന്താണിനിയും പറവാനുദ്യമിക്കുന്നതു്? ശ്രോതും=കേൾപ്പാൻ, കൌതുകം=രസം. നമുക്കിതിൽ എന്താണു കേൾപ്പാൻ രസം? ഒന്നും കേൾപ്പാൻ രസമില്ലെന്നർത്ഥം.

ചുണ്ടിളകുന്നുണ്ടു; കണ്ടീലയോ സഖി?
മണ്ടുകയെന്നിയേ കണ്ടീല ഞാൻ ഗതി."

ഇങ്ങനേ തന്മതഭംഗം വരുമാറ-
ശങ്കമരുൾചെയ്തു സംഗതവൈരസ്യ-
മങ്ങു തിരിഞ്ഞു ദൃഢം ഗന്തുമുദ്യതാം
മംഗലാംഗീം കണ്ടു കങ്കടീകൻ ജവാൽ
തിണ്ണം പ്രസാദിച്ചു തന്നംഗമാണ്ടു താൻ
മുന്നിൽക്കടന്നു നിന്നൊന്നരുളീ മുദാ.
"ഹന്ത ഹേ സുന്ദരി! പിന്തിരിഞ്ഞെന്തു? നി-
ന്നന്തികേ വന്നിരുന്നൊന്നിലോ നീരസം?
എന്നെ വെടിവതിനെന്തു തോന്നീടുവാൻ?
വെന്തുനീറുന്നിതെന്നന്തരംഗം പ്രിയേ!

---

ചുണ്ടിളകുന്നുണ്ട്=എന്തോ പറവാൻ ഭാവിക്കുന്നുണ്ടെന്നർത്ഥം. മണ്ടുക......... ഗതി=ഇവിടെനിന്ന് ഓടിപ്പോകയല്ലാതെ വേറെ ഗതിയില്ല.

"നിവാര്യതാമാളി! കിമപ്യയം വടുഃ
പുനർവ്വിവക്ഷുഃ സ്ഫുരിതോത്തരാധരഃ"
"ഇതോ ഗമിഷ്യാമ്യഥവാ"

എന്നു കുമാരസംഭവം.

ശിവൻ സ്വന്തരൂപം ധരിച്ചു പാർവ്വതിയുടെ മുമ്പിൽ വരുന്നു. തന്മതഭംഗംവരുമാറ്=ആ വൃദ്ധമുനിയുടെ അഭിപ്രായത്തിനു ഭംഗം വരുമാറ്. അശങ്കം=ശങ്കകൂടാതെ. സംഗതവൈരസ്യം=ഉണ്ടായ രസക്കേടോടുകൂടി. ഇവ രണ്ടും ക്രിയാവിശേഷണങ്ങൾ. തിരിഞ്ഞു=പിന്നോക്കം തിരിഞ്ഞ്. ദൃഢം=ഉറപ്പോടെ. ഗന്തുമുദ്യതാം=പോവാൻ ഭാവിച്ച. മംഗലാംഗീം=സുന്ദരിയെ. കങ്കടീകൻ=ശിവൻ. "കങ്കടീക ഉമാപതിഃ" എന്നു യാദവൻ. പ്രസാദിച്ചു=തെളിഞ്ഞ് തന്നംഗമാണ്ടു=സ്വശരീരം ധരിച്ച്. അരുളീ=പറഞ്ഞു. മുദാ=മോദത്തോടേ. വൃദ്ധമുനിയുടെ അഭിപ്രായത്തെധിക്കരിച്ചു പാർവ്വതി പിന്തിരിഞ്ഞു പോകാൻ ഭാവിച്ചപ്പോൾ ശിവൻ സ്വന്തരൂപമവലംബിച്ച് മുമ്പിൽ വന്ന് ഇങ്ങനെ അരുളിച്ചെയ്തു. ഹന്ത............................ ഞെന്തു=കഷ്ടം, ഹേ സുന്ദരി! നീ എന്താണ് പിന്തിരിഞ്ഞത്? നിന്നന്തികേ=നിന്റെ സമീപത്തിൽ. നീരസം=വെറുപ്പ്. എന്നിൽ നീരസം യുക്തമല്ല എന്നു ഭാവം. എന്നെ.............................ടുവാൻ=എന്നെ വിട്ടുപോകണമെ

നീയിത്തപസ്സിൽ നിൻ കായത്തെ വാട്ടിയെ-
ന്നായുസ്സൊടുക്കുവാനായിത്തുടങ്ങൊല്ലാ.
ആയത്തമനഘം ത്രായസ്വ മാമുമേ!
ശ്രേയസ്തതോ ഭവേൽ ഭൂയസ്തരം തവ
ദേഹവിയോഗം നമുക്കു വന്നന്നു തൊ-
ട്ടേകദേശം ദിനം മുപ്പതിലപ്പുറം
ആകിൽ ഞാൻ ചെയ്ത തപോദാനധർമ്മങ്ങ-
ളേകം ഫലം തന്നു ദേഹം തവൈവ മേ.
ദേഹം മമൈവ ര,ണ്ടേകോഽഹമൊന്നു നീ;-
യേകൻ പ്രമാണമീ ഞാനിതുരണ്ടിനും.
സോഽഹം പറയുന്നു ദേഹം വെറുക്കായ്ക;
വേഗം നികേതനം പൂകെന്നു നിന്നോടും.
ദുഃഖവാരാകരേ മുക്കൊല്ലാ നമ്മെ നീ;
വല്ക്കലം കൊണ്ടു നീ ദൃക്കലോകിങ്കരം.

---

ന്നു തോന്നുവാൻ കാരണമെന്തു്? വെന്തു......... ...പ്രിയേ = എന്റെ മനസ്സു നീറുന്നു. നിന്റെ തപഃക്ലേശം കണ്ടു ഞാൻ അസ്വാസ്ഥനായിരിക്കുന്നു എന്നു ഭാവം. നീയിത്ത ...............ങ്ങൊല്ലാ = നീ ഈ തീവ്രതപസ്സിൽ നിന്റെ ശരീരത്തെ വാട്ടി എന്റെ ആയുസ്സവസാനിപ്പിക്കരുതു്. ഇനിയും തപസ്സു ചെയ്തു ദേഹം ക്ഷീണിപ്പിച്ചാൽ ഞാൻ മരിച്ചുപോകുമെന്നർത്ഥം. ആയത്ത..... ........തവ = (ഹേ ഉമേ അനഘം ആയത്തം മാം ത്രായസ്വ. തതഃ തേ ഭൂയസ്തരം ശ്രേയഃ ഭവേൽ) ഹേ പാർവ്വതി! എന്നും അധീനനായ എന്നെ നീ രക്ഷിക്കുക. എന്നാൽ നിനക്കു വളരെ ശ്രേയസ്സുണ്ടാകും. ദേഹവിയോഗം = ശരീരവേർപാടു്. ഏകദേശം = സുമാറു്. ദിനം = ദിവസം. തപോദാനധർമ്മങ്ങൾ = തപസ്സും ദാനവും ധർമ്മവും. ഏകംഫലം = ഒരു ഫലം. ദേഹം = ശരീരം. തവൈവ = നിന്റേതന്നെ. മേ = എനിക്കു്. നാം തമ്മിൽ പിരിഞ്ഞതു മുതൽക്കു സുമാറു് മുപ്പതു നാളുകൾക്കു ശേഷം ഞാൻ ചെയ്ത തപോദാനാദികളുടെ ഫലമായിട്ടാണു് എനിക്കു നിന്റെ ദേഹം ലഭിച്ചതു്. ദേഹം മമൈവ രണ്ടു് = എനിക്കുതന്നെ രണ്ടു ദേഹമുണ്ടു്. ഏകോഽഹമൊന്നു നീ = ഒന്നു ഞാൻ, ഒന്നു നീ. ഏകൻ ...,.. .. ..,....രണ്ടിനും = ഈ രണ്ടു ദേഹത്തിനും ഞാൻ ഒരാളാണു് പ്രമാണം. സോഽഹം = ആ ഞാൻ. നികേതനം = ഗൃഹം. ആ ഞാൻ നിന്നോടു നീ ദേഹത്തെ വെറുക്കരുതു്, വേഗം ഗൃഹത്തിലേക്കു പോകണം എന്നിതാ പറയുന്നു. ദുഃഖവാരാകരേ = ദുഃഖസമുദ്രത്തിൽ. മുക്കൊല്ലാ = മുക്കരുതു്. ദു

വല്ഗുലാവണ്യേ! ലസൽഗുണാലംബനേ!
വാഴ്കോലാ മേനിമേൽ വല്കലമിനിമേൽ.
അത്ഭുതശൃംഗാരപൊല്പതാകെ! ശൃണു
ത്വൽപിതാ ത്വാമെനിക്കർപ്പിതവാൻ ധിയാ.
ത്വൽപ്രണയം മയി; മൽപ്രണയം ത്വയി;
സ്വല്പമല്ലിത്തരം കല്പനയാരുടേ?
ചെയ്ത തപസ്സിന്നുചിതം ഫലം തവ
ദാതുമിങ്ങാവത,ല്ലാവതിന്നോതുവൻ.
സാദരമെന്നിൽ നീ ചെയ്ത തപസ്സിനാൽ
ക്രീതനായ് പ്രീതനായ് ദാസനായേൻ തവ."

കലാകിങ്കരം=ദൃക്കലയുടെ (നോട്ടത്തിന്റെ) കിങ്കരനെ, അഥവാ യാതൊരു ഭാവംനോക്കി നടക്കുന്ന ഭൃത്യനെ. എന്നെ ദുഃഖസമുദ്രത്തിൽ മുക്കരുതു്; വൽഗുലാവണ്യേ=വൽഗു (മനോഹരം) ആയ ലാവണ്യത്തോടു കൂടിയവളേ! ലസൽഗുണാലംബനേ=ലസിക്കുന്ന ഗുണങ്ങൾക്കു് ആശ്രയമായവളേ! വാഴ്കോലാ=വെയ്ക്കരുതു്. വല്കലം=മരവുരി. ഇനി ദേഹത്തിൽ മരവുരി ധരിക്കരുതു്. അത്ഭുത............... താകേ=അത്ഭുതമായ ശൃംഗാരത്തിന്റെ പൊൻകൊടിക്കൂറയായവളേ! ശൃണു=കേട്ടാലും. ത്വൽപിതാ=നിന്റെ അച്ഛൻ. ത്വാം=നിന്നെ. അർപ്പിതവാൻ=തന്നു. ധിയാ=ബുദ്ധികൊണ്ടു്. നിന്റെ പിതാവു നിന്നെ എനിക്കു മനസ്സുകൊണ്ടു നല്കിയിരിക്കുന്നു. ത്വൽപ്രണയം ............... മല്ല=നിന്റെ സ്നേഹം എന്നിലും എന്റെ സ്നേഹം നിന്നിലും കുറച്ചല്ല. ഇത്തരം............. ..രുടേ=ഇങ്ങനെ വന്നതു് ആരുടെ കല്പനയാലാണു്. പിതാവിന്റെ ഇഷ്ടവും പരസ്പരാനുരാഗവും ഇണങ്ങിവന്നതു മഹാഭാഗ്യമാണെന്നു സാരം. ചെയ്ത ... .. .... വതല്ല=നീ ചെയ്ത തപസ്സിനു തക്കതായ ഫലം നല്കുവാൻ എന്നാൽ സാദ്ധ്യമല്ല. ആവതിന്നോതുവൻ=സാദ്ധ്യമായിട്ടുള്ളതു ഞാൻ പറയാം. എന്നിൽ=എന്നെക്കുറിച്ചു്. ക്രീതൻ=വിലയ്ക്കു വാങ്ങപ്പെട്ടവൻ. പ്രീതൻ=സന്തുഷ്ടൻ. ദാസൻ=അടിമ. തപസ്സുമൂലം ഞാൻ നിനക്കു ക്രീതദാസനായിരിക്കുന്നു.

"അദ്യപ്രഭൃത്യവനതാംഗി തവാസ്മി ദാസഃ
ക്രീതസ്തപോഭിഃ"

എന്നു കുമാരസംഭവം.

ദേവദേവേശനങ്ങേവമരുൾചെയ്തു
ഭാവപ്രസാദേന മേവും ദശാന്തരേ
ദേവീ സസംഭ്രമം കൈവണങ്ങിക്കുച-
വ്യാവിദ്ധവല്ക്കലാ വൈവശ്യശാലിനീ
ഭാവനാശീലിതം പാവനപാവനം
ദേവദേവം ശിവമാവോളം മാനവം
ദേവതാബുദ്ധ്യാ കൃതാവധാനാ കണ്ടു
നേർമിഴികൊണ്ടതിവേപിതാംഗീ പ്രിയം
രോമാഞ്ചകഞ്ചുകസ്വേദാംബുഭൂഷിതാ
പ്രേമാതുരാ നിന്നു സാമോദമാനതാ.

---

പ്രേമപാത്രമായ പരമശിവനെക്കണ്ടപ്പോൾ പാർവ്വതിക്കുണ്ടായ അവസ്ഥയെ വർണ്ണിക്കുന്നു. ദേവദേവേശൻ=ദേവന്മാർക്കും ദേവനായ ഈശ്വരൻ. ഏവം = ഈവണ്ണം. ഭാവപ്രസാദേന = ഭാവത്തിൽ (മനോവൃത്തിയിൽ) തെളിവോടുകൂടി. മേവും ദശാന്തരേ=നില്ക്കുന്ന സമയത്ത്. ദേവീ=പാർവ്വതി. സസംഭ്രമം (ക്രി. വി.) സംഭ്രമത്തോടേ. കുചവ്യാവിദ്ധവല്ക്കലാ=കുചങ്ങളാൽ വ്യാവിദ്ധമായ (ഞെരുക്കപ്പെട്ട) വല്ക്കലത്തോടു കൂടിയവളായി. വൈവശ്യശാലിനീ=വിവശത പൂണ്ടവളായിട്ട്. ഭാവനാശീലിതം=ഭാവനയിൽ (ധ്യാനത്തിൽ) പരിചയിക്കപ്പെട്ടവനും. പാവനപാവനം=ഏററവും പാവനനും (ശുദ്ധികരൻ). ദേവദേവം=ദേവന്മാർക്കും ദേവനുമായ. ശിവം=ശിവനെ മാനവം=മനുഷ്യനായി, മനുഷ്യവേഷം പൂണ്ടവനായി. ദേവതാബുദ്ധ്യാ കൃതാവധാനാ=ദേവനെന്ന വിചാരത്തോടുകൂടി അവധാനം ചെയ്തവളായ. ഇതു ദേവിയുടെ വിശേഷണം. കണ്ടു നേർമിഴികൊണ്ട്=നേരേ കണ്ണുകൊണ്ടു കണ്ടിട്ട്. അതിവേപിതാംഗീ=ഏററവും വേപിതമായ (വിറച്ച) അംഗത്തോടുകൂടിയവളായിട്ട്. രോമാഞ്ച ..................ഷിതാ=രോമാഞ്ചക്കുപ്പായത്താലും സ്വേദാംബു (വിയർപ്പുനീർ) വിനാലും അലംകൃതയായി. പ്രേമാതുരാ=പ്രേമപരവശയായി. സാമോദം ആനതാ=സന്തോഷത്തോടുകൂടി വണങ്ങിക്കൊണ്ട്. മുമ്പു ധ്യാനദൃഷ്ടിയിൽ ദേവനായിസ്സങ്കല്പിച്ചു കണ്ടിരുന്ന തന്റെ പ്രിയനായ ശിവനെ പ്രത്യക്ഷദൃഷ്ടിയിൽ മനുഷ്യരൂപനായിക്കണ്ടു ശ്രീപാർവ്വതി പ്രേമപരവശയായി നിലകൊണ്ടു. കുചോത്സധം, വേപഥു, രോമാഞ്ചം, സ്വേദം എന്നിവ പ്രേമത്തിന്റെ അംഗങ്ങൾ.

"വ്യോമകേശൻ ദൃശാ കാമനെച്ചുട്ടവൻ;
വാമദേവൻ സതാം കാമധേനുസ്ത്വയം.
മാമുനിവൃദ്ധന്റെ പേമൊഴി കേട്ടിതോ?
പോയ്മറഞ്ഞാനെങ്ങു പൊയ്മ്മഹാകശ്മലൻ?
താമസൻ പോകാഞ്ഞു താമസിച്ചാനെങ്കി-
ലീമഹേശേക്ഷണേ ഹോമമായ്പ്പോമഹോ!
മാമകേ മാനസേ ക്ഷോഭമായീ ഭൃശം
സ്വാമിദോഷങ്ങൾ കേട്ടാമയഭ്രമനി.
നാമതു പോക്കുവാനീമഹാദേവമെ-
യ്യാമെങ്കിലോ സഖി! പോമഴലാകവെ.
കേൾ മമ തോഴി! കാൺമേ മനോനാഥനെ-
ത്തൂമയിൽ നീ,യെനിക്കാമല്ല; നാണമാം."

---

പാർവ്വതി ഒരക്ഷരവും മിണ്ടാതെ ഭ്രൂചലനംകൊണ്ടു സഖിയെ ഇംഗിതമറിയിക്കുന്നു. വ്യോമകേശൻ=വ്യോമത്തിങ്കൽ വ്യാപിച്ച കേശങ്ങളുള്ളവൻ; ദൃശാ=കണ്ണുകൊണ്ട്. വാമദേവൻ=വാമൻ (സുന്ദരൻ) ആയ ദേവൻ. സതാം=സജ്ജനങ്ങൾക്ക്. കാമധേനുഃ=അഭീഷ്ടങ്ങളെ കറന്നുകൊടുക്കുന്ന പശുവാണ്. അയംതു=ഇദ്ദേഹമാകട്ടെ. ശിവൻ വ്യോമകേശനും കാമനെ ദഹിപ്പിച്ചവനുമാണത്രെ. ഇദ്ദേഹമാകട്ടെ സുന്ദരനും കാമങ്ങളെ നല്കുന്നവനുമാണ്. മാമുനിവൃദ്ധന്റെ=വൃദ്ധനായ മുനിയുടെ. പേമൊഴി=ഭ്രാന്തവചനം. പൊയ്മ്മഹാകശ്മലൻ=കള്ളനായ കശ്മലൻ. വൃദ്ധമുനി ഭ്രാന്തു പറഞ്ഞതു കേട്ടുവോ? ആ കള്ളൻ എവിടെപ്പോയൊളിച്ചു? താമസൻ=തമോഗുണപ്രധാനൻ. ഈ മഹേശേക്ഷണേ=ഈ മഹേശന്റെ കണ്ണിൽ. ഹോമമായ്പ്പോം=ഹോമമായിപ്പോകും. താമസനായ അദ്ദേഹം പോകാതെ താമസിച്ചിരുന്നുവെങ്കിൽ ഈ പരമേശ്വരന്റെ ദൃഷ്ടിയിൽ കരിഞ്ഞുപോകുമായിരുന്നു. മാമകേ മാനസേ=എന്റെ മനസ്സിൽ. ക്ഷോഭമായി=ക്ഷോഭമുണ്ടായി. ഭൃശം=ഏറ്റവും. സ്വാമിദോഷങ്ങൾ=സ്വാമിയുടെ ദോഷങ്ങൾ. ആമയഭ്രമനി=ആമയ (ദുഃഖം, വേദന) ത്തിന്റെ ഭ്രമാ (ആധിക്യം) വിനോടു കൂടിയ എന്നു മാനസവിശേഷണം. വ്യധികരണബഹുവ്രീഹിസമാസം. സ്വാമിയുടെ ദോഷങ്ങൾ കേട്ടു വളരെ വേദന തോന്നിയ എന്റെ മനസ്സിൽ വലിയ ക്ഷോഭമുണ്ടായി. അതു്=ആ ക്ഷോഭം. ഈ മഹാദേവമെയ്യ്=ഈ ശിവന്റെ മേനിക്ക്. ആമെങ്കിൽ=ആവുമെങ്കിൽ. അഴൽ=ദുഃഖം—ആ മനഃക്ഷോഭം തീക്കുവാൻ ഈ ശിവന്റെ മേനിക്കു കഴിയുമെങ്കിൽ ദുഃഖമെല്ലാം

ഭ്രൂമിട്ടൽക്കന്നി തൻ കോമളഭ്രൂകൊണ്ടു
ഭാമിനി തോഴിയോടേവമോതീടിനാൾ.

ധീമന്മനോമണിധാമനി മേവുന്ന
യാമിനീകാമിനീകാമുകശേഖരൻ
താമപൎണ്ണാമുരുപ്രേമസന്നാഹിനീം
കോൾമയിർകൊണ്ടതിശ്യാമളാംഗീമുമാം
കണ്ടുകണ്ടങ്ങു നിന്നിണ്ടൽപോക്കി നീല-
കണ്ഠനരുൾചെയ്തു രണ്ടാമതും മുദാ.
"പണ്ഡിതമാനിനി! ചണ്ഡികേ! നിൻ തപം
കണ്ടു വിലക്കുവാൻ മണ്ടി വന്നേനഹം.
ശ്രീമതി! പാൎവ്വതി! മാമുനിവൃദ്ധനായ്
ധീമതി നീ; മതി; മേധയാ കിം തയാ?

---

ശമിക്കും. കേൾമമ ...... ......... ...നാണമാം=കേൾക്കു സഖി, എന്റെ പ്രാണനാഥനെ നീ നല്ലവണ്ണം കാണുക. എനിക്കതിനു ലജ്ജമൂലം ശക്തിയില്ല. ഭ്രൂമിട്ടൽകന്നി=മലമകൾ. കോമളഭ്രൂ=മനോഹരമായ പുരികം. ഭാമിനി=ബുദ്ധിശാലിനി. പാൎവ്വതി, തന്റെ ഭംഗിയുള്ള പുരികംകൊണ്ടു ബുദ്ധിശാലിനിയായ തോഴിയോട് ഇങ്ങനെ പറഞ്ഞു ഭ്രൂസംജ്ഞകൊണ്ടു മേൽപ്രകാരം ഗ്രഹിപ്പിച്ചു എന്നൎത്ഥം.

ശിവൻ സന്തുഷ്ടനായിട്ടു പിന്നെയും പറയുന്നു. ധീമ...... ......വുന്ന=ബുദ്ധിമാന്മാരുടെ മനസ്സാകുന്ന മണിഗൃഹത്തിൽ പാൎക്കുന്ന. യാമിനീ... ... .........ശേഖരൻ=യാമിനി (രാത്രി) യാകുന്ന കാമിനിയുടെ കാമുകൻ അതായതു ചന്ദ്രൻ ശേഖരമായിട്ടുള്ളവൻ താമപൎണ്ണാ.........മുമാം=വലുതായ പ്രേമത്തിന്റെ സന്നാഹ (സംബന്ധം) ത്തോടുകൂടിയവളും കോൾമയിർകൊണ്ട് ഏററവും ശ്യാമളമായ അംഗത്തോടു കൂടിയവളുമായിരിക്കുന്ന ഉമയെ. ഇണ്ടൽപോക്കി=ദുഃഖം തീൎത്തു്. നീലകണ്ഠൻ=ശിവൻ. ചന്ദ്രചൂഡനായ ശിവൻ പാൎവ്വതിയെ തൃപ്തിയാവോളം കണ്ടു സന്തുഷ്ടനായി രണ്ടാമതും പറഞ്ഞു. വൃദ്ധമുനിയായതു താനാണെന്ന്— പണ്ഡിതമാനിനി=പണ്ഡിതയാണു താനെന്നഭിമാനിക്കുന്നവളേ! ചണ്ഡികേ=കോപശീലേ! തപം=തപസ്സ്. ശ്രീ..................ൎവ്വതി=ശ്രീമതിയായ പാൎവ്വതി! മാമുനിവൃദ്ധനായ്=വൃദ്ധമുനിയായിട്ട്. ഹേ പാൎവ്വതി! നിന്റെ തപസ്സു കണ്ടു അതു വിലക്കുവാൻ ഞാനാണ് വൃദ്ധമുനിയായിവന്നതു്. ധീമതി നീ=നീ ബുദ്ധി

കാമദാഹം കേട്ടു നീ മതി ഖേദിച്ചു-
തോമലേ! ജീവിതം കാമനു നല്കുവൻ.
തമ്മിൽ വേർപാടിനി നമ്മിലില്ലെന്നതും
ബ്രഹ്മകാലത്തിലെന്നുണ്മ ചൊല്ലുന്നുമേ!
മന്മഥസായകം നമ്മെയും വെന്നു കേൾ;
നിന്മനസ്സെന്നിയാലംബനമില്ല മേ.
സന്മുഹൂർത്തേ ഹിമവന്മലമന്നവൻ
നിൻമൃദുകൈ മമ നിർമ്മലാംഗി! തരും.
ഈസ്ഥലം പുണ്യമായ്; സിദ്ധമായ് നിൻതപ;-
മുത്തമേ! പോക നീ പിത്രന്തികേ സുഖം;
വൃത്തം തപസ്ത്വവ സ്മൃത്വാ മുനികൾക്കു
തപ്തവ്യമായ് മമ ചിത്തത്തിനും തഥാ.

---

മതിയാണ്. മതി=മതിയാക്കുക. മേധയാ കിം തയാ=ആ മേധ (ബുദ്ധി) കൊണ്ടെന്തു ഫലം? തപസ്സു ചെയ്യണമെന്ന ബുദ്ധി വെറുതെയാണെന്നർത്ഥം. തന്റെ പ്രേമം വെളിപ്പെടുത്തി വിവാഹപ്രതിജ്ഞ ചെയ്യുന്നു—കാമദാഹം.... ..................ച്ചു=കാമദാഹനം കേട്ടിട്ടു നീ ഖേദിച്ചതു മതി. ഓമലേ........ .........ല്കുവൻ=ഓമനേ! ഞാൻ കാമനു വീണ്ടും ജീവൻ നല്കാം. നമ്മിൽ=നമ്മളിൽ. ബ്രഹ്മകാലത്തിൽ=ബ്രഹ്മപ്രളയം വരെ. ഉണ്മ=സത്യം "ചൊല്ലുന്നുമേ" എന്നേടത്തു ചൊല്ലുന്നു+ഉമേ എന്നു പദച്ഛേദം. നാം തമ്മിൽ ഇനി എന്നും വേർപാടു വരികയില്ലെന്നും ഞാൻ സത്യം പറയുന്നു. മന്മഥസായകം=കാമന്റെ അസ്ത്രം. വെന്നു=ജയിച്ചു. നിന്മനസ്സെന്നി=നിന്റെ മനസ്സല്ലാതെ. ആലംബനം=ആശ്രയം. കാമാസ്ത്രം എന്നെയും ജയിച്ചു. ഇനി എനിക്കു നിന്റെ കരുണയേ ശരണമുള്ളു. സന്മുഹൂർത്തേ=സുമുഹൂർത്തത്തിൽ. ഹിമവന്മലമന്നവൻ=പർവ്വതരാജാവു ഹിമവാൻ. നിൻമൃദുകൈ=നിന്റെ മൃദുവായ കൈ. മമ=എനിക്ക്. നിർമ്മലാംഗി=സുന്ദരി! ഹേ സുന്ദരി! ഹിമവാൻ സുമുഹൂർത്തത്തിൽ എനിക്കു നിന്നെ പാണിഗ്രഹണം കഴിച്ചു തരും. പാർവ്വതിയുടെ തപഃപ്രഭാവത്തെ പ്രശംസിക്കുന്നു—ഈസ്ഥലം പുണ്യമായ്=നീ തപസ്സു ചെയ്തതായ ഈ സ്ഥലം പാവനമായി, സിദ്ധമായ് നിൻതപം=നിന്റെ തപസ്സിനു സിദ്ധിവന്നു. ഉത്തമേ=ധന്യേ! പിത്രന്തികേ=പിതാവിന്റെ സമീപത്തിൽ നീ അച്ഛന്റെ അരികിലേക്കു പോയാലും. വൃത്തം......................തപ്തവ്യമായ് (തവ വൃത്തം സ്മൃത്വാ മുനികൾക്കു തപഃ തപ്തവ്യമായ്)=നിന്റെ ചരിത്രമോർത്തു മുനിമാർക്കു തപസ്സു ചെയ്യേണ്ടതായി.

ത്വത്തപസ്യാ മമ വൃദ്ധമുനിത്വവു-
മത്ര നൌ പൃച്ഛനയുക്തിയുമുക്തിയും
ഭക്തിയോടോൎത്തിനികീൎത്തയിഷ്യത്തുകൾ-
ക്കത്തൽ പോ,മാപ്സ്യതാം ഭുക്തിയും മുക്തിയും.
ഇദ്ദേശമാസാദ്യ ജപ്തമെൻ പേരിനി
മദ്ധ്യേ വലിച്ചു വരുത്തുമിന്നന്മയും.
യത്രകുത്രാപി വാണിദ്ദേശമോൎത്തുടൻ
ജപ്തമെന്നാവുകിൽ ശുദ്ധിദം സിദ്ധിദം.
വസ്ത്രം ധരിക്ക നീ മുക്തദുൎവ്വല്ക്കലാ;
ത്യക്ത്വാ ജടാഭരം ഭക്തം ഭുജിക്ക നീ;
സ്നിഗ്ദ്ധഹരിനീലരത്നാഭവേണിയായ്
ചത്വാൎയ്യഹാനി നീ സ്വസ്ഥാ വസാലയേ.

---

നിന്റെ തപസ്സു മഹൎഷിമൎക്കു തപസ്സിനു മാതൃകയായി. മമ.........തഥാ =എന്റെ മനസ്സിനും അങ്ങനെതന്നെ തൃപ്തിപ്രദമായി. ഇവിടെ തൃപ്തിപ്രദമായി എന്നതിനു വേദിക്കേണ്ടതായി എന്നൎത്ഥം. ത്വത്തപസ്യാ=നിന്റെ തപസ്സ്. മമ വൃദ്ധമുനിത്വം=ഞാൻ വൃദ്ധമുനിയായതു്. അത്ര=ഇവിടെ. നൌ= നമ്മളിരുവരുടെ. പൃച്ഛനയുക്തിയും ഉക്തിയും=ചോദ്യവും ഉത്തരവും. ഭക്തി..................കൾക്ക=ഭക്തിയോടേ ഓൎത്തു മേലിൽ കീൎത്തനം ചെയ്യുന്നവൎക്കു്. ആൎത്തൽപോം=ദുഃഖം തീരും. ആപ്സ്യതാം=ലഭിക്കും. ഭുക്തി=ഇഹലോകസുഖം. മുക്തി=മോക്ഷം. നീ തപസ്സു ചെയ്തതും ഞാൻ വൃദ്ധമുനിയായതും ഇവിടെ വച്ചു നാം തമ്മിലുണ്ടായ ചോദ്യവും ഉത്തരവും ഭക്തിപൂൎവ്വം സ്മരിച്ചു സങ്കീൎത്തനം ചെയ്യുന്നവൎക്കു ദുഃഖമകന്നു ഭോഗമോക്ഷങ്ങൾ കൈവരും. ഇദ്ദേശമാസാദ്യ=ഈ സ്ഥലത്തെ പ്രാപിച്ചു്. ജപ്തമെൻപേരു്=ജപിക്കപ്പെട്ട എന്റെ നാമം. മദ്ധ്യേ=മദ്ധ്യത്തിൽ. വലിച്ചുവരുത്തും=ബലാൽ കൈവരുത്തും. ഇന്നന്മ =ഈ ഗുണം. ഈ സ്ഥലത്തു വന്നു് എന്റെ നാമം ജപിച്ചാലും മേല്പറഞ്ഞ ഗുണം വരും. യത്രകുത്രാപിവാണു്=എവിടെയെങ്കിലുമിരുന്നു്. ഇദ്ദേശമോൎത്തു്=ഈ സ്ഥലം വിചാരിച്ചു്, ജപ്തമെന്നാവുകിൽ=ജപിച്ചാൽ. ശുദ്ധിദം സിദ്ധിദം=ശുദ്ധിയും സിദ്ധിയും നൽകും. വസ്ത്രം....................ല്ക്കലാ=ചീൎത്തയായ വല്ക്കലം കളഞ്ഞവളായിട്ടു നീ വസ്ത്രം ധരിക്കുക. ത്യക്ത്വാ........................ക്കനീ=ജടക്കെട്ടുകളഞ്ഞു് അന്നം (ഭക്തം) ഭക്ഷിക്കുക. സ്നിഗ്ദ്ധ.......................യായ്=മിനുത്ത ഹരിനീലരത്നത്തിന്റെ (ഇന്ദ്രനീലക്കല്ലിന്റെ) പ്രഭപോലെ പ്രഭയുള്ള വേണി (മുടി) യോടുകൂടിയവളായിട്ടു്. ച

നഷ്ടം ജഗദാധി നിസ്തന്ദ്രയാ ത്വയാ;
പൃഥ്വീധരാന്വയപത്രാവതംസമേ!
നിത്യം തവാനുഗ്രഹത്തിങ്കലെന്നിയി-
ല്ലത്യന്തഭാവവും സത്യമെനിക്കറി.
വക്തവ്യമൊന്നിനി; പ്രസ്ഥാനസംഭ്രമം
ചിത്തേ ജനിച്ചതു നിർത്തരുതുത്തമേ!
സത്വരമോഷധിപ്രസ്ഥമകം പൂക;
ചിത്രമേ ചെയ്ക നീ പിത്രോർമ്മുദം പരം;
സ്നിഗ്ദ്ധജനങ്ങൾക്കമർത്തൽ നീക്കീടു നീ;
മുഗ്ദ്ധേ! വ്രജാമി ഞാൻ കർത്തവ്യക്ലൃപ്തയേ"

ഇത്ഥമരുൾചെയ്തു പൃഥ്വീധരാത്മജാ-
ചിത്തം തെളിയിച്ചു മുഗ്ദ്ധേന്ദുശേഖരൻ
ഉദ്ദാമമുദ്രസവിസ്താരസന്താര-
സത്രാസസത്രപം തദ്ദൃശാ പീതനായ്

---

ത്വാരി അഹാനി=നാലു ദിവസം മുഴുവൻ. സ്വസ്ഥാവാസ ആലയേ=ഗൃഹത്തിൽ സ്വസ്ഥയായി വസിക്കുക. നഷ്ടം=കളയപ്പെട്ടു. ജഗദാധി=ലോകത്തിന്റെ ദുഃഖം. നിസ്തന്ദ്രയാ=മടിയില്ലാത്ത. ത്വയാ=നിന്നാൽ. പൃഥ്വീ ...............സമേ=പർവ്വതകുലത്തിന്നു പുതിയ ശിരോലങ്കാരമേ! ഹേ പാർവ്വതി, നീ ലോകത്തിന്റെ ആധിയെത്തീർത്തു. തവാ... ... ...... ...ലെന്നി=നിന്റെ അനുഗ്രഹത്തിങ്കലല്ലാതെ അത്യന്തഭാവം=അതിതൃഷ്ണ. അറി=അറിഞ്ഞാലും. നിന്നെ അനുഗ്രഹിക്കുന്നതിലല്ലാതെ എനിക്കു സത്യമായും തൃഷ്ണയില്ല. വക്തവ്യമൊന്നിനി=ഇനി ഒന്നു പറയേണ്ടതുണ്ട്. പ്രസ്ഥാനസംഭ്രമം=പുറപ്പെടാനുള്ള ബദ്ധപ്പാട്. ചിത്തേ ജനിച്ചതു=മനസ്സിലുണ്ടായതു്. നിർത്തരുതു്=നിർത്തിവെക്കരുതു്. നീ പോവാൻ ധൃതിപ്പെട്ടതു് അമാന്തമാക്കരുതു്. സത്വര.... ......... പൂക=വേഗം ഓഷധിപ്രസ്ഥത്തിൽ ചെല്ലുക. ചിത്രമേ... ... ... ... പരം=നീ നല്ലവണ്ണം (ചിത്രമേ) മാതാപിതാക്കന്മാർക്കു (പിത്രോഃ) മോദം വരുത്തുക. സ്നിഗ്ദ്ധ ...................നീ=സ്നേഹമുള്ള ജനങ്ങൾക്കും ദുഃഖം തീർക്കുക. മുഗ്ദ്ധേ എന്നു സംബോധന. വ്രജാമി=ഞാൻ പോകുന്നു. കർത്തവ്യക്ലൃപ്തയേ=മേൽവേണ്ടതുറയ്ക്കുന്നതിനുവേണ്ടി.

പരമശിവൻ അന്തർദ്ധാനം ചെയ്യുന്നു. പൃഥ്വീ............ ചിത്തം=ശ്രീപാർവ്വതിയുടെ മനസ്സ്, മുഗ്ദ്ധേന്ദുശേഖരൻ=ശിവൻ. ഉദ്ദാമ... .... സത്രപം=ഉദ്ദാമമായ (തടവില്ലാത്ത) മുദ്രസം (സന്തോഷമെന്നർത്ഥം) കൊണ്ടു

എത്ര പണിപ്പെട്ടു രക്തേന ചിത്തേന
ധൃത്വാ ധരാത്മജാമദ്ധാ മറഞ്ഞുപോയ്.

സ്തബ്ധേവ മുഗ്ദ്ധേവ മത്തേവ തൃപ്തേവ
ബദ്ധേവ മുക്തേവ തത്രൈവ പാൎവ്വതീ
ദ്വിത്രാ വിനാഡികാഃ സ്ഥിത്വാ ഗൃഹംപ്രതി
പ്രസ്ഥാതുമുദ്യതാ കൃത്യാപ്രമാദിനീ
സ്നിഗ്ദ്ധസഖിമാരൊടൊത്തു കൂടമെട്ട-
ത്തുദ്യോഗശാലിനീ സിക്തലതാതരൂൻ
പ്രത്യേകമേതാൻ പെരുത്തോരു വാത്സല്യ-
ബദ്ധാ പരാമൃശ്യ ദത്തോരുദോഹളാ
പുത്രാനിവൌരസാൻ നിത്യം ഭരിക്കുന്ന
ഭക്താ വനദേവതാ വിളിച്ചൂ വൃഷീ

---

വിസ്താരമുള്ള താരകളോടും (കൃഷ്ണമണികളോടും) ത്രാസ (ഭയം) ത്തോടും ത്രപ (ലജ്ജ) യോടും കൂടുംവണ്ണം. തദ്ദൃശാപീതനായ് = അവളുടെ കണ്ണിനാൽ പാനം ചെയ്യപ്പെട്ടവനായി. എത്ര പണിപ്പെട്ടു = എത്രയും ക്ലേശിച്ചു്. രക്തേന... ........ ത്മജാം = രാഗത്തോടുകൂടിയ ചിത്തം കൊണ്ടു് ധരാത്മജയെ (പാൎവ്വതിയെ) ധരിച്ചിട്ടു്. അദ്ധാ = പെട്ടന്നു്. ശിവൻ പാൎവ്വതിയെ സന്തോഷിപ്പിച്ചു്, അവളാൽ രാഗത്തോടുകൂടി സതൃഷ്ണം നോക്കപ്പെട്ടു്, അവളെ മനസ്സിൽ വഹിച്ചുംകൊണ്ടു പെട്ടന്നു മറഞ്ഞു.

പാൎവ്വതിയും പോകുന്നു. സ്തബ്ധേവ = സ്തംഭം ഭവിച്ചവളെപ്പോലെ, മുഗ്ദ്ധേവ = മോഹാലസ്യപ്പെട്ടവളെപ്പോലെ, തൃപ്തേവ = തൃപ്തിവന്നവളെപ്പോലെ, ബദ്ധേവ = കെട്ടിയിട്ടവളെപ്പോലെ, മുക്തേവ = അഴിച്ചുവിട്ടവളെപ്പോലെ, തത്രൈവ = അവിടെത്തന്നെ, ദ്വിത്രാഃ വിനാഡികാഃ = രണ്ടു മൂന്നു വിനാഴിക നേരം, സ്ഥിത്വാ = നിന്നിട്ടു്, ഗൃഹം പ്രതി = ഗൃഹത്തിലേയ്ക്കു്, പ്രസ്ഥാതും ഉദ്യതാ = പുറപ്പെടുവാനുത്സാഹിച്ചു, കൃത്യാപ്രമാദിനീ = കൃത്യങ്ങളിൽ തെറവു പററാത്തവൾ. പാൎവ്വതിയും പലവിധ വികാരങ്ങളോടുകൂടെ പരവശയായി കുറച്ചുനേരം അവിടെ നിന്നിട്ടു് ഗൃഹത്തിലേയ്ക്കു പോവാനൊരുങ്ങി. സ്നിഗ്ദ്ധസഖിമാരൊടൊത്തു് = ഇഷ്ടതോഴിമാരോടുകൂടി, ഉദ്യോഗശാലിനീ = ഉത്സാഹമുള്ളവളായിട്ടു്, സിക്തലതാതരൂൻ = തന്നാൽ നനയ്ക്കപ്പെട്ട വള്ളികളേയും മരങ്ങളേയും, പ്രത്യേകം = ഓരോന്നിനേയും, ഏതാൻ = ഈ. പെരുത്തോ ........... ബദ്ധാ = വളൎന്ന വാത്സല്യത്താൽ ബദ്ധയായി. പരാമൃശ്യ = തലോടി, ദത്തോരുദോഹളാ = വളരെ ദോഹളം (വളം) കൊടുത്തു്, പുത്രാനിവൌരസാൻ = ഔരസന്മാരായ പുത്രന്മാരെ എന്ന പോലെ, നിത്യം ഭരിക്കുന്നു = നി

പുത്രീകൃതമൃഗദത്താനുയാത്രയായ്
തത്രതത്രാദിശ്യ തത്ത്രാണമപ്യുമാ
പ്രസ്തോഭനേന താൻ മുക്ത്വാ തതസ്തതോ
ഗത്വാ ശനൈശ്ശനൈരാപ്താളിമാരൊടും
പുക്ക നിജപുരമുൽക്കുലകൗതുകം
ഹൃൽഗൂഢസന്തോഷവല്ഗുല്ലസന്മുഖീ.
നവ്യാംബരം പൂണ്ടു ദിവ്യാഭരണവും
നിർവ്യാജനീലവേണ്യുച്ചീധരാത്മജാ
വീതശ്രമം ചെന്നു പാദപ്രണാമേന
മാതാപിതാക്കൾക്കു മോദം വരുത്തിനാൾ.

കാണ്ഡം തപാഖ്യാത്മകമിതു ലോകരേ!
വേണ്ടുന്നതെപ്പൊഴും കേൾക്കയും ചൊല്കയും;
ഹൃദ്യയാം വിദ്യയും വിത്തസമ്പത്തിയും
സദ്യോ മനഃശുദ്ധി ഭക്തിയുമെത്തുമേ.

---

ങ്ങൾ നിത്യവും ഭരിക്കുവിൻ എന്ന്, ഭക്താ വനദേവതാഃ=ഭക്തകളായ വനദേവതമാരോട്, വിളിച്ചുചൊല്ലി=വിളിച്ചു പറഞ്ഞിട്ട്. പുത്രീ ... ... ... യാത്രയായ്=പുത്രന്മാരാക്കിച്ചെയ്യപ്പെട്ട മാനുകളാൽ അനുയാത്ര ചെയ്യപ്പെട്ടവളായി, തത്രതത്ര=അതാതാളുകളിൽ, ആദിശ്യ=കല്പിച്ചിട്ട്, തത്ത്രാണം അപി=അവരുടെ രക്ഷയേയും, ഉമാ=പാർവ്വതി, പ്രസ്തോഭനേന=ലാളനത്തോടുകൂടി, താൻ മുക്ത്വാ=അവരെ വിട്ടയച്ച്, തതസ്തതഃ=അവിടവിടെ, ഗത്വാ=പോയിട്ട്, ശനൈശ്ശനൈഃ=പതുക്കെപ്പതുക്കെ, ആപ്താളിമാരൊടും=വിശ്വസ്തസഖികളോടുകൂടി, പുക്ക നിജപുരം=തന്റെ ഗൃഹം പ്രവേശിച്ചു, ഉൽക്കുലകൗതുകം (ക്രി. വി.)=കരകവിഞ്ഞ കൌതുകത്തോടെ. ഹൃൽഗൂഢ ... ... ... മുഖീ=ഹൃദയത്തിൽ ഗൂഢമായ സന്തോഷംകൊണ്ട് വല്ഗു (മനോഹരം) ആകുംവണ്ണം ഉല്ലസിക്കുന്ന മുഖത്തോടുകൂടിയവളായിട്ട്. നവ്യാ ... ... ... ണവും=പുതിയ വസ്ത്രവും ദിവ്യമായ ആഭരണവും ധരിച്ച്, നിർവ്യാജനീലവേണി=തനി നീലവർണ്ണമായ തലമുടിയോടുകൂടിയ, ഉച്ചീധരാത്മജാ=പാർവ്വതി, വീതശ്രമം (ക്രി. വി.)=ശ്രമം കൂടാതെ, പാദപ്രണാമേന=പാദവന്ദനംകൊണ്ട്, മാതാ. ... ... ... ത്തിനാൾ=അച്ഛനമ്മമാർക്ക് സന്തോഷമുള്ളവളാക്കി.

ഫലശ്രുതി. അർത്ഥം സ്പഷ്ടം.

ഇതി ഗിരിജാകല്യാണേ തപോവൃത്താഖ്യകാണ്ഡം സമാപ്തം.

---

# തൃതീയഖണ്ഡം.

അഥ ഗിരിശനഗസുതയിലലർശരത്തുരാൽ പിണ-
ഞ്ഞഞ്ജസാ തദ്വിവാഹം ചെയ്തുകൊള്ളുവാൻ
കൊതി പെരുകി മതി മറുകി; വിധി മുറുകിയെത്തുവാൻ;
കൌശലം തോന്നീ മഹേശനക്കർമ്മണി.
സകലജഗദുപകരണപരിണതതപോധനൻ
സപ്തമുനികളെച്ചിത്തേ നിരൂപിച്ചു.
അപ്പൊഴുതിലഴകുടയൊരെഴുവർ മുനിവീരരു-
മന്തികേ വന്നാരരുന്ധതിതാനുമായ്.

---

## വ്യാഖ്യാനം.

അനന്തരം ഭഗവാൻ പാർവ്വതീവിവാഹത്തെക്കുറിച്ചു സംസാരിപ്പാൻ ഹിമവാന്റെ അടുക്കലേക്കയയ്ക്കുന്നതിനു വേണ്ടി സപ്തർഷികളെ സ്മരിക്കുന്നു. . അഥ=പിന്നെ. ഗിരിശൻ=ശിവൻ. അഗസുത=പാർവ്വതി. അലർശരത്തുരാൽ=കാമപീഡ. (തുരാൽ=സങ്കടം. 'മദനത്തുരാൽ ചൊല്ലുവാനില്ല കാലം'—ലീലാതിലകം) അഞ്ജസാ=വേഗത്തിൽ. തദ്വിവാഹം=അവളുടെ വിവാഹം. കൊതിപെരുകി=ആഗ്രഹം വർദ്ധിച്ച്. മതി മറുകി=ബുദ്ധി ക്ഷയിച്ച്. വിധി.......................ത്തുവാൻ=യോഗം വരുവാൻ ബദ്ധപ്പാടായി. കൌശലം=ഉപായം. മഹേശനു=ശിവനു. അക്കർമ്മണി=അക്കാര്യത്തിൽ. അനന്തരം ശിവനു പാർവ്വതിയിലുള്ള പ്രേമത്താൽ അവളെ വേഗം വിവാഹം ചെയ്വാൻ ധൃതിയായി. അപ്പോൾ അതിനൊരുപായവും തോന്നി. അതെന്തെന്നു പറയുന്നു— സകല.... ................ധനൻ=സകലലോകങ്ങൾക്കും ഉപകരണം (ഉപകാരകം) ആയി പരിണമിച്ച തപസ്സാകുന്ന ധനത്തോടു കൂടിയവൻ, ശിവൻ. സപ്തമുനികളെ=സപ്തർഷികളെ. ചിത്തേ=മനസ്സിൽ. നിരൂപിച്ചു=വിചാരിച്ചു; സ്മരിച്ചു.

സപ്തർഷികളുടെ വരവ്. എഴുവർ മുനിവീരർ=സപ്തർഷികൾ. അന്തികേ=സമീപത്തിൽ. അരുന്ധതി=വസിഷ്ഠപത്നി. ദിവസമനു=ദിവസം

ദിവസമന്ന പരമശിവഭജനചരിതാൎത്ഥരായ്
ദിവ്യതേജോമയഭവ്യാകൃതികളായ്
കനകനിറമുടയ ചിടമുടികൾ ബദ്ധതാടിയും
കൈത്താരിലോരോരൊ രുദ്രാക്ഷമാലയും
ദശനരുചിബഹുഗുണിതധൃതഭസിതധാവള്യ-
ദത്തലോകാനന്ദനിസ്തുലമൂൎത്തികൾ.
അരയിലുടനുടുപ്പുടകളമരതരുവല്കങ്ങ-
ളസ്തമുക്താമയയജ്ഞസൂത്രങ്ങളും
അതിമധുരമുടൽവടിവുമരുതു പുകൾവാനവ-
രദ്വൈതനന്ദനകല്പദ്രുമങ്ങളോ?
അമിതമൊരു തപവിഭവമുടലൊടു നടക്കയോ?
ഐശ്വൎയ്യസിദ്ധികൾക്കാശ്ചൎയ്യസീമയോ?

---

തോറും. പര..................താൎത്ഥർ=ശിവഭജനംകൊണ്ടു കൃതാൎത്ഥർ. ദിവ്യ.............തികൾ=ദിവ്യതേജസ്സു പെരുകിയതും ഭവ്യവുമായ ആകൃതിയോടു കൂടിയവർ. കനക....................മാലയും—ഈ വരികൾ കാഴ്ചയിൽ സഹൃഷിമാൎക്കുള്ള അവസ്ഥയെ കാണിക്കുന്നു. ദശന....................മൂൎത്തികൾ=ദശനരുചി (ദന്തകാന്തി) കൊണ്ടു ബഹുഗുണിതം (വളരെ ഇരട്ടിച്ചതു്) ആയി ധൃതമായിരിക്കുന്ന ഭസിത (ഭസ്മം) ത്തിന്റെ ധാവള്യംകൊണ്ടു ദത്തലോകാനന്ദം (ലോകത്തിന്നാനന്ദം നല്കിയതു്) ആയി നിസ്തുലമായിരിക്കുന്ന മൂൎത്തിയോടു കൂടിയവർ. അരയി....................വല്കങ്ങൾ=അരയിൽ ഉടുത്തിട്ടുള്ള വസ്ത്രങ്ങൾ കല്പവൃക്ഷങ്ങളുടെ തോലുകൾ. അസ്ത....................ത്രങ്ങൾ=അസ്തങ്ങൾ (നിൎമ്മലങ്ങൾ) ആയ മുത്തുമണികൾകൊണ്ടുള്ള യജ്ഞസൂത്രങ്ങൾ (പൂണൂലുകൾ). അതിമധുരം=അതിമനോഹരം. ഉടൽവടിവു=ശരീരഭംഗി. അരുതുപുകൾവാൻ=വൎണ്ണിപ്പാൻ വയ്യ. അവരദ്വൈത....................ങ്ങളോ=അവർ അദ്വൈതമാകുന്ന നന്ദനോദ്യാനത്തിലെ കല്പവൃക്ഷങ്ങളാണോ? അമിത....................നടക്കയോ=അനല്പമായ തപോവൈഭവം ഉടലെടുത്തു നടക്കുകയാണോ? ഐശ്വൎയ്യ....................സീമയോ=ഐശ്വൎയ്യസിദ്ധികളുടെ ആശ്ചൎയ്യത്തിന്നതിരോ? ഐശ്വൎയ്യങ്ങളെന്നാൽ

"അണിമാ മഹിമാ ചൈവ ലഘിമാ ഗരിമാ തഥാ
ഈശിത്വഞ്ച വശിത്വഞ്ച പ്രാപ്തിഃ പ്രാകാശ്യമേവ ച"

എന്നു പറയപ്പെട്ട എട്ടു സിദ്ധികൾ. അണിമാ=ഇഷ്ടംപോലെ ചെറുതാകുവാൻ കഴിയുക. മഹിമാ=ഇഷ്ടംപോലെ വലുതാകുവാൻ കഴിയുക. ലഘിമാ

അസുരസുരകുലഗുരു മരീചിയുമംഗിര-
സ്സത്രി പുലസ്ത്യൻ പുലഹൻ ക്രതുസ്തഥാ
അതുലഗുണനിധി പുനരരുന്ധതീകാന്തനാ-
മത്ഭുതചേഷ്ടിതനാകും വസിഷ്ഠനും
മുനിവൃഷഭരെഴുവരഴൽ മുഴുവനൊഴിയെത്തിരു-
മുമ്പിൽ വന്നാപ്പോടു കുമ്പിട്ടുണർത്തിനാർ.
"ജയ ഗിരിശ! പരമശിവ! ഹര! വരദ! ധൂർജ്ജടേ!
ജംഗമാജംഗമേശാംഗജാരേ! വിഭോ!
ഭവ! ഭുവനഭയശമന! പരചിദമൃതാകാര!
ഭദ്രവരവാററ! രുദ്ര! പ്രസീദ നീ.

---

=യഥേഷ്ടം ഘനംകുറയുവാൻ കഴിയുക. ഗരിമാ=യഥേഷ്ടം കനമേറുവാൻ കഴിയുക. ഈശിത്വം=തൻെറ ആജ്ഞയെല്ലാ ചരാചരങ്ങളിൽ എങ്ങും തടവില്ലാതെ വരിക. വശിത്വം=ഇഷ്ടംപോലെ ആരെയും വശീകരിക്കുവാൻ കഴിയുക. പ്രാപ്തി=അപ്രാപ്യങ്ങളായ വസ്തുക്കളെ കൈകൊണ്ടു പിടിപ്പാൻകഴിയുക. പ്രാകാശ്യം=തനിക്കു തോന്നിയ സ്ഥലങ്ങളിൽ പ്രത്യക്ഷപ്പെടുവാൻ കഴിയുക. ഈ അഷ്ടൈശ്വര്യങ്ങൾ ഈശ്വരനു മാത്രമേ സ്വതസ്സിദ്ധമായിട്ടുള്ളു. മുനിമാർക്കു തപസ്സിൻെറ ശക്തികൊണ്ട് ഇവ സിദ്ധിക്കും. സപ്തർഷികൾ ഈ സിദ്ധികളുടെ ആശ്ചര്യകരമായ ശക്തിക്ക് അതിരായിട്ടുള്ളവരാണോ എന്നു ശങ്കിച്ചിരിക്കുന്നു. അസുര .................. ഗുരു=അസുരന്മാർക്കും സുരന്മാർക്കും കുലഗുരു (ഇതു മരീചിയുടെ വിശേഷണം). മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നിവരാണ് സപ്തർഷികൾ. അതുലഗുണനിധി=അതുലങ്ങളായ ഗുണങ്ങൾക്കിരിപ്പിടം. അരുന്ധതീകാന്തൻ=അരുന്ധതിയുടെ ഭർത്താവ്. അത്ഭുതചേഷ്ടിതൻ=ആശ്ചര്യകരമായ ചേഷ്ടിതം (ചരിതം) ഉള്ളവൻ. ഈ മൂന്നും വസിഷ്ഠൻെറ വിശേഷണങ്ങൾ. മുനിവൃഷഭർ=മുനീന്ദ്രന്മാർ. അഴൽ .................. ഴിയെ=ദുഃഖമെല്ലാം തീരുമാറ്. സപ്തർഷിമാർ തിരുമുമ്പാകെ വന്നു ഉണർത്തിച്ചു. ജയ=ജയിച്ചാലും. പരമശിവ=പരമനായ ശിവനേ! ഹര = സംസാരദുഃഖത്തെ ഹരിക്കുന്നവനേ! വരദ=വരം നല്കുന്നവനേ! ധൂർജ്ജടേ=ധൂര് (ഭാരം, ഗംഗ) ജടയിൽ അതായതു ജടയിൽ ഉള്ളവനേ! "ജടിജ്ജടാ" എന്നു ത്രിരൂപകോശം. ജംഗമാജംഗമേശ=ജംഗമങ്ങൾ (ചരങ്ങൾ) ക്കും അജംഗമങ്ങൾ (സ്ഥാവരങ്ങൾ) ക്കും ഈശനായവനേ! അംഗജാരേ = കാമനു ശത്രുവായവനേ! വിഭോ=പ്രഭോ! ഭവ=സർവ്വത്തിനും കാരണമായവനേ! ഭുവന.................. മന=ലോകങ്ങളുടെ ഭയം തീർക്കുന്നവനേ! പര .................. കാര=പരമമായ ചിത്തും (ജ്ഞാ

പരശുമൃഗധര! ഭസിതഫണികുലവിഭൂഷണ!
ഭക്തബന്ധോ! കൃപാമൂർത്തേ! ജഗൽഗുരോ!
തവ ചരണസുരധരണിരുഹതണലിൽ ഞങ്ങളെ-
ത്താപം വിനാ വച്ചു ഗോപനംചെയ്ക നീ.
യതിമതികൾ തിരകിൽ മുഹുരുതകമുടൽ താവക-
മേവം മിഴികളിലേവനും ദുർല്ലഭം.
അപരമിതിലധികമൊരു പുതുമയിനിയെന്തുള്ള-
തങ്ങനേയുള്ള നീ ഞങ്ങളെയോർത്തിതു.
അമിതമൊരു സുകൃതഫലവിലസിതമിതെത്രയു-
മാശ്ചര്യമെന്നൊഴിഞ്ഞെന്തു ചൊല്ലാവതും!
അപരിമിതമൊരു കുതുകമകതളിരിലസ്മാക-
മാജ്ഞാനിയോഗം ലഭിച്ചുകൊണ്ടീടുവാൻ.

---

നം) അമൃത (മോക്ഷം) വുമാകുന്ന ആകൃതിയുള്ളവനേ! ഭദ്രവരവാഹ=ഭദ്രവരൻ (വൃഷരാജൻ) വാഹനമായവനേ! "ഉക്ഷാ ഭദ്രോ ബലീവർദ്ദഃ" എന്നമരം. രുദ്ര=ദുഷ്ടന്മാരെ ഭേദിപ്പിക്കുന്നവനേ! പ്രസീദ=പ്രസാദിച്ചാലും. പരശുമൃഗധര=പരശു (മഴു) മൃഗം (മാൻ) ഇവയെധരിക്കുന്നവനേ! ഭസി.........ഷണ=ഭസ്മവും ഫണികുല (സർപ്പജാലം) വും അണിയുന്നവനേ! ഭക്തബന്ധോ=ഭക്തന്മാർക്ക ബന്ധുവായവനേ! കൃപാമൂർത്തേ=ദയാരൂപ! ജഗൽഗുരോ=ലോകത്തിന്നു ഗുരുവായവനേ! തവ=നിന്റെ. ചരണ.........ണലിൽ=ചരണമാകുന്ന കല്പവൃക്ഷത്തിന്റെ തണലിൽ. താപംവിനാ=താപം (ദുഃഖം, ചൂട്) കൂടാതെ. ഗോപനം ചെയ്ക=രക്ഷിക്കുക. യതിമതികൾ=യോഗികളുടെ ബുദ്ധികൾ. തിരകിൽ=അന്വേഷിക്കിൽ. മുഹുഃ=വീണ്ടും വീണ്ടും. ഉതകം=ഉപകരിക്കുന്ന, കാണപ്പെടുന്ന. ഉടൽ താവകം=നിന്റെ ശരീരം. ഏവം=ഈ വണ്ണം. മിഴികളിൽ=കണ്ണുകളിൽ. ഏവനും ദുർല്ലഭം=ആർക്കും ലഭിപ്പാൻ പ്രയാസമുള്ളതാണ്. അപര.........യെന്തുള്ളതു്=ഇതിലധികം മറ്റെന്തൊരത്ഭുതം. അങ്ങനെ.........യോർത്തിതു=അപ്രകാരമിരിക്കുന്ന നീ ഞങ്ങളെ ഓർത്തു. യോഗികൾ അങ്ങോട്ടു തിരഞ്ഞാൽകൂടി കാണ്മാൻകിട്ടാത്ത നീ ഞങ്ങളെ ഇങ്ങോട്ടോർത്തതു് അത്യത്ഭുതമെന്നർത്ഥം. അമിതം=അനല്പം. സുകൃത.........സിതം=സുകൃതഫലത്തിന്റെ വിലാസം. ആശ്ച.........വതും=ആശ്ചര്യമെന്നല്ലാതെ എന്തു പറയാം? അപരിമിതം=അനല്പം. കുതുകം=കൗതുകം. അകതളിരിൽ=മനസ്സിൽ. അസ്മാകം=ഞങ്ങൾക്ക്. ആജ്ഞാനി

അതിനു കനിവിനിയരുൾകയരുതു ബഹുതാമസ-
മാർത്തബന്ധോ! തവ കാൽത്തളിർ കുമ്പിടാം."

സരസമിതി സവിധഭുവി സനതിനുതിസംഗതാൻ
സപ്തർഷികളൊടങ്ങിത്ഥമൂചേ ശിവൻ.
"അതിമഹിതചരിതമെഴുമജതനയരേ! നിങ്ങ-
ളർച്ചനംചെയ്വരേ ശശ്വന്മമ പദം.
അനുഭജനനിരതജനനിനവിനു പരാധീന-
മംഗം മമാന്തരം നിങ്ങളറിയുമേ.
നിരുപധികനിരവധികനിരുപമമുരുപ്രേമ
നിങ്ങളിലുണ്ടു മേ, നിങ്ങൾക്കതെന്നിലും;
ചില മൊഴികൾ പറവനിഹ ശിതമതികളേ! നിങ്ങൾ
ചിന്തിച്ചു ചൊൽക മൽബന്ധുകൃത്യോചിതം.

---

യോഗം=ആജ്ഞ നടത്തുവാനുള്ള കല്പന. അതി....... ........താമസം = താമസിയാതെ കല്പന തരുവാൻ കനിയുക. ആർത്തബന്ധോ=ദീനബന്ധോ!

ശിവന്റെ സപ്തർഷികളോടുള്ള വാക്ക്. സരസം (ക്രി. വി.)=രസത്തോടെ, ഇതി=ഇങ്ങനെ, സവിധഭുവി=സമീപഭൂമിയിൽ, സനതിനുതി (ക്രി. വി.)=നതിയോടും നുതിയോടുംകൂടി, നതി=നമസ്കാരം, നുതി=സ്തോത്രം, സംഗതാൻ (വന്നുചേർന്നവരായ) എന്നതു സപ്തർഷികളൊട് എന്നതിന്റെ വിശേഷണം. ഊചേ = പറഞ്ഞു. അതി.... ....... ....തനയരേ=ഏററവും മഹിതം (പൂജിതം) ആയ ചരിത്രമുള്ള ബ്രഹ്മപുത്രന്മാരേ! സപ്തർഷികൾ ബ്രഹ്മാവിന്റെ മാനസപുത്രന്മാരാണെന്നു പ്രസിദ്ധം. നിങ്ങ .. .... ......പദം=നിങ്ങൾ എല്ലായ്പോഴും എന്റെ പദത്തെ അർച്ചനം ചെയ്യുന്നുണ്ടല്ലോ. അനു ... ... ........ധീനം=അനുഭജനത്തിൽ നിരതരായ ജനങ്ങളുടെ നിനവിനു (വിചാരത്തിനു) പരാധീനമായ, അതായതു ഭക്തന്മാർക്കധീനമായ. അംഗം മമാന്തരം=എന്റെ അന്തരംഗത്തെ നിങ്ങളറിയുമേ=നിങ്ങൾ അറിയും നിശ്ചയം. നിരുപ............പമം=ഉപധി (വ്യാജം) ഇല്ലാത്തതും അവധി (അറുതി) യില്ലാത്തതും ഉപമ (സാദൃശ്യം) ഇല്ലാത്തതുമായ. ഉരുപ്രേമ=വലിയ സ്നേഹം. നിങ്ങ............ന്നിലും=എനിക്കു നിങ്ങളിലും നിങ്ങൾക്കെന്നിലും ഉണ്ട്. നിങ്ങൾ എന്റെ പാദഭക്തന്മാരാണ്. ഞാൻ ഭക്തജനങ്ങൾക്കധീനനാണ്. നാം തമ്മിൽ വലിയ സ്നേഹവും ഉണ്ട് ഇങ്ങനെ മമത കാണിച്ചു കാര്യം പറയുന്നു. ചില മൊഴികൾ ഇത്യാദി—ചില ........ റവൻ = ഞാൻ ചില

ജ്വലദനലമിഴിയിൽ മമ ശലഭത ലഭിച്ചുപോയ്
ചൂതായുധൻ സർവ്വഭൂതസുഖാവഹൻ.
ഭൂതമവനൊരുടൽ കനിവൊടൊരമിഹ കൊടായ്കിലോ
ദ്വൈതപ്രപഞ്ചവിച്ഛേദമുടൻ വരും.
അഗതിയൊടു രുദതിയൊടു രതിയൊടു കുറിച്ചു ഞാ-
'നദ്രിജോദ്വാഹാദനന്തര' മെന്നതും;
അസുരകൃതമമരഭയമപി നനു വിനേതവ്യ-
മദ്രിപുത്ര്യാം മമ പുത്രനുണ്ടാകിലേ.
ജഗദവനവിധികൾ പലതകതളിരിൽ വേണുന്നു
ചെമ്മേ സഹായമായ് നിങ്ങളിരിക്കിലോ.

---

വാക്കുകൾ പറയുന്നു. ശിതമതികളേ=തീക്ഷ്ണബുദ്ധികളേ! ചിന്തിച്ചുചൊല്ലും= ആലോചിച്ചു പറയുക. മൽബ..........ചിതം=എന്റെ ബന്ധുകൃത്യത്തിനു ചിതമായതിനെ. ഞാൻ പറയുന്ന വാക്കുകൾ കേട്ടു ബന്ധുധർമ്മം ചെയ്യേണ്ട തിനു ചിതമായതിനെ നിങ്ങൾ പറയുവിൻ. ജ്വല..........സുഖാവഹൻ=സ ർവ്വഭൂതങ്ങൾക്കും (എല്ലാജീവികൾക്കും) സുഖാവഹനായ ചൂതായുധൻ (കാമൻ) എന്റെ എരിതീക്കണ്ണിൽ (ജ്വലദനലമിഴിയിൽ) ശലഭാവസ്ഥയെ പ്രാപിച്ചു, മരിച്ചു എന്നർത്ഥം. ഭൂതമവ..........യ്കിലോ=ലോകത്തിൻ ഭയം പോക്കുകുടി അവന്ന് ഒരു ഉടൽ നൽകാതിരുന്നാൽ. ദ്വൈത..........വരും=ദ്വൈതപ്ര പഞ്ചത്തിന്റെ (ഈശ്വരനിൽനിന്നു ഭിന്നമായിക്കാണുന്ന പ്രപഞ്ചത്തിന്റെ) നാശം ഉടനെ വരും. കാമനില്ലെങ്കിൽപ്പിന്നെ പ്രപഞ്ചത്തിനുൽപത്തിയില്ലല്ലോ. അഗതി..........രതിയൊടു=അഗതിയായി രുദതി (കരയുന്നവൾ) യായിരി ക്കുന്ന രതിയോടു. ഇതിൽ സംസ്കൃതത്തിലെപ്പോലെ വിശേഷണത്തിനു വിശേഷ്യ ത്തോടു വിഭക്തിപ്പൊരുത്തം കാണുക. കുറിച്ചു ഞാൻ=ഞാൻ നിശ്ചയിച്ചു പറ ഞ്ഞു. അദ്രി..........ന്നതും=പാർവ്വതിയുടെ വിവാഹത്തിൽ നിന്നു ശേഷമെന്ന് പാർവ്വതീവിവാഹത്തിനുശേഷം കാമന്നു ദേഹം നൽകാമെന്നു ഞാൻ രതിയോടു പറകയും ചെയ്തു. അസുരകൃതം=അസുരന്മാരാൽ ചെയ്യപ്പെട്ട. അമരഭയം അ പി=അമരന്മാരുടെ (ദേവകളുടെ) ഭയവും. നനുവിനേതവ്യം=തീർക്കപ്പെടാവു ന്നതാണ് നിശ്ചയം അദ്രിപുത്ര്യാം=പാർവ്വതിയിൽ. പാർവ്വതിയിൽ എനി ക്കു പുത്രനുണ്ടായാൽ മാത്രമേ അസുരന്മാർ പോക്കൽനിന്നു ദേവകൾക്കുള്ള ഭ യവും പോക്കുവാൻ സാധിക്കയുള്ളു. ജഗദവനവിധികൾ=ജഗത്തിന്റെ അ വന (രക്ഷണം) ത്തിനുള്ള കൃത്യങ്ങൾ. വേണുന്നു=വേണമെന്നു തോന്നുന്നു. ചെമ്മേ=വഴിപോലെ സഹായം=തുണ നിങ്ങൾ തുണയായിരിക്കുന്ന പ

ചലമൊഴികൾ വഴികൾ മമ കുലഗിരിസുതോദ്വാഹ-
പൌരോഹിതീയോഗ്യമാരോഹതാസനം.
ഉചിതവിധി ചലതതിനുമുപദിശത കർത്തവ്യ-
മൂനാതിരേകവിഹീനം വിചാര്യ മേ.
പ്രണയമിതു മമ; തദിദമനുമതമിതാകിലോ
പ്രാപ്തകാലം കർമ്മ പേത്തും തുടങ്ങുക.
തുഹിനഗിരിയൊടു സുതയെ മമ തരികയെന്നു പോയ്
തോഷേണ യാചിപ്പി,നീഷലുണ്ടാകൊലാ.
മലയരശനിതു മനസി തെളികിലുമരുന്ധതീ
മാനിച്ചറിയണം മേനാമനോഗതം.

---

ക്ഷം ലോകരക്ഷാകൃത്യങ്ങൾ പലതും ചെയ്യാൻ എനിക്കു തോന്നുന്നുണ്ട്. മൊഴികൾ = വാക്കുകൾ. വഴികൾ = ഉപായങ്ങൾ. മമ = എന്റെ. കുലഗിരി.... ............ യോഗ്യം = കുലഗിരിസുതയുടെ (പാർവ്വതിയുടെ) വിവാഹത്തിങ്കൽ പൌരോഹിതിക്കു (പുരോഹിതകൃത്യത്തിന്നു) യോഗ്യമായ. ആരോഹതാസനം = ആസനത്തെ ആരോഹണം ചെയ്യുവിൻ. അതിനു നിങ്ങളുടെ വാക്കുകളാണുപായങ്ങൾ. നിങ്ങൾ എനിക്കു പാർവ്വതീവിവാഹത്തിൽ പൌരോഹിത്യം വഹിക്കണം. ഉചിതവിധി = ഉചിതമായ ചടങ്ങ്. അതിനു = പാർവ്വതീവിവാഹത്തിന്. ഉപദിശത = ഉപദേശിച്ചാലും. കർത്തവ്യം = ചെയ്യേണ്ടതായ (ഉചിതവിധിയുടെ വിശേഷണം). ഊനാതിരേകവിഹീനം (ക്രി. വി) = ഏറ്റക്കുറച്ചിൽ കൂടാതെ. വിചാര്യ = ആലോചിച്ച്. മേ = എനിക്ക്. അതിനു വേണ്ടുന്ന ചടങ്ങുകൾ ഏറ്റക്കുറച്ചിൽ കൂടാതെ എനിക്കുപദേശിപ്പിൻ. പ്രണയമിതു മമ = ഇതാണെന്റെ യാച്ഞ. "പ്രണയാസ്തപസി വിസ്രംഭയാച്ഞാപ്രേമാണഃ" എന്നമരം. തദിദ = അതു ഇതു്. അനു.... ... ...കിലോ = സമ്മതമാണെങ്കിൽ. പ്രാപ്തകാലം കർമ്മ = ചെയ്യാൻ സമയമായ കൃത്യത്തെ. പേത്തും തുടങ്ങുക = വേഗം തുടങ്ങുക. ഇതാണെന്റെ അപേക്ഷ; ഇതു നിങ്ങൾക്കു സമ്മതമാണെങ്കിൽ വേണ്ടതു വേഗം ചെയ്തു തുടങ്ങുവിൻ. തുഹി.... ... ... ....യൊടു = ഹിമവാനോടു. സുതയെ = മകളെ. തോഷേണ = സന്തോഷത്തോടേ. യാചിപ്പിൻ = അപേക്ഷിപ്പിൻ. ഈഷൽ = സംശയം. ഹിമവാനോടു മകളെ എനിക്കു തരണമെന്നു ചെന്നപേക്ഷിക്കുവിൻ. മലയരശനു = പർവ്വതരാജന്. ഇതു = ഇക്കാര്യം. മനസി = മനസ്സിൽ. തെളികിലും = ബോധിച്ചുവെങ്കിലും. അരുന്ധതി = വസിഷ്ഠപത്നി. മാനിച്ച് = ബഹുമാനിച്ച്. മേനാമനോഗതം = മേനയുടെ അന്തർഗ്ഗതം. നമ്മുടെ അപേക്ഷ ഹിമവാനു ബോധിച്ചാൽക്കൂടി മേനയുടെ അഭി

ഇനിയരുതു മുനിവരരെ! ലവമപി വിളംബന-
മിങ്ങു വാഴുന്നു ഞാൻ നിങ്ങൾ വരുവോളം."

പരമശിവമൊഴികളിതി സുരമുനികളും കേട്ടു
പാരം പ്രസാദിച്ചിതാരംഭസത്വരം.
ദ്രുതമമിതകുതുകമൊടു സമുചിതമുണർത്തിച്ചു
തുഷ്ട്യാ നടപ്പാൻ നമസ്കാരവും ചെയ്തു,
"അഘനികരനിരയഭയമുയരെ നിവിരാസ്തുതി-
നാനന്ദമൂർത്തേ! നമശ്ശിവായേശ! തേ;
വയമിവിടെ വരുമളവുമിഹ വസ മഹാദേവ!
വന്ദാമഹേ പദ"മെന്നു നടകൊണ്ടു.
ഉടനുഴറി വിരവൊടവർ തുഹിനഗിരിമന്ദിര-
മോഷധിപ്രസ്ഥനഗരമകംപുക്കു.

---

പ്രയോഗം പ്രത്യേകം അറിയണം. ആ ഭാരം അനുസ്ഥിതിക്കാണ്. ഇനി..........ബനം=ഹേ മുനീന്ദ്രന്മാരേ, ഇനി ലേശംപോലും താമസമരുത്. ഇങ്ങു...................വോളം=സ്പഷ്ടം.

സപ്തർഷികൾ ശിവന്റെ ഹിതമനുസരിച്ചു യാത്രയാകുന്നു. പരമശിവമൊഴികൾ=ശിവന്റെ വാക്കുകൾ. സുരമുനികൾ=ദേവർഷികൾ പാരം പ്രസാദിച്ചിതു=വളരെ സന്തോഷിച്ചു. ആരംഭസത്വരം=(ക്രി. വി)=ആരംഭത്തിങ്കൽ ത്വരയോടുകൂടി. ദ്രുതം=വേഗം. അമിതകുതുകമൊടു=അനല്പമായ കൌതുകത്തോടേ. സമുചിതം=ഉചിതമായതിനെ. തുഷ്ട്യാ=തുഷ്ടിയോടെ. നടപ്പാൻ=പോകുവാൻ. മഹർഷിമാർ ശിവവചനം കേട്ടു സന്തോഷിച്ച് യാത്രനമസ്കാരം ചെയ്തു പറഞ്ഞു. 'അഘനികര' ഇത്യാദി—അഘനി.............ഭയം=അഘനികര (പാപസമൂഹം) ത്തിൽ നിന്നുമുള്ള ഭയം. ഉയരെ നിവിരാസ്തിതിന്ന്=ഉയരത്തിൽ പൊങ്ങാതിരിക്കുന്നതിന്ന്. ആനന്ദമൂർത്തേ=ആനന്ദസ്വരൂപ! നമ..............ശതേ (ഹേ ഈശ! ശിവായ തേ നമഃ)=ഹേ ഈശ്വര, ശിവനായ അങ്ങേക്കു നമസ്കാരം. വയ...........ദേവ=ഹേ മഹാദേവ! ഞങ്ങൾ വരുംവരെ ഇവിടെ വസിച്ചാലും. വന്ദാമഹേപദം=ഞങ്ങൾ തൃക്കാൽ വന്ദിക്കുന്നു. എന്നു നടകൊണ്ടു=എന്നു പറഞ്ഞു പോയി. ഉടനുഴറി=ഉടൻ ബദ്ധപ്പെട്ട്. തുഹിനഗിരിമന്ദിരം=ഹിമവാന്റെ ഗൃഹമായ. ഔഷ.............പുക്കു=ഓഷധിപ്രസ്ഥമെന്ന പുരത്തിൽ പ്രവേശിച്ചു.

അരുതു പുനരചലപതിപുരവിഭവമോതുവാ-
നബ്ജഭൂവിന്നുമനന്തനും ജീവനും.
അതുപൊഴുതിലവിടെയുടനുടമയൊടകംപുക്കൊ-
രാദിപുരുഷസുതന്മാരെക്കേഴുവർക്കും
അനുപമമൊരനുഭവമതകതളിരിലോക്കിലി-
ന്നാരുമവരില്ലമാളല്ല ചൊല്ലുവാൻ.
ഒരുവനൊരു കഥ പറകിലപരനതു കേൾക്കിലൊ-
ങ്ങോടേണമേ ബുദ്ധിയെന്നുവച്ചോതുവൻ.
അവനിഭുവരമരപദമഹജനതപസ്സത്യ-
മാദിയാം ലോകങ്ങളേഴിലുമില്ലിതു
അ-വി-സു-രസ-തല-മഹ-പ-സഹിതതലവാച്യങ്ങ-
ളായുള്ളധോലോകമേഴിലുമില്ലഹോ.
അവനിധരകുഹരതലമതുലബഹുവിസ്താര-
മർക്കേന്ദുനക്ഷത്രദീപ്തിക്കഗോചരം.

---

ഓഷധിപ്രസ്ഥത്തിന്റെ വൎണ്ണന. അരുതു=വയ്യ. അചലപതിപുരവിഭവം = ഹിമവൽപുരത്തിന്റെ വൈഭവം, ഓതുവാൻ=പറവാൻ, അബ്ജഭൂവിന്നും=ബ്രഹ്മാവിനും, അനന്തനും=ആദിശേഷനും, ജീവനും=ബൃഹസ്പതിക്കും. ഓഷധിപ്രസ്ഥത്തിന്റെ വൈഭവം വൎണ്ണിപ്പാൻ ബ്രഹ്മാവു മുതലായവൎക്കുപോലും ശക്യമല്ല. ഉടമയൊടു=സാമൎത്ഥ്യത്തോടെ, ആദി.........ഴുവൎക്കും=ബ്രഹ്മപുത്രന്മാരായ ഏഴു മുനിമാൎക്കും, അനുപമം=അതുല്യം. അവിടെ പ്രവേശിച്ച സപ്തൎഷികൾക്കുണ്ടായ അനുഭവം ഇന്ന പ്രകാരമെന്നു പറയുവാൻ വാഗ്മികളായ അവരിലാരെങ്കിലും വിചാരിച്ചാൽ കൂടി സാധിക്കയില്ല. ഒരുവനൊരു ... .... ച്ചോതുവൻ=കഥ പറയുമ്പോൾ ശ്രോതാവിന്റെ ബുദ്ധിക്കു നല്ല ഓട്ടം വേണമല്ലോ എന്നു വിചാരിച്ച് ഞാനതിനെപ്പറയാം. ശ്രോതാക്കളുടെ ഊഹശക്തിയെ ഇളക്കിവിടുന്നതിനുമാത്രമേ എന്റെ വൎണ്ണന ഉപകരിക്കയുള്ളു എന്നു സാരം. അവനി.........മില്ലിതു=ഭൂലോകം, ഭുവൎല്ലോകം, സ്വൎല്ലോകം, മഹൎല്ലോകം, ജനലോകം, തപോലോകം, സത്യലോകം തുടങ്ങിയ ഏഴുലോകങ്ങളിലും, അതു (ആ അനുഭവം) ഇല്ല. അവിസു........................വാച്യങ്ങൾ= അ, വി, സു, രസ, തല, മഹ, പ എന്നിവയോടു ചേൎന്ന തലംകൊണ്ടു പറയപ്പെടുന്ന അതായതു് അതലം, വിതലം, സുതലം, രസാതലം, തലാതലം, മഹാതലം, പാതാലം എന്ന. അധോലോകമേഴിലും=ഏഴു കീഴ്‌ലോകങ്ങളിലും ഇല്ല=ആ അനുഭവമില്ലെന്നൎത്ഥം. അവനി ...... ......തലം=പൎവ്വതത്തിന്റെ

അവിടമുടനചലപതിജനപദമപാരമാ-
മത്യുജ്ജ്വലം സദാ രത്നാവലിത്വിഷാ.
ജനതതികളനവധികൾ സുരനരതിരശ്ചാം തു
ചാൎന്നവരല്ലവർ ചേൎന്നവരുമല്ല.
ഇഹ പുരകൾ മതിൽനിരകൾ കരകാംസരസാം തെളി-
ഞ്ഞേതകരത്തോജ്ജ്വലമെന്നിയില്ലൊന്നുമേ.
രുചിവിജിതമിഹിരവിധുഹുതവഹമഹാരത്ന-
രൂപ്യസുവൎണ്ണതേജോമയമെപ്പൊഴും.
ദിനവിരതിമുകുളദശസരസിരുഹഗൎഭവ-
ദ്ദൈത്യാളിദുൎഗ്ഗം സുഗുപ്തിസുരഭിലം.
പരിമൃദുലവലദനിലമമൃതരസമാതൃകാ-
പാനീയപേശലം ദേശമേതാദൃശം.

---

ഉദരപ്രദേശം, അതുല ... ... ... ...സ്താരം=അതുല്യമായ വളരെ വിസ്താരത്തോടു കൂടിയതു, അൎക്കേ... ... ... ... ...ചരം=സൂൎയ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയുടെ ദീപ്തികൾ കടപ്പാൻ കഴിയാത്തതു്. ഹിമവാൻപൎവ്വതത്തിന്റെ ഉദരപ്രദേശം അത്യന്തം വിസ്താരമുള്ളതും സൂൎയ്യാദികളുടെ വെളിച്ചം കടക്കാത്തതുമാണു്. അവിട... ... ... ... ...മപാരമാം=അചലപതി (പൎവ്വതരാജൻ) യുടെ ജനപദം (ജനങ്ങൾ താമസിക്കുന്ന സ്ഥലം) ആയ അവിടം അപാരമാണു്, അത്യു... ... ... ... ...ത്വിഷാ=അതു രത്നസമൂഹങ്ങളുടെ ത്വിട്ടു (ശോഭ) കൊണ്ടു് ഏററവും ജ്വലിക്കുന്നതാകുന്നു, ജനതതികൾ=ജനസമൂഹങ്ങൾ, അനവധികൾ=അവധിയില്ലാതെയുണ്ടു്, സുരനരതിരശ്ചാം തു=സുരന്മാൎക്കും നരന്മാൎക്കും തിൎയ്യക്കുകൾക്കുമാകട്ടെ, ചാൎന്ന... ... ...മല്ല=അവർ ചാൎച്ചക്കാരും ചേൎച്ചക്കാരുമല്ല, ഇഹ= ഇവിടെ, പുരകൾ=ഗൃഹങ്ങൾ, മതിൽനിരകൾ=മതിൽക്കൂട്ടങ്ങൾ, കരകാംസരസാം=സരസ്സുകളുടെ (പൊയ്കകളുടെ) തീരങ്ങൾ, ഇവ ഒന്നുമേ=ഒന്നെങ്കിലും. തെളി... ... ...യില്ല=തെളിഞ്ഞു് ഓററരത്നത്താൽ ഉജ്ജ്വലമായിട്ടല്ലാതെ ഇല്ല, രുചി ... ... ... ... ... ...മെപ്പൊഴും=അതു് എല്ലായ്പോഴും രുചി (ശോഭ) കൊണ്ടു സൂൎയ്യകാന്തം ചന്ദ്രകാന്തം മാണിക്യം എന്നിവ (മിഹിരവിധുഹുതവഹമഹാരത്നങ്ങൾ) യേയും വെള്ളി (രൂപ്യം) സ്വൎണ്ണം എന്നിവയേയും ജയിച്ചതും തേജോമയവുമാകുന്നു. ദിനവിര... ... ... ...ഗൎഭവൽ=ദിനവിരതിയിൽ (സന്ധ്യയിൽ) മുകുളദശം (മുകുളാവസ്ഥം) ആയ സരസിരുഹ (താമര) ത്തിന്റെ ഗൎഭംപോലെ, ദൈത്യാ... ... ... ... ... ...ഭിലം=അളികൾ (വണ്ടുകൾ) പോലെയുള്ള ദൈത്യന്മാൎക്ക ശരിപ്പാൻ കഴിയാത്തതും നല്ല ഗുപ്തി (രക്ഷ; താമരയുടെ പക്ഷത്തിൽ

ഇഹ മഹിയിലൊരിടമിതി പറവതുചിതം പാൎക്കി,-
ലീരേഴുലകിലിതില്ലെന്നൊന്നു ചൊല്ലുവാൻ.
ഇതി പറകിലതുമുചിതമിനിയുമഹമോതുവ-
നെപ്പൊഴും ദീപിതേ രാപ്പകലില്ലിതിൽ.
സതതമിഹ ദിവസമിതി പറകിലതുമൊക്കുമേ;
സന്ധ്യകൾ രാത്രിയുമില്ലെന്നു ചിന്ത്യമാം.
സതതമിഹ മരുവിനവർ കരുതിന പുമൎത്ഥമോ
ധൎമ്മാൎത്ഥകാമമോക്ഷോത്തരം പഞ്ചമം.
ഇഹ നിയതസുഖവസതി സുജനവിതതിക്കാകി-
ലേകവാരം ജന്മ പത്മജന്മായുഷി;

---

അടപ്പ്) യുള്ളതും സൌരഭ്യമുള്ളതുമാകുന്നു. പരിമൃ.....................ദനിലം=പരിമൃദുലം (മൃദു) ആയി വലനം ചെയ്യുന്ന (വീശുന്ന) അനില (വായു) നോടുകൂടിയതു്, അമൃത.....................പേശലം=അമൃതരസത്തിന്നു മാതൃകയായ പാനീയം (ജലം) കൊണ്ടു മനോഹരം. ദേശം=പ്രദേശം, ഏതാദൃശം=ഇപ്രകാരമുള്ളതു്, ഇഹമഹിയിൽ=ഈ ഭൂമിയിൽ, ഉചിതം=യോഗ്യം; ഈരേഴുലകിൽ=പതിന്നാലു ലോകങ്ങളിൽ. മൃദുവായി വീശുന്ന കാററും അമൃതുപോലെയുള്ള വെള്ളവുമുള്ളതായി ഇതുപോലെ ഒരു പ്രദേശം ഈ ഭൂമിയിൽ ഉള്ള ഒരു സ്ഥലമാണെന്നു പറകയാണു് ഉചിതം; പതിന്നാലു ലോകങ്ങളിലുമില്ല എന്നു് എന്തിനു പറയണം. ഇതി..........ചിതം=ഇങ്ങനെ പറഞ്ഞാൽ അതും യുക്തമാണു്, എപ്പൊഴും.....................ലില്ലിതിൽ=എല്ലാ സമയത്തും ദീപിതം (പ്രകാശമുള്ളതു) ആയ അതിൽ രാവും പകലുമില്ല. എല്ലാ സമയത്തും പ്രകാശമുണ്ടാകയാൽ രാപ്പകൽ ഭേദമില്ലെന്നു സാരം. സതത..........മൊക്കുമേ=ഇവിടെ എല്ലായ്പ്പോഴും പകലാണെന്നു പറഞ്ഞാൽ അതും യുക്തമായിരിക്കും. സന്ധ്യകൾ..........ചിന്ത്യമാം=ഇതിൽ സന്ധ്യകളും രാത്രിയുമില്ലെന്നുള്ളതും വിചാരിക്കാം, സതതം=എല്ലായ്പ്പോഴും, പുമൎത്ഥം=പുരുഷാൎത്ഥം, ധൎമ്മാ..........ത്തരം=ധൎമ്മം അൎത്ഥം കാമം മോക്ഷം ഇവയേക്കാൾ ഉൽകൃഷ്ടമായ, പഞ്ചമം=അഞ്ചാമത്തേതാകുന്നു. ഇവിടെ സ്ഥിരമായിത്താമസിക്കുന്നവർ ആഗ്രഹിക്കുന്ന പുരുഷാൎത്ഥമാകട്ടെ ധൎമ്മാൎത്ഥകാമാദികളായ ചതുൎവ്വിധപുരുഷാൎത്ഥങ്ങളെക്കാൾ മേലെയായി അഞ്ചാമത്തൊന്നാകുന്നു. ഇഹനിയ.....................വിതതിക്കു്=ഇവിടെ നിയതമായ സുഖവാസത്തോടുകൂടിയ സജ്ജനസമൂഹത്തിന്നു്, ഏകവാരം=ഒരു പ്രാവശ്യം, ജന്മ=ജനനം, പത്മജന്മായുഷി=പത്മജന്മാവിന്റെ (ബ്രഹ്മാവിന്റെ) ആയുസ്സിൽ. ഇവിടെ സുഖമായി വസിക്കുന്ന സജ്ജനങ്ങൾക്കു ബ്രഹ്മായുസ്സിൽ

വലിയൊരഴൽ മദനകൃത, മം‍പരമഴലൊന്നില്ല;
ബാല്യതാരുണ്യാൽ പരം വയസ്സില്ലിതിൽ;
ധരണിധരപരിവൃഢന ജനപദമിതീദൃശം
തത്ര പുരം മഹദോഷധിപ്രസ്ഥമാം.
രജതമണികനകമയഗൃഹവലഭിഹർമ്മ്യാദി-
രമ്യം സരസ്സരിദാരാമഭാസുരം;
മുഖരപികമധുകരമയൂരഹംസാദികം;
മൃഗ്യഗജവാജികാമധേനവാശ്രയം;
അദവവിപദതിവിതതതൃണവിടപിവല്ലീക-
മത്യന്തദുർല്ലഭദിവ്യൌഷധീമയം.

---

ഒരിക്കൽ മാത്രമേ ജനനമുള്ളു. വലിയൊരഴൽ=വലിയൊരു ദുഃഖം, മദനകൃതം =കാമനാൽ ചെയ്യപ്പെട്ടതാണ്, ബാല്യ..........പരം=ബാല്യം താരുണ്യം ഇവയിൽ നിന്നു പരമായി. ഇവിടെ കാമപീഡയേ ഒരു പീഡയുള്ളു; വ്യാധി മുതലായവയില്ലെന്നു സാരം. ബാല്യയൌവനങ്ങൾ മാത്രമേ വയസ്സുള്ളു; വാർദ്ധക്യമില്ലെന്നു ഭാവം. "യൌവനാന്തം വയോ യസ്മിൻ നാന്തകഃ കുസുമായുധാൽ" ഇത്യാദി കുമാരസംഭവം. ധരണിധരപരിവൃഢന=പർവ്വതശ്രേഷ്ഠന്റ്, ജനപദം =ദേശം, ഇതീദൃശം=ഇപ്രകാരമുള്ളതാണ്, തത്ര=അവിടെ, പുരം മഹൽ=മഹത്തായ പുരം. ഹിമവാന്റെ ദേശം ഇപ്രകാരമാണ്. അവിടെയുള്ള വലിയ പുരമാണ് ഓഷധിപ്രസ്ഥം. ആ പുരത്തെ വർണ്ണിക്കുന്നു—രജത.... .......രമ്യം =വെള്ളി (രജതം) രത്നം സ്വർണ്ണം എന്നിവകൊണ്ടുള്ള ഗൃഹങ്ങൾ, വലഭി (വലഭി കപോതം) കൾ, ഹർമ്മ്യ (മാളിക) ങ്ങൾ മുതലായവയാൽ രമണീയമായതു്. സര... .......സുരം=സരസ്സുകൾ, സരിത്തുകൾ (നദികൾ), ആരാമങ്ങൾ ഇവ കൊണ്ടു ശോഭിക്കുന്നതു. മുഖര.........ദികം=മുഖരങ്ങളായ (ശബ്ദിക്കുന്ന) കുയിലുകൾ, വണ്ടുകൾ, മയിലുകൾ, അരയന്നങ്ങൾ മുതലായവയോടുകൂടിയതു്. മൃഗ്യ..........ശ്രയം=മൃഗ്യങ്ങളായ ആനകൾക്കും കുതിരകൾക്കും കാമധേനുവിനും ആശ്രയം (സ്ഥാനം) ആയതു്, അദവ .........വല്ലീകം=ദവം (കാട്ടുതീ) കൊണ്ടു വിപത്തു (നാശം) ഇല്ലാത്തവയായി അതിവിതതങ്ങൾ (അതിവിസ്തൃതങ്ങൾ) ആയിരിക്കുന്ന തൃണങ്ങളോടും മരങ്ങളോടും (വിടപി) വള്ളികളോടും കൂടിയതു്. അത്യന്ത ... ............ മയം=അതിദുർല്ലഭങ്ങളായ ദിവ്യൌഷധികൾ ധാരാളമുള്ളതു് ഇങ്ങനെയെല്ലാമിരിക്കുന്നതാണ് ഓഷധിപ്രസ്ഥം.

ജിതപവനജവരവിടെ വിവശരഥ നിന്നുപോയ്
ചിത്രവച്ചിത്രേണ ചിത്രശിഖണ്ഡികൾ.

"സുരനഗരമതിസുലഭമതൊരു നരകോപമം;
സ്വർഗ്ഗമെന്നാലിതേ മൃഗ്യം സുകൃതിനാം.
അജഗജവദതിനിതിനുമറികിൽ മഹദന്തര-
മപ്സരോവൈശികവശ്യരറിയുമോ?
വിവിധജനിശതനിചിതസുകൃതഫലമൊക്കവേ
വിറ്റുതിന്മാനുള്ള ദേശം സുരപദം;
നയവിനയധനവിഭവസുഖസുകൃതപുണ്യഭൂ-
ന്നാനാഗിരിസ്ഥാപസേനാപതിയിവൻ.

---

ജിത ......... ജവർ=പവനന്റെ വേഗത്തെജ്ജയിച്ചവരായ, വിവശർ=പരവശരായിട്ട്, ചിത്രവൽ=ചിത്രങ്ങൾപോലെ, ചിത്രേണ=അത്ഭുതത്താൽ, ചിത്രശിഖണ്ഡികൾ = സപ്തർഷികൾ, ചിത്രം (മനോഹരം) ആയ ശിഖണ്ഡം (കുടുമ്മ) ഉള്ളവർ എന്ന് അവയവാർത്ഥം. "സപ്തർഷയോ മരീച്യത്രിമുഖാശ്ചിത്രശിഖണ്ഡിനഃ" എന്നമരം. വായുവിനേക്കാൾ വേഗമുള്ള സപ്തർഷികൾ അത്ഭുതപരവശരായിട്ട് അവിടെ ചിത്രങ്ങൾപോലെ നിന്നു.

അത്ഭുതപരവശരായ സപ്തർഷികളുടെ വിചാരം. സുരനഗരം=സ്വർഗ്ഗം. അതിസുലഭം=വളരെ എളുപ്പത്തിൽ കിട്ടുന്നതാണ്. അതൊ ......... ...പമം=അത് ഒരു നരകംപോലെയാണ്. ഇതേ=ഇതുതന്നെ മൃഗ്യം സുകൃതിനാം=സുകൃതികൾക്കു മൃഗ്യം (തിരയുവാൻ യോഗ്യം); അജഗജവൽ=ആടിനും ആനയ്ക്കുമെന്നപോലെ. അതിനിതിനും=അതിനുമിതിനുമുള്ള. മഹൽ അന്തരം=വലുതായ വ്യത്യാസത്തെ. അപ്സ ......... വശ്യർ=അപ്സരസ്ത്രീകളുടെ വൈശിക (വേശ്യാതന്ത്രം) ത്തിനു വശപ്പെട്ടവർ. സ്വർഗ്ഗം എത്രയോ സുലഭം അത് ഒരു നരകംപോലയേ ഉള്ളൂ. പുണ്യവാന്മാർക്കു തിരയുവാൻ യോഗ്യമായ സ്വർഗ്ഗം ഈ ഓഷധിപ്രസ്ഥം തന്നെയാണ്. അതിനുമിതിനും തമ്മിൽ ആടിനും ആനയ്ക്കും എന്നപോലെയുള്ള അന്തരത്തെ അപ്സരസ്ത്രീകളുടെ വൈശികവിദ്യയിൽ മിരണ്ടവർ അറിയുകയില്ല. വിവിധ ......... സുകൃതഫലം = വിവിധജനികളിൽ (നാനാജന്മങ്ങളിൽ) നിചിതം (സഞ്ചിതം) ആയ സുകൃതത്തിന്റെ ഫലം. സുരപദം=സ്വർഗ്ഗം. നയവിനയ ......... ......... ണ്യഭൂഃ= നയം വിനയം ധനം വിഭവം സുഖം സുകൃതം പുണ്യം എന്നിവയുടെ ഭൂവ് (ഉല്പത്തിസ്ഥാനം). നാനാ ......... ...പതി = നാനാപർവ്വതരാജാക്കന്മാരുടെ

നയമുടയൊരിവനുചിതമിതിനു പരമോൎക്കിലോ;
നാകം സുരാസുരവ്യാമോഹകാരണം."
ഇതി വിവിധമകതളിരിലവർ നിനവു പൂണ്ടു പൃ-
ട്ടിത്തിരി മന്ദിച്ചു നിന്നോരളവിലേ
വളരുമൊരു കുതുകമൊടു ശിഖരിപെരുമാളിഹ
വന്നെതിരേററു വന്ദിച്ചു വിനീതനായ്
നിജസഭയിലളവുമുടനിത ഇത ഇതീരയൻ
നീതപാ നിവേശയന്നാസനേഷു സ്വയം
പടുതയൊടു സുമുഖനഥ പരിജനസമാഹൃതം
പാദ്യാചമനീയമൎഘ്യം മധുപൎക്കം

---



സേനയ്ക്കു നായകൻ. ഇവൻ=ഹിമവാൻ. ജന്മാന്തരസഞ്ചിതമായ സുകൃതത്തിന്റെ ഫലം വിററു തിന്നാനുള്ള സ്ഥലമാണു് സ്വർഗ്ഗം. പൎവ്വതസേനാനായകനായ ഈ ഹിമവാനാകട്ടെ സുകൃതത്തിനു മാത്രമല്ല നയവിനയാദികൾക്കും കൂടി ഉത്ഭവസ്ഥാനമാകുന്നു. നയമു.............പരം=നയവാനായ ഇവൻമാത്രമാണു് ഇതിനു ചിതം. നാകം=സ്വർഗ്ഗം സുരാ.........രണം=സുരന്മാൎക്കും അസുരന്മാൎക്കും വ്യാമോഹത്തിനു കാരണമാണു്. ഈ ഹിമവാൻതന്നെയാണു് ഇതിനു് അത്യന്തം ഓഷധിപ്രസ്ഥത്തിനു ഉചിതം; സ്വർഗ്ഗം സുരാസുരന്മാരെ മാത്രം ഭ്രമിപ്പിക്കുന്നതാകുന്നു. ഇത്രത്തോളം സപ്തൎഷികളുടെ വിചാരമാകുന്നു. ഇതി=ഇങ്ങനെ. വിവിധം=പലവിധം. അകതളിരിൽ=മനസ്സിൽ. അവർ=സപ്തൎഷികൾ. നിനവു=വിചാരം. മന്ദിച്ചു=അമാന്തിച്ചു നിന്നോരളവിലേ=നിന്ന സമയത്തു്. ഇങ്ങനെ വിചാരിച്ചു സപ്തൎഷികൾ കുറച്ചു നേരം അമാന്തിച്ചു നിന്നപ്പോൾ ("ശിഖരിപെരുമാളിഹ വന്നെതിരേററു" എന്നു് ഉത്തരത്തോടന്വയം) ഹിമവാൻ സപ്തൎഷികളെ എതിരേററു സൽക്കരിക്കുന്നു. കുതുകമൊടു=കൌതുകത്തോടെ ശിഖരിപെരുമാൾ=പൎവ്വതരാജാവു്. വന്ദിച്ചു=വണങ്ങി. വിനീതനായ്=വിനയമുള്ളവനായിട്ടു്. നിജ.............ളവും=തന്റെ സഭയിങ്കലോളം. ഇത ഇതഃ=ഇതിലെ ഇതിലെ. ഇതി ഈരയൻ=എന്നുപറഞ്ഞുകൊണ്ടു്. നീതപാ=കൊണ്ടുപോയിട്ടു്. നിവേ..............സ്വയം (ആസനേഷു സ്വയം നിവേശയൻ)=ആസനങ്ങളിൽ താൻതന്നെ ഇരുത്തികൊണ്ടു്. പടുതയോടു=സാമൎത്ഥ്യത്തോടെ. സുമുഖൻ=സുമുഖനായിട്ടു്. പരിജനസമാഹൃതം=പരിജനങ്ങളാൽ കൊണ്ടുവരപ്പെട്ട. പാദ്യാചമനീയം=പാദ്യവും ആചമനീയവും. പാദ്യം=കാൽകഴുകുവാനുള്ള വെള്ളം. ആചമനീയം

ഉചിതവിധിചതുരതരമുപചിതകുതൂഹല-
മുത്തമബാലവ്യജനാനിലാദിയും
ഇവ പലവുമഴകിനൊടുമുടനുടനുടൻ കൊടു-
ത്തിഷ്ടയാ ചെയ്താനതിഥിസപര്യയെ.

അവയവയുമവരുമുടനുടമയൊടു വീണ്ടിരു-
ന്നാലസ്യവും തീർത്തു ചാലെത്തെളിവൊടേ
"അലമലമിതഖിലമപി, മലകൾകുലവര്യ! നി-
ന്നാസ്ഥയേ ഞങ്ങൾക്കൊരാർത്തിപോക്കീ സഖേ!
വരികരികിലിരി സുമുഖ! വരമണിമയാസനേ,
വന്ദ്യൻ ഭവാനും വളരെ ദുഃഖിക്കൊലാ.
അയി ഭവതു തവ കുശല"മിതി മുനിഗിരാ വിര-
ഞ്ഞന്തികേ താനും തൊഴുതിരുന്നു ചിവാൻ.

---

=ആചമിപ്പാനുള്ള വെള്ളം. ഉചിത.........തരം=ഉചിതമായ വിധിയിൽ ഏററവും ചാതുര്യത്തോടേ. ഉപ.........ഹലം=വർദ്ധിച്ച കൌതുകത്തോടേ (രണ്ടും ക്രിയാവിശേഷണം). ഉത്തമ.........ലാദി=ഉത്തമമായ ബാലവ്യജനാനിലൻ (വിശറിയുടെ കാററ്) മുതലായവ. ഇവ പലവും=ഇങ്ങനെ പലതും. ഇഷ്ടയാ=ഇഷ്ടത്തോടേ. അതിഥിസപര്യ=അതിഥിപൂജ. ഹിമവാൻ അത്യന്ത കൌതുകത്തോടും വണക്കത്തോടുംകൂടി അവരെ തന്റെ സഭയിലോളം എതിരേററുകൊണ്ടുപോയി ആസനങ്ങളിലിരുത്തി അതിഥിപൂജയെച്ചെയ്തു.

സപ്തർഷികൾ ഹിമവാനെ പ്രത്യഭിനന്ദിക്കുന്നു—ഹിമവാൻ അനുജ്ഞപ്രകാരം ഇരുന്ന് · പറയുന്നു. അവയവയും=ആ പാദ്യാചമനീയാദികളെല്ലാം. ഉടമയൊടും=മമതയോടുകൂടി. വീണ്ടു=സ്വീകരിച്ച്. ആലസ്യം=ക്ഷീണത. ചാലെ=വഴിപോലെ. തീർത്തു=ശമിപ്പിച്ചു. ഋഷികൾ ആ സല്ക്കാരമെല്ലാം സ്വീകരിച്ചിരുന്നു മാർഗ്ഗഖേദം തീർത്തു. എന്നിട്ടു പറയുന്നു—അല.........മപി=ഇതെല്ലാം മതി. മലകൾകുലവര്യ=പർവ്വതശ്രേഷ്ഠ! നിന്നാസ്ഥയേ=നിന്റെ ആദരംതന്നേ. ആർത്തിപോക്കീ=ഖേദം തീർത്തു. സഖേ=സ്നേഹിതാ! വരി.........സനേ=ഹേ സുമുഖ! അടുത്തുവരു, ശ്രേഷ്ഠമായ രത്നസിംഹാസനത്തിലിരിക്കു. വന്ദ്യൻ ഭവാനും=വന്ദ്യനായ അങ്ങുന്നും ദുഃഖിക്കൊലാ=ദുഃഖിക്കരുത്. അയി.........ശലം=അല്ലയോ ഹിമവാനേ! അങ്ങേക്കു കുശലം ഭവിക്കട്ടെ. ഇതി.........രാ=ഇങ്ങനെ മുനിമാരുടെ വാക്കിനാൽ. വിരഞ്ഞു=വേഗത്തിൽ. അന്തികേ=സമീപത്തിൽ.

“പ്രഥമപുരുഷാ തനയർ പ്രഥിതഗുണരെ! നിങ്ങൾ
പ്രത്യേകമത്ര വന്നാലഹം ധന്യനാം.
പ്രമദഭരമകതളിരിൽ നേദൃശം ജാനാമി
പേർത്തിഹ നിങ്ങളൊന്നിച്ചു വന്നതിൽ.
എത്രപൊഴുതുമപി വരുവതിതു കരുതിയില്ല ഞാ,-
നെന്തു ചെയ്താൽ മതിയാവൂ മഹോത്സവേ?
നിഖിലജനഹൃദയഗതമറിവൊരു ഭവാന്മാർക്കു
നിർണ്ണയം വ്യാജമല്ലെന്നറിയാമിദം.
സഫലമിനി മമ ജനനമിതുപൊഴുതിൽ നിശ്ചയം;
സജ്ജനശ്ലാഘ്യനീ ഞാനായി മേല്ക്കുമേൽ.
മമ പദവുമുരുവിഭവമൊരുപുരമിദം മറ്റു
മത്തഗജവാജിദിവ്യൌഷധാദിയും
പ്രണയിനിയുമൊരു മകനുമൊരു തനയ കന്യയും
പ്രേഷ്യനീ ഞാനുമടിമയെന്നോർക്കണം.

---

ഊചിവാൻ=പറഞ്ഞു. മുനികളുടെ വചനപ്രകാരം അവരുടെ അടുത്തു തൊഴുതിരുന്നു ഹിമവാൻ പറഞ്ഞു. പ്രഥമ......തനയർ=ആദിപുരുഷനായ ബ്രഹ്മാവിന്റെ പുത്രന്മാരായ. പ്രഥിതഗുണരേ=പ്രസിദ്ധങ്ങളായ ഗുണങ്ങളുള്ളവരേ! പ്രത്യേകം=ഓരോരുത്തരും. അത്ര=ഇവിടെ. അഹംധന്യനാം=ഞാൻ ഭാഗ്യവാനാകും. പ്രമദഭര.........നാമി=മനസ്സിൽ ഉള്ള സന്തോഷാധിക്യത്തെ, ഈദൃശം (ഇന്നവിധമുള്ളതു) എന്നു ഞാനറിയുന്നില്ല. പേർത്തു.........ന്നതിൽ=നിങ്ങൾ ഇവിടെ ഒരുമിച്ചു വന്നതിൽ. എത്ര.........മപി=ഒരു സമയത്തും. വരുവതിതു=ഈ വരുന്നതു്. കരുതിയില്ല=വിചാരിച്ചില്ല. എന്തു.........ത്സവേ=ഈ മഹോത്സവത്തിൽ ഞാൻ എന്തു ചെയ്താലാണു മതിയാവുക? നിഖില.........ഗതം=എല്ലാ ജനങ്ങളുടെയും അന്തർഗ്ഗതം. അറിവൊരു=അറിയുന്ന. ഭവാന്മാർക്കു=നിങ്ങൾക്കു. നിർണ്ണയം=നിശ്ചയം. വ്യാജ.........മിദം=ഇതു കളവല്ലെന്നറിയാം. സഫല.........നിശ്ചയം=ഇപ്പോൾ എന്റെ ജനനം സഫലമായി നിശ്ചയം. സജ്ജന.........മേൽ=ഈ ഞാൻ മേല്ക്കുമേൽ സജ്ജനങ്ങൾക്കു ശ്ലാഘ്യനായി, മമപദവും=എന്റെ സ്ഥാനവും, ഉരു.........മിദം=ഉരുവായ (വലിയ) വിഭവമുള്ള ഈ പുരവും, മത്ത.........ദിയും=മത്തഗജങ്ങൾ വാജികൾ (കുതിരകൾ) ദിവ്യൌഷധങ്ങൾ മുതലായവയും, പ്രണയിനിയും=ഭാര്യയും, ഒരു മകനും.........ന്യയും=മകനും മകളും, പ്രേഷ്യ

ഒരു വിധിയുമുടനുഴറിയരുളിയതു ചെയ്യിക്കി-
ലൊക്കയും കല്പിക്കിൽ വീളുവാനപ്പ്യയേ."

സുരമുനികൾ തുഹിനഗിരിമധുരമൊഴികേട്ട ത-
ത്സൌജന്യമോൎത്തു സന്തോഷിച്ചു മാനസേ.
മതിവിഭവനിധി സദസി സദൃശമതിനുത്തരം
മാന്യനായുള്ള മരീചി ചൊല്ലീടിനാൻ.
"കുലഗിരികൾകുലതിലക! കുശലഫലമസ്തു തേ;
കോ വാ തവ സ്തുതിസാഹസീ വൎത്തതേ?
പെരുതു തവ ഗുണഗരിമപരിമള,മിതാക്കുപോൽ
പ്രാഗല്ഭ്യമുള്ളു പറവാൻ ജഗത്ത്രയേ?
പറകിലുടനുരുവിഭവമതു മദനിദാനമാം;
മാധുൎയ്യമാന്ദ്യവും വന്നുകൂടും മദാൽ;

---

നി ഞാനും=പ്രേഷ്യൻ (കിങ്കരൻ) ആയ ഈ ഞാനും, അടി ... ... ... ക്ഷണം= നിങ്ങൾക്കടിമയാണ്; നിങ്ങളുടെ ആജ്ഞയനുസരിപ്പാൻ തെയ്യാറാണെന്നറിയണം. വിധി=കല്പന, ഉഴറിയരുളി=വേഗം പറഞ്ഞ്, കല്പിക്കിൽ=കല്പിച്ചാൽ, വീളുവാൻ=അനുസരിപ്പാൻ, അപ്പ്യയേ=ഞാൻ സമൎപ്പിക്കുന്നു. നിങ്ങൾ ഒന്നു കല്പിച്ചാൽ അതു നടത്തുന്നതിനായി എനിക്കുള്ള സൎവ്വസ്വവും നിങ്ങൾക്കു സമൎപ്പിച്ചുകൊള്ളുന്നു.

ഹിമവാൻ പറഞ്ഞതിനു മരീചി മറുപടി പറയുന്നു.

സുരമുനികൾ=ദേവൎഷികൾ, തുഹി ... ... ... മൊഴി=ഹിമവാന്റെ മധുരവാക്ക്, തത്സൌജന്യം=അവന്റെ സൌജന്യം, മാനസേ=മനസ്സിൽ. ഹിമവാന്റെ മധുരമായ വാക്കുകേട്ടു മഹൎഷിമാർ അദ്ദേഹത്തിന്റെ സൌജന്യം വിചാരിച്ചു സന്തോഷിച്ചു. മതി... ... ... നിധി=ബുദ്ധിശക്തിക്കിരിപ്പിടം, സദസി=സഭയിൽ, സദൃ........ത്തരം=അതിനു സദൃശമായ ഉത്തരം, മരീചി=സപ്തൎഷികളിൽ ഒന്നാമൻ. അതിബുദ്ധിമാനായ മരീചി അതിനു മറുപടി പറഞ്ഞു കുല ... ... ... തിലക=കുലപൎവ്വതങ്ങളുടെ കുലത്തിനു പൊട്ടായവനേ! കുശ ... ... ... തേ=നിനക്കു കുശലമാകുന്ന ഫലം ഭവിക്കട്ടേ, കോവാ=ആർ, തവസ്തു ... ... ... ഹസീ=നിന്റെ സ്തുതിയിൽ സാഹസത്തോടു കൂടിയവനായിട്ടു, വൎത്തതേ =വൎത്തിക്കുന്നു. നിന്നെ സ്തുതിപ്പാൻ ആൎക്കും ശക്തിയില്ലെന്നൎത്ഥം. പെരുതു. ... ... ... മളം=നിന്റെ ഗുണഗരിമാവിന്റെ (ഗുണാതിശയത്തിന്റെ) പരിമളം വലുതാണ്, ഇതാക്കു... ... ... ജഗത്ത്രയേ=ഇതു വാഴ്ത്തുവാൻ ത്രൈലോക്യ

ഒരു നയവുമൊരു വിനയനെറിവുമുചിതചിത്തവു-
മൊത്തു വസിക്കുമോ വിത്തമത്തേ ജനേ?
ഉലകിലിഹ മദമുഷിതഗുണവിഭവനേവനു-
മുത്തമസ്ഥാനാധികാരിത്വമസ്ഥിരം.
പ്രചുരതരഗുണനിധി പരോപകാരീ ഭവാൻ
പ്രാൎത്ഥനീയൻ സതാം പ്രക്ഷീണകല്മഷൻ.
പ്രഥിതമതു സകലദിശി; വയമിവിടെ നിന്നോട്ടു
പ്രത്യക്ഷമെന്തു വൎണ്ണിക്കിലുള്ളൂ ഫലം?
പ്രതിദിവസമിവിടെ വരുവതിനു കൊതി ഞങ്ങൾക്കു
പ്രാലേയശൈലമേ! പാരമുണ്ടെങ്കിലും
അവശതയിലൊരുദിനവുമതിനു കഴിവന്നീലൊ-
രാവശ്യമിന്നു വന്നു ഭാഗ്യവൈഭവാൽ.

---

ത്തിൽ ആൎക്കു സാമൎത്ഥ്യമുണ്ടു്? ആൎക്കും സാമൎത്ഥ്യമില്ലെന്നു സാരം. ഉരുവിഭവം =വലുതായ ഐശ്വൎയ്യം, മദനിദാനമാം=മദത്തിനു കാരണമാണ്, മാധുൎയ്യമാന്ദ്യം=മാധുൎയ്യക്കുറവു്, മദാൽ=മദം നിമിത്തം. അതിയായ സമ്പത്തു മദത്തിനു കാരണമാണ്; മദത്താൽ മാധുൎയ്യക്കുറവും വരും. നയം=നീതി, വിനയനെറിവു്=വിനയമൎയ്യാദ, ഉചിതചിത്തം=ഉചിതബുദ്ധി, ഒത്തുവസിക്കുമോ=ഒത്തിരിക്കുമോ, വിത്തമത്തേ ജനേ=ധനംകൊണ്ടു മത്തനായ ആളിൽ. ധനമദമുള്ളവനിൽ നയവിനയാദികൾ ഒരുമിച്ചിരിക്കയില്ല. ഉലകിലിഹ = ഈ ലോകത്തിൽ, മദ ......... നേവനും = മദത്താൽ മോഷ്ടിക്കപ്പെട്ട ഗുണവിഭവത്തോടു കൂടിയ ഏതൊരുവനും. ഉത്ത ... ......രിത്വം=ഉത്തമസ്ഥാനത്തിനുള്ള അധികാരം, അസ്ഥിരം=സ്ഥിരമല്ലാത്തതാണ്. മദം ഗുണങ്ങളെ കവൎന്നാൽ അവൻ ഉത്തമസ്ഥാനത്തു് ഉറച്ചിരിക്കുകയില്ല. ഇങ്ങനെയാണു ധനമത്തന്മാരുടെ അവസ്ഥ. അങ്ങുന്നങ്ങനെയല്ലെന്നു പറയുന്നു—പ്രചുര ......... ഭവാൻ = അങ്ങുന്നു് അതിപ്രചുരങ്ങളായ ഗുണങ്ങൾക്കിരിപ്പിടവും പരോപകാരിയുമാണ്, പ്രാൎത്ഥ......... ല്മഷൻ=സജ്ജനങ്ങൾക്കു ശരണ്യനും കല്മഷം (പാപം) തീരെ ക്ഷയിച്ചവനുമാണ്, പ്രഥിത............ഫലം = സകല ദിക്കിലും പ്രഥിതം (പ്രസിദ്ധം) ആയ അതു ഞങ്ങളിവിടെ നിന്നോട്ടു നേരിട്ടു വൎണ്ണിക്കിൽ എന്തു ഫലമുണ്ടു്. വൎണ്ണിക്കുന്നതു വെറുതെയാണെന്നു താൽപൎയ്യം. പ്രതിദിവസം=ദിവസം തോറും, കൊതി=ആഗ്രഹം, പ്രാലേയശൈലമേ=ഹിമപൎവ്വതമേ! പാരം=വളരെ, അവശതയിൽ=പരാധീനതയിൽ, കഴിവന്നീല = കഴിവുണ്ടായില്ല, ഭാഗ്യവൈഭവാൽ = ഭാഗ്യശക്തിയാൽ. ഞങ്ങൾക്കിവിടെ ദിവസവും വരാനാഗ്രഹ

അവസരവുമൊരുതരവുമിഹ വരുവതിന്നിന്നൊ-
രാശ്ചര്യമീശ്വരാനുഗ്രഹാൽ സിദ്ധമായ്.
അതിശയിതബഹുമതിയൊടപചിതി ലഭിച്ചു നാം;-
മാശീസ്സു മറെറന്തു? നന്നായ്വരിക തേ
അലമപരകഥകളിനിയവഹിതമനാ ഭവാ-
നസ്മദായാനേ ശൃണോതു നിമിത്തവും.
പരമശിവനഖിലജഗദധിപതി സനാതനൻ
ഫാലവിലോചനൻ ബാലേന്ദുശേഖരൻ
ഭവനഭയവരദമൃഗപരശുവില സൽകരൻ
ഭസ്മാനുലേപനിഭാജിനാച്ഛാദനൻ
വിജിതപുരമദനയമനജമുഖനികൃന്തനൻ
വിഷ്ണുപ്രിയൻ വിശ്വവന്ദ്യൻ പശുപതി

---

മുണ്ടെങ്കിലും പാരതന്ത്ര്യത്താൽ സാധിച്ചില്ല. ഭാഗ്യവശാൽ ഇന്നു വരേണ്ടതായ ഒരാവശ്യം വന്നു. അവസരം=സമയം, തരം=സൌകര്യം, ഈശ്വരാനുഗ്രഹാൽ=ദൈവാനുഗ്രഹത്താൽ, സിദ്ധമായ്=സിദ്ധിച്ചു, അതി..........യൊടു=അതിശയിച്ച (എല്ലാററിലും കവിഞ്ഞ) ബഹുമാനത്തോടേ, അപചിതി=പൂജ, ആശിസ്=ആശീർവ്വാദം. ഇവിടെ വരുവാൻ ഇന്നു സമയവും സൌകര്യവും ദൈവാനുഗ്രഹത്താൽ കിട്ടി. വന്നിട്ടു് ഉയന്നതരം ബഹുമാനത്തോടുകൂടി സൽകാരവും ലഭിച്ചു. അങ്ങേക്കു നന്നായി വരട്ടെ എന്നല്ലാതെ എന്താശീർവ്വചനമാണു ചെയ്യേണ്ടതു്? അലം=മതി, അപരകഥകൾ=മററു കഥകൾ, അവഹിതമനാഃ=മനസ്സിരുത്തിയവനായിട്ടു്, ഭവാൻ=അങ്ങു്, അസ്മദായാനേ=ഞങ്ങളുടെ വരവിൽ, ശൃണോതു=കേട്ടാലും, നിമിത്തം=കാരണം. മററു കഥകൾ മതിയാക്കുക. ഞങ്ങളിവിടെ വരുവാനുണ്ടായ കാരണം കേൾക്കുക. അതു തന്നെ പറയുന്നു. 'പരമശിവൻ' ഇത്യാദി--പരമശിവൻ=ഇന്ദ്രിയാദികൾക്കതീതനായ ശിവൻ. അഖി...... പതി=എല്ലാലോകങ്ങൾക്കുമീശ്വരൻ, സനാതനൻ=നിത്യൻ, ഫാലവിലോചനൻ=നെററിയിൽ കണ്ണുള്ളവൻ, ബാലേന്ദുശേഖരൻ=ബാലചന്ദ്രൻ ശിരോലങ്കാരമായവൻ, ഭവൻ=എല്ലാററിനും കാരണമായവൻ, അഭയ..........കരൻ=അഭയമുദ്ര, വരദമുദ്ര, മൃഗം (മാൻ), പരശു (മഴു) ഇവയാൽ വിലസിക്കുന്ന കരങ്ങളോടുകൂടിയവൻ ഭസ്മാനുലേപൻ=ഭസ്മം പൂശുന്നവൻ, ഇഭാ.......ദനൻ=ഇഭാജിനം (ആനത്തോൽ) ആച്ഛാദനം (വസ്ത്രം) ആയവൻ. വിജി......യമൻ=പുരന്മാരെയും മദനനെയുംയമനെയും ജയിച്ചവൻ. അജ..........ന്തനൻ=ബ്രഹ്മാവിൻെറ മുഖത്തെ ഛേദിച്ചവൻ,

പ്രമഥപതി ഗിരിശനജനമരപതി ശങ്കരൻ
പ്രത്യക്ഷദൃഷ്ടാഷ്ടമൂർത്തി നൃത്തപ്രിയൻ
ഹരനരുണചരണനതഭവഭയഹരൻ പരൻ
ഹർഷിതനിശ്ശേഷദേവർഷിമണ്ഡലൻ
ശ്വസിതപരിണതനിഗമശതകഥിതവൈഭവൻ
ശുക്ലവർണ്ണൻ പഞ്ചവർണ്ണമന്ത്രാത്മകൻ

---

[ആദ്യത്തിൽ ബ്രഹ്മാവിന് അഞ്ചു മുഖമുണ്ടായിരുന്നുവെന്നും അവയിലൊന്നു ശിവൻ അറുക്കുകയാലാണ് ബ്രഹ്മാവു ചതുർമ്മുഖനായതെന്നും പറഞ്ഞുവരുന്നു. ഒരിക്കൽ ശിവന്റെ ആദിയുമവസാനവും കാണ്മാൻ വിഷ്ണുവും ബ്രഹ്മാവും ആഗ്രഹിച്ചു. വിഷ്ണു വരാഹരൂപം പൂണ്ടു പാദം തിരഞ്ഞു കീഴ്പോട്ടും, ബ്രഹ്മാവു ഹംസരൂപമവലംബിച്ചു ശിരസ്സുതേടിക്കൊണ്ടു മേല്പോട്ടും പോയി. വഴിയിൽ വച്ചു ബ്രഹ്മാവു ശിവശിരസ്സിൽനിന്നു കീഴ്പോട്ടു വരുന്ന പുഷ്പമാലയെക്കണ്ടു ചോദിച്ചതിൽ ആ മാല ശിരസ്സിൽനിന്നു പോന്നിട്ടു അനേകകല്പകാലം കഴിഞ്ഞുവെന്നും ഇത്രകാലംകൊണ്ട് അതിനു ഇത്രത്തോളമേ എത്താറാവാൻ കഴിഞ്ഞുള്ളു എന്നും പറഞ്ഞു. അതുകേട്ടു ശിരോദർശനം അസാദ്ധ്യമെന്നു കരുതി ബ്രഹ്മാവു മടങ്ങി. പാദം കാണ്മാൻ സാധിക്കാതെ വിഷ്ണുവും മടങ്ങി. ബ്രഹ്മാവു വിഷ്ണുവിനോടു താൻ ശിവശിരസ്സു കണ്ടു എന്നു പൊളി പറഞ്ഞു. അഞ്ചു മുഖങ്ങളിൽ ഏതു മുഖംകൊണ്ടാണോ ബ്രഹ്മാവു ഈ മിത്ഥ്യാവാദം ചെയ്തതു് ആ മുഖത്തെ ശിവൻ ഛേദിച്ചുകളഞ്ഞു എന്നാണ് പുരാണകഥ.] വിഷ്ണുപ്രിയൻ=വിഷ്ണുവിന്നിഷ്ടൻ, വിശ്വവന്ദ്യൻ=എല്ലാവക്കും വന്ദ്യൻ, പശുപതി=പശുക്കൾക്കു അതായതു സംസാരബദ്ധരാകയാൽ പശുപ്രായരായ സർവ്വജീവികൾക്കും അധിപതി. പ്രമഥപതി=പ്രമഥന്മാരുടെ അതായതു ശിവപാരിഷദരുടെ പതി, അജൻ=ജനനമില്ലാത്തവൻ, അമരപതി=ദേവന്മാരുടെ പതി, പ്രത്യക്ഷ..............മൂർത്തി=പ്രത്യക്ഷദൃഷ്ടങ്ങളായ എട്ടു മൂർത്തികളോടുകൂടിയവൻ ശിവന്റെ എട്ടു മൂർത്തികളെ മുൻപു വിവരിച്ചിട്ടുണ്ട്. നൃത്തപ്രിയൻ=നൃത്തം പ്രിയമായിട്ടുള്ളവൻ, ഹരൻ=ഭക്തന്മാരുടെ പാപത്തെ ഹരിക്കുന്നവൻ, അരുണ.........ഹരൻ=അരുണങ്ങളായ ചരണങ്ങളിൽ നതന്മാരായവരുടെ ഭവഭയത്തെ (സംസാരഭീതിയെ) ഹരിക്കുന്നവൻ, പരൻ=ഉൽകൃഷ്ടൻ, ഹർഷിത.............മണ്ഡലൻ=എല്ലാദേവർഷിസമൂഹങ്ങളേയും ഹർഷിപ്പിച്ചവൻ, ശ്വസിത.....................വൈഭവൻ=ശ്വസിതപരിണതങ്ങളായ അതായതു നിശ്വാസമായിപ്പരിണമിച്ച നിഗമശതങ്ങളാൽ (വേദസമൂഹങ്ങളാൽ) പറയപ്പെട്ട വൈഭവത്തോടുകൂടിയവൻ, ശുക്ലവർണ്ണൻ=വെളുത്ത നിറമുള്ളവൻ, പഞ്ച.......................ത്മകൻ=പഞ്ചാക്ഷരമന്ത്രസ്വരൂപൻ. പഞ്ചാക്ഷരമന്ത്രമെന്നാൽ

സനകമുഖയതിമഹിതചരണകമലദ്വയൻ
സർവ്വസാക്ഷീ ശർവ്വനുക്ഷവരാസനൻ
തവ ശിരസി സുചിരമിഹ നിവസതി തപശ്ചരൻ
ദാക്ഷായണീദേഹമോക്ഷാദനന്തരം.
ഇതുപൊഴുതു ചിരനിചിതതപ ഇഹ സമാപയ-
ന്നിച്ഛതി ത്വൽസുതാം വേൾപ്പാൻ സദാശിവൻ.
സകലഗിരികളിലധികമുയരമുടയോൻ ഭവാൻ;
സമ്പ്രതി നിന്നിലും നിൻപുണ്യമുന്നതം.
ദുരിതമതിനിടയിലിനി വരരുതതിനായി നീ
ദുർഗ്ഗയെ ഭർഗ്ഗനു ശീഘ്രം കൊടുക്കെടോ!
യശസി കൊതി യദി മനസി യദി ച കുതുകം സഖേ
യത്നം വിനാ തവ വന്നു രണ്ടും സഖേ!

---

നമശ്ശിവായ എന്ന മന്ത്രമാകുന്നു. സനക ... ... ... ദ്വയൻ=സനകൻ മുതലായ യതികളാൽ മഹിതം (പൂജിതം) ആയ ചരണകമലദ്വയത്തോടുകൂടിയവൻ, സർവ്വസാക്ഷീ=സർവ്വത്തിന്നും സാക്ഷിയായവൻ, ശർവ്വൻ=പ്രളയകാലത്തു ലോകത്തെ ഹിംസിക്കുന്നവൻ 'ശൃ ഹിംസായാം' എന്നു ധാതു. ഉക്ഷവരാസനൻ=വൃഷരാജവാഹനൻ. എല്ലാം പരമശിവന്റെ വിശേഷണം. തവ ശിര ... ... ... നന്തരം (ദാക്ഷായണീദേഹമോക്ഷാൽ അനന്തരം ഇഹ തവശിരസി സുചിരം തപശ്ചരൻ നിവസതി)=ദക്ഷപുത്രിയായ സതിയുടെ ദേഹത്യാഗത്തിന്നുശേഷം ഇവിടെ നിന്റെ ശിരസ്സിൽ വളരെക്കാലമായി തപസ്സ് ചെയ്തുകൊണ്ടു പാക്കുന്നു. ഇതുപൊഴുതു=ഇപ്പോൾ, ചിരനിചിതതപഃ=വളരെക്കാലമായി സമ്പാദിച്ച തപസ്സിനെ, സമാപയൻ=അവസാനിപ്പിച്ചുകൊണ്ട്, ഇച്ഛതി=ഇച്ഛിക്കുന്നു, ത്വൽസുതാം=നിന്റെ മകളെ, മഹേശ്വരൻ=ശിവൻ. ഇപ്പോൾ ശിവൻ തപസ്സു മതിയാക്കി നിന്റെ മകളെ വേൾപ്പാനാഗ്രഹിക്കുന്നു. സകല ... ... ... ഭവാൻ=അങ്ങ് എല്ലാപ്പൎവ്വതങ്ങളിലുംവെച്ച് അധികം ഉയരമുള്ളവനാണ്, സമ്പ്രതി ... ... ... ന്നതം=ഇപ്പോൾ അങ്ങയെക്കാളും അങ്ങയുടെ പുണ്യം അധികം ഉയരമുള്ളതായി, ദുഷ്കൃതം=ദുരിതം. ദുർഗ്ഗയെ=പാർവ്വതിയെ, ഭർഗ്ഗനു=ശിവന്ന്, ശീഘ്രം=വേഗം. ദുരിതം വരാതിരിക്കുന്നതിന്നുവേണ്ടി പാർവ്വതിയെ ശിവന്നു കൊടുത്താലും. യശസി=കീർത്തിയിൽ, യദി=എങ്കിൽ, മനസി=മനസ്സിൽ, കുതുകം=കൌതുകം, സഖേ=സഖ

ഭവഗഹനമിതിലമിതകദനമൃഗസങ്കുലേ
പാൎത്തുമാരാൎത്തും ഭ്രമിക്കിലും ദുൎല്ലഭം
സവിധഗതമുരുസുകൃതവിഭവഫലസിന്ധുരം
സംശയതന്തുക്കൾകൊണ്ടു ബന്ധിക്കൊലാ.
അധികദൃഢമുചിതവിധിനിഗളനവശീകൃത-
മാദരിച്ചാചര സ്വൈരചാരം സ്വയം."

മധുമധുരതരമിതി മരീചിവാക്യം കേട്ടു
മൌലൌ കരംകൂപ്പി മേനാസഹചരൻ
സ്ഫുരിതതരപുളകമയകവചവുമണിഞ്ഞു താൻ
ഭൂതലം ഹൎഷാശ്രുകൊണ്ടു നനച്ചുടൻ
പുകഴ്പെരിയ മുനിവരരെയെഴുവരെയുമാദരാൽ
ഭൂയോപി വന്ദിച്ചു നിന്നു വിനീതനായ്

ത്തിൽ, യത്നം വിനാ=പ്രയത്നം കൂടാതേ, സഖേ=സ്നേഹിത. അങ്ങേക്കു കീൎത്തിയും സുഖവും വേണമെങ്കിൽ അവ രണ്ടും പ്രയാസം കൂടാതെ സിദ്ധിക്കും. ഭവഗ..................സങ്കുലേ=അമിതങ്ങളായ കദനങ്ങൾ (ദുഃഖങ്ങൾ) ആകുന്ന മൃഗങ്ങളാൽ സങ്കുലമായ ഈ സംസാരവനത്തിൽ, പാൎത്തു.... ... .......ൎല്ലഭം=പാൎത്തു തിരഞ്ഞു തിരിഞ്ഞാൽക്കൂടി കിട്ടുവാൻ പ്രയാസമുള്ളതായ, സവിധഗതം=അടുത്തു വന്നതായ, ഉരു ... ... .......സിന്ധുരം=വലിയ സുകൃതസമ്പത്തിന്റെ ഫലമാകുന്ന ഗജത്തെ (സിന്ധുരം=ഗജം), സംശ . ..........ക്കൊലാ=സംശയമാകുന്ന പാശങ്ങൾകൊണ്ടു കെട്ടരുതു്. കൈയിൽ വന്ന ഈ സുകൃതഫലത്തെ ആദരിക്കുന്നതിൽ സംശയമരുതെന്നു സാരം. ഭവത്തെ ഗഹനമായും കദനത്തെ മൃഗമായും സുകൃതഫലത്തെ ഗജമായും സംശയത്തെ തന്തുവായും കല്പിക്കയാൽ അലങ്കാരം രൂപകം. അധികദൃഢം (ക്രി. വി.)=ഏററവും ഉറപ്പോടേ, ഉചിത .........കൃതം=ഉചിതവിധിയാകുന്ന നിഗളനം (ബന്ധനം) കൊണ്ടു വശീകൃതമാക്കി, ആദരിച്ചു=ബഹുമാനിച്ചു, ആചര സ്വൈരചാരം=സ്വൈരസഞ്ചാരത്തെ ചെയ്താലും. ആ ഗജത്തെ ഉചിതമായ കന്യാദാനമാകുന്ന ചങ്ങലകൊണ്ടു വശപ്പെടുത്തി സ്വൈരസഞ്ചാരം ചെയ്താലും. അലങ്കാരം രൂപകം തന്നെ. മധു.......... ...തരം=തേനിനേക്കാളധികം മധുരമായ, മരീചിവാക്യം=മരീചിയുടെ വചനം, മൌലൌ=ശിരസ്സിൽ, കരം=കൈ, മേനാസഹചരൻ=ഹിമവാൻ, സ്ഫുരിത .........കവചം=സ്ഫുരിതതരമായ (ഏററവും പ്രകാശിച്ച) പുളകമാകുന്ന കവചം (കഞ്ചുകം), ഭൂതലം=ഭൂപൃഷ്ഠം, ഹൎഷാശ്രു=സന്തോഷബാഷ്പം, ആദരാൽ=ആദരം പൂണ്ടു്, ഭൂയോപി=പിന്നെയും. തേനി

"സ്ഫുടചരണകമലപൊടിപടലമിതുകൊണ്ടു മേ
പൂതമാമന്തഃപുര"മെന്നു ചൊല്ലിനാൻ.
സദൃശമിതു സരസമിതു സമുചിതമിതെത്രയും
സംശയമെന്തെന്നു സൎവ്വേ പുറപ്പെട്ടു
പൊലിമ തകുമലിവിയലുമകതളിരൊടേവരും
പോയതിവേഗേന പുക്കിതന്തഃപുരം.

സഭയിലിഹ മരുവുമവർ പുരനഗരവാസികൾ
സന്തോഷസംഭ്രമൌത്സുക്യവിവശരായ്
സഹകുതുകമവരുമഥ സരസതരവാക്യങ്ങൾ
സന്ദേഹനിശ്ചയമന്യോന്യമോതിനാർ:—

---

നെക്കാട്ടിലും മാധുൎയ്യമേറിയ മരീചിവചനം കേട്ടു ഹിമവാൻ തലയിൽ കൈകൊണ്ടു കൂപ്പി രോമാഞ്ചക്കുപ്പായമണിഞ്ഞു ഹൎഷാശ്രുക്കളാൽ നിലം നനച്ച് ആ മഹൎഷിമാരെ ഏഴുപേരെയും പിന്നെയും വന്ദിച്ചു വണങ്ങിനിന്നു. എന്നിട്ടു—സ്ഫുട.......... ...... പടലം=സ്ഫുടമായ (വിടൎന്ന) ചരണകമലത്തിലെ പൊടിനിര. പൂതമാം=ശുദ്ധമാകും, അന്തഃപുരം=ഗൃഹാന്തൎഭാഗം. നിങ്ങളുടെ പാദരജസ്സുകൊണ്ട് എന്റെ അന്തഃപുരം ശുദ്ധമാകുമെന്ന്, എന്നുവെച്ചാൽ പാദാൎപ്പണംകൊണ്ട് അന്തഃപുരത്തെ ശുദ്ധമാക്കണമെന്നു പറഞ്ഞു. സദൃശം=ചേൎന്നത്, സരസം=രസമുള്ളത്, സമുചിതം=യുക്തം, സൎവ്വേ=എല്ലാവരും. അതു വേണ്ടതുതന്നെ, എന്താ സംശയം എന്നു പറഞ്ഞ് എല്ലാവരും പുറപ്പെട്ടു. പൊലിമതകും=പെരുമയുള്ള, അലിവ്=ആൎദ്രത, അതിവേഗേന=അത്യന്തവേഗത്തിൽ, കാരുണ്യം നിറഞ്ഞ മനസ്സോടുകൂടി മഹൎഷിമാരെല്ലാവരും അന്തഃപുരത്തിൽ പ്രവേശിച്ചു. ഹിമവാൻ മഹൎഷിമാരുടെ അപേക്ഷയ്ക്കു മറുപടി പറയുന്നതിനുമുമ്പ് അവരെ അന്തഃപുരത്തിലേക്കു കൊണ്ടുപോയതു വിവാഹകാൎയ്യത്തിൽ മേനയുടെ അഭിപ്രായം അറിയുന്നതിനുവേണ്ടിയാണെന്നു കാണുക.

'ശൈലസ്സമ്പൂൎണ്ണകാമോപി മേനാമുഖമുദൈക്ഷത;
പ്രായേണ ഗൃഹിണീനേത്രാഃ കന്യാൎത്ഥേഷു കുടുംബിനഃ'

എന്ന കുമാരസംഭവപദ്യം ഇവിടെ സ്മരണീയമാകുന്നു.

പുരവാസികൾ ഓരോന്നു സംസാരിക്കുവാൻ തുടങ്ങുന്നു. സഭയി.......... ..മവർ=സഭയിലുണ്ടായിരുന്നവർ. പുരനഗരവാസികൾ=പുരത്തിലും നഗരത്തിലും വസിക്കുന്നവർ. സന്തോ...... ശരായ്=സന്തോഷം, സംഭ്രമം, ഔത്സുക്യം ഇവയാൽ പരവശരായിട്ട്. സഹകുതുകം=കൌതുകത്തോ

"ഇഹ സഭയിൽ മുനികളിവരെഴുവരെഴുന്നള്ളിനാ-
രെന്തു കാര്യം ഹന്ത! കേട്ടീലയോ ഭവാൻ?"
"വിശദമവരരുളിയതു പരമരികിലേഷ ഞാൻ
വെൺചാമരം വീശി നിന്നു കേട്ടീടിനേൻ."
"പറക പറകതു കിമിതി" "പറവനതു വേറെ ഞാൻ;
പാട്ടാക്കുവാൻ കാലമല്ല പലർക്കിതോ
വിജനമിതി പറവനിഹ; വിരസത പിണയ്യൊലാ;
വേളി മേളിപ്പതാമുണ്ണിയുമയ്ക്കിവർ".
"ചരിതമിതു ചരത, മതിചതുരതരനാരുപോൽ
ജാമാതൃഭാവേന നിശ്ചിതനായതും?"
"പ്രകൃതിജള! വികൃതി തവ പെരുതു കരുതുംവിധൌ;
ഭ്രാന്തൻ ഭവാനെന്നുമുണ്ടു തോന്നുന്നു മേ

---

ടേ. സാരസതരവാക്യങ്ങൾ=ഏററവും സരസങ്ങളായ വചനങ്ങൾ. സന്ദേഹനിശ്ചയം=സംശയവും നിശ്ചയവുമായിട്ട്. അന്യോന്യം=പരസ്പരം. സഭയിലിരുന്നവരും പുരവാസികളും സംഭ്രമാദികളോടുകൂടി സംശയവും സമാധാനവുമായിട്ടു തമ്മിൽ തമ്മിൽ ഓരോന്നു സംസാരിച്ചു. ഒരാളുടെ ചോദ്യം— ഇഹ ......... ഭവാൻ=ഇവിടെ സഭയിൽ ഏഴു മഹർഷിമാർ വന്നുവല്ലോ; വന്ന കാര്യം എന്താണെന്നു കേട്ടുവോ? ഉത്തരം—വിശദ......... കേട്ടീടിനേൻ= അവർ പറഞ്ഞതു് ഞാൻ അരികിൽ വെൺചാമരം വീശി നിന്നുകൊണ്ടു സ്പഷ്ടമായി കേട്ടു. പറക.........കിമിതി=അതെന്താണെന്നു പറയൂ എന്നു ചോദ്യം. 'പറവനതു' എന്നുമുതൽ ഉത്തരം. പാ......... റെ ഞാൻ=അതു ഞാൻ വേറെ (സ്വകാര്യമായി) പറയാം. പാട്ടാ.........ർക്കിതോ=പലർക്കും അതു പാട്ടാക്കുവാൻ (പരസ്യമാക്കുവാൻ) സമയമല്ല. വിജ......... നിഹ=ഇവിടെ വിജനമായതുകൊണ്ടു പറയാം. വിര......... യ്യൊലാ=രസക്കേടുവരുത്തരുത്. പലരേയും കേൾപ്പിച്ചു കാര്യം അബദ്ധമാക്കരുത് എന്നു സാരം. വേളി.........യ്ക്കിവർ=ഇവർ ഉണ്ണിയുമയുടെ വേളി സംസാരിക്കുകയാണ്. (വേളിമേളിക്കുക=വേളിക്കാര്യം സംസാരിക്കുക.) ചോദ്യം—ചരിതം=കഥ. ചരതം=നല്ലതു്. അതിചതുരതരൻ=അധികനിപുണൻ, ജാമാതൃഭാവേന=ജാമാതാവിന്റെ നിലയിൽ. നിശ്ചിതനായതു=തീരുമാനിക്കപ്പെട്ടതു്. ഈ കഥ നല്ലതുതന്നെ. എന്നാൽ ആരെയാണ് മകളുടെ ഭർത്താവായിട്ടു നിശ്ചയിച്ചിട്ടുള്ളതെന്നു പറഞ്ഞാലും. ഉത്തരം – പ്രകൃതിജള=പ്രകൃത്യാമൂഢനായവനേ! വികൃതി=വികാരം, ഭ്രമം. കരുതുംവിധൌ=ആലോചിക്കുമ്പോൾ. ഭ്രാന്തൻ=ബുദ്ധിഭ്രമമുള്ളവൻ. നീ

പ്രമഥപതി മമ രമണനിതി നിനവു മിക്കതും
പാൎത്തു തദൎത്ഥം തപസ്സിന്നു പോയതും;
മൃദുനി ബത വപുഷി ഖരമരവുരി ധരിച്ചതും,
മേചകവേണി ചിടയായ് പിരിച്ചതും,
ഫലസലിലമരുദശനതപസി തനുകാച്ചതും,
പാപനാശേ പുണ്യകല്പകം കാച്ചതും,
ഒരു കിതവമുനിയിവളെ ബഹു ബത പഴിച്ചതു,-
മോടിവന്നീശൻ പ്രസാദം പൊഴിച്ചതും,
അരുതു തപമിതി ഗിരിശനിവളൊടു വദിച്ചതു,-
മങ്ങനേയെന്നു വച്ചിങ്ങു വസിച്ചതും;
അഖിലമിദമവൾസഖികൾ ജയവിജയമാർ പറ-
ഞ്ഞാരു കേളാത്തതിങ്ങാരുനാൾക്കിപ്പുറം?
അതൊരു കഥ വിതതമിഹ കിമപി ധരിയാഞ്ഞ നീ-
യന്ധൻ ബധിരൻ ജഡൻ ദൃഢം നിശ്ചയം."



---

യൊരു ഭ്രാന്തനാണെന്നു എനിക്കുതോന്നുന്നു അതെന്താണെന്നു പറയുന്നു. പ്രമഥേത്യാദി—പ്രമഥപതി=ശിവൻ. മമ=എനിക്കു. രമണൻ=ഭൎത്താവു്. നിനവു=വിചാരം. തദൎത്ഥം=അതിന്നുവേണ്ടി. മൃദുനി വപുഷി=മൃദുവായ ദേഹത്തിൽ. ബത=കഷ്ടം. ഖരമരവുരി=ഖരം (പരുഷം)ആയ മരത്തോൽ. മേചകവേണി=കറുത്ത തലമുടി. ഫല.........പസി=ഫലവും വെള്ളവും വായുവും അശനം (ആഹാരം) ആയിട്ടുള്ള തപസ്സിൽ. തനു=ശരീരം. കാച്ചതും=വാട്ടിയതു. പാപനാശേ=പാപത്തിന്റെ നാശത്തിൽ. പുണ്യകല്പകം=പുണ്യമാകുന്ന കല്പകവൃക്ഷം കാച്ചതും=ഫലിച്ചതും. കിതവമുനി=കപടമുനി. ഇവളെ=ഉണ്ണിയുമയെ. ബഹു=വളരെ. പഴിച്ചതും=നിന്ദിച്ചതും. പ്രസാദം=കനിവു്. പൊഴിച്ചതും=വൎഷിച്ചതും. അരുതു തപമിതി=തപസ്സു ചെയ്യേണ്ടാ എന്നു്. വദിച്ചതും=പറഞ്ഞതും അഖിലമിദം=ഇതെല്ലാം. അവൾസഖികൾ=അവളുടെ തോഴിമാർ. അതൊരു കഥ=ആ ഒരു കഥ. വിതതമിഹ=ഇവിടെ പരന്നിട്ടുള്ള (കഥയുടെ വിശേഷണം). കിമപി=കുറച്ചെങ്കിലും അന്ധൻ=കുരുടൻ. ജഡൻ=ബുദ്ധിഹീനൻ. ദൃഢം=ഏററവും. ശിവൻ ഭൎത്താവാകുന്നാമെന്നു കരുതി ഉണ്ണിയുമ തപസ്സിന്നു പോയി, മരവുരിയുടുത്തു, തലമുടി ജടയായ്പ്പിരിച്ചു, കായും വെള്ളവും കാററും മാത്രം ആഹാരമാക്കി ദേഹം തപിപ്പിച്ചതും പാപം തീൎന്നു്പ്പാറാം പുണ്യം തെളിഞ്ഞതും ഒരു കപടമുനി വന്നു്

"അറിവനഹമഖിലമിദമുമയുടെ മനീഷിത-
മസ്മാദൃശന്മാക്കുമേവം മനോരഥം.
ഇവർ മുനികളിതു കിമപി മനസി ധരിയാതെ വ-
ന്നിച്ഛിച്ചിരിക്കുന്നതന്യനെന്നോർത്തു ഞാൻ"
"വിരുതനതിചതുരനൊരു വിവശതയിൽ വീണതും
വിദ്യയാക്കിക്കൊണ്ടതെത്രയും നന്നെടോ!
തദിഹ ശൃണു മുനികളിവർ ശിവനുമയെ യാചിച്ചു
തന്നിശ്ചയാർത്ഥമന്തഃപുരം പുക്കതും."
"പുരകുഹരചരിതമിനിയറിവതു കഥം സഖേ?"
"പൊട്ടാ! പൊതി പൊളിയും ക്ഷമിക്കിൽ ക്ഷണം."
"ഒരു സുകൃതഫലകുസുമസുരതരുലതയെവ കേ-
ളുണ്ണിയുമയെന്നു നിർണ്ണീയതേ മയാ.

---

പഴിപറഞ്ഞതും ഭഗവാൻ പ്രസാദിച്ചു തപസ്സു മതിയാക്കിക്കയാൽ ഉമ ഇങ്ങോട്ടു പോന്നതുമൊക്കെ തോഴിമാർ മുഖേന ആരാണറിയാത്തതു്. നാട്ടിലെല്ലാം പരന്ന ഈ കഥ അറിയാത്ത നീ വല്ലാത്ത മൂഢൻതന്നെ. ചോദ്യകർത്താവിന്റെ വാക്ക്—അറിവ... ......ഷിതം=ഉണ്ണിഉമയുടെ ഈ അനുഗ്രഹം (മനീഷിതം) ഒക്കെ ഞാൻ അറിഞ്ഞിട്ടുണ്ട്. അസ്മാ.... .. ..... ...രഥം=എന്നെപ്പോലെയുള്ളവർക്കും ഇങ്ങനെയാണ് അനുഗ്രഹം. ഇവർ .. .......... ർത്തുഞാൻ=ഈ മഹർഷിമാർ ഇതു കുറച്ചെങ്കിലും മനസ്സിൽ ധരിക്കാതെ വന്ന് ഇച്ഛയോടുകൂടി യാചിക്കുന്നതു് മറെറാരുവനുവേണ്ടിയാണെന്നു ഞാൻ വിചാരിച്ചു. ഉത്തരം—വിരുത...... ന്നെടോ=നീ വിരുതനും സമർത്ഥനും തന്നെ; വിവശതയിൽ (പരുങ്ങലിൽ) വീണതു് ഒരു വിദ്യകാട്ടിയതാണെന്നു വരുത്തിയതു വളരെ നന്നായി. വീണ്ടാടംകൊണ്ടു വിദ്യ എടുക്കുക എന്നതു (ശൈലി) വിചിത്രംതന്നെ എന്നർത്ഥം. തദിഹശൃണു=എന്നാൽ കേട്ടോളൂ. മുനി... ...... ...... ചിച്ചു=ഈ മഹർഷിമാർ ശിവനുവേണ്ടി ഉമയെ ആവശ്യപ്പെട്ടു. തന്നി........ ...ക്കതും=അതു നിശ്ചയിക്കുന്നതിനു വേണ്ടിയാണ് അന്തഃപുരത്തിലേക്കു പോയിരിക്കുന്നതു്. ചോദ്യം—പുര.... ...... രിതം=അന്തഃപുരത്തിലെ കഥ. അറി ........സഖേ=എങ്ങനെയാണു ചങ്ങാതീ അറിയുക? ഉത്തരം—പൊട്ടാ=വിഡ്ഢീ! പൊതിപൊളിയും=സകാര്യം പുറത്താവും (ശൈലി) ക്ഷമിക്കിൽ ക്ഷണം=ക്ഷണനേരം ക്ഷമിച്ചാൽ. കുറച്ചുനേരം ക്ഷമിച്ചാൽ സകാര്യവർത്തമാനമെല്ലാം പുറത്തു വരും. ചോദ്യകർത്താവ് അത്ഭുതപ്പെട്ടു പറയുന്നു—ഒരു സുകൃ...... ...മയാ=ഉണ്ണിയുമ സുകൃതമാകുന്ന ഫലകുസുമങ്ങളോടുകൂടിയ ഒരു

വളർചിടയിലിളമതിയുമൊളികനലുമീക്ഷണേ
വാച്ചിളർന്നുതിയുതികളും കടുക്കനും
ഉടൽമുഴുവനണിഭസിതമൊരു കറ കഴുത്തിലു-
മോടുന്ന മാൻ മഴു ശ്ശൂലം കരത്തിലും
ഒരുപൊഴുതു നഹി വസനമജിനമൊരുനേരമു-
ജ്ജ്വലമായുള്ള മേൽപരിവട്ടമായ്
ജനിമരണകടൽതരണതരണിയുഗചങ്ങാട-
ചാരുചരണദ്വയവുമിയന്നവൻ
മമ രമണനിതി മനസി നിനവു നനു ഗൗരിക്കു;
മന്യേ മഹേശ്വരൻ വശ്യനായ്പ്പോമതിൽ.
അതു വരികിലനുപമമൊരനുഭവമഹോ നമു-
ക്കാക്കുവാനെന്തുവാൻ നേർച്ച നേർന്നാൽ വരൂ!”

---

സുരതരുലത (കല്പകവല്ലി) തന്നെയാണെന്ന് എന്നാൽ നിർണ്ണയിക്കപ്പെടുന്നു. ഇവളിൽ നിന്ന് ആശ്രിതന്മാർക്ക് സുകൃതഫലപുഷ്പങ്ങൾ ലഭിക്കുമെന്നു സാരം. അതെന്തെന്നു പറയുന്നു 'വളർ' ഇത്യാദി—വളർചിടയിൽ=വളർന്ന ജടയിൽ ഇളമതി=ബാലചന്ദ്രൻ. ഒളികനൽ=ഒളിയുള്ള തീക്കനൽ. ഈക്ഷണേ= കണ്ണിൽ. വാച്ചിള ......കടുക്കൻ=പാമ്പാകുന്ന കുണ്ഡലം. സർപ്പകുണ്ഡലമെന്ന വാച്യാർത്ഥത്തെ വ്യംഗ്യഭംഗിയിൽ പറകയാൽ പര്യായോക്തം അലങ്കാരം. അണിഭസിതം=ഭംഗിയുള്ള ഭസ്മം. ഒരു കറ കഴുത്തിൽ=നീലനിറമായ വിഷത്തിന്റെ കറ. ഓടുന്ന .........കരത്തിൽ=കയ്യിൽ മാനും മഴുവും ശൂലവും ഒരു .........വസനം=ഒരിക്കൽ വസനം (വസ്ത്രം) ഇല്ല. അജിനം=തോൽ, ഉജ്ജ്വലം=തിളങ്ങുന്നതു്. മേൽപരിവട്ടം=ഉത്തരീയം. ഒരിക്കൽ ഉത്തരീയമായിട്ടു തോൽ ഉണ്ടായിരിക്കും. ജനിമരണ......... ണദ്വയം=ജനി (ജനനം) മരണങ്ങളാകുന്ന കടലിന്റെ തരണത്തിൽ തരണിയുഗം (രണ്ടു തോണികൾ) ഉള്ള ചങ്ങാടങ്ങൾ (ജലവാഹനത്തിന്റെ വകഭേദം) പോലെ മനോഹരങ്ങളായ രണ്ടു കാലുകൾ. ഇവയെല്ലാമിയന്നവൻ=ശിവൻ. മമരമണനിതി=എന്റെ ഭർത്താവാണെന്ന്. മനസി=മനസ്സിൽ. നിനവു .........ക്കു= ഗൗരിക്കു വിചാരമുണ്ടായല്ലോ. മന്യേ .......മതിൽ=ആ വിചാരത്തിൽ പരമശിവൻ വശ്യനാകുമെന്നു ഞാൻ വിചാരിക്കുന്നു. അതു വരികിൽ=അങ്ങനെ വന്നാൽ. അനു.... .. ...നമുക്കു=നമുക്കു വരുന്ന അതുല്യമായ അനുഭവം. ആർക്കു .........വരൂ=ആർക്ക് എന്തു നേർച്ച നേർന്നാൽ കൈവരും. ഗൗരിക്കു പരമശിവൻ ഭർത്താവാകണമെന്നു ഭക്തിപൂർവ്വമായ വിചാരമുള്ളതിനാൽ

“അഭിമതമിതുതകിട്ടുകിലുമയിഹ രമിക്കിലോ,-
മന്യൽ ഫലം നമുക്കെന്തുള്ളതങ്ങെടോ?”
“പരമഗുണ ഗിരിമകളൊരരമഹിഷിയാകിലി-
പ്പാരിൽപ്പലർക്കും നമുക്കു ലാഭോ മഹാൻ.
അഖിലപതിചരണപരിചരണമണെയാൎവ്വരു,-
മാന പോം ദിക്കിൽ വാലാർ തടഞ്ഞീടുവാൻ?”
ഇതി പുരിയിലവിടവിടെയിരുവരിരുവർ തമ്മി-
ലിക്കാൎയ്യമൊന്നുകൊണ്ടോരോരൊ മന്ത്രമായ്.

ശുഭചരിതമഹിമഭരവസതി മിഹികാഗിരി
ശുദ്ധാന്തശുദ്ധയേ വൃദ്ധമുനികളെ

---

ഭക്തന്മാൎക്കു വശഗനായ അദ്ദേഹം വശ്യനാകും. അങ്ങനെ ആയെങ്കിൽ നമുക്കുണ്ടാകുവാനിടയുള്ള അനുഭവം മററാൎക്കും ലഭിക്കാത്തതാണെന്നു സാരം. ‘വളർചിടയിൽ’ ഇത്യാദിയായ പരമശിവന്റെ വൎണ്ണനം ഭക്തിഭരത്തെ തോന്നിക്കുന്നു. വീണ്ടും ചോദിക്കുന്നു — അഭിമതം = അഭിലാഷം. ഉതകിട്ടുകിൽ = സാധിച്ചുവെങ്കിൽ. ഉമ.. .... ...രമിക്കിലോ = ഉണ്ണിയുമ സുഖിക്കുമെങ്കിൽ അതുണ്ട്. അന്യൽഫലം = മറുഫലം. ഈ ആഗ്രഹം സാധിച്ചാൽ ഉമയ്ക്കു സുഖമാകുമെന്നല്ലാതെ വേറെ നമുക്കെന്തു ഫലമാണുള്ളത്? ഉത്തരം — പരമഗുണ = ശ്രേഷ്ഠങ്ങളായ ഗുണങ്ങളുള്ള. ഗിരിമകൾ = പാൎവ്വതി. അരമഹിഷി = ശിവന്റെ പട്ടമഹിഷി. ലാഭോമഹാൻ = മഹത്തായ ലാഭമുണ്ട്. അഖില...... ...... ൎവ്വരും = അഖിലപതിയുടെ (സൎവ്വേശ്വരന്റെ) പാദശുശ്രൂഷയെ പ്രാപിക്കുമാറാകും. ആര........ഞ്ഞീടുവാൻ = (ശൈലി) സ്വാമി പോകുന്നേടത്തു ഭൃത്യന്മാൎക്കും പോകുന്നതിനു തടസ്ഥമില്ലെന്നൎത്ഥം. ഗുണവതിയായ ഉണ്ണിയുമ പരമശിവന്റെ പ്രിയപത്നിയായാൽ നമുക്കും ശിവപാദശുശ്രൂഷയ്ക്കു വഴിയുണ്ടാകും. ഉമയുടെ പരിവാരങ്ങൾക്കു ശിവസന്നിധിയിൽ പ്രവേശം ലഭിക്കുമല്ലോ. ഇതാണ് നമുക്കുള്ള വലിയ ലാഭം. ഇതി........മന്ത്രമായ് = ഇങ്ങനെ ഹിമവൽപുരിയിൽ അവിടവിടെ ഈരണ്ടാളുകൾ കൂടി ഈയൊരു കാൎയ്യത്തെക്കുറിച്ച് പലവിധ സംസാരം ചെയ്യുന്നു. ഹിമവാന്റെ പ്രിയപുത്രിയായ പാൎവ്വതി പരമശിവന്റെ പത്നിയാകുന്നതിൽ പൌരജാനപദന്മാൎക്കുള്ള സന്തോഷവും ഉത്സാഹവും ഈ ചോദ്യോത്തരങ്ങളെക്കൊണ്ടു വ്യക്തമാക്കിയിരിക്കുന്നു.

ഹിമവാൻ അന്തഃപുരത്തിൽ ഋഷികളെ പൂജിക്കുന്നു.

ശുഭ.. .....വസതി = ശുഭചരിത (സുകൃതം) ത്തിന്റെ മഹിമഭര (മാഹാത്മ്യാ

അവിടെ മൃദുബൃസികളിലിരുത്തിയാരാധിച്ചോ-
രാത്മാൎപ്പണം പൊലികൊണമായ് നല്കിനാൻ.
അഥ രഹസി ഗൃഹിണിയൊടു കഥയിതറിയിച്ചു താ;-
നാശങ്ക പാരമായ് മേനയ്ക്കു മാനസേ.
"അയി രമണ! മകളിവളൊരുത്തിയല്ലാതെ മ-
റ്റാരും നമുക്കില്ല; ദുഃഖിക്കരുതിവൾ;
അഖിലപതി പരമശിവനതിനു നഹി സന്ദേഹ-
മാക്കുപോൽ വശ്യനായ് നില്പൂ മഹേശ്വരൻ?
ശിശുവിനിതു നഹി മനസി; ശിവനഖിലദേഹിനാം
സേവിക്കിലിഷ്ടദൻ, നിന്ദിക്കിലന്തകൻ;
മദനരിപു ശമനരിപു പുരരിപു മഹാകോപി;
മററാരു രക്ഷിപ്പതീശൻ മറുക്കിലോ?

---

തിശയം) ത്തിന്നിരിപ്പിടമായ. മിഹികാഗിരി=ഹിമപൎവ്വതം. ശുദ്ധാന്തശുദ്ധയേ=അന്തഃപുരത്തിൻെറ ശുദ്ധിക്കായിക്കൊണ്ടു. വൃദ്ധമുനികളെ=വൃദ്ധന്മാരായ മഹൎഷിമാരെ. മൃദുബൃസികളിൽ=മാൎദ്ദവമുള്ള ബൃസികളിൽ. ബൃസികളെന്നാൽ വ്രതികൾക്കിരിപ്പാനുള്ള ദൎഭാസനാദികൾ. "വ്രതിനാമാസനം ബൃസീ" എന്നമരം. ആത്മാൎപ്പണം=തന്നത്താൻ അൎപ്പിക്കൽ. പൊലികൊണം=കാഴ്ച ദ്രവ്യം. ഹിമവാൻ അന്തഃപുരത്തിൽ മുനിമാരെ അവൎക്കിരിപ്പാൻ തക്ക ആസനങ്ങളിലിരുത്തി പൂജിച്ചു് താൻ അവരുടെ ഏതാജ്ഞയ്ക്കും വിധേയനാണെന്നു പറഞ്ഞു് ആത്മാൎപ്പണം ചെയ്തു. അഥ=പിന്നെ. രഹസി=വിജനത്തിൽ. ഗൃഹിണിയൊടു=ഭാൎയ്യയോടു. കഥയിതു=ശിവനുവേണ്ടി സപ്തൎഷികൾ മകളെ യാചിക്കുന്ന കഥ. ആശങ്ക=സംശയം. മാനസേ=മനസ്സിൽ. ഹിമവാൻ മേനയോടു സ്വകാൎയ്യമായി ഈ വിവരം പറഞ്ഞപ്പോൾ അവൾക്കു മനസ്സിൽ വലിയ ഉൽക്കണ്ഠയുണ്ടായി. മേനയുടെ ആശങ്ക—അയി..........ക്കരുതിവൾ=അല്ലയോ ഭൎത്താവേ! നമ്മുടെ ഏകപുത്രിയായ ഇവൾ ദുഃഖിപ്പാനിടയാകരുതു്. അഖി..........സന്ദേഹം=ശിവൻ സൎവ്വേശ്വരനാണു്; സംശയമില്ല. ആക്കു.......ശ്വരൻ=പക്ഷെ ആൎക്കാണു് അദ്ദേഹം വശ്യനായി നില്ക്കുക? ആൎക്കുപോൽ എന്നതിലെ 'പോൽ' ഔത്സുക്യത്തെ തോന്നിക്കുന്നു. ശിശു..........നസി=കുട്ടിക്കു് ഇതു മനസ്സിലില്ല; ശിവ..........ന്തകൻ=ശിവൻ എല്ലാദേഹികൾക്കും സേവിച്ചാൽ ഇഷ്ടം നല്കുന്നവനും നിന്ദിച്ചാൽ അന്തം വരുത്തുന്നവനുമാണു്. മദന..........കോപി=അദ്ദേഹം കാമൻെറയും കാലൻെറയും പുരന്മാരുടേയും ശത്രുവും കൊടുംകോപിയുമാണു്; മററാ..........ക്കിലോ=ആ ഈശ്വരൻ

മുനികളിവർ പറവതിലൊരനുമതി കൊടായ്ക നീ;
മോഹമിവൎക്കും വിവേകനാശാദിദം.
ഇവർ പരമശിവഭജനരസികഹൃദയാ ദൃഢ-
മീശ്വരാദേശേന വന്നതും നിൎണ്ണയം.
ശിവനവനതെളിയുമവനിവർ വലിയ ബന്ധുക്കൾ;
സേവകലക്ഷണമാരറിയാത്തു പോൽ?
അനഭിമതനുതി ചെവിയിലശനിപാതനോപമ-
മല്പഭൂപാലനു; മീശ്വരേ കാ കഥാ?
അതു കരുതിയവസരവുമനിശമപി പാൎത്തു നി-
ന്നാത്മാൎത്ഥസാധനായാസവാൻ സേവകൻ.
ഒരുവരിലുമനിയതമിതറിക ശിവവാത്സല്യ;-
മൊട്ടല്ലിവൎക്കഹോ പൊട്ടിക്കു മോഹമാം.
ദരമപി ച പിഴ വരികിലവർകുലമൊടുക്കുമേ
ദക്ഷജാരക്ഷണോപേക്ഷി ദക്ഷാന്തകൻ.

---

വിരോധമായെങ്കിലോ പിന്നെ വേറെയാരും രക്ഷിപ്പാനുമില്ല. മുനി......... യ്ക്ക നീ=ഈ മഹൎഷിമാർ പറയുന്ന കാൎയ്യത്തിൽ അങ്ങു സമ്മതം കൊടുക്കരുതു്. മോഹ.........ദിദം=ഇവൎക്കു വിവേകം നശിക്കുകയാലാണു് ഈ മോഹം (ഭ്രമം) വന്നതു്. ഇവർ.........ദൃഢം=ഇവർ പരമശിവന്റെ ഭജനത്തിൽ രസിക്കുന്ന ഹൃദയത്തോടു കൂടിയവരാണു്; ഈശ്വ.........ൎണ്ണയം=ഈശ്വരന്റെ ആജ്ഞപ്രകാരമാണു് ഇവർ വന്നതെന്നും നിശ്ചയം. ശിവനവന.........ബന്ധുക്കൾ=ആ ശിവനു് ആരെ തെളിയുമോ അവനു് അതായതു ശിവന്റെ ഇഷ്ടനു് ഇവർ വലിയ ബന്ധുക്കളാണു്; സേവ.........ത്തുപോൽ=സേവകന്മാരുടെ ലക്ഷണം ആൎക്കാണറിയാത്തതു്? അനഭിമതനുതി=അനിഷ്ടനായവനെ സ്തുതിക്കുന്നതു്. ചെവിയി.........പാലനും=അല്പനായ രാജാവിനുംകൂടി ചെവിയിൽ അശനി (വജ്രം) പതിക്കുന്നതിനു തുല്യമാണു്; ഈശ്വ.........ഥാ=ഈശ്വരങ്കൽ പിന്നെ പറവാനുണ്ടോ? അതുകരുതി=ഇഷ്ടന്മാരെ സ്തുതിക്കുന്നതാണു് രസമെന്നു കരുതി. അവ.........നിന്നു്=എല്ലായ്പോഴും സമയവും നോക്കിനിന്നു്. ആത്മാ.........സേവകൻ=തൻകാൎയ്യം നേടുന്നതിൽ ആയാസപ്പെടുന്നവനാണു് സേവകൻ. ഒരുവ.........ത്സല്യം=ശിവന്റെ വാത്സല്യം ഒരാളിലും സ്ഥിരമല്ല. ഒട്ട.........ഹമാം=പൊട്ടി (വിഡ്ഢി) യായ ഈ മഹൎഷികളുടെ മോഹമാകട്ടെ കുറച്ചൊന്നുമല്ല. ദര

തദിഹ മമ രമണ! ശൃണു തണലിതു കണക്കല്ല;
താപം വരുമ്പോൾ മറുപുറത്തായ്വരും.
തരളതയിലിവർ മുനികൾ പറവതു കൊതിക്കിലി-
ത്താരമ്പവൈരിയെപ്പാരം ഭയം മമ.
കൃപണമിവൾതപവുമതിലുടൽ കെടുതി പൂണ്ടതും
കേട്ടുകണ്ടോർ പറഞ്ഞപ്പോൾ പ്രസാദിച്ചു.
അബലയിതുമലസയിവളഭിലഷിതമോതിനാ-
ളങ്ങനേയെന്നനുവാദവും കേട്ടപോൽ.
അപരിചയവിലസിതമി, തുപരി വരുമാധി ചെ-
ററാരാഞ്ഞു കാണ്മാനിവൾക്കെന്തു വൈഭവം?

---



മപി ച = കുറച്ചെങ്കിലും. പിഴ = തെററ്. അവർകുലം = അവരുടെ കുലം. ഒടുക്കുമ = നശിപ്പിക്കും. ദക്ഷജാ... ...വേക്ഷി = ദക്ഷപുത്രി (സതി) യുടെ രക്ഷണത്തിൽ ഉപേക്ഷ ചെയ്തവനായ. ദക്ഷാന്തകൻ = ശിവൻ. ചെറുതായ കുററം ചെയ്താൽപോലും ശിവൻ അവരുടെ വംശക്ഷയം വരുത്തും. തദിഹ ......... ശൃണു = അതിനാൽ എൻെറ ഭർത്താവേ! കേട്ടാലും. തണലി......... കല്ല = ഈ തണല് ശരിയായിട്ടുള്ളതല്ല. താപം.........ത്തായിട്ടും = താപം (ചൂട്; വ്യസനം) വരുന്ന സമയത്ത് ഈ തണല് മറുഭാഗത്താകും. ഇവിടെ തണലെന്നു പറഞ്ഞതു ശിവൻെറ പ്രസാദത്തെയാണ്. വല്ല സന്താപവും നേരിടുമ്പോൾ ഈ പ്രസാദം ഉണ്ടാകയില്ലെന്നു സാരം. തരളതയിൽ = ചാപല്യത്തിൽ. താരമ്പവൈരിയെ = കാമാരിയെ. ഭയം = പേടി. ഈ മുനിമാർ പറയുന്നതിനെക്കൊതിക്കുന്നുവെങ്കിൽ ശരിയല്ല; എനിക്കു ഈ കാമാന്തകനെ വലിയ ഭയമുണ്ട്. കൃപണം = ദയനീയം. ഇവൾതപം = ഇവളുടെ തപസ്സ്. ഉടൽ.........ണ്ടതു = ദേഹം ക്ഷീണിച്ചതു്. കേട്ടുകണ്ടോർ.........പ്രസാദിച്ചു = കണ്ടവർ പറഞ്ഞുകേട്ടപ്പോൾ സന്തോഷിച്ചു. അബല = ബലമില്ലാത്തവൾ. ഇതു = ശിവൻ തന്നെ വിവാഹം ചെയ്യണമെന്നതു്. അലസയിവൾ = മന്ദബുദ്ധിയായ ഇവൾ. അഭിലഷിതം = ആഗ്രഹം. ഇവളുടെ കഠിന തപസ്സിനെപ്പററി ആളുകൾ പറഞ്ഞുകേട്ടപ്പോൾ ശിവൻ പ്രസാദിച്ചു. അബലയും ബുദ്ധിഹീനയുമായ ഇവൾ തൻെറ ആഗ്രഹം പറഞ്ഞു; ഭഗവാൻ അതു സമ്മതിക്കയുംചെയ്തു. അപരി .... .... .... മിതു = ഇതു പരിചയമില്ലായ്മയുടെ വിലാസമാണ്. ഉപരി വരുമാധി = മേലിൽ വരുന്ന മനോവ്യഥ. ആരാഞ്ഞു.........

കുശലനപി നയഗതിഷു പതതി; ന പതേന്മോഹ-
ക്രുപേ ഭവാനമപത്യവാത്സല്യവാൻ."
പിതൃദുഹിതൃമൊഴികളിതി ചെവിയിൽ മിഹികാധരൻ
പ്രീതിവിഘ്നം കേട്ടു കുണ്ഠിതചിത്തനായ്.
"നയമൊഴികൾ പറവതിഹ നഹി ഫലതി നാരീഷു;
നന്മ ബോധിപ്പതില്ലല്പഹൃദയമാർ.
മതമപഥി ഗതമിവിടെ; വഴിയിൽ വീഴിപ്പതോ
മററാക്കുമാമല്ലരുന്ധതിക്കെന്നിയേ."
ഇതി മനസി കുശൽ കരുതിയതിനുമൊരു സംഗതി-
യിച്ഛിച്ചവണ്ണം വരുവാൻ വരുത്തിനാൻ.

---

വേം=മുൻകൂട്ടി ആലോചിച്ചു കാര്യമൊന്നിവർക്കു ശക്തിയുണ്ടോ? കുശലനപി =സമർത്ഥനായവനും. നയഗതിഷു=നീതിമാർഗ്ഗങ്ങളിൽ. പതതി=വീഴുന്നു. ന പതേൽ=വീഴരുത്. മോഹക്രൂപേ=ഭ്രമമാകുന്ന കിണററിൽ. ഭവാ .... .... .... ല്യവാൻ=സന്താനങ്ങളിൽ വാത്സല്യമേറിയ അങ്ങും. എത്ര സാമർത്ഥ്യമുള്ളവനും നീതിമാർഗ്ഗങ്ങളിൽ തെററുപററും; സന്താനവാത്സല്യമേറിയ അങ്ങുന്നു കുണ്ടിൽ ചാടരുതു്.

ഹിമവാൻ മേനയുടെ അഭിപ്രായം മാററുവാൻ അരുന്ധതിയെ ആശ്രയിക്കുന്നു. പിതൃദുഹിതൃമൊഴികൾ=പിതൃപുത്രിയുടെ (മേനയുടെ) വാക്കുകൾ. മിഹികാധരൻ=ഹിമപർവ്വതം. പ്രീതിവിഘ്നമെന്നതു മൊഴികളുടെ വിശേഷണം. കുണ്ഠിതചിത്തൻ=മനസ്സു മടിച്ചവൻ. തന്റെ പ്രീതിക്കു വിഘ്നമായി മേന പറഞ്ഞ വാക്കുകൾ കേട്ടു ഹിമവാൻ കുണ്ഠിതപ്പെട്ടു. എന്നിട്ടു വിചാരിക്കുന്നു—നയമൊഴികൾ=നീതിവാക്യങ്ങൾ. നഹി .... .... .... രീഷു=സ്ത്രീകളിൽ ഫലിക്കുന്നില്ല. നന്മ .... .... .... യമാർ=ഹൃദയവിശാലതയില്ലാത്ത അവർ നന്മ എന്തെന്നറിയുന്നില്ല. മത .... .... .... മിവിടെ= അപന്ഥാവിലുള്ള ഗമനമാണിവിടെ മതം; വഴിയല്ലാത്ത വഴിയിൽക്കൂടെ നടക്കാനാണ് മേനയുടെ അഭിപ്രായമെന്നർത്ഥം. വഴി .... .... .... ക്കെന്നിയേ=വഴിയിൽ ചേർക്കുന്ന കാര്യം അരുന്ധതിക്കല്ലാതെ മററാർക്കും സാദ്ധ്യമല്ല. ഇതി=ഇങ്ങനെ. മനസി=മനസ്സിൽ. കുശൽ=വിദ്യ, ഉപായം. "ഒന്നായിരമല്ല കുശൽ" എന്നു രാമചരിതം. സംഗതി=യുക്തി, കാരണം. ഇച്ഛി .... .... .... രുവാൻ = താനിച്ഛിച്ചതുപോലെ വരുവാൻ. ഇങ്ങനെ കൌശലം കരുതി, മേനയുടെ അഭിപ്രായത്തെ താനിച്ഛിച്ചതുപോലെയാക്കുവാൻ ഒരു കാരണമുണ്ടാക്കി.

പിതൃസുതയൊടതുപൊഴുതരുന്ധതി ചൊല്ലിനാൾ;
"പേശലമല്ലയേ! പേശുന്നതിന്ന നീ.
പശിമ പെരുതിതുപൊഴുതു പശുപതിമനസ്സിന്,
പക്ഷെയീ ഞങ്ങൾ പുറപ്പെടാ നിൎണ്ണയം.
കഠിനതയുമൊരുപൊഴുതു വരു,മതിവളോടില്ല,
ഗാത്രാൎദ്ധമായതിപ്പാൎവ്വതി ശൎവ്വനോ.
ഒരു മകളിലിഹ മമത പെരുതതു നിമിത്തമാ-
യോതീടരുതു നീയൌചിത്യമെന്നിയേ.
തവ തനയ തരുണിയിവൾ താനെങ്ങിരുത്തു നീ
താതൻമടിയിലോ തന്റെ മടിയിലോ?
സദൃശഗുണനൊരുതരുണനിവളെയിനി നല്കുവാൻ
സംഗതിയുള്ളോരു കാലമിതല്ലയോ?
സരസഗുണവസതിയിവൾ സകലജനസമ്മതാ
സൎവ്വവും പാൎക്കേണമുൎവ്വീധരപ്രിയേ!

---

അരുന്ധതി മേനയോടു പറയുന്നു. ശിവൻ കഠിനഹൃദയനല്ലെന്ന്—പിതൃസുതയൊടു=മേനയോടു, പേശലം=മനോഹരം. നീ ഈ പറയുന്നതു ഭംഗിയല്ല. പശിമ=പതം, മാൎദ്ദവം. ഇപ്പോൾ ശിവന്റെ മനസ്സിന്ന വളരെ മാൎദ്ദവമുണ്ടു്. പക്ഷെ............നിൎണ്ണയം=അല്ലാത്തപക്ഷം ഞങ്ങൾ ഈ കാൎയ്യത്തിന്ന പുറപ്പെടുകയില്ലാ നിശ്ചയം. കഠിന.....................ടില്ല=കഠിനതയും ചിലപ്പോൾ വരും; അതു പാൎവ്വതിയോടു വരില്ല. ഗാത്രാൎദ്ധം=ശരീരത്തിൽ പകുതി. ശിവന്നു പാൎവ്വതി അൎദ്ധശരീരമാണ്. ഭൎത്താവിന്ന ബോധിച്ചതു ഭാൎയ്യക്കും ബോധിക്കണമെന്ന്—ഒരു..........മെന്നിയേ=ഒരു മകളിൽ വലിയ മമത (സ്നേഹം) യുണ്ടെന്ന കാരണത്താൽ നീ ഔചിത്യം കൂടാതെ സംസാരിക്കരുത്. തവതനയ............മടിയിലോ=നിന്റെ മകൾ ഒരു തരുണി (യുവതി) യാണ്. ഇനി ഇവളെ അച്ഛന്റെ മടിയിലൊ അമ്മയുടെ മടിയിലൊ എവിടെയാണിരുത്തുക? സദൃശഗുണനന്=തുല്യഗുണങ്ങളോടു കൂടിയ അതായതു ഗുണപ്പൊരുത്തമുള്ള. ഒരു തരുണന്=ഒരു യുവാവിന്, സംഗതിയുള്ളോരു=ചേൎച്ചയുള്ള. ഇവളെ അനുരൂപനായ ഒരു യുവാവിന്ന കൊടുപ്പാൻ.ചേൎച്ചയുള്ള കാലം ഇതല്ലേ? സരസ..................സമ്മതാ=ഇവൾ സരസ (രസമുള്ളവൾ, രസജ്ഞ) യും ഗുണങ്ങൾക്കിരിപ്പിടവും എല്ലാജ്ജനങ്ങൾക്കും സമ്മതയായിട്ടുള്ളവളുമാണ്. ഗുണഹീനനായ ഒരുവനെ ഇവൾ അനുഗ്രഹിക്ക

അഭിലഷതി ഹരനിവളെ,യഭിമതമതല്ലെങ്കി-
ലാൎക്കു നല്കീടുവാനോൎത്തിരിക്കുന്നു നീ?
മകളിൽ ബഹു മമത വരുമരുവയർകളുള്ളത്തിൽ;
മായതൻ വൈഭവമാൎക്കൊഴിക്കാവൂ പോൽ?
ജനനമപി ഭരണമപി ജനകജനനീഭരം,
ജാമാതൃഭോഗ്യം തു യൌവനം യോഷിതാം.
കവിളിണയിലണിവു മുഖകാന്തയേ കുണ്ഡലേ,
കാതിനേ ഭാരവും വേധവ്യഥാദിയും.
ചരിതമിതു ജഗതി വിധി നന്നു ചതി പിണച്ചതേ;
ചാഞ്ചല്യമെന്തിതിൽ? വാഞ്ഛിതമെന്തു തേ?

---



കയില്ലെന്നു ഭാവം. സൎവ്വം.........പ്രിയേ=ഹേ പൎവ്വതരാജപത്നി! സംഗതികൾ എല്ലാം ആലോചിക്കണം. ഒന്നുമാത്രം നോക്കിയാൽ പോരാ എന്നൎത്ഥം. അഭി.........വളെ=ശിവൻ ഇവളെ ആഗ്രഹിക്കുന്നുണ്ടു്. അഭിമ.........ങ്കിൽ=അതു സമ്മതമല്ലെങ്കിൽ, ആൎക്ക്.........ന്നു നീ=ആൎക്കു കൊടുക്കുവാനാണു് നീ വിചാരിച്ചിരിക്കുന്നതു്. മകളിൽ.........ള്ളത്തിൽ=സ്ത്രീകളുടെ മനസ്സിൽ മക്കളുടെ പേരിൽ വളരെ സ്നേഹം ഉണ്ടാകും. മായ.........വൂ പോൽ=അതു മായാശക്തിയാണു്, ആൎക്കും ഒഴിക്കാവുന്നതല്ല എന്നു സാരം. ജനന.........ഭരം=ജനനവും ഭരണവും മാത്രമാണു് ജനകജനനിമാരുടെ ഭാരം; പെറവളൎത്തേണ്ട ഭാരമേ അച്ഛനമ്മമാൎക്കുള്ളു എന്നു സാരം. ജാമാതൃ.........ഷിതാം(യോഷിതാം യൌവനം തു ജാമാതൃഭോഗ്യം)=സ്ത്രീകളുടെ യൌവനമാകട്ടെ ജാമാതാക്കൾക്കനുഭവിപ്പാനുള്ളതാണു്. കവിളിണയിൽ=രണ്ടു കവിളുകളിൽ; അണിവു=അണിയുന്നു, മുഖകാന്തയേ=മുഖത്തിന്റെ ശോഭയ്ക്കുവേണ്ടി, കുണ്ഡലേ=രണ്ടു കുണ്ഡലങ്ങളെ, ഭാരം=കനം, വേധവ്യഥാദി=തുളയ്ക്കുന്നതിനാലുള്ള വേദന മുതലായതു്. കുണ്ഡലങ്ങൾ കവിളിൽ അണിയുന്നതുകൊണ്ടുള്ള ഭംഗി മുഖത്തിനാണു്; കനവും തുളയ്ക്കുമ്പോഴത്തെ വേദനയും മററും അനുഭവിക്കുന്നതു കാതാണു്. "ജനനമപി" എന്നു തുടങ്ങിയ നാലുവരികളിലെ ഉപമാനോപമേയവാക്യങ്ങളിൽ സാധാരണധൎമ്മത്തെ ബിംബപ്രതിബിംബരൂപേണ പറഞ്ഞിരിക്കയാൽ അലങ്കാരം ദൃഷ്ടാന്തം. ചരിത.........പിണച്ചതേ=ലോകത്തിൽ ഉള്ള ഈ ചരിതം (നടവടി) വിധി പിണച്ച ഒരു ചതിയാണു്; ദൈവകല്പിതമാണെന്നൎത്ഥം. ചാഞ്ചല്യമെന്തിതിൽ=ഇതിൽ എന്താണു് ഇടയിളക്കം? വാഞ്ഛിതം=അഭീഷ്ടം. നിനക്കെന്താണിഷ്ടം?

ഉചിതനിവനിതി മനസി തവ തെളികിലപ്പുമാ-
നൊക്കുമോ നിൻകാന്തനെന്നാരറിഞ്ഞിനി;
തവ മനസി തവ ധവന മനസി ച തെളിഞ്ഞവൻ-
തന്നെ നിൻ പുത്രിക്കു രോചതേ വാ ന വാ?
ത്രിതയമനമിതുമൊരുമ വരികിലിഹ പോരുമോ?
സ്ത്രീകാമനല്ലപ്പുമാനെങ്കിലെങ്ങനേ?
സഹചരന തെളികിലതു തെളിയണമതേയാവു
സാധ്വീജനാചാരസംഗതിയോക്ക നീ.
തെളിക തവ ഹൃദയമിതു പൊളിപറകയല്ല ഞാൻ;
ദിവ്യചക്ഷുസ്സുണ്ടെനിക്കെന്നറിക നീ.
ഉലകുടയ പരമശിവനുപയമപരാങ്മുഖ-
നൊട്ടുനാളായി തപോനിഷ്ഠ നിഷ്ഠുരം;
ഇതുപൊഴുതു പരമശിവനതിജളതപൂണ്ടു താ-
നേതദ്വിവാഹായ ജാതത്വരാഭരൻ

ഉചിത.........റിഞ്ഞിനി=ഇവൻ യോഗ്യനാണ് എന്നു നിൻെറ മനസ്സിൽ ഒരുവനെപ്പററി ബോധിച്ചാൽ അവനെ നിൻെറ ഭത്താവിനു ബോധിക്കുമോ എന്നു ആക്കറിവുണ്ട്? തവ.............................വൻതന്നെ=നിനക്കും നിൻെറ ഭത്താവിനും മനസ്സിൽ ബോധിച്ചവനെ, നിൻപുത്രിക്കു .........ന വാ =നിൻെറ പുത്രിക്കു രുചിക്കുമോ ഇല്ലയോ? അമ്മയ്ക്കും അച്ഛനും ബോധിച്ച പുരുഷനെ മകൾക്കു ബോധിക്കാതെ വന്നെങ്കിലോ എന്നു സാരം ത്രിതയ.... ..........പോരുമോ=ഈ മൂന്നു പേരുടേയും മനസ്സ് ഒത്തുവന്നാലും മതിയോ? സ്ത്രീകാമൻ=സ്ത്രീയെക്കാമിക്കുന്നവൻ. മൂന്നു പേക്കും ബോധിച്ച ആ പുരുഷനു സ്ത്രീയെ വേണമെന്നു ഇച്ഛയില്ലെങ്കിൽ എങ്ങനെ? ആയതുകൊണ്ട് എന്തു വേണമെന്നു പറയുന്നു— സഹചര...........മതേയാവൂ=ഭത്താവിനു ബോധിച്ചുവെങ്കിൽ അതു ഭാര്യയ്ക്കും ബോധിക്കണം, അതേ ആകാവൂ. സാധ്വീ....... സംഗതി=പതിവ്രതാജനങ്ങളുടെ ആചാരക്രമം പതിവ്രതമാരുടെ ആചാരം എന്തെന്നു ആലോചിച്ചു നോക്കു. ശിവൻ പാവ്വതിയുടെ പേരിൽ അത്യന്തം പ്രീതനാണ് എന്നു പറയുന്നു—തെളിക.........റിക നീ=നിൻെറ മനസ്സു തെളിയട്ടെ, ഞാൻ പൊളിയല്ല പറയുന്നതു്, എനിക്കു ദിവ്യദൃഷ്ടിയുണ്ടെന്നു നീ മനസ്സിലാക്കണം. ഉല.........ശിവൻ=ലോകത്തിന്നുടയവനായ ശിവൻ. ഉപയമപരാങ്മുഖൻ=ഉപയമത്തിൽ (വിവാഹത്തിൽ) വിമുഖനായിട്ടു്, ഒട്ടു....... നിഷ്ഠുരം=നിഷ്ഠുരമായ തപോനിഷ്ഠ തുടങ്ങീട്ടു കുറേ നാളായി. ഇതു പൊഴുതു്=

ഋഷികളിലുമതിശയിതമുമയുടെ തപം കണ്ടു-
മീശ്വരൻ പാരം ബഹുമതി തേടിനാൻ.
അറികിലുടനിവർതപസി ഫലവുമിതരേതര-
മന്യോന്യതുഷ്ട്യൈ തപസ്സും പ്രയാസവും.
ഇവരിരുവരൊരുപൊഴുതു വിരഹമറിവോരല്ല,-
തിപ്പോളകപ്പെട്ടു കോപ്പേൽമിഴി! പാരം
മിഹിരനവനൊരുപൊഴുതു വെയിൽ വെടികിലാമെടോ;
മേനേ! ശിവനെപ്പിരിയാ തവ മകൾ.
ഗുണരഹിതമപി ഗുണിനി ശിവനെയിവൾ കൈവിടാ
കൌമുദി സോമനെക്കൈവെടിഞ്ഞീടിലും.
സകലജനജനനിയിവൾ; തവ മകളിതി ഭ്രമം;
സമ്പ്രതി താം പ്രതി സംഭ്രമമെന്തു തേ?

---

ഇപ്പോൾ, അതിജളത=ഏററവും ജാള്യം. ഏതദ്വിവാഹായ=ഇവളുടെ വിവാഹത്തിന്നായി, ജാതത്വരാഭരൻ = വളരെ ബദ്ധപ്പാടുള്ളവനായിരിക്കുന്നു. വിവാഹവിമുഖനായി തപസ്സുചെയ്തിരുന്ന ശിവന്ന് ഇപ്പോൾ ഉമയെ വേൾപ്പാൻ ധൃതിയായിരിക്കുന്നു. ഋഷി ......... തേടിനാൻ=മഹർഷിമാരെയും കൂടി അതിശയിച്ചതായ ഉമയുടെ തപസ്സുകണ്ടിട്ടു ശിവന്നു വളരെ ബഹുമാനം തോന്നിയിരിക്കുന്നു. അറികിൽ=അറിഞ്ഞാൽ, ഇവർ തപസി ഫലം=ഇവരുടെ തപസ്സിലുള്ള ഫലം, ഇതരേതരം=പരസ്പരമാണ്, അന്യോന്യതുഷ്ട്യൈ=അങ്ങോട്ടുമിങ്ങോട്ടും സന്തോഷമുണ്ടാവുന്നതിന്നുവേണ്ടി. ശിവന്നു സന്തോഷം വരുവാൻവേണ്ടി പാർവ്വതിയും പാർവ്വതിക്കു സന്തോഷം വരുവാൻ വേണ്ടി ശിവനും തപസ്സും പ്രയാസവും ആചരിച്ചു എന്നർത്ഥം. ഉമയും ശിവനും ഒരു കാലത്തും തമ്മിൽ പിരിയുകയില്ലെന്നു പറയുന്നു—ഇവ ... .......രല്ല=ഇവർ രണ്ടു പേരും വിരഹമെങ്ങനെയെന്ന് ഒരിക്കലും അറിയാത്തവരാണ്. അതു=വിരഹം, അകപ്പെട്ടു=പിണഞ്ഞു, കോപ്പേൽമിഴി=സുന്ദരി! പാരം=ഏററവുമധികം. ഇപ്പോൾ വിരഹം സാമാന്യത്തിലധികം പിണഞ്ഞു. മിഹിരൻ=സൂര്യൻ. സൂര്യൻ വെയിലിനെ പക്ഷെ വെടിഞ്ഞുവെന്നു വരാം; എന്നാലും നിന്റെ മകൾ ശിവനെപ്പിരിയുകയില്ല; ശിവൻ ഇവളെ വെടിയില്ല എന്നു ഭാവം. ഗുണരഹിതമപി=ഗുണമില്ലാത്തവനെങ്കിലും, ശിവനെ. ഗുണിനി ഇവൾ=ഗുണവതിയായ ഇവൾ, കൈവിടാ=വെടിയില്ല, കൌമുദി=ചന്ദ്രിക, സോമനെ=ചന്ദ്രനെ. ചന്ദ്രിക ചന്ദ്രനെ വെടിഞ്ഞാൽകൂടി ഇവൾ ശിവനെ വെടിയുകയില്ല. പാർവ്വതി സർവ്വപ്രപഞ്ചജനനിയായ ശക്തിയാണെന്നു

അമതി മതി; പരശിവനൊടയി തവ മകൾക്കു കേ-
ളൎത്ഥന വാക്കിനു നിത്യസംബന്ധിതാ.
അകുശലത ശിവനു പെരുതിവൾ പിരികി,ലൊന്നിക്കി-
ലാനന്ദതുന്ദിലനിന്ദുചൂഡൻ മൂഢൻ.
ഇവൾ പിരികിലൊരു മമത ശിവനു പുനരെങ്ങുമി-
ല്ലെന്നുള്ളതിന്നോ ജനങ്ങൾക്കു സമ്മതം.
അഭിസരണമനുസരണനിപുണയിവൾ ചെയ്കിലി-
നാൎച്ച്യനാം വിശ്വത്തിലുള്ളൊൎമ്മഹേശ്വരൻ.

---

പറയുന്നു—സക..........യിവൾ=ഇവൾ എല്ലാ ലോകങ്ങളുടേയും മാതാവാണ്. തവ..........ഭ്രമം=നിന്റെ മകളാണെന്നുള്ളതു ഭ്രമമാണ്, ഭ്രമം=വ്യാമോഹം, സമ്പ്രതി.... .....ന്തുതേ=ഇപ്പോൾ അവളെക്കുറിച്ചു നിനക്കെന്താണ് പരിഭ്രമം? അമതി=അനിശ്ചയം, സംശയം. മതി=മതിയാക്കുക, പരശി.......
...............ന്ധിതാ=അല്ലയോ മേനേ! നിന്റെ മകൾക്കു വാക്കിന്നു അൎത്ഥത്തോടെന്നപോലെ ശിവനോടു നിത്യസംബന്ധമുണ്ട്. വാക്ക് അൎത്ഥത്തോടു പിരിഞ്ഞിരിക്കാത്തതുപോലെ നിന്റെ മകൾ ശിവനോടും പിരിഞ്ഞിരിക്കയില്ല എന്നൎത്ഥം.

"തമൎത്ഥമിവ ഭാരത്യാ സുതയാ യോക്തുമൎഹസി."
"മാതരം കല്പയന്ത്വേനാമീശോ ഹി ജഗതഃ പിതാ"

എന്ന കുമാരസംഭവശ്ലോകങ്ങൾ ഇവിടെ സ്മരണീയം. അകുശലത=അസാമത്ഥ്യം, അശക്തി, സുഖക്കേട്. പെരുതു=വളരെ, പിരികിൽ=പിരിഞ്ഞാൽ, ഒന്നിക്കിൽ=ചേൎന്നാൽ, ആനന്ദതുന്ദിലൻ=ആനന്ദംകൊണ്ടു് ഉള്ളു നിറഞ്ഞവൻ, ഇന്ദുചൂഡൻ മൂഢൻ=ചന്ദ്രശേഖരനായ ശിവൻ. ഇവൾ പിരിഞ്ഞാൽ ശിവനു യാതൊരു ശക്തിയും സുഖവുമില്ല; ഇവളോടൊന്നിച്ചാൽ ശിവൻ ആനന്ദപൂൎണ്ണനാണ്.

"ശിവശ്ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
ന ചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി"

എന്ന ആചാൎയ്യസ്വാമികളുടെ സ്തുതി ഇവിടെ ചിന്തനീയമാണ്. ഇവൾ.......
..............സമ്മതം=ഇവൾ പിരിഞ്ഞാൽ പരമശിവനു പിന്നെയെങ്ങും ഒരു മമത (സ്നേഹം) ഇല്ലെന്നുള്ളതു് ഇന്നു ജനങ്ങൾക്കു സമ്മതമായല്ലോ. സതീവിയോഗത്തിനുശേഷം ശിവൻ വിരക്തനായി തപസ്സു തുടങ്ങിയതു ലോകപ്രസിദ്ധമാണല്ലോ എന്നു ഭാവം. അഭിസരണം=ഭൎത്തൃസവിധത്തിലേക്കു ഗമിക്കൽ, അനു...... ....പുണ=അനുസരിക്കുന്നതിൽ സമൎത്ഥയായവൾ, അൎച്ച്യൻ=പൂ

ഉടമ തകുമിവൾ പിരികിലുടലിലുളവേ പാതി-
യൊട്ടും കുറയാതെ കെട്ടുപോമീശനും.
ഉലകിലിവളഗതികളിൽ മമത പെരിയോളതൊ-
ട്ടൊക്കുമെങ്കിൽക്കേളടയാളമൊക്കെ നീ.
ദയിതനുടലണവതിനു ദലിതപിതൃപാതകാ
ദാക്ഷായണീ സതീ പുത്രിയായ് വന്നു തേ.
ഇവൾ വിരഹദശയിലഥ ശിവനുടലൊളിച്ചുത-
ങ്ങെട്ടുപത്താളൊഴിഞ്ഞാരറിഞ്ഞിത്രനാൾ?
ഇഹ ജഗതി പരിചിതമി,തൊരുശകലമെങ്കിലു-
മിന്ധനമില്ലായ്കിലഗ്നി നിന്നീടുമോ?

---

ജ്യൻ, വിശപത്തിൽ=ലോകത്തിൽ, ഉച്ചൈഃ=ഏററവും. അനന്യസാമാന്യ പുണ്യമുള്ള ഇവൾ വീണ്ടും ഭർത്തൃസമീപത്തെ പ്രാപിച്ചാൽ ശിവൻ സർവ്വപൂജ്യനാകും. ഉടമതകും=ഉടമ (മമത) യുള്ള, ഉടലിലുളവേ പാതി=ദേഹത്തിൽ ചേർ പകുതി, കെട്ടുപോം=നാശിച്ചുപോകും. ഇവൾ പിരിഞ്ഞുവെങ്കിൽ ശിവനു പാതി ശരീരം നാശിച്ച കൂട്ടത്തിലാകും. പാർവ്വതി സതീദേവിയുടെ അവതാരമാണെന്നു പറയുന്നു — ഉലകി ... ... ... .. രിയോൾ=ഇവൾ ലോകത്തിൽവെച്ച് അഗതികളിൽ അധികം മമതയുള്ളവളാണ്. അതൊട്ടൊക്കും=അതു ശരിയാണ്, എങ്കിൽ ... ... ...ക്ക നീ=അതിനുള്ള അടയാളമെല്ലാം നീ കേട്ടാലും, ദയിതനുടൽ=ഭർത്താവിന്റെ ദേഹം, ദലിത ... ... ...തകാ=ദലിതം (ശോധിതം) ആയ പിതൃപാതകത്തോടുകൂടിയവൾ അതായതു പിതാവിന്റെ പാപം തീർത്തവൾ ആയ ദാക്ഷായണീ സതീ=ദക്ഷപുത്രിയായ സതീദേവി, തേ=നിന്റെ. ദക്ഷന്റെ മകളായ സതീദേവി അച്ഛന്റെ പാപം തീർത്തു ഭർത്താവിന്റെ ദേഹം പ്രാപിക്കുന്നതിനുവേണ്ടി നിന്റെ പുത്രിയായി വന്നിരിക്കുന്നു. ഇവൾ=ഈ സതി, വിരഹദശ=വിരഹാവസ്ഥ, അഥ=അനന്തരം, ശിവനുടലൊളിച്ചതു=ശിവന്റെ ഉടലിലൊളിച്ചതു്, എട്ടുപത്താൾ=എട്ടോ പത്തോ ആളുകൾ, വളരെ കുറച്ചുപേർ. വിരഹാവസരത്തിൽ ഇവൾ ശിവന്റെ ദേഹത്തിൽ ഒളിച്ചിരുന്ന കഥ ഇതുവരെ അധികമാരും അറിഞ്ഞിട്ടില്ല. ഇഹ ... ... ...മിതു =ഇതു് ഈ ലോകത്തിൽ പരിചിതം (സർവ്വരും കണ്ടറിഞ്ഞിട്ടുള്ളതു്) ആണ്. ഒരു ... ...കിലും=ഒരു ലേശമെങ്കിലും, ഇന്ധനം=വിറക്. അല്പമെങ്കിലും വിറകില്ലെങ്കിൽ അഗ്നി നില്ക്കുകയില്ലെന്നുള്ളതു് എല്ലാവർക്കും അനുഭവമുള്ളതാണ്. ഇവിടെ ശിവനെ അഗ്നിസ്ഥാനീയനായും ശക്തിയെ ഇന്ധനസ്ഥാ

അഴൽ പെരുകിയമരമുനിനതിനുതികളനപഹ-
മംബികയ്ക്കിപ്പോളവതാരകാരണം.
മുഴുവനിതു പലരറിവരറിക പിതൃപുത്രി! നീ
മുങ്ങൊലാ മോഹത്തിൽ മംഗലാംഗി! വൃഥാ.
അനുചിതവുമുചിതവുമൊരിരുളതിലൊളിച്ചു പോ-
മാശയാലാശയക്ലേശമുണ്ടായ്വരും.
അതു കരുതുകകതളിരി, ലരുതരുതു സന്താപ,-
മാരാഞ്ഞു കാണ്മതാമുൺമിഴിക്കഞ്ജനം.
പെരുമനിധി പരമശിവനൊരുമറയിൽ മാഞ്ഞുപോയ്,
പിച്ചയേററുണ്ണായി വാനവക്കൊക്കവേ,
പരമവിധിഹുതി പകുതി ജഗതി ദിതിജക്കായി,
പത്മജന്മാദികൾ പട്ടിണി പാരമായ്.

---

നീയയായും ഗ്രഹിക്കണം. അഴൽ..................നപഹം=അഴൽപെരുകി അനു ദിവസം അമരമുനിമാർ ചെയ്ത നതിനുതികൾ (നമസ്കാരവും സ്തോത്രവും). അംബികയ്ക്കു=ലോകമാതാവിനു്, അവതാരകാരണം=അവതരിക്കുന്നതിനുള്ള കാരണം. ദേവകളും ഋഷികളും ദീനരായിച്ചെയ്ത നമസ്കാരവും സ്തോത്രവുമാണു് ഇപ്പോൾ ദേവി അവതരിച്ചതിനു കാരണം. മുഴുവനിതു=ഇതു മുഴുവൻ, പലരറിവർ=പലരും അറിഞ്ഞിട്ടുണ്ടു്, പിതൃപുത്രി=മേനേ! മുങ്ങൊ..................ത്തിൽ=നീ മോഹത്തിൽ മുങ്ങരുതു് (മോഹം=ഭ്രമം). മംഗലാംഗീ=സുന്ദരീ! വൃഥാ=വെറുതെ. ഇവയെല്ലാം പലൎക്കും അറിവുണ്ടു്. നീ വെറുതെ ഭ്രമത്തിൽ മുങ്ങരുതു്. ദേവിയുടെ അവതാരത്തെ വിസ്തരിച്ചു് മേനയുടെ ഭാഗ്യത്തെ ശ്ലാഘിക്കുന്നു—അനുചിതം ഉചിതമല്ലാത്തതു്, ഉചിതം=യോഗ്യം, ആശയാൽ= ആശ ഹേതുവായിട്ടു്, ആശയക്ലേശം=മനഃക്ലേശം. ആശ നിമിത്തം ആളുകൾക്കു് ഉചിതാനുചിതജ്ഞാനം ഇരുളിലൊളിക്കും; മനഃക്ലേശം ഉണ്ടാകയും ചെയ്യും. അതു..........ളിരിൽ=അതു മനസ്സിൽ വിചാരിക്കു, അരു..........ന്താപം=സന്താപം ഒട്ടും അരുതു്, ആരാഞ്ഞു കാണ്മതു=ആലോചിച്ചു കാണുന്നതു്, ഉൺമിഴിക്കു=ഉൾക്കണ്ണിനു്, അഞ്ജനം=നേത്രൌഷധം. ആലോചനയാണു ഉൾക്കണ്ണു തെളിയുന്നതിനുള്ള മരുന്നു്. പെരു..........പോയ്=പെരുമകിരിപ്പിടമായ ശിവൻ ഒരു മൂടലിൽ പെട്ടു് അദൃശ്യനായി, പിച്ച.......... ക്കവേ=ദേവകൾക്കു പിച്ച തെണ്ടിയിട്ടായി ഭക്ഷണം, പരമവിധിഹുതി=പരമവിധിയിൽ അതായതു ഉൽകൃഷ്ടകൎമ്മമായ യജ്ഞത്തിൽ ഉള്ള ഹുതി (ഹോമം). ജഗതി=ലോകത്തിൽ, ദിതിജൎക്കു=ദൈത്യന്മാൎക്കു്. യജ്ഞത്തിലെ ഹോമം

അജമൊഴികൾ കരുതി മുഹുരമരമുനിസേവ ക-
ണ്ടഷ്ടമൂർത്തിപ്രിയാ തുഷ്ടയായ് മാനസേ.
അതുപൊഴുതിലഗഗൃഹിണി! തവ മകൾ പിറന്നു ക-
ണ്ടമ്മയെക്കാണുന്നൊരുണ്ണികൾ വിണ്ണവർ.
പെരുമതകുമവർ പലരുമൊരുമയൊടു വന്നു നിൻ
പെണ്ണിനെക്കണ്ടുള്ളമൊന്നു കുളുർത്തുടൻ
ഇവളിവിടെ വളരുവതു ബഹുമതിപദം പര-
മെന്തു സൌഭാഗ്യം നിനക്കിവളെന്നിയേ.?
ഭുവനജനജനനിയുടെ ജനനി ഭവതി, തവ
പുണ്യമഗണ്യം പുകഴ്ത്തിനാലൊത്തുമോ?
ഉലകിതിനുമുരപെരിയ പരശിവനുമുൾപ്രീതി-
യൊട്ടേറെ നല്കുവാനാസ്പദമായിവൾ.

---

പ്രകൃതിയും ദൈത്യന്മാർക്കായി. പത്മ.........ർക്ക=ബ്രഹ്മാവു മുതലായവർക്ക് ബ്രഹ്മാവു മുതലായവർക്ക് പട്ടിണി പെരുതായി. അജമൊഴികൾ=ബ്രഹ്മാവിന്റെ വാക്കുകൾ, മുഹുഃ=പിന്നെയും പിന്നെയും, അമരമുനിസേവ=ദേവകളുടെയും മുനിമാരുടെയും സേവ, അഷ്ടമൂർത്തിപ്രിയ=ശിവപത്നി, തുഷ്ട......... മാനസേ=മനസ്സിൽ സന്തുഷ്ടയായി. ബ്രഹ്മാവിന്റെ വാക്കുകൾ കേട്ടും ദേവാദികളുടെ സേവ കണ്ടും ശിവപത്നി പ്രസാദിച്ചു. അതു പൊഴുതിൽ=ആ അവസരത്തിൽ, അഗഗൃഹിണി=പർവ്വതപത്നി! (അഗം=പർവ്വതം), തവ=നിനക്ക, വിണ്ണവർ=ദേവകൾ. അപ്പോൾ, ഹേ ഹിമവൽപത്നി, നിനക്ക മകൾ പിറന്നു കണ്ടിട്ട് ദേവകൾ അമ്മയെക്കാണുന്ന ഉണ്ണികളായി. സംഗതിവശാൽ കാണാതായ അമ്മയെ കാണുമ്പോൾ കുട്ടികൾ സന്തോഷിക്കുന്നതുപോലെ സന്തോഷിച്ചു എന്നർത്ഥം. പെരുമതകുമവർ=മഹിമയുടയ ആ ദേവകൾ, ഒരുമയൊടു്=ഒരുമിച്ചു്, കുളുർത്തു=തണുത്തു, സന്തോഷിച്ചു. മഹാന്മാരായ ദേവന്മാർ പലരും ഒരുമിച്ചിവിടെ വന്നു നിന്റെ മകളെക്കണ്ടു മനസ്സിൽ സന്തോഷിച്ചു. ബഹുമതിപദം പരം=ഏററവും ബഹുമാനകാരണം, സൌഭാഗ്യം=ഭാഗ്യം. ഇവളെന്നിയേ=ഇവളല്ലാതെ. ഇവൾ ഇവിടെ വളരുന്നതു നിനക്ക വലിയ ബഹുമാനത്തിനു ഹേതുവാണ്; ഇവളെ ഒഴിച്ചു മറെറന്താണു നിനക്ക ഭാഗ്യം! ഭുവന.........ഭവതി=ഭവതി ഭുവനത്തിലുള്ള ജനങ്ങളുടെയെല്ലാം അമ്മയ്ക്കു് അമ്മയായി. തവ.........ത്തുമോ=നിന്റെ അഗണ്യമായ പുണ്യം പുകഴ്ത്തിയാലവസാനിക്കുന്നതല്ല. പ്രപഞ്ചമാതാവിന്റെ മാതാവാവുക എന്നതു് അവർണ്ണനീയമായ പുണ്യത്തിന്റെ ഫലമാണെന്നു താൽപര്യം. മനോവി

ഒരു വിവശദശയിലിനിയുഴല്ച്ചമഴൽ പൂണ്ടെന്നൊ-
രുന്മോഹസാഗരാൽ നീ കരേറീടെടോ.
വ്യസനകഥ വിശദസുഖരസമയിയൊടെത്തുമോ?
വെള്ളത്തിനുണ്ടോ പിപാസയുണ്ടായ്വരു?
അപരനൊരു പുരുഷനൊടുമിവൾ ചെറുതിണങ്ങുമോ?
അക്കാഗ്നിദീപ്തികൊണ്ടാമ്പൽ വിരിയുമോ?
മതി മനസി ചപലതയിതകലെ വെടികാശു നീ,
മൌനാനുവാദമെന്നാൽ മതിയായ്വരാ.
കരുതരുതു കരളിലൊരു കല്പകവല്ലിയെ-
ക്കാഞ്ഞിരത്തിന്മേൽ പടർത്തുവാൻ കൌതുകം.

---

ചാരം വിട്ടു. വിവാഹകാര്യം അനുവദിപ്പാനുപദേശിക്കുന്നു—ഉലകിതിനും= ഈ ഉലകിനും. ഉര ... ... ... ... ...വനും=കീർത്തിയേറിയ ശിവനും. ഉമ പ്രീതി=മനഃപ്രസാദം. ഉല്പന്നയായ്=ജനിച്ചു. ഈ ലോകത്തിനും ശിവനും മനസ്സിൽ പ്രീതി നല്കുവാനാണ് ഇവൾ ജനിച്ചതു്. ഒരു ... .... സാഗരാൽ =ഇനി ഒരു വിവശദശ (പാരവശ്യം) യിൽപെട്ടു് അഴൽ പൂണ്ടു് ഉഴലും എന്ന മനോമോഹമാകുന്ന സാഗര (സമുദ്രം) ത്തിൽ നിന്നു്. നീക .... .... ടോ=നീ കര കയറുക. ഇനി യാതൊരു പരവശതയും വരുമെന്നു ശങ്കിക്കേണ്ട എന്നു സാരം. വ്യസനകഥ=വ്യസനത്തിൻെറ കഥ. വിശദ .... ....... യൊടു=വിശദം (നിർമ്മലം) ആയ സുഖരസമാകുന്ന സ്വരൂപമുള്ളവളോടു്, കേവലസുഖാത്മികയോടു്. എത്തുമോ=അടുക്കുമോ? പിപാസ=വെള്ളംദാഹം. നിത്യസുഖരൂപിണിയ്ക്കു വ്യസനം വരികയില്ല; വെള്ളത്തിനു വെള്ളംദാഹം ഉണ്ടാകയില്ലല്ലോ എന്നു സാരം. അപര .... .... .... നൊടു=അന്യനായ ഒരു പുരുഷനോടു്. ചെറുതു=കുറച്ചെങ്കിലും. ഇണങ്ങുമോ=ചേരുമോ? അക്കാഗ്നി ദീപ്തി=സൂര്യൻെറയും തീയിൻെറയും പ്രകാശം. ഇവൾ ശിവനോടല്ലാതെ മറെറാരു പുരുഷനോടു് ഇണങ്ങുകയില്ല; ആമ്പൽ ആദിത്യൻെറയോ തീയിൻെറയോ ദീപ്തികൊണ്ടു വിരിയുകയില്ലല്ലോ. മതി .... .... ... ലത=മനസ്സിലുള്ള ചാപല്യം മതിയാക്കുക. ഇതക .... .... .... ശുനീ=ഈ ചാപല്യം ദൂരെക്കളയുക. മൌനാ .... ... .... യ്വരാ=മൌനാനുവാദം (മൌനംതന്നെ അനുവാദം) എന്നായാൽ പോരാ; വാക്കാൽതന്നെ അനുവദിക്കണമെന്നർത്ഥം. പാർവ്വതീപരമേശ്വരന്മാരുടെ ചേർച്ചയെ അനുരൂപമാകയുള്ളു എന്നു പറയുന്നു— കരു ... .... .... കൌതുകം=കല്പകവല്ലിയെ കാഞ്ഞിരമരത്തിന്മേൽ പടർത്തു

കരുതുകിലുമിവിടെയതു കഴിവരികയില്ല കേൾ;
കല്പവൃക്ഷം കണ്ടു നീളുന്നു വല്ലിതാൻ.
നികടഭുവി ലളിതമൃദുകിസലയകരാഗ്രേണ
നിന്നു ലാളിച്ചു വിളിക്കുന്നു കല്പകം.
ഇഹ ജഗതി പുകൾ പെരിയ മിഥുനമിതു മേളിക്കി-
ലെത്രയും സന്തോഷമെല്ലാർക്കുമാശയേ.
പ്രണയമിതു ഗതകപട, മിവിടെയൊരുപേക്ഷയാൽ
പ്രാധാന്യഹാനി നിനക്കു വന്നീടുമേ.
കനമറിക മനതളിരിലനുപമമകന്നുപോയ്
ഖട്വാംഗപാണിക്കു കാമാർത്തിമൂർച്ഛയാ.
കരബലവുമതിനു തുണ ശരബലവുമൊന്നിച്ചു
കാമൻ ജയിച്ചിതക്കാമാരിതന്നെയും.

---

വാൻ വിചാരിക്കരുതു്. കരു ... ... ... ല്ല=വിചാരിച്ചാലും ഇവിടെ അതു സാധിക്കയില്ല. കല്പവൃ ... ... ... ല്ലിതാൻ=ആ വല്ലിതന്നെ കല്പവൃക്ഷത്തെക്കണ്ടു് നീളുന്നു; അതിന്മേൽ പടരുവാൻ ഉത്സാഹിക്കുന്നു എന്നർത്ഥം. നികടഭുവി=സമീപപ്രദേശത്തു്. ലളിത ... ... ഗ്രേണ=ലളിതവും മൃദുവുമായ കിസലയം (തളിർ) ആകുന്ന കരത്തിന്റെ അഗ്രംകൊണ്ടു. ലാളിച്ചു്=ഓമനിച്ചു്. കല്പകവൃക്ഷം സമീപത്തുനിന്നു തളിർകൈകൊണ്ടു വല്ലിയെ മാടിവിളിക്കയും ചെയ്യുന്നു. ഇങ്ങിനെ കല്പകവല്ലിക്കും കല്പവൃക്ഷത്തിനും പരസ്പരാഭിലാഷമുണ്ടാകയാൽ ആ വല്ലിയെ മററൊരു മരത്തിന്മേൽ പടത്തുന്നകാര്യം അസാദ്ധ്യമാണെന്നർത്ഥം. ഇവിടെ കല്പകവൃക്ഷം ശിവനും കല്പകവല്ലി പാർവ്വതിയുമെന്നു് അന്യാപദേശവിധയാ തോന്നുന്നു. ഇഹജഗതി=ഇൗ ലോകത്തിൽ. മിഥുനമിതു=ഇൗ സ്ത്രീപുരുഷന്മാർ. മേളിക്കിൽ=ചേരുകിൽ. ആശയേ=മനസ്സിൽ ഇൗ സ്ത്രീപുരുഷന്മാർ കൂടിച്ചേർന്നാൽ എല്ലാവർക്കും സന്തോഷവുമുണ്ടു്. പ്രണയമിതു=ഇൗ പ്രേമം. ഗതകപടം=കപടമില്ലാത്തതാണു്. ഉപേക്ഷയാൽ ഉപേക്ഷ ചെയ്യുന്നതുകൊണ്ടു്. പ്രാധാന്യഹാനി=പ്രാധാന്യക്കുറവു്. ഇൗ പ്രണയം നിർവ്യാജമായിട്ടുള്ളതാണു്. ഇതിൽ ഉപേക്ഷചെയ്താൽ നിന്റെ പ്രാധാന്യത്തിനു കുറവു വരും. കനം=ഗൌരവം, ധൈര്യം. അനുപമം=അതുല്യം. ഖട്വാംഗധാരിക്കു=ഖട്വാംഗം (കുറുവടി) ധരിക്കുന്നവനു്, അതായതു ശിവനു്. കാമാർത്തിമൂർച്ഛയാ=കാമപീഡകൊണ്ടുള്ള മൂർച്ഛയാൽ. ശിവന്റെ അതുല്യമായ ധൈര്യം കാമപീഡാകാരണം അകന്നുപോയി. കരബലം=കൈയ്യൂക്കു് ശരബലം=അസ്ത്രശക്തി. കാമാരി=ശിവൻ. കാമൻ തന്റെ കൈക്കരുത്തും

സലിലമിവ മരുപഥികനിതുപൊഴുതു ദീയതാം
സൎവ്വേശ്വരന്നുമാ സഞ്ജീവനൌഷധം."

ഇതി രഹസി ഗിരിമഹിഷി മുനിഗൃഹിണിവാക്കുകേ-
ട്ടീശ്വരിതാനെന്നുറച്ചു തന്നാത്മജാം
വഴിപിഴകൾ നിജമനസി മൊഴിപിഴ വചസ്സിലും
വാത്സല്യവിഭ്രമാൽ വന്നതോൎത്തുത്തമാ
ചകിതമതിരിവ കിമപി കഴൽ തൊഴുതരുന്ധതീം
ചാപല്യമെല്ലാം ക്ഷമിക്കെന്നു കൂപ്പിനാൾ.
രസമൊടതിൽ മനമുഴറി രമണനെയുഴറ്റിനാൾ;
രണ്ടിനും പോരുമീ രാമാജനമനം.

---

ശരശക്തിയുംകൊണ്ടു കാമാരിയെക്കൂടിയും ജയിച്ചു. സലിലമിവ=വെള്ളമെന്നപോലെ. മരുപഥികന്ന്=മരുഭൂമിയിലെ വഴിപോക്കന്നു. ദീയതാം=നല്കപ്പെട്ടാലും. സൎവ്വേശ്വരന്ന്=ശിവന്ന്. ഉമാ=പാൎവ്വതി സഞ്ജീവനൌഷധം=ജീവനൌഷധമായിട്ടു. മരുഭൂമിയിൽ യാത്രചെയ്യുന്ന പാന്ഥന്നു വെള്ളമെന്നപോലെ ശിവന്നു പാൎവ്വതിയെ ജീവനൌഷധമായിട്ടു പ്രദാനം ചെയ്യുക. ജീവനൌഷധം=ജീവിപ്പിക്കുന്ന മരുന്ന്.

മേന അരുന്ധതിയെ വണങ്ങി, ശിവന്നു പാൎവ്വതിയെ നല്കുവാൻ ഹിമവാനെ പ്രേരിപ്പിക്കുന്നു. ഇതി=ഇപ്രകാരം. രഹസി=വിജനത്തിൽ. ഗിരിമഹിഷി=പൎവ്വതരാജപത്നി. മുനി ... .... ....വാക്കു=അരുന്ധതിയുടെ വാക്ക്. ഈശ്വരിതാനെന്ന്=ഈശ്വരി തന്നെയാണെന്ന്. തന്നാത്മജാം=തന്റെ പുത്രിയെ. വഴിപിഴകൾ=വഴികേടുകൾ. നിജമനസി=തന്റെ മനസ്സിൽ. മൊഴിപിഴ=മൊഴികേട്. വചസ്സിൽ=വാക്കിൽ. വാത്സല്യവിഭ്രമാൽ=വാത്സല്യംകൊണ്ടുള്ള ഭ്രമത്താൽ. ഉത്തമാ=ഉത്തമസ്ത്രീ, മേന. ചകി .... .... .... മപി=കുറഞ്ഞൊന്നു ചകിതം (ഭീതം) ആയ മതിയോടുകൂടിയവളെന്നപോലെ. അരുന്ധതീം=അരുന്ധതിയെ. മേന അരുന്ധതിയുടെ വാക്കുകേട്ടു തന്റെ മകൾ സാക്ഷാൽ ജഗദീശ്വരിതന്നെയാണെന്നുറയ്ക്കുകയും തന്റെ വിചാരത്തിലും വാക്കിലും തെറ്റു പിണഞ്ഞതോൎത്തു ഭയപ്പെട്ടു "എന്റെ ചാപല്യം ക്ഷമിക്കേണമേ" എന്നു പറഞ്ഞ് അരുന്ധതിയെ വണങ്ങുകയും ചെയ്തു. അതിൽ=വിവാഹകാൎയ്യത്തിൽ. മനമുഴറി=മനസ്സു ബദ്ധപ്പെട്ട്. രമണനെ=ഭൎത്താവിനെ ഉഴറ്റിനാൾ=ധൃതിപ്പെടുത്തി. രണ്ടിനും=രണ്ടുകാൎയ്യങ്ങൾക്കും. പോരും=മതി. രാമാജനമനം=സ്ത്രീജനങ്ങളുടെ

സരസമിതി തുഹിനഗിരി സപദി സകുടുംബനായ്
സപ്തമുനികളെസ്സാധു വലംവച്ചു
ശിവഭജനകുതുകി ബഹു മധുരഫലമൂലവും
ചീരാജിനരത്നമാത്മദേശോത്ഭവം
വ്രതനിയമശുഭവിധികൾ പലതിലുപയുക്തമാം
വെററില പൂഗവും കാഴ്ചയായ് വച്ചുടൻ
സകലമപി ഗുണനിധി ശിവാർപ്പണമസ്ത്വിതി
സാഷ്ടാംഗപാതം നമിച്ചാശു ചൊല്ലിനാൻ.
"കനിവുടയ കമലഭവകുലതിലകരേ! നിങ്ങൾ
കാര്യമരുൾചെയ്കതിങ്ങും മനീഷിതം.

---

മനസ്സ്. പിന്നെ മേന മകളെ ശിവന്നു നല്കുന്നതിൽ ഭർത്താവിനെ ബദ്ധപ്പെടുവിച്ചു. സ്ത്രീകളുടെ മനസ്സ് രണ്ടിനും മതിയാകും. "രണ്ടിനും പോരും" ഇത്യാദിയായ സാമാന്യംകൊണ്ടു പൂർവ്വാർദ്ധത്തെ സമർത്ഥിക്കയാൽ അർത്ഥാന്തരന്യാസം അലങ്കാരം. ഹിമവാൻ സപ്തർഷികളെ പൂജിക്കുന്നു—സരസം (ക്രി. വി.)=രസത്തോടേ. തുഹിനഗിരി=ഹിമവാൻ. സപദി=വേഗത്തിൽ. സകുടുംബനായ്=കുടുംബത്തോടേ. സാധു=വഴിപോലെ. ശിവ......തുകി=ശിവന്റെ ഭജനത്തിൽ കൌതുകമുള്ളവനായിട്ട്. മധുരഫലമൂലം=മധുരമായ കായും കിഴങ്ങും. ചീരാ......ത്ഭവം=തന്റെ ദേശത്തിൽ ഉണ്ടായ വിശേഷപ്പെട്ട മരവുരിയും തോലും (ചീരാജിനരത്നം) വ്രത .... ... .... ച്ചുടൻ=വ്രതങ്ങൾ നിയമങ്ങൾ ശുഭകർമ്മാനുഷ്ഠാനങ്ങൾ എന്നിവ പലതിലും ഉപയോഗപ്പെട്ട വെററില അടയ്ക്ക (പൂഗം) ഇവ കാഴ്ച വെച്ച്. സകലമപി=സർവ്വവും. 'ഗുണനിധി' എന്നതു ഹിമവദ്വിശേഷണം. ശിവാർപ്പണമസ്തു ഇതി=ശിവാർപ്പണമായിഭവിക്കട്ടെ എന്ന്. സാഷ്ടാംഗപാതം നമിച്ച്=എട്ടംഗങ്ങൾ കൂട്ടി നമസ്കരിച്ച്.

"ജാനുഭ്യാഞ്ച തഥാ പദ്ഭ്യാം പാണിഭ്യാമുരസാ ധിയാ
ശിരസാ വചസാ ദൃഷ്ട്യാ പ്രണാമോഽഷ്ടാംഗ ഈരിതഃ"

എന്ന പ്രമാണപ്രകാരം കാൽമുട്ടുകൾ, കാലടികൾ, കൈകൾ, മാറ്, ബുദ്ധി, തല, വാക്ക്, ദൃഷ്ടി ഈ എട്ടംഗങ്ങൾകൊണ്ടു വണങ്ങുന്നതിന്നു സാഷ്ടാംഗപ്രണാമം എന്നു പേർ. ഹിമവാൻ മുനികളെ നമസ്കരിച്ച് അവരോടു പറഞ്ഞു. കമല .........കരേ=ബ്രഹ്മാവിന്റെ വംശത്തിന്നു തിലകമായവരേ, ബ്രഹ്മപുത്രന്മാരേ! മനീഷിതം=മനസ്സിന്നിഷ്ടം. നിങ്ങളരുളിച്ചെയ്ക കാര്യം

ഭുവനഹിതവരദർ മമ പുരമതിൽ നടേ നടേ
പുക്കതേ പുഷ്കലം പൂർവ്വപുണ്യം മമ.
അറിവനിതുമുതലിനിയുമിടതൂടരെയെത്തുമി-
ങ്ങഭ്യുദയങ്ങൾ വന്നാത്ഭുതം മേല്ക്കുമേൽ.
പ്രലപിതമിതഫലമിനി നിഖിലമരുളീടിനാൽ
പ്രത്യേകമൊന്നില്ലടിയനന്തർഗ്ഗതം.
ഇഹ ജഗതി ശുഭവിധികൾ ഝടിതി തുടരേണമേ;
ദിഷ്ടോപദിഷ്ടമോർത്തോട്ട ചൊല്ലുന്നു ഞാൻ.
അരുളുവതിനുചിതമിഹ ശിവമൊരു മുഹൂർത്തവു-
മാജ്ഞ ചെയ്താദ്യന്തമൊക്കെ നോക്കീടുക."
ധരണിധരമൊഴികളിതി മുനികൾ ബഹുമാനിച്ചു
ധാരണാധ്യാനസമാധിവിനോദികൾ.

---

ര്യ്യം എനിക്കും ഇഷ്ടമാണ്. ഭുവ ... ... ... രദർ=ഭുവനത്തിനു ഹിതങ്ങളായ വരങ്ങളെ ദാനം ചെയ്യുന്നവർ (നിങ്ങൾ) മമ പുരമതിൽ=എന്റെ പുരത്തിൽ. നടേ നടേ=നടാടെ, ആദ്യമായി. പുക്കതേ=വന്നതുതന്നെ. പുഷ്കലം=പ്രവൃദ്ധമായ. പൂർവ്വപുണ്യം മമ=എന്റെ പൂർവ്വസുകൃതമാണ്. നിങ്ങൾ ഇവിടെ വന്നതുതന്നെ എന്റെ പൂർവ്വജന്മസുകൃതം നിമിത്തമാണ് എന്നർത്ഥം. അറിവൻ=ഞാനറിയുന്നു, ഞാൻ വിചാരിക്കുന്നു. ഇടതൂടരെ=ഇടമുറിയാതെ. അഭ്യുദയങ്ങൾ=ശ്രേയസ്സുകൾ. ഇനിയും എനിക്കു തുടരെത്തുടരെ ശ്രേയസ്സുകളുണ്ടാകും. മഹാന്മാരുടെ ആഗമനം ശ്രേയസ്സുകൾക്കു കാരണമാണല്ലോ. പ്രലപിതമിതു്=ഈ പ്രലാപം, എന്റെ ഈ വചനം. അഫലം=നിഷ്ഫലം. നിഖിലം=എല്ലാം. അരുളീടിനാൽ=കല്പിച്ചാൽ. അന്തർഗ്ഗതം=വിചാരം. ഞാൻ പറയുന്നതു വെറുതെയാണ്. എല്ലാം നിങ്ങൾ കല്പിക്കുന്നതുപോലെ എന്നല്ലാതെ എന്റെ മനസ്സിൽ വേറെ ഒരു വിചാരമില്ല. നിങ്ങൾ പറഞ്ഞ കാര്യം എനിക്കു സമ്മതമാണെന്നർത്ഥം. ഇഹ ജഗതി=ഈ ലോകത്തിൽ. ശുഭവിധികൾ=ശുഭകർമ്മങ്ങൾ. ഝടിതി=വേഗത്തിൽ. ശുഭകർമ്മങ്ങൾ ശീഘ്രം തുടങ്ങണം. ദിഷ്ടോപദിഷ്ടം=ദിഷ്ടത്തിൽ (കാലത്തിൽ) ഉപദേശിക്കപ്പെട്ടതു്, അതായതു തൽക്കാലകർത്തവ്യം. തൽക്കാലകർത്തവ്യമോർത്തു ഞാൻ കുറഞ്ഞൊന്നു പറയാം. അരുളു ... ... ... ... ചിതം=വക്തവ്യമാണ്. ശിവ ... ... ... ത്തവും=ശുഭമായ ഒരു മുഹൂർത്തവും. ആജ്ഞ ചെയ്തു=കല്പിച്ചു്. ആദ്യന്തം=ആദിമുതൽ അവസാനംവരെ. ഒരു ശുഭമുഹൂർത്തം നിശ്ചയിച്ചു പറയണം; ആദ്യന്തം വേണ്ടതെല്ലാം നിങ്ങൾതന്നെ കല്പിച്ചു നടത്തുകയും വേണം. സപ്തർഷികൾ ഹിമവാനെ അനുഗ്രഹിക്കുന്നു—ധരണി... ... ... ...കൾ=ധരണിധരന്റെ(പർവ്വത

സ്മിതധവളസുമുഖർ കൃതപാകുതിമിഴിയാൽ മിഥഃ
സ്മൃത്യാദിതത്വം വിചാരിച്ചുറച്ചുടൻ
അഖിലശുഭവഴിതെളിയുമടവിലമിതാശീസ്സ-
മമ്പോടുചെയ്താരതീവ സന്തുഷ്ടരായ്.
അതിന്നു പുറകചലകുലപതിയൊടു മനം തെളി-
ഞ്ഞംഗിരസ്സാം മുനി താനരുളീടിനാൻ
"നയവിനയനിലയ! ശൃണു നഗകുലവതംസ! നീ;
നാളെയന്തിക്കുണ്ടു നല്ല മുഹൂർത്തവും.
ശശധരനൊടണയുമളവുത്തരഫല്ഗുനീ
ശാസ്ത്രോക്തമാം ഗുണം ജാമിത്രശുദ്ധിയും

---

ത്തിന്റെ) വാക്കുകൾ. മുനികൾ = സപ്തർഷികൾ. ധാരണാ....... ... ദികൾ = ധാരണ, ധ്യാനം, സമാധി ഇവകൊണ്ടു വിനോദിക്കുന്നവർ. ധാരണാധ്യാനാദികളായ യോഗനിഷ്ഠകൾ അവർക്കു വിനോദംപോലെയാണ്. സ്മിത........ മുഖർ = സ്മിതംകൊണ്ടു ധവളമായി ശോഭനമായിരിക്കുന്ന മുഖത്തോടു കൂടിയവരായിട്ട്. കൃത..........ഴിയാൽ = കൃതമായ പാകുതി മിഴിയാൽ. മിഥഃ = അന്യോന്യം. സ്മൃത്യാദിതത്വം = സ്മൃതി മുതലായവയുടെ സൂക്ഷ്മാർത്ഥം. അഖില .... .... .... ടവിൽ = എല്ലാ ശുഭമാർഗ്ഗങ്ങളും തെളിയുമാറ്. അമിതാശീസ്സ് = അനല്പമായ ആശീർവ്വാദം. അതി ... .... ... രായ് = ഏററവും പ്രീതരായിട്ട്. മഹർഷിമാർ മന്ദസ്മിതം തൂകി, പാതിക്കണ്ണുകൊണ്ടു പരസ്പരം നോക്കി സ്മൃത്യാദിപ്രമാണങ്ങളുടെ തത്വം ആലോചിച്ചുറച്ച് ഹിമവാന്ന് ആശീസ്സുകൾ നല്കി. അംഗിരസ്സ് പറയുന്നു—അതിന്നു പുറക് = അതിന്നുശേഷം. അചല.... .........യൊടു = ഹിമവാനോട്, നയ...............ലയ = നയത്തിന്നും വിനയത്തിന്നും ഇരിപ്പിടമായവനേ! നഗ .............തംസ = പർവ്വതകുലത്തിന്നു ശിരോലങ്കാരമായവനേ! (വതംസം = ശിരോലങ്കാരം). അന്തിക്കു = രാത്രിയിൽ. നാളെ രാത്രിയിൽ വിവാഹത്തിന്നു നല്ല മുഹൂർത്തമുണ്ട്. ശശ..............ഫല്ഗുനീ = ഉത്രം നക്ഷത്രം (ഉത്തരഫല്ഗുനി) ചന്ദ്രനോടു ചേരുന്ന സമയത്ത്. ശാസ്ത്രോക്തമാം ഗുണം = ശാസ്ത്രത്തിൽ പറയപ്പെട്ട ഗുണം. ജാമിത്രശുദ്ധി = ജാമിത്രത്തിന്നു (ഏഴാമേടത്തിന്നു) ശുദ്ധി. ഏഴാമേടത്തിന്നു ശുദ്ധി എന്നാൽ അവിടെ പാപഗ്രഹങ്ങളില്ലാതിരിക്കുകയാണ്. ഇതെല്ലാം നാളെ രാത്രിയിലെ മുഹൂർത്തത്തിന്നുണ്ട് എന്നർത്ഥം. ഇതിൽ

"അഥൗഷധീനാമധിപസ്യ വൃദ്ധൗ
തിഥൗ ച ജാമിത്രഗുണാന്വിതായാം"

എന്നും

ഗ്ഗുണമധികമിവിടെയൊരു കുറവു പറവാനില്ല;
ക്ലൃപ്തിക സംഭാരമാത്തു വൈവാഹികം.
നിഖിലമിതു സഫലമിതി ശിവനൊടറിയിച്ചു നാം
നേരത്തു നാളെ വരുന്നുണ്ടെടോ സഖേ!"

ഇതി മധുരതരമരുളിയമരമുനിവീരര-
ങ്ങീശചരാദിഷ്ടം പ്രദേശം പ്രപേദിരേ.
സഫലമിതി നിജഗമനമഥ സമയനിശ്ചയം
സത്യസങ്കല്പനോടെപ്പേരുമോതിനാർ.
കൃപപെരിയ പരശിവന കൃതഹൃദയകൌതുകം
കൃത്യശേഷത്തിൻ പ്രവൃത്തി തുടങ്ങിനാർ.

---

"മൈത്രേ മുഹൂർത്തേ ശശലാഞ്ഛനേന
യോഗം ഗതാസൂത്തരഫല്ഗുനീഷു"

എന്നുമുള്ള കുമാരസംഭവവാക്യങ്ങളെ കവി അവലംബിച്ചിരിക്കുന്നു. ഗ്ഗുണ..........നില്ല = ആ മുഹൂർത്തത്തിൽ വളരെ ഗ്ഗുണമുണ്ട്; കുറവൊന്നും ഇല്ല. ക്ലൃപ്തിക = ഒരുങ്ങുക. സംഭാരം = സാമഗ്രി. വൈവാഹികം = വിവാഹം സംബന്ധിച്ച. വിവാഹത്തിനു വേണ്ട സാമഗ്രികളെല്ലാം ഒരുക്കുക. നിഖി.......മിതി = ഇതെല്ലാം സഫലമാണെന്ന്. നേരത്തു = നേരത്തേതന്നെ. സഖേ = മിത്രമേ! കാര്യമെല്ലാം സഫലമായെന്നു ശിവനോടറിയിച്ച് നാളെ നേരത്തേ ഞങ്ങൾ വരാം.

സപ്തർഷികൾ ശിവനോടു വിവരമറിയിക്കുന്നു. മധുരതരം = ഏററവും മധുരമാംവണ്ണം, ഈശചരാദിഷ്ടം = ശിവനാൽ നിർദ്ദേശിക്കപ്പെട്ട, പ്രദേശം = പ്രദേശത്തെ. പ്രപേദിരേ = പ്രാപിച്ചു, സഫല..........മനം = നിജഗമനം സഫലമായി എന്നു, സമയനിശ്ചയം = മുഹൂർത്തനിശ്ചയം, സത്യസങ്കല്പനോടു = സത്യമായ സങ്കല്പത്തോടുകൂടിയ ശിവനോട്, എപ്പേരും = എല്ലാം, കൃപ..........വന = കൃപയേറിയ ശിവന്, കൃത..........തുകം (ക്രി. വി.) = ഹൃദയത്തിൽ കൌതുകമുണ്ടാക്കിട്ട്, കൃത്യ ..........വൃത്തി = പിന്നെച്ചെയ്യേണ്ട കൃത്യത്തിൻെറ പ്രവൃത്തി. ഋഷികൾ പോയി ശിവനെ വിവരമറിയിച്ച് അനന്തരകൃത്യങ്ങളാരംഭിച്ചു.

സരസമഥ തുഹിനഗിരി തനയനെ നിരൂപിച്ചു
സസ്നേഹഗൌരവം കാൎയ്യമാലോചിതും.
പിതൃചരണപരിചരണരണരണികയാ ജവാൽ
പ്രീതിമാനന്തികേ വന്നു തദാത്മജൻ.
ഗരുഡനിലുമധികമുരുഗരുദനിലസൂചിതൻ;
ഗഹ്വരനിർഝരകാന്താരകാന്തിമാൻ;
ഫണിമിഥുനരതിവസതി; നമിതബഹുനിൎജ്ജരൻ;
പാവനസ്ഥാനേഷു യോഗീന്ദ്രസേവിതൻ;

---

ഹിമവാൻ സ്വപുത്രനായ മൈനാകനെ സ്മരിക്കുന്നു. മൈനാകൻ വരുന്നു. തുഹിനഗിരി=ഹിമവാൻ, തനയനെ=പുത്രനെ, നിരൂപിച്ചു=സ്മരിച്ചു, സസ്നേഹഗൌരവം (ക്രി. വി)=സ്നേഹത്തോടും ബഹുമാനത്തോടും കൂടി, കാൎയ്യമാലോചിതും=കാൎയ്യത്തെ ആലോചിപ്പാൻ, പിതൃ.... ... ......കയാ=പിതാവിന്റെ ചരണങ്ങളുടെ പരിചരണത്തിലുള്ള രണരണിക (ഔത്സുക്യാതിശയം) ഹേതുവായി, ജവാൽ=വേഗം, പ്രീതിമാൻ=പ്രീതിയോടുകൂടിയ, അന്തികേ=സമീപത്തിൽ, തദാത്മജൻ=അദ്ദേഹത്തിന്റെ പുത്രൻ. മൈനാകൻ പിതൃപാദശുശ്രൂഷയിൽ അത്യുത്സുകനായിട്ട് ഉടൻതന്നെ അരികത്തെത്തി. മൈനാകനെ വിശേഷിപ്പിക്കുന്നു. 'ഗരുഡനിലു'മിത്യാദി—ഗരുഡനി.........സൂചിതൻ=ഗരുഡനെക്കാളധികം ഉരുവായ (മഹത്തായ) ഗരുദനിലനാൽ (ചിറകടിക്കാററിനാൽ) സൂചിപ്പിക്കപ്പെട്ടവൻ. ചിറകടിക്കുമ്പോഴത്തെ ഉഗ്രമായ കാററുകൊണ്ടു മൈനാകൻ വരുന്നതു മുൻകൂട്ടി അറിയുമാറായി എന്നൎത്ഥം. ഗഹ്വ.... ... ....കാന്തിമാൻ=ഗഹ്വരങ്ങൾ (ഗുഹകൾ) നിർഝരങ്ങൾ (വെള്ളച്ചാട്ടങ്ങൾ) കാന്താരങ്ങൾ (കാടുകൾ) ഇവയെക്കൊണ്ടു കാന്തിയോടുകൂടിയവൻ; അനേകം ഗഹ്വരാദികൾ ഉള്ളവനെന്നൎത്ഥം. ഫണി.........വസതി=ഫണിമിഥുനങ്ങളുടെ (സ്ത്രീപുരുഷസൎപ്പങ്ങളുടെ) രതിക്രീഡയ്ക്കു വസതി (ഇരിപ്പിടം) ആയിട്ടുള്ളവൻ. അനേകം ആൺപാമ്പുകളും പെൺപാമ്പുകളും ഈ പൎവ്വതത്തിൽ രതിക്രീഡ ചെയ്യുന്നുണ്ടെന്നൎത്ഥം. നമിതബഹുനിൎജ്ജരൻ=നമിതന്മാർ (നമസ്കരിക്കപ്പെട്ടവർ) ആയ അനേകം നിൎജ്ജരന്മാ (ദേവന്മാർ) രോടു കൂടിയവൻ. മൈനാകൻ പല ദേവന്മാരെ നമസ്കരിക്കുന്നുണ്ടെന്നൎത്ഥം. പാവന.........വിതൻ=പാവനങ്ങൾ (ശുദ്ധികരങ്ങൾ) ആയ സ്ഥാനങ്ങളിൽ യോഗിശ്രേഷ്ഠന്മാരാൽ സേവിക്കപ്പെട്ടവൻ. ഇതിന്മേലുള്ള പുണ്യസ്ഥലങ്ങ

സുഗുണജനവിപദുദധി മറുകരകരേററുവാൻ
സൈ്വരമായാഴിയിൽ വീണാണ്ടുവാണവൻ;
ശ്വസനസഖി വരുണസഖി ശിഖരികുലശേഖരൻ;
ശോഭനനാമാ ഹിരണ്യനാഭൻ ഗിരി
മതമറിവതിന്നു ഝടിതി ജനകനെ വണങ്ങിനാൻ
മാലോകർമാതുലൻ മൈനാകഭൂധരൻ.

കനിവൊടഥ തുഹിനഗിരി സുതമുരസി ചേർത്തുടൻ
ഗാഢം പുണർന്നുവാചാഘ്രായ മൂർദ്ധ്നി.
"അയി തനയ! വിദിതനയ! വിനയവ്യസനതേ! നിന-
ക്കായുരാരോഗ്യസൌഖ്യങ്ങളെത്തീടുക.

---

ളിൽ യോഗീന്ദ്രന്മാർ വസിക്കുന്നുണ്ടെന്നു സാരം. സുഗുണ .......... .. ....വാണവൻ=നല്ല ഗുണങ്ങളുള്ള ജനങ്ങളുടെ വിപദുദധി (ആപത്സമുദ്രം) കരേററുന്നതിനുവേണ്ടി ആഴിയിൽ മുങ്ങി വസിക്കുന്നവൻ; ഗുണവാന്മാരുടെ ദുഃഖം പോക്കുന്നതിനുവേണ്ടി താൻതന്നെ കഷ്ടതയനുഭവിക്കുന്നവനെന്നർത്ഥം. [പണ്ടു ദേവേന്ദ്രൻ വജ്രായുധംകൊണ്ടു പർവ്വതങ്ങളുടെ ചിറകറുത്തപ്പോൾ മൈനാകൻ മാത്രം ചിറകു പോകാതെ സമുദ്രത്തിൽ മുങ്ങി രക്ഷപ്പെട്ടു എന്നൊരു പുരാണകഥയുണ്ട്.] ശ്വസനസഖി=ശ്വസന (വായു) ന്റെ സ്നേഹിതൻ, വരുണസഖി=വരുണന്റെ സ്നേഹിതൻ. വരുണന്റെ മിത്രമാകയാലാണ് മൈനാകനു സമുദ്രത്തിൽ അഭയം ലഭിച്ചത്. ശോഭനനാമാ=നല്ല പേരോടുകൂടിയവൻ, ഹിരണ്യനാഭൻ ഗിരി=ഹിരണ്യനാഭൻ എന്ന പർവ്വതം. ഹിരണ്യനാഭൻ, സുനാഭൻ എന്നുകൂടി മൈനാകപർവ്വതത്തിനു നാമാന്തരമുണ്ട്. മതമറിവതിന്നു=മതം (അഭിമതം) എന്തെന്നറിയുന്നതിന്, എന്തിനാണ് അച്ഛൻ തന്നെ സ്മരിച്ചതെന്നറിയുന്നതിന്. ഝടിതി=വേഗത്തിൽ, ജനകനെ=അച്ഛനെ, മാലോകർമാതുലൻ=മഹാലോകർക്ക് അമ്മാമനായവൻ. ജഗത്തുകൾക്കൊക്കയും മാതാവായ ശ്രീപാർവ്വതിയുടെ ജ്യേഷ്ഠഭ്രാതാവാകകൊണ്ടു മൈനാകനു പ്രപഞ്ചമാതുലത്വമുണ്ട്. മൈനാകഭൂധരൻ=മൈനാകപർവ്വതം.

ഹിമവാൻ മൈനാകനോടു പറയുന്നു. കനിവൊടു = ദയയോടേ, സുതം=പുത്രനെ, ഉരസി=മാറിൽ, ഗാഢം (ക്രി. വി)=മുറുകെ, ഉവാച=പറഞ്ഞു, ആഘ്രായമൂർദ്ധ്നി=മൂർദ്ധാവിൽ ഘ്രാണിച്ചിട്ട്. ഹിമവാൻ മകനെപ്പുണർന്നു നെറുകയിൽ മുകർന്നു പറഞ്ഞു 'അയിതനയ' എന്നു മുതൽക്കു ഹിമവദ്വചനം. അയിതനയ=അല്ലയോ മകനേ! വിദിതനയ=നയങ്ങറി

പെരിയഭരമിതു ശിരസി മമ തനയ! താങ്ങു നീ,
പെൺകൊടയ്ക്കിപ്പോൾ മുഹൂർത്തമാസന്നമായ്
തവ ഭഗിനി സുകൃതനിധി ബഹുവിധതപംകൊണ്ടു
തമ്പുരാൻതന്മനം തങ്കൽ വീഴിച്ചവൾ.
മദനരിപു മമ മകളെ വിരവൊടിഹ വേൾക്കിലോ
മറ്റെന്തു കാൎയ്യം നമുക്കുള്ളതിൽപരം?
സകലമിതിനുചിതവിധി തുടരുക തെരുന്നനെ-
സ്സപ്തൎഷിവാക്യം പ്രമാണീകരിച്ചു നീ."
നിജജനകമൊഴികളിതി നിരുപമമുദാ കേട്ടു
നീതിമാൻ മൈനാകമേവമൂചെ തദാ.
"ജയ ജനക! മമ കുതുകമതുലമിതു കേൾക്കയാൽ,
ജന്മസാഫല്യം നമുക്കു മറ്റെന്തിനി?

---

ഞ്ഞവനേ! വിനയവസതേ=വിനയത്തിന്നിരിപ്പിടമേ! നിന ............ത്തിട്ടുക =നിനക്ക് ആയുസ്സും ആരോഗ്യവും സൌഖ്യവും ഉണ്ടാകട്ടെ, പെരിയ........ മമ=എന്റെ ശിരസ്സിൽ ഇതാ വലിയൊരു ഭാരം. തനയ താങ്ങു നീ=മകനേ! ഒന്നു താങ്ങിത്തരിക, പെൺ......... മായ്=കന്യകാദാനത്തിന്ന് ഇതാ മുഹൂ ൎത്തം അടുത്തു. തവ.......... നിധി=സുകൃതനിധിയായ നിന്റെ സോദരി, ബഹു ............കൊണ്ടു = പലവിധമുള്ള തപസ്സുകൊണ്ട്, തമ്പുരാൻ ............ ച്ചവൾ=തമ്പുരാന്റെ മനസ്സ് തങ്കൽ പതിപ്പിച്ചവൾ, മദനരിപു ............പരം =ശിവൻ എന്റെ മകളെ വിവാഹം ചെയ്യുമെങ്കിൽ അതിൽ കവിഞ്ഞു മറ്റെ ന്തു കാൎയ്യമാണു നമുക്കുള്ളത്? സകല ............വിധി=ഇതിനു വേണ്ടതായ വിധി (പ്രവൃത്തി) എല്ലാം. തുട............നനെ=വേഗത്തിൽ ആരംഭിക്കുക, സ പ്തൎഷി............ച്ച്=സപ്തൎഷികളുടെ വാക്യത്തെ പ്രമാണമാക്കീട്ട്. സപ്തൎഷികൾ പറഞ്ഞതിനെ അടിസ്ഥാനമാക്കി ശിവനു പാൎവ്വതിയെ കൊടുക്കുന്നതിനുവേണ്ട ഏൎപ്പാടുകളെല്ലാം ഉടനെ ആരംഭിക്കുക. നിജ............ഴികൾ=തന്റെ അ ച്ഛന്റെ വാക്കുകൾ, നിരുപമമുദാ=നിസ്തുല്യമായ മോദത്തോടെ, നീതിമാൻ =നീതിയോടു കൂടിയവൻ, ഏവമൂചേ=ഇങ്ങനെ പറഞ്ഞു. 'ജയ ജനക' ഇത്യാദി മൈനാകവാക്യം. ജയ ജനക=പിതാവേ ജയിച്ചാലും, മമ കുതുക മതുലം=എനിക്ക് അതുല്യമായ കൌതുകമുണ്ട്, ജന്മസാഫല്യം=ജനനത്തിന്റെ

അഖിലജഗദധിപനിഹ വരുമളവസംശയ-
മന്തമില്ലാത ജനങ്ങളിങ്ങെത്തുമേ.
സ്ഥലമിവിടെയിതുപൊഴുതിലതിവിതതമാക്കണം
സ്ഥാനാസനശയനാടനസൌഖ്യദം.
കളയരുതു സമയമിഹ, പലപല വിധേയങ്ങൾ,
കല്യാണമണ്ഡപം കൎത്തവ്യമിപ്പൊഴേ.
പലരു പണിവതിനു പണി; സുകരമിതൊരുത്തനാൽ
പാകാരിവശ്യനാം വിശ്വകൎമ്മാവിനാൽ."

ഉചിതമിതി നിജതനയഭണിതമിഹ കേട്ടള-
വോൎത്താൻ തുഷാരാദ്രി വിശ്വകൎമ്മാവിനെ.

---

സഫലത. ഇതിൽ കവിഞ്ഞു മറെറന്താണു നാം ജനിച്ചതിനു ഫലം? അഖില.........മളവ്=എല്ലാലോകങ്ങൾക്കും നാഥനായവൻ ഇവിടെ വരുമ്പോൾ. അസംശയം=സംശയമില്ല. അന്ത......രങ്ങൾ=അവസാനമില്ലാത്തത്ര ആളുകൾ. ഇങ്ങെത്തുമേ=ഇവിടെ വരും. സ്ഥല.........മാക്കണം. ഈ അവസരത്തിൽ ഇവിടെ സ്ഥലം അതിവിതതം (വളരെ വിസ്തൃതം) ആക്കണം. സ്ഥാനാ.........ഖ്യദം=സ്ഥാനം (നില്ക്കുക) ആസനം (ഇരിക്കുക) ശയനം (കിടക്കുക) അടനം (നടക്കുക) എന്നിവയിൽ സൌഖ്യം നല്കുന്ന എന്നു സ്ഥലവിശേഷണം. സ്ഥാനാസനാദികൾക്കു സുഖകരമായ വിധത്തിൽ ഇവിടെ സ്ഥലമുണ്ടാക്കണമെന്നൎത്ഥം. കള.........മിഹ=സമയം വെറുതേ കളയരുതു്. പല.........യങ്ങൾ=കൎത്തവ്യങ്ങൾ പലതുമുണ്ടു്. കല്യാണ.........പ്പൊഴേ=വിവാഹമണ്ഡപം ഇപ്പോൾത്തന്നെ ഉണ്ടാക്കണം. പലരു.........പണി=പലർകൂടി പണി ചെയ്യുന്നതിനു പ്രയാസമുണ്ടു്. സുകര......നാൽ=ഒരുവനാൽ മാത്രം ഇതു് എളുപ്പത്തിൽ ചെയ്യാൻ കഴിയും. അതാരാലെന്നു പറയുന്നു—പാകാരി.........വിനാൽ=പാകാരിക്കു (ദേവേന്ദ്രനു) വശ്യനായ വിശ്വകൎമ്മാവിനാൽ (വിശ്വകൎമ്മാവ്=ദേവശില്പി). വിശ്വകൎമ്മാവ് ഒരുവൻ വിചാരിച്ചാലേ ഇതു വേഗത്തിൽ പണിയുവാൻ സാധിക്കയുള്ളു.

ഹിമവാൻ വിശ്വകൎമ്മാവിനെ സ്മരിക്കുന്നു—വിശ്വകൎമ്മാവു വരുന്നു. ഉചിതം=ഉചിതമായ. നിജ.........ണിതം=തന്റെ പുത്രന്റെ വചനം. ഓൎത്താൻ......വിനെ=ഹിമവാൻ വിശ്വകൎമ്മാവിനെ

അതുപൊഴുതിലതികുതുകമമരവരശില്പിതാ-
നഭ്യാഗതനായി സഭ്യാക്ഷിലക്ഷിതൻ.
അരികിലുടനതിസുമുഖനുളി മഴു മുഴക്കോലു-
മാണ്ടുവന്നാശു വണങ്ങിയുരചെയ്തു.
"ജയ ശിഖരികുലതിലക! പഴുതിലിനി വൈകാതെ
ചെമ്മേ നിയോഗിക്ക; ചെയ്യേണ്ടതെന്തു ഞാൻ?"
തൊഴുതരികിലിതി മിളിതമതിലളിതഭാഷിതം
ത്വഷ്ടാവൊടിഷ്ടം പറഞ്ഞു ഗിരീശ്വരൻ;
വിരചയിതുമനഘമൊരു കനകമണിമണ്ഡപം
വിൺതച്ചനച്ചെരെയൊരുമ്പെട്ടു തൽഗിരാ.
സ്ഥലമവിടമവടശതവിഷമിതമപി ദ്രുതം
തട്ടൊത്ത ഭൂമിയായ്ക്കൂട്ടുകസംഗമേ.

---

ഓത്തു. അതുപൊഴുതിൽ=ആ സമയത്ത്. അതികുതുകം (ക്രി. വി.)=ഏററവും കൌതുകത്തോടെ. അമരവരശില്പി=വിശ്വകർമ്മാവ്. അഭ്യാ............നായി=വന്നു. സഭ്യാ............തൻ=സഭ്യന്മാരുടെ അക്ഷികളാൽ കാണപ്പെട്ടവനായിട്ട്. അതിസുമുഖൻ=ഏററവും സുമുഖൻ. ഉളി മഴു മുഴക്കോല്=ഇവ ആശാരിമാരുടെ പണിയായുധങ്ങൾ. ആണ്ട്=എടുത്ത്. ആശു=വേഗത്തിൽ. വിശ്വകർമ്മാവ് പണിയായുധങ്ങളുമെടുത്തു ഹിമവാന്റെ അരികിൽ വന്നു പറഞ്ഞു ജയശിഖ............ലക=ഹേ പർവ്വതങ്ങളുടെ കുലങ്ങൾക്കു തിലകമായവനേ! അങ്ങു ജയിച്ചാലും. പഴുതിൽ=വെറുതെ. ചെമ്മേ=വഴിപോലെ. നിയോഗിക്ക=കല്പിക്ക. ഞാൻ ചെയ്യേണ്ടതെന്തെന്നു കല്പിച്ചാലും. തൊഴു............ളിതം=ഇങ്ങനെ പറഞ്ഞു തൊഴുതു് അരികിൽ മിളിതൻ (ചേർന്നവൻ) ആയി അതി............ഷിതം=അതിലളിതമായ ഭാഷിത (വചനം) ത്തോടുകൂടിയവനായിരിക്കുന്നു. ത്വഷ്ടാവൊടു=വിശ്വകർമ്മാവിനോട്. ഇഷ്ടം............ശ്വരൻ=ഹിമവാൻ ഇഷ്ടത്തെ പറഞ്ഞു. വിരചയിതു.... .... .... .... തൽഗിരാ=അപ്പോൾ വിൺതച്ചൻ (വിശ്വകർമ്മാവ്) അദ്ദേഹത്തിന്റെ വാക്കിനാൽ അനഘ (നിർദ്ദോഷം) മായ ഒരു കനകമണിമണ്ഡപം അതായതു പൊന്നും രത്നങ്ങളും കൊണ്ടുള്ള മണ്ഡപം ഉണ്ടാക്കുവാൻ ഒരുമ്പെട്ടു. ആ കല്യാണമണ്ഡപത്തെ വർണ്ണിക്കുന്നു —സ്ഥലമവിടം=അവിടെയുള്ള സ്ഥലം. അവട....മപി=അവടശതങ്ങൾ—അനേകം കുഴികൾ—കൊണ്ടു വിഷമിതം—സമമല്ലാത്തതു്—ആണെങ്കിലും. "ഗർത്താവടൌ ഭുവി ശ്വഭ്രേ" എന്നമരം. "അവടങ്ങൾ സങ്കടങ്ങൾ അകമേ ദുഷ്ടമൃഗങ്ങൾ" എന്നു നളചരിതം ആട്ടക്കഥ.

സ്തിമിതമിഴിനിലയവനൊരരനിമിഷമുണ്ടായി;
തീൎന്നു കാണായ്വന്നു മണ്ഡപമപ്പൊഴേ.
നില പലതു നിഖിലമപി കനകമണിനിൎമ്മിതം,
നീലവൈഡൂൎയ്യങ്ങൾ കാലിണക്കല്ലുകൾ,
നിലമവിടെയതിമൃദുലസുരഭിലമണീമയം,
നീളം ത്രിയോജനം വീതി നാൽക്കാതമാം.
തരളരുചി മുതൽനിലയിൽ വളയലുകൾ വാമട
തട്ടും തുലാങ്ങളും തൂണുകൾ ഭിത്തിയും.
പല മണികളിടകലരെ നിരുപധികശില്പവും
പട്ടനിറംപൂശുപാവകൾ ചിത്രവും,
ജനനയനഹൃദയഹരമരുതു പുകൾവാൻ പണി,
ജാംബൂനദഫലകംകൊണ്ടു മേച്ചിലും.

---

തട്ടോത്ത ..........ഗമേ=അവൻെറ ടങ്ക (കല്ലുളി) യോടുള്ള സംഗമത്തിൽ തട്ടോത്ത (സമനിരപ്പായ) ഭൂമിയായി. "ടങ്കഃ പാഷാണദാരണഃ" എന്നമരം. ആദ്യം വിശ്വകൎമ്മാവ് കല്ലുളി തൊടുവിച്ചു. അപ്പോൾ കുഴികൾ നികന്നു നിലം സമനിരപ്പായി എന്നു സാരം. സ്തിമിത ..........ണ്ടായി=അവന്ന് അര നിമിഷനേരം സ്തിമിതമിഴിനില—കണ്ണടച്ച നില—ഉണ്ടായി. തീൎന്നു........പ്പൊഴേ=അപ്പോഴേക്കും കല്യാണമണ്ഡപം പണിതീൎന്നു കാണപ്പെട്ടു. നിലപലതു=അതിന്നു പലനിലകളുണ്ട്. നിഖി ..........ൎമ്മിതം=അവ ഒക്കെയും സ്വൎണ്ണംകൊണ്ടും രത്നങ്ങൾകൊണ്ടും നിൎമ്മിക്കപ്പെട്ടതാണ്. നീല..........കല്ലുകൾ =നീലരത്നങ്ങളും വൈഡൂൎയ്യ രത്നങ്ങളുമാണ് കാലിണക്കല്ലുകൾ—തൂണുകൾ. നിലമവിടെ=അവിടെയുള്ള നിലം. അതി ..........മയം=അതിമാൎദ്ദവവും അത്യന്തസൌരഭ്യവുമുള്ള മണികൾകൊണ്ടുള്ളതാണ്. നീളം..........തമാം=മൂന്നു യോജന നീളവും നാലുകാതം വീതിയുമുണ്ട് (24 അംഗുലം=1 ഹസ്തം. 8000 ഹസ്തം=ഒരു ക്രോശം. 4 ക്രോശം = ഒരു യോജനം എന്നാണ് യോജനപ്രമാണം. 4 നാഴികയാണ് ഒരു കാതം) തരള ..........ത്തിയും = മുതൽനിലയിൽ വളയം (ൽ) വാമട മുതലായതെല്ലാം തരളമായ (മിന്നിത്തിളങ്ങുന്ന) രുചി—ശോഭയോടു (അഥവാ തരള—വജ്രത്തിൻെറ ശോഭയോടു) കൂടിയതാണ്. പലമണികൾ=പല രത്നങ്ങൾ. ഇടകലരെ=ഇട കലരുമാറ്, സമ്മിശ്രമായിട്ട്. നിരുപധികശില്പം=ഉപധി-വ്യാജം-ഇല്ലാത്ത ശില്പപ്പണി. പട്ടു..........വകൾ=പട്ടനിറം പൂശിയ പാവകൾ. ചിത്രം=ചിത്രമെഴുത്ത്. ജന ..........ഹരം=ജനങ്ങളുടെ കണ്ണും കരളും കവരുന്നതാണ്. അരുതു..........

ബഹളരുചി വളഭികളിലഴികൾ ചെരികാൽ പല
ബാലകൂടങ്ങളും വ്യാളപ്രതിമയും.
സ്ഫടികമണിമയമൊരിടമപരദിശി വിദ്രുമ-
പത്മരാഗാഭാപരഭാഗപാടലം;
മുഹുരൊരിടമരുണമണിമയമപരഭാഗതോ
മൌക്തികജ്യോത്സ്നാഗമാവദാതീകൃതം.;
ഉപരി പുനരൊരുനിലയിലഖിലദിശി വജ്രങ്ങ-
ളൊപ്പിച്ചു വച്ചു പണിചെയ്ത ദീപ്തിയാൽ
വിശദമിഹ പറവർ പലർ വരുവിതു വിയൽഗംഗ
വേളിമേളിപ്പാനനജത്തിതന്നുടെ

---

പണി=വയ്യ, വർണ്ണിപ്പാൻ പ്രയാസമുണ്ട്. ജാംബൂ.........ച്ചിലും=സ്വർണ്ണപ്പലക (ജാംബൂനദഫലകം) കൊണ്ടുള്ള മേച്ചിലും പുകഴ്ത്തുവാൻ പണിയുണ്ട് എന്നർത്ഥം. ബഹളരുചി=തിങ്ങിയ—കട്ടത്ത—ശോഭയുള്ള. വളഭികളിൽ=വളരുകളിൽ ചെരികാൽ=ചെരിപ്പടി. ബാലകൂടങ്ങൾ=ചിത്രകൂടങ്ങൾ. വ്യാളപ്രതിമ=സർപ്പപ്രതിമ. വളഭികളിൽ ഇവയുണ്ടെന്നർത്ഥം. സ്ഫടിക.. .......രിടം=ഒരേടം സ്ഫടികക്കല്ലുകൊണ്ടുള്ളതാണ്. അപരദിശി=മറെറാരു ദിക്കിൽ. വിദ്രുമ .........പാടലം=വിദ്രുമം (പവിഴം) പത്മരാഗം ഇവയുടെ ആഭയാൽ പരഭാഗം—ഗുണോൽകൎഷം—കൊണ്ടു പാടലം ആണ് (പാടലം=വെളുപ്പും ചുവപ്പും കൂടിയ നിറം; പരഭാഗം=ഒരു നിറത്തിനു മറെറാരു നിറത്തിൻെറ സംസൎഗ്ഗത്താലുള്ള ഗുണാന്തരം). ഒരേടം തനി സ്ഫടികമയം; മറെറാരേടം സ്ഫടികത്തോടു പവിഴവും പത്മരാഗവും കലൎന്നു നിറപ്പകിട്ടു കൂടിയതെന്നർത്ഥം. മുഹുഃ=പിന്നെയും പിന്നെയും. ഒരിട .........മയം=ഒരു സ്ഥലം അരുണമണികൾ—ചുവപ്പുകല്ലുകൾ അഥവാ സൂൎയ്യകാന്തങ്ങൾ—നിറഞ്ഞതാണ്. അപരഭാഗതഃ=മറെറാരു ഭാഗത്ത്. മൌക്തിക.... .... ....കൃതം=മൌക്തികം (മുത്ത്) ആകുന്ന ജ്യോത്സ്നയുടെ (നിലാവിൻെറ) ആഗമത്താൽ അവദാതം—ധവളം—ആക്കപ്പെട്ടിരിക്കുന്നു. ഒരിടത്തു വെറും ചുവപ്പാണ്; മറെറാരിടത്തു മൌക്തികപ്രഭയാൽ ധവളമാണെന്നർത്ഥം. ഉപരി=മുകളിൽ അഖിലദിശി=എല്ലാദിക്കിലും. വജ്രങ്ങൾ=വൈരങ്ങൾ. ദീപ്തിയാൽ=കാന്തിയാൽ. വിശദം (ക്രി. വി.)=സ്പഷ്ടമാംവണ്ണം പറവർ പലർ=പലർ പറയും. വരുവിതു=വരുന്നു. വിയൽഗംഗ=ആകാശഗംഗ. വേളി.... ....തന്നുടെ=അനജത്തിയുടെ വേളിയിൽ സംബന്ധിക്കുവാൻ. മുകളിലെ ഒരു നില മുഴുവൻ വജ്രമണികൊണ്ടാണ പണിചെയ്തിട്ടുള്ളത് അതിൻെറ ദീപ്തിയുണ്ടാൽ, ആകാ

ഒരുനിലയിൽ ബഹുപണികൾ മറുനിലയിൽ വെൺപട്ടു-
മൊന്നിടയിട്ടതിനായിരംപോൽ നില.
സകലനിലകളിലുമുടനുപരിനിലമൌലിയിൽ-
ത്താഴികക്കുംഭങ്ങളമ്പോടു കാൺകയാൽ
സഭയതരമതുപൊഴുതു സരസിരുഹസംഭവൻ
സത്യലോകസ്ഥിതൻ മേല്പോട്ടു നോക്കിനാൻ.
“ഇനമപിച ശശിനമപി ശിരസി ബത വച്ചുകൊ-
ണ്ടെന്തഹോ! വിന്ധ്യൻ വളൎന്നിതോ ദുൎമ്മദാൽ?
ഇവനു മദമകലുവതിനിതുപൊഴുതുപായമെ”-
ന്നെന്നിവണ്ണം പല ചിന്തയാ മേവിനാൻ.

---

ശഗംഗ അനുജത്തിയുടെ വേളിയിൽ സംബന്ധിക്കുവാൻ വരികയാണോ എന്നു ജനങ്ങൾ സംശയിക്കും. ഗംഗ ഹിമവാനിൽനിന്നു പിറന്നതാകയാൽ പാൎവ്വതി അനുജത്തിയാണല്ലോ. ഒരു നില.........പോൽനില=ഒരു നിലയിൽ വളരെ വിചിത്രപ്പണികൾ, പിന്നത്തെ നിലയിൽ വെൺപട്ടുവിതാനം, ഇങ്ങനെ ഒന്നിടവിട്ട് ആയിരം നിലകൾ ആ കല്യാണമണ്ഡപത്തിനുണ്ട്. സകല.........ലയിൽ=എല്ലാററിലുംവെച്ച് ഉപരിഭാഗത്തുള്ള നിലയുടെ ശിരസ്സിൽ, താഴികക്കുംഭങ്ങൾ=താഴികക്കുടങ്ങൾ, സഭയതരം (ക്രി. വി)=ഏററവും ഭയത്തോടുകൂടി, സരസി.........സ്ഥിതൻ=സത്യലോകത്തിൽ സ്ഥിതിചെയ്യുന്നവനായ ബ്രഹ്മാവ്. ഒത്ത മുകളിലെ നിലയ്ക്കുമേൽ ഉള്ള താഴികക്കുടങ്ങൾ കണ്ട് സത്യലോകസ്ഥനായ ബ്രഹ്മാവ് മേല്പോട്ടു നോക്കി. ഏററവും ഉയൎന്നതാണു സത്യലോകം. അതിലും അധികം ഉയരമുണ്ട് മണ്ഡപത്തിനെന്നൎത്ഥം. ബ്രഹ്മാവിനുണ്ടായ ഭയത്തെപ്പറയുന്നു--ഇനമപിച=സൂൎയ്യനേയും, ശശിനമപി=ചന്ദ്രനേയും, ശിരസി.......ണ്ട്=തലയിൽ വെച്ചുകൊണ്ട്, എന്തഹോ=എന്തു കഷ്ടം! വിന്ധ്യൻ=വിന്ധ്യപൎവ്വതം, ദുൎമ്മദാൽ=ചീത്തയായ മദം (ഗൎവ്വം) നിമിത്തം, ഇവനു.........മെന്നു=ഇവന്റെ മദം ശമിക്കുന്നതിന് എന്താണുപായം, എന്നിവണ്ണം.........വിനാൻ=എന്നിങ്ങനെ പല ചിന്തയോടുകൂടി സ്ഥിതിചെയ്തു. സൂൎയ്യചന്ദ്രന്മാരെ ശിരസ്സിലാക്കിക്കൊണ്ടു (താഴികക്കുടങ്ങൾ കണ്ടു സൂൎയ്യചന്ദ്രന്മാരാണെന്നു ഭ്രമിച്ച്) വിന്ധ്യപൎവ്വതം പിന്നെയും വളൎന്നുവോ? എന്താണിനി ഇവന്റെ മദം കളവാനുപായം? എന്നായി ബ്രഹ്മാവിനു വിചാരം. [പണ്ടു വിന്ധ്യൻ മദംകലൎന്നു താൻ മേരുവിനേക്കാൾ മേലെയാണെന്നും, മേലിൽ സൂൎയ്യൻ മേരുവിനെ പ്രദക്ഷിണം ചെയ്യുന്നതു മാററി തന്നെ വലംവെക്കണമെന്നും ശഠിച്ചു. അതിനു സൂൎയ്യൻ വഴിപ്പെട്ടില്ല. അപ്പോൾ വിന്ധ്യൻ വളൎന്നു സൂൎയ്യമാ

അപി ച പുനരതിനുപരി കൊടിമരമുയൎന്നു ക-
ണ്ടപ്പോഴെഴുന്നേററു പൊല്പയോജാസനൻ
അദിതിസുതവടുചരണമിതി മനസി നിൎണ്ണയി-
ച്ചാശു കുണ്ഡീജലംകൊണ്ടു കഴുകിനാൻ;
അതിധവളസിചയമയമതിനുടെ കൊടിക്കൂറ-
യഭ്രസിന്ധൂൽഭവമെന്നും കരുതിനാൻ.
മധുപരുതിഭണിതമതിനുപരി മാല്യം കണ്ടു
മാൽപൂണ്ടു ധൂൎജ്ജടിമൌലിമാലാധിയാ.

---

ൎഗ്ഗത്തെ രോധിച്ചു. തന്നിമിത്തം ദേവകളും ഋഷികളും പര്യാകുലരായി മഹാതപസ്വിയായ അഗസ്ത്യമുനിയെ ശരണം പ്രാപിച്ചു. അഗസ്ത്യനാകട്ടെ, തനിക്കു വിന്ധ്യനെക്കടന്നു ദക്ഷിണദേശത്തേക്കു പോകേണ്ടതുണ്ടെന്നും അതയതിനു തലയൊന്നു താഴ്ത്തണമെന്നും താൻ തിരികെ വരുന്നതുവരെ തല പൊക്കരുതെന്നും വിന്ധ്യനോടു പറഞ്ഞു. അതുപ്രകാരം വിന്ധ്യൻ തല താഴ്ത്തുകയും അഗസ്ത്യൻ വിന്ധ്യശൈലത്തെ കടക്കുകയും ചെയ്തു. മഹൎഷി പിന്നെ തിരിച്ചു വന്നില്ല. മഹൎഷിയുടെ പേരിലുള്ള ബഹുമാനത്താൽ വിന്ധ്യൻ പിന്നെ ഉയൎന്നിട്ടുമില്ല—എന്ന കഥ ഇവിടെ സ്മരണീയമാണ്.] അപി ച=അതുമല്ല, പുന...... ....പരി=പിന്നെ അതിന്റെ മുകളിൽ, കൊടി ......... സനൻ=കൊടിമരം ഉയൎന്നുകണ്ടപ്പോൾ പൊല്പയോജാസനൻ (ബ്രഹ്മാവു്) എഴുന്നേററു. അദിതി.......... യിച്ചു്=അദിതിപുത്രനായ വടു (ബ്രഹ്മചാരി, വാമനൻ) വിന്റെ കാലാണെന്നുറച്ചു. കുണ്ഡീ.... .. കിനാൻ=കുണ്ഡി (കമണ്ഡലു) യിലെ വെള്ളംകൊണ്ടു കഴുകി. കല്യാണമണ്ഡപത്തിലെ താഴികക്കുടങ്ങളുടെ മേൽ കൊടിമരം ഉയൎന്നു കണ്ടപ്പോൾ ത്രൈലോക്യം അളക്കാൻ ത്രിവിക്രമനായ വാമനൻ ഉയൎത്തിയ തൃക്കാലാണതെന്നു കരുതി ബ്രഹ്മാവു് എഴുന്നേററു തീൎത്ഥക്കിണ്ടിയിലെ ജലംകൊണ്ടു കഴുകി. വാമനമൂൎത്തിയുടെ രണ്ടാമത്തെ അടി സത്യലോകംവരെ എത്തിയെന്നും അപ്പോൾ ബ്രഹ്മാവു കമണ്ഡലുജലംകൊണ്ടു കഴുകിയെന്നും ഭാഗവതത്തിൽ പറയുന്നു. അതി ......... മയം=ഏററവും ധവളമായ സിചയം (വസ്ത്രം) കൊണ്ടുള്ള. അതി......... ...ക്കൂറ=ആ കൊടിയുടെ കൊടിക്കൂറ, അഭ്ര ......... തിനാൻ=അഭ്രസിന്ധുവിന്റെ—ആകാശഗംഗയുടെ ഉത്ഭവം—പുറപ്പാടു്—ആണെന്നും ബ്രഹ്മാവു് കരുതി. വാമനമൂൎത്തിയുടെ പാദതീൎത്ഥം സത്യലോകത്തിൽനിന്നൊഴുകി ആകാശഗംഗയായിപ്പരിണമിച്ചുവെന്നു ഭാഗവതവചനം. കൊടിമരത്തെ ത്രിവിക്രമപാദമെന്നും കൊടിക്കൂറയെ ആ പാദത്തിൽനിന്നു പുറപ്പെട്ട ഗംഗയെന്നും ബ്രഹ്മാവു സന്ദേഹിച്ചു എന്നൎത്ഥം. മധു .........ണിതം=മധുപങ്ങളുടെ – വണ്ടുകളുടെ-രുതികളാൽ-ശബ്ദങ്ങളാൽ-ഭണിതം-സൂചിതം–

അതുപൊഴുതു സരസിരുഹവസതിരഥഹംസങ്ങ-
ളത്യന്തകൌതുകാൽപ്പുക്കു തന്മണ്ഡപേ
ക്വചിദതിവിശദമണിവിരചിതവിടങ്കേഷു
കുത്തിച്ചമച്ച വരടകളെക്കണ്ടു
കുതുകമൊടമരധുനിവിസകിസലഖണ്ഡങ്ങൾ
കൊത്തിക്കൊടുപ്പതു മേടിയാഞ്ഞാടലാൽ
അനുസരണരണിതമതിരണരണികയാ ചെയ്തി-
തജ്ഞാതകാരണകോപപ്രശാന്തയേ.

---

ആയ. അതിന...............ല്യം=അതിൻെറ ഉപരിഭാഗത്തുള്ള മാല, മാൽപൂണ്ടു =സങ്കടപ്പെട്ടു, ധൂൎജ്ജടി .. .... ...ധിയാ=ധൂൎജ്ജടിയുടെ (ശിവൻെറ) ശിരസ്സിലുള്ള മാലയാണെന്നുള്ള ബുദ്ധിയാൽ. കൊടിക്കൂറയുടെ അഗ്രത്തിൽ തൂക്കിയ മാല കണ്ടു് ശിവൻെറ ശിരസ്സിലെ മാലയാണെന്നു കരുതി ബ്രഹ്മാവു് വിഷാദിച്ചു. പണ്ടു് ശിവൻെറ ശിരസ്സിലെ മാലയെക്കണ്ട ദിവസം ബ്രഹ്മാവു് വിഷ്ണുവിനോടു താൻ ശിവശിരസ്സിനെ കണ്ടു എന്നു പൊളിപറകയും അതുനിമിത്തം കുപിതനായ ശിവൻ പഞ്ചമുഖനായിരുന്ന ബ്രഹ്മാവിൻെറ ഒരു കണ്ഠമറുത്തു് അദ്ദേഹത്തെ ചതുർമുഖനാക്കുകയും ചെയ്തു. അതിനാൽ "ധൂൎജ്ജടിമൌലിമാല" ബ്രഹ്മാവിനു വിഷാദകാരണമാണു്. സരസി.........ഹംസങ്ങൾ=സരസിരുഹവസതിയുടെ (പത്മാസനനായ ബ്രഹ്മാവിൻെറ) രഥങ്ങൾ-വാഹനങ്ങൾ-ആയ അരയന്നങ്ങൾ അത്യ..........കാൽ=വലിയ കൌതുകത്താൽ, പുക്കു........പേ=ആ മണ്ഡപത്തിൽ ചെന്നിട്ടു്. ക്വചിൽ=ഒരിടത്തു്. അതിവിശ.......ങ്കേഷു=അതിവിശദങ്ങൾ-അത്യന്തനിൎമ്മലങ്ങൾ-ആയ മണികൾകൊണ്ടുണ്ടാക്കപ്പെട്ട വിടങ്കങ്ങളിൽ (വളരുകപോതങ്ങളിൽ). "കപോതപാലികായാന്തു വിടങ്കം പുന്നപുംസകം" എന്നമരം. കുത്തിച്ചമച്ച=കൊത്തിവെച്ച. വരടകളെ=ഹംസപ്പേടകളെ. "ഹംസസ്യ യോഷിദ്വരടാ" എന്നമരം. അമര.........ണ്ഡങ്ങൾ=അമരധുനി (ഗംഗ) യിലെ വിസകിസലങ്ങ (താമരവളയത്തളിരുകൾ)ളുടെ ഖണ്ഡങ്ങൾ. "പല്ലവോസ്ത്രീ കിസലയം കിസലോപി നവേ ദളേ" എന്നു വൈജയന്തി. കൊത്തിക്കൊടുപ്പതു=തങ്ങൾ കൊത്തി വരടകൾക്കു തിന്മാൻ കൊടുക്കുന്നതു്. മേടിയാഞ്ഞു്=വാങ്ങായ്കകൊണ്ടു്. ആടലാൽ=വ്യസനത്താൽ. അനുസരണരണിതം=അനുസരണശബ്ദം. അതിരണരണികയാ=അതിയായ ഉൽക്കണ്ഠയോടെ. അജ്ഞാത.........ന്തയേ=കാരണമറിയാത്തതായ കോപത്തിൻെറ ശമനത്തിനു വേണ്ടി. ബ്രഹ്മാവിൻെറ വാഹനമായ ഹംസങ്ങൾ, കല്യാണമണ്ഡപത്തിൻെറ വളരുകപോതങ്ങളിൽ കൊത്തിവെച്ച ഹംസപ്പേടകളെ കണ്ടു വാസ്തവവരടകളാണെന്നു ഭ്രമിച്ചു് ഇളംതാമരത്തണ്ടുകൾ കൊത്തിത്തി

ഇതി വിവിധമുപരിതനനിലകളിലൊരോ ചിത്ര-
മെത്രയുമത്ഭുതം കല്യാണമണ്ഡപം.
തദനു പുനരൊരു കനകതറയതിനു പുറവും
തൽപ്പൃഷ്ഠഭാഗത്തു തട്ടും പലവരി.
കഥയിതുമിതരിമ വരുമഹിവരനുമത്ഭുതം;
കാൽക്ഷണകാലേന തീൎന്നു സമസ്തവും.
തുഹിനഗിരി ചതുരതരനതിനുചിതമായുടൻ
ത്വഷ്ടാവിനിഷ്ടം കൊടുത്തു സമ്മാനവും.

അഴകൊടവനവിടവിടെ നികടഭുവി ദൂരത്തു-
മാത്മബന്ധുക്കൾക്കയച്ചിതാൾ നീളെയും.
അണിവതിനു മകളെയുടനഹതസിചയങ്ങളു-
മാഭരണങ്ങളും നല്കി മേനാകരേ.

---

ന്നാൻ കൊടുത്തതു് അവ വാങ്ങായ്കയാൽ അവരുടെ ക്രോധം ശമിപ്പിക്കുന്നതിനു സാന്ത്വനശബ്ദങ്ങൾ പുറപ്പെടുവിച്ചു. ഇതി ... ... ... ചിത്രം = ഇങ്ങനെ മേൽനിലകളിൽ പലവിധമുള്ള ഓരോ ആശ്ചര്യമുണ്ടു്. എത്ര ... ... ... ണ്ഡപം = കല്യാണമണ്ഡപം അത്യത്ഭുതം തന്നെ. തദനു ... ... ... പുറവും = ആ കല്യാണമണ്ഡപത്തിനു പുറവും ഒരു സ്വൎണ്ണത്തറ. തൽപ്പൃ ... ... ... വരി = അതിന്റെ പിൻഭാഗത്തു പലവരി തട്ട്. കഥയി ... ... ... ത്ഭുത = ഈ അത്ഭുതം പറയുവാൻ അനന്തനും (അഹിവരനും) പ്രയാസം (അരിമ) വരും. കാൽക്ഷണ ... ... ... സ്തവും = കാൽനിമിഷനേരം കൊണ്ടു് എല്ലാം പണിതീൎന്നു. തുഹി ... ... ... തുരൻ = ഏററവും ചതുരൻ-വിദഗ്ദ്ധൻ - ആയ ഹിമവാൻ. അതിനുചിതമായ് = അതിനു യോഗ്യമായ വിധം. ത്വഷ്ടാവിനു = വിശ്വകൎമ്മാവിന്. ഇഷ്ടം = ഇഷ്ടമായ. കൊടു ... ... ... വും = സമ്മാനവും കൊടുത്തു.

ഹിമവാൻ കാൎയ്യങ്ങൾ നടത്തുവാൻ പുത്രനെ ഏല്പിച്ചു കൈലാസത്തിലേക്കു പോകുന്നു. നികടഭുവി = അടുത്ത പ്രദേശത്തു്. ആത്മബന്ധുക്കൾക്കു = തന്റെ ബന്ധുക്കൾക്കു്. അയച്ചിതാൾ = ആളെ അയച്ചു. 'ആളെ അയയ്ക്കുക' എന്നു കൎമ്മത്തിനു പ്രതിഗ്രാഹികാവിഭക്തി കൂടാതെ 'ആൾ അയയ്ക്കുക' എന്നും പ്രയോഗമുണ്ടു്. "ആളയച്ചിട്ടുണ്ടെന്നുമാനില്ലാ ഇല്ലെന്നുമാനില്ലാ" എന്നു നളചരിതം ആട്ടക്കഥ. അണി ... ... ... കളെ = മകളെ അണിയിക്കുവാൻ. അഹതസിചയങ്ങൾ = കോടിവസ്ത്രങ്ങൾ. മേനാകരേ = മേ

പുരമഖിലമണിവതിന നഗരജനമാദിശ്യ
പുത്രനെക്കല്പിച്ചു സൎവ്വകാൎയ്യത്തിനും.
പുരമഥനചരണയുഗപരിചരണകൌതുകീ
പുക്കിതു കൈലാസശൈലം ഹിമാലയൻ.
പുകൾതെളിമമികവുടയ ഭുവനപെരുമാളുടേ
ഭോഗപുരിയുടേ പൂമുകം പൂകിനാൻ.
ശപഥശതനമദമിതദമിതഗണമദ്ധ്യഗം
ശൈലാദിയെക്കണ്ടു ശൈലാധിപൻ തദാ.
അലമകലെ നിലകരുതി വലതി നയനേ നമി-
ച്ചാസ്ഥകണ്ടപ്പോളവസ്ഥയുണൎത്തിനാൻ.

---

നയുടെ കൈയിൽ. പുരമഖിലം=പുരം മുഴുക്കെ. അണിവതിന=അലങ്കരിക്കുന്നതിന്. നഗര... ... ..ദിശ്യ=നഗരത്തിലെ ജനത്തോടു കല്പിച്ചിട്ട്. പുത്രനെ ... ... ...ത്തിനും=എല്ലാ കാൎയ്യത്തിനും പുത്രനെ നിയോഗിച്ചിട്ട്. പുര .... ... ... തുകീ=പുരഹരന്റെ കാലിണയുടെ പരിചരണത്തിൽ കൌതുകമുള്ളവനായിട്ട്. പുക്കിതു ...... ...ഹിമാലയൻ=ഹിമവാൻ കൈലാസത്തിൽ പ്രവേശിച്ചു. ബന്ധുക്കളെ ക്ഷണിക്കുക, കന്യകയെ അലങ്കരിക്കുക, പുരമലങ്കരിക്കുക എന്നിവക്ക് ഏൎപ്പാടു ചെയ്തു ഹിമവാൻ ശിവനെ കാണ്മാൻ പോയി എന്നു ഭാവം. പുകൾ.... ... ...ടയ=പുകൾതെളിമ (യശോധാവള്യം) യുടെ മികവ് (ഉൽകൃഷ്ടം) ഉള്ള. ഭുവനപെരുമാളുടെ=ലോകനാഥന്റെ. ഭോഗപുരിയുടെ=വാസഗൃഹത്തിന്റെ. "ഗൎഭാഗാരം വാസഗൃഹം ഭോഗസത്മാപബാധകം" എന്നു ശബ്ദരത്നാവലി. ഹിമവാൻ കൈലാസത്തിൽ പരമശിവൻ എഴുന്നള്ളിയിരിക്കുന്ന ഗൃഹത്തിന്റെ പൂമുഖത്തു ചെന്നു. ശപഥ... ... ...മദ്ധ്യഗം=ശപഥശതങ്ങ (അനേകം സത്യവചനങ്ങൾ) ളോടു കൂടി നമസ്കരിക്കുന്നവരും അമിതം (അനല്പം) ആകുംവണ്ണം ദമിതന്മാ (ഒതുക്കപ്പെട്ടവർ) രുമായ ഭൂതഗണങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന. ശൈലാദിയെ=നന്ദികേശ്വരനെ. ശൈലാധിപൻ=ഹിമവാൻ. മദം നിമിത്തം പല ദുൎന്നയങ്ങൾ ചെയ്യുന്നവരാണ് ഭൂതഗണങ്ങൾ. നന്ദി അവരെ തൎജ്ജനംചെയ്ത് ഒതുക്കുന്നു. അപ്പോളവർ മേലാൽ അങ്ങനെ ചെയ്യില്ല എന്നു ശപഥം ചെയ്തു നമസ്കരിക്കുന്നു. ഇങ്ങനെയുള്ള ഭൂതഗണങ്ങളുടെ മദ്ധ്യത്തിൽ നില്ക്കുന്ന നന്ദികേശ്വരനെ ഹിമവാൻ കണ്ടു. അലം=ഏററവും. അകലെ... ... ...രുതി=അകലത്തായിനിന്ന്. വല ... ... ..നേ=നയനം (കണ്ണു) വലന്തു (ഇളകുന്നത്) ആയ സമയത്തിങ്കൽ, അതായതു ദൃഷ്ടി തന്റെ നേരെ തിരിയുമ്പോൾ. നമിച്ച്=നമസ്കരിച്ച്. ആ

അവസരവുമതിലുതകി; കുതുകഭയഭക്തിമാ-
നാശു മഹേശം നമസ്കരിച്ചാൻ മുദാ.
"ശുചിഹൃദയ! തുഹിനനഗ! സുമുഖ! സുഖമോ തവ?
ശുദ്ധബുദ്ധേ! മേ ശ്വശുരത്വമസ്തു തേ."
പരമശിവവചനമിതി "പരമനുഗൃഹീതോസ്മി
പാഹിമാം പോററി"യെന്നോററുണർത്തീടിനാൻ.
"ഹര! വരദ! പരമശിവ! പുരമഥന! ധൂർജ്ജടേ!
ഹാരീകൃതാശീവിഷാശേഷപോഷക!
ഭവ! ഗിരിശ! മൃഡ! നിഖിലനിഗമനുത! ശങ്കര!
ഭക്തബന്ധോ! ഭർഗ്ഗ! ഭസ്മാനുലേപന!

---

സ്ഥ=ആദരം. ഹിമവാൻ ദൂരെ മാറി നില്ക്കുകയും, നന്ദികേശ്വരൻെറ ദൃഷ്ടി തൻെറ നേരെ തിരിഞ്ഞപ്പോൾ നമസ്കരിക്കുകയും, അനുഗ്രഹത്തിനു് ആദരവുള്ളതായിക്കണ്ടു് സംഗതി അറിയിക്കയും ചെയ്തു. അവസ.........തകി=അതിൽ ശിവനെക്കാണുവാൻ സമയവും ലഭിച്ചു. കുതുക.........മാൻ=കൌതുകവും ഭയവും ഭക്തിയുമുള്ളവനായിട്ടു്. മഹേശം=ശിവനെ. നമ.........ദാ=മോദത്തോടുകൂടി നമസ്കരിച്ചു. ശുചിഹൃദയ=ശുദ്ധമായ മനസ്സോടുകൂടിയവനേ! തുഹിനനഗ=ഹിമവൽപർവ്വതമേ! സുമുഖ=സൌമ്യ! സുഖമോതവ=നിനക്കു സുഖമല്ലേ? ശുദ്ധബുദ്ധേ=ശുദ്ധമായ ബുദ്ധിയുള്ളവനേ! മേ=എൻെറ. ശ്വശുരത്വം=ശ്വശുരൻ (ഭാര്യയുടെ അച്ഛൻ) എന്ന അവസ്ഥ. അസ്തു തേ=അങ്ങയ്ക്കു ഭവിക്കട്ടെ. പരമ.........മിതി=ഇപ്രകാരമുള്ള പരമശിവൻെറ വചനത്തെ, പരം അനുഗൃഹീതഃ അസ്മി=ഞാൻ ഏററവും അനുഗ്രഹിക്കപ്പെട്ടവനായി. പാഹിമാം പോററി=അല്ലയോ രക്ഷിതാവേ! എന്നെ രക്ഷിക്കേണമേ എന്നോ.........ടിനാൻ=എന്നിങ്ങനെ അനുസരിച്ചു പറഞ്ഞു. ശിവൻ ഹിമവാനോടു തൻെറ ശ്വശുരനാകുവാൻ പറകയും, ഹിമവാൻ അതു തനിക്കൊരനുഗ്രഹമാണെന്നുണർത്തിക്കയും ചെയ്തു. പിന്നെയും ഹിമവാൻ പറയുന്നു—ഹര=പാപംകളയുന്നവനേ! വരദ=വരം നല്കുന്നവനേ! പരമശിവ=പരമനായ ശിവനേ! പുരമഥന=പുരന്മാരെസ്സംഹരിച്ചവനേ! ധൂർജ്ജടേ=ജട ധരിച്ചവനേ! ഹാരീ.........വിഷ=ആശീവിഷത്തെ (സർപ്പത്തെ) ഹാരമാക്കിയവനേ! അശേഷപോഷക=സർവ്വരെയും പോഷിപ്പിക്കുന്നവനേ! ഭവ=സർവ്വത്തിനും കാരണമായവനേ! ഗിരിശ=ഗിരിയിൽ ശയിക്കുന്നവനേ! മൃഡ=മോദത്തെച്ചെയ്യുന്നവനേ! നിഖി.........നുത=എല്ലാ നിഗമങ്ങ (വേദങ്ങളും, ശാസ്ത്രങ്ങളും) ളാലും സ്തുതിക്കപ്പെട്ടവനേ! ശങ്കര=ശുഭത്തെച്ചെയ്യുന്ന

ജനിമരണകടൽനടുവിലുഴലുമടിയനു നീ
ജ്ഞാനാമൃതം തന്നു പാരേ കരേററുക.
പ്രഭുവിനൊരു പരിചരണവിധിയിലുതകീടുവാൻ
പ്രാഭൃതം കന്യാമയം മയാ ദീയതേ.
പൃഥഗതിനു പഴമനസി മതമിദമുണർത്തുവാൻ;
ബ്രാഹ്മം വിവാഹത്തിലാഹൂയ ദീയതേ.
അതു വിഹിതമതിമഹിതമതുമിവിടെയാവശ്യ-
മാദേശകാംക്ഷി ഞാ,നീശ! പ്രസീദ മേ."
അടിതൊഴുതു പടിമയൊടൊരഭിമതമുണർത്തിയോ-
രദ്രീശ്വരനോടരുളി മഹേശ്വരൻ:

---

വനേ! ഭക്തബന്ധോ=ഭക്തന്മാൎക്കു ബന്ധുവായവനേ! ഭർഗ്ഗ=ദുഷ്ടന്മാരെ ഹിംസിക്കുന്നവനേ! (ഭൃജ് ഭർജ്ജനേ എന്നു ധാതു). ഭസ്മാനുലേപന=ഭസ്മം പൂശുന്നവനേ! ജനി.........യനു=ജനനവും മരണവുമാകുന്ന കടലിന്റെ (സംസാരസമുദ്രത്തിന്റെ) നടുവിൽ കിടന്നുഴലുന്ന എനിക്കു. ജ്ഞാനാമൃതം=ജ്ഞാനമാകുന്ന അമൃതം. പാരേ=മറുകരയിൽ. പ്രഭുവിനു=സ്വാമിക്കു്. പരിചരണവിധിയിൽ=സേവാനുഷ്ഠാനത്തിൽ. ഉതകീടുവാൻ=ഉപകരിക്കുവാൻ. പ്രാഭൃ.........മയം=കന്യകാരൂപമായ പ്രാഭൃതം. പ്രാഭൃതം=കാണിക്ക, തിരുമുൽക്കാഴ്ച. "പ്രാഭൃതന്തു പ്രദേശനം" എന്നമരം. മയാ ദീയതേ=എന്നാൽ നല്കപ്പെടുന്നു. സ്വാമിക്കു ഭൃത്യർ നല്കുന്ന തിരുമുൽക്കാഴ്ചയുടെ നിലയ്ക്കാണു കന്യകയെ തരുന്നതെന്നു ഭാവം. പൃഥക്=വേറെ. അതിനു=കന്യാദാനത്തിന്. പഴമനസി=പഴമനസ്സിൽ (ആ പാരവാക്കു). മതമിദം=ഈ മതം, ഈയൊരഭിപ്രായം ഉണൎത്തിപ്പാനുണ്ടു്. ബ്രാഹ്മം വിവാഹത്തിൽ=ബ്രാഹ്മമെന്ന വിവാഹത്തിൽ. ആഹൂയ ദീയതേ=വിളിച്ചു നല്കപ്പെടുന്നു. കന്യകാദാനത്തിൽ പ്രത്യേകം ഒരു സംഗതി ഉണൎത്തിപ്പാനുണ്ടു്. ബ്രാഹ്മവിവാഹത്തിൽ കന്യകയെ വിളിച്ചു നല്കുവാനാണാഗ്രഹം. [ബ്രാഹ്മവിവാഹമെന്നതു സ്മൃതിപ്രോക്തങ്ങളായ എട്ടുവിധം വിവാഹങ്ങളിൽ ഒന്നാമത്തേതും സൎവ്വോൽകൃഷ്ടവുമാണ്. യഥാശക്തി അലംകൃതയായ കന്യകയെ വിളിച്ചു വരനു കൊടുക്കുകയാണ് അതിന്റെ സ്വരൂപം. "ബ്രാഹ്മോ വിവാഹ ആഹൂയ ദീയതേ ശക്ത്യലംകൃതാ" എന്നു യാജ്ഞവല്ക്യവചനമുണ്ടു്.] അതു=ബ്രാഹ്മവിവാഹം. വിഹിതം=വിധിക്കപ്പെട്ടതും. അതിമഹിതം=ഏററവും പൂജിതവുമാണ്. അതു.........വശ്യം=അതും ഇവിടെ ആവശ്യമാണ്. ആദേ.........ഞാൻ=ആജ്ഞയെ കാംക്ഷിക്കുന്നവനാണു ഞാൻ. ഈശ.........മേ=ഹേ ഈശ്വര! എനിക്കുവേണ്ടി പ്രസാദിക്കണേ. അടി.........ശ്വരൻ=അടിതൊഴുതു പാടവത്തോടേ (പടി

“അഭിലഷിതമയി സകലമവികലമതങ്ങനേ,-
യഗ്രേ നടക്ക; പുറകേ വരുന്നു ഞാൻ.”
ഇതി ശിവനൊടനുമതിയുമിതമൊടു ലഭിച്ചുകൊ-
ണ്ടിങ്ങു പോന്നെത്തീ ഹിമവാൻ തദന്തരേ.
അപരിചിതമപരമിതി പരിചിതചരം പുര-
മാലോകനക്ഷണേ തോന്നീ ഗിരീന്ദ്രനു.
ഫലവിനമദമരതരുനിരകൾ കുലവാഴകൾ
പട്ടുവിതാനം പഴുക്കാമണിഗൃഹം;
പുതിയ മണി നിറയുമണിനിറപറകൾ; ദീപങ്ങൾ;
പൂർണ്ണകുംഭങ്ങൾ; കുടികൾതോറും കൊടി;
അഖിലദിശി പവനചലദകിൽസുരഭിധൂപവൃ-
മഢാക്കൾതോറുമത്യുന്നതം പന്തലും;

---

മയൊടു) അഭിപ്രായമറിയിച്ച ഹിമവാനോടു ശിവൻ പറഞ്ഞു. അഭിലഷിതം=അഭീഷ്ടം, സകലം=എല്ലാം, അവികലം=വൈകല്യമില്ലാത്തതാണ്, അതങ്ങനേ=അതങ്ങനെതന്നെയാകാം, അഗ്രേ നടക്ക=അങ്ങു മുമ്പിൽ പോയാലും, പുറകേ=പിന്നാലേ. അങ്ങയുടെ അഭീഷ്ടം യാതൊരു ദോഷവുമില്ലാത്തതാണ്. അത് അങ്ങനെതന്നെയാവാം. എന്നാൽ മുമ്പിൽ നടക്കു; പിന്നാലെ ഞാനുമുണ്ട്. ഇതി... ..........ന്തരേ=ഇങ്ങനെ ശിവനോടനുമതിവാങ്ങിപ്പോന്നു ഹിമവാൻ ആ അവസരത്തിൽ (തദന്തരേ) ഇങ്ങുവന്നുചേൻ. അപരി... ... ... പുരം=പരിചിതചരം (മുൻപു പരിചിതം) ആയ പുരം അപരിചിതമായ മറെറാന്നാണെന്നു (അപരമിതി). ആലോകനക്ഷണേ=കണ്ട മാത്രയിൽ, തോന്നി.... ... ... നു=ഹിമവാനു തോന്നി, ഫല .........രകൾ=ഫലങ്ങളെക്കൊണ്ടു വിനമത്തുകൾ (താഴുന്നവ) ആയ കല്പകവൃക്ഷസമൂഹങ്ങൾ, കുലവാഴകൾ=കുലയോടുകൂടി നാട്ടിയ വാഴകൾ, പട്ടുവിതാനം=പട്ടുകൊണ്ടുള്ള മേൽക്കട്ടി (വിതാനം=ഉല്ലോചം, മേൽക്കട്ടി. “അസ്ത്രീ വിതാനമുല്ലോചഃ” എന്നമരം). പഴുക്കാമണിഗൃഹം=പഴുക്കടൈസ്സ്യകൾകൊണ്ടു വിചിത്രമായുണ്ടാക്കിയ ഗൃഹം, പുതിയ .........റകൾ=പുതിയ മണികൾ നിറഞ്ഞ ഭംഗിയുള്ള നിറപറകൾ, ദീപങ്ങൾ=വിളക്കുകൾ, പൂർണ്ണകുംഭങ്ങൾ=നിറകുടങ്ങൾ, കുടി..... .... കൊടി=ഗൃഹങ്ങൾതോറും കൊടിക്കൂറ, അഖിലദിശി=എല്ലാദിക്കിലും, പവന .........ധൂപം=കാററുകൊണ്ടിളകുന്ന അകിലിൻെറ സൌരഭ്യമുള്ള പുക, അ

സരിഗമപധനിസസനിധപമഗരിസായെന്നു
സംഗീതശാലയിലഭ്യാസഘോഷവും;
അടവികളിലജിരസമ"മടി കള തളി"യെന്നു-
"മാഹര ഹേമകദളീനിര"യെന്നും
ഭണിതുമപി ഘനമരവരണിതമപി നീളെയും;
ഭക്തരുടേ ശിവനാമഘോഷങ്ങളും;
വിധുവിനൊടു സമമമലതാലവൃന്തങ്ങളും;
വിദ്രുമത്തണ്ടാന്ന വെൺചാമരങ്ങളും,
വിരവൊടിരുകരതളിരിലിടയിടയിണക്കുന്ന
വേശാംഗനാകരകങ്കണഘോഷവും,
വിവിധജനവിഭവഗുണനുതിഭണിതി വന്ദിനാം
വേദജ്ഞയാഗവിധിവിചാരങ്ങളും;

---

ധ്വാ...... ...ന്തൽ=എല്ലാവഴികളിലും വളരെ ഉയരമുള്ള പന്തൽ, സരി...... ഘോഷം="സ-രി-ഗ-മ-പ-ധ-നി-സ-,സ-നി-ധ-പ-മ-ഗ-രി-സ" എന്നിങ്ങനെ സപ്തസ്വരങ്ങളെ ക്രമത്തിലും വ്യുൽക്രമത്തിലും സംഗീതശാലയിൽ വെച്ച് അഭ്യസിക്കുന്ന ഘോഷം. അടവികളിൽ=കാടുകളിൽ, അജിരസമം= അജിര (അങ്കണങ്ങൾ) ങ്ങളിലെന്നപോലെ, അടി.........യെന്നും=അടിക്കുവിൻ കളയുവിൻ തളിക്കുവിൻ എന്നും, ആഹര... .....യെന്നും=ഹേമകദളി (പൊൻകദളിവാഴ) കളുടെ കൂട്ടം കൊണ്ടു വരുവിൻ എന്നും, ഭണിതുമപി=പറവാൻ കൂടിയും, ഘനം=ഘനമായ (പ്രയാസമുള്ള) അരവരണിതം=അരവമായ-ശബ്ദവ്യക്തിയില്ലാത്ത-രണിതം-ധ്വനി (മണിനാദം മുതലായത്) നീളെയും=എല്ലാടവും, ഭക്ത.........ങ്ങൾ=ഭക്തജനങ്ങൾ ശിവന്റെ തിരുനാമങ്ങളെ ജപിക്കുന്ന ഘോഷങ്ങൾ, വിധു......സമം=ചന്ദ്രനോടു തുല്യമായ, അമല.........ങ്ങൾ=നിർമ്മലങ്ങളായ ആലവട്ടങ്ങൾ, വിദ്രുമത്തണ്ടാന്ന=പവിഴപ്പിടിയുള്ള, വെൺചാമരങ്ങൾ=വെളുത്ത ചാമരങ്ങൾ, വിര......ണക്കുന്ന= തളിരുപോലെയുള്ള രണ്ടു കൈകളിലും ചേർക്കുന്ന, വേശാം.........ഘോഷം= വേശ്യാസ്ത്രീകളുടെ കൈവളകളുടെ കിലുക്കം, വിവിധ.........വന്ദിനാം=വന്ദികൾ (സ്തുതിപാഠകന്മാർ) ചെയ്യുന്ന വിവിധജനങ്ങളുടെ വിഭവഗുണങ്ങളുടെ നുതിഭണിതി (സ്തുതിവചനം). പല തരക്കാരായ ആളുകളുടെ ഐശ്വര്യത്തെയും ഗുണങ്ങളെയും കുറിച്ച് സ്തുതിപാഠകന്മാർ സ്തോത്രം ചെയ്യുന്ന ഘോഷമെന്നർത്ഥം. വേദ............രങ്ങൾ=വേദജ്ഞന്മാരായ ബ്രാഹ്മണയോഗക്കാർ ചെയ്യുന്ന വിധിവിചാരങ്ങൾ—ഇന്നതു് ഇന്നവിധം ചെയ്യണമെന്ന വേദവി

ഇവ പലതു നിജപുരിയിലവനിധരനായക-
നീക്ഷണംചെയ്തു കടന്നു തെരുന്നനെ
അനുമിളിതതനയഭടസചിവസഖിബാന്ധവ-
നന്തഃപുരം പുക്കിതന്തരാനന്ദവാൻ.

അത്തുപൊഴുതിലചലമകൾകതളികുളികാപ്പുകെ-
ട്ടാപ്പ്ടിവാദ്യഗീതാത്ഭുതാഡംബരം
കരവയൊടുമിടതുടരെ മുരജരവമേളവും
കൊമ്പു ചിന്നം കുഴൽ കോലാഹലങ്ങളും
തുടിപടഹകിടുപിടികൾ കിടപിടിതടീമൂല-
ത്തൂൎയ്യഭേരീശംഖകാഹളസങ്കുലം
മുരശു തകിൽ കരഡമരു തിമിലകളിലത്താള-
മുഖ്യചതുൎവ്വിധവാദ്യഘോഷങ്ങളും

---

ധിയെക്കുറിച്ചുള്ള ചൎച്ചകൾ. ഇവ പലതു്=ഇച്ചൊന്ന പലതും, നിജപുരിയിൽ=തന്റെ നഗരിയിൽ, അവ..........യകൻ=പൎവ്വതശ്രേഷ്ഠൻ. ഈക്ഷണം ചെയ്തു = നോക്കി. അനു ........ന്ധവൻ=അനുമിളിതന്മാരായ—അടുത്തു വന്നുചേൎന്ന—പുത്രൻ, ഭടന്മാർ, മന്ത്രിമാർ, സ്നേഹിതന്മാർ, ബന്ധുക്കൾ ഇവരോടുകൂടീട്ടു്, അന്തഃ..........ന്ദവാൻ=ഉള്ളിൽ ആനന്ദത്തോടുകൂടി അന്തഃപുരത്തിൽ കടന്നു ചെന്നു. കല്പകവൃക്ഷം മുതലായവയാൽ അലംകൃതവും നിറപറകൾ, നിറകുടങ്ങൾ തുടങ്ങിയ മംഗളപദാൎത്ഥങ്ങളോടുകൂടിയതും സംഗീതാദിഘോഷങ്ങളുള്ളതുമായ നഗരത്തിലെ നാനാവിശേഷങ്ങൾ കണ്ടുകൊണ്ടു ഹിമവാൻ അന്തഃപുരത്തിലേക്കു പ്രവേശിച്ചു.

അന്തഃപുരത്തിലെ ആഘോഷങ്ങൾ. അത്തുപൊഴ.... .... ....ഡംബരം=അപ്പോൾ പാൎവ്വതിയുടെ കതളികുളി (മംഗളസ്നാനം?) കാപ്പുകെട്ട് ഇവയിലുള്ള ആപ്പ്ടി (ആപ്പ്) വാദ്യം ഗീതം (പാട്ട്) ഇവയുടെ അത്ഭുതകരമായ ആഡംബരം. കരവ..........ടരെ=കരവനാദത്തോടുകൂടി തുടൎന്ന്. മുരജരവമേളം=മുരജവാദ്യം. കൊമ്പ്, ചിന്നം, കുഴൽ ഇവ വാദ്യങ്ങളുടെ വകഭേദങ്ങൾ. തുടി..................സങ്കുലം=തുടി, പടഹം, കിടുപിടി, കിടപിടി; തടിമൂലം (?) തൂൎയ്യം, ഭേരി (പെരുമ്പറ), ശംഖം, കാഹളം ഇവയോടു കലൎന്നതു്. മുരശു.............ലകൾ=മുരശ്, തകില്, കരഡമരു (കുറുന്തുടി), തിമില ഇവ. ഇലത്താള.... ......ഘോഷങ്ങൾ = ഇലത്താളം തുടങ്ങിയ നാലുതരം വാദ്യങ്ങളു

പല ധരണിസുരതതിഷു മണികനകദാനവും
പട്ടു കൊടുക്കയും പാദാഭിവാദ്യവും
പുരയുവതികരകലിതമലർകസുമവർഷവും
പുണ്യാഹഘോഷങ്ങളാശീർവ്വചസ്സുകൾ;
ലളിതമിതി പലവിധികളതിനു പലർ നാരിമാർ
ലക്ഷ്മീ ധരിത്രീ സരസ്വത്യരുന്ധതീ
അദിതി ദിതി ദനു വിനത സുരസയൊടു കദ്രുവു-
മാശു ലോപാമുദ്രതാനനസൂയയും
അമരമുനിസതികളിതി പലരുമവിടേ വന്നി-
തപ്സരസ്ത്രീവൃതാ പൌലോമി ഗംഗയും
യമുനയൊടു വരുണനൊടു വരുണതരുണീജന-
മെത്താതെയാരുമില്ലിത്തരമുള്ളതിൽ.

---

ടെ ഘോഷങ്ങൾ, പലധര ......... തതിഷു = പല ബ്രാഹ്മണരുടെ കൂട്ടങ്ങളിൽ, മണികനകദാനം = മണികളുടെയും സ്വർണ്ണത്തിൻെറയും ദാനം, പട്ടു ......... ഭിവാദ്യവും = പട്ടുകൊടുത്തു കാല്ക്കൽ അഭിവാദ്യം ചെയ്ക, പുരയു .........വർഷം = പുരത്തിലുള്ള സ്ത്രീകളുടെ കരംകൊണ്ടു ചെയ്യപ്പെട്ട മലരിൻെറയും പുഷ്പങ്ങളുടെയും വർഷം. പുണ്യാഹഘോഷങ്ങൾ = ബ്രാഹ്മണർ പുണ്യാഹമെന്ന് ആവൎത്തിച്ചുപറയുന്ന ശബ്ദങ്ങൾ, ലളിത.........ളതിനു = ലളിതമാകുംവണ്ണം ഇപ്രകാരമുള്ള വിധി (ചടങ്ങു) കൾക്ക, പലർ.........മാർ = പല സ്ത്രീകളുണ്ട്. ലക്ഷ്മി, ധരിത്രി (ഭൂമി) ഇവർ വിഷ്ണുപത്നിമാർ. സരസ്വതി = ബ്രഹ്മപത്നി, അരുന്ധതി = വസിഷ്ഠപത്നി, അദിതി = ദേവമാതാവ്, ദിതി = ദൈത്യമാതാവ്, ദനു = അസുരമാതാവ്, വിനത = പക്ഷിമാതാവ്. സുരസ, കദ്രു ഇവർ നാഗമാതാക്കൾ. ലോപാമുദ്ര = അഗസ്ത്യപത്നി, അനസൂയ = അത്രിപത്നി. അമര .........തികൾ = ദേവന്മാരുടേയും മുനികളുടേയും പതിവ്രതമാർ, അപ്സര ......... ലോമി = അപ്സരസ്ത്രീകളാൽ ചുററപ്പെട്ട ഇന്ദ്രാണി, ഗംഗ = ഗംഗാനദി, യമുന = കാളിന്ദി, വരുണ......... ജനം = വരുണനോടുകൂടി അദ്ദേഹത്തിൻെറ സ്ത്രീകളും, എത്താ ......... തിൽ = ഇത്തരക്കാരിൽ ആരുംതന്നെ വരാതെ കണ്ടില്ല. എല്ലാവരും വന്നിട്ടുണ്ട് എന്നു ഭാവം

ജയയുമഥ വിജയയുമൊരുടലിൽ ബഹു കോപ്പിട്ടു
ചെമ്പൊൽക്കുടങ്ങളിൽക്കൊണ്ടുവന്നു ജലം.
തടവി മൃദു സഖികൾ പലർ മലമകളെ മെല്ലവേ
താതനെക്കുപ്പിച്ചിരുത്തീ പലകമേൽ.
കുടിലതിരുമുടി ഝടിതി ചടുലമലരർപ്പിതം
കൌശലാൽ മന്ദം കുടഞ്ഞു വകഞ്ഞുടൻ
തളിർകുസുമകലികയൊടു കറുകയുമുഴിഞ്ഞാശു
തൈലവും തേപ്പിച്ചു തർപ്പിച്ചു ബാന്ധവാൻ.
തദനു പുനരിവരവളെയധിമണിഗൃഹം വച്ചു
താളിയും തേപ്പിച്ചു സാദരം വാകയും.
അഥ സലിലമമൃതസമമഖിലതീർത്ഥാനീത-
മൻപൊടാറാടിച്ചിതൌഷധവാരിയും.
കുലശിഖരികുലമകരികുളികളകളങ്ങളെ-
ക്കുറിട്ടു കാണുവാൻ കൂരിരുട്ടേവനും.

---

പാർവ്വതിയുടെ മംഗളസ്നാനം. ഉടലിൽ .... .... .... പ്പിട്ടു=ശരീരത്തിൽ വളരെ ആഭരണങ്ങളണിഞ്ഞു്. ചെമ്പൊൽക്കുടങ്ങളിൽ=ചുവന്ന പൊൻകുടങ്ങളിൽ. ജയയും വിജയയും വെള്ളം കൊണ്ടുവന്നു. തടവിമൃദു=മൃദുവാംവണ്ണം തലോടി. സഖികൾ പലർ .... .... .... കമേൽ=പല സഖിമാർകൂടി പാർവ്വതിയെ അച്ഛനെ വന്ദിപ്പിച്ചു പലകമേലിരുത്തി. കുടില .... .... .... മുടി=ചുരുണ്ട തലമുടി. ഝടിതി=വേഗം. ചടുല .... .... .. ർപ്പിതം=ഭംഗിയുള്ള പുഷ്പം ചൂടിച്ചു്. കൌശലാൽ=സാമർത്ഥ്യത്താൽ. മന്ദം=പതുക്കെ. കുടഞ്ഞുവകഞ്ഞു്=തട്ടിക്കുടഞ്ഞു ഭംഗിയാക്കി. തളിർ.... .... ....ഴിഞ്ഞു്=തളിരും പൂവും മൊട്ടും കറുകയും കൂടി ഉഴിഞ്ഞു്. തൈല.... .... ....ച്ചു=എണ്ണതേപ്പിച്ചു്. തർപ്പിച്ചു ബാന്ധവാൻ=ബന്ധുജനങ്ങളെ തൃപ്തിപ്പെടുത്തി—അവൎക്കു മതിയാവോളം എണ്ണ കൊടുത്തു. തദനുപുനഃ=പിന്നെ. ഇവർ=ബന്ധുക്കൾ. അവളെ=പാർവ്വതിയെ. അധി ... .... .... വച്ചു=രത്നഗൃഹത്തിലിരുത്തി. താളി .... .... ....കയും=ആദരവോടെ താളിയും വാകയും തേപ്പിച്ചു. അഥ=പിന്നെ. സലില ... .... .... നീതം=അമൃതതുല്യവും സർവ്വതീർത്ഥങ്ങളിൽനിന്നും കൊണ്ടുവന്നതുമായ വെള്ളം. ഔഷധവാരി=ഔഷധജലം. ആറാടിച്ചു. പകൎന്നു കുളിപ്പിച്ചു. കുലശി .... .... ....ങ്ങളെ=കുലശിഖരിയുടെ (ഹിമവാന്റെ) കുലത്തിന്നു മകരി (നിധി അഥവാ ഭൂഷണം) ആയവളുടെ അതായതു പാർവ്വതിയുടെ കുളിഘോഷങ്ങളെ. കുറിട്ടുചൊല്ലുവാൻ=

സരസതരമതുപൊഴുതിലചലപതിമന്ദിരം
സൎവ്വേന്ദ്രിയാനന്ദനിഷ്യന്ദസുന്ദരം.
സുരസതികളഗസുതയെ വിരവൊടു കുളിപ്പിച്ചു
തോൎത്തിക്കനത്തിഴനേൎത്തോരു വാസസാ
ഇണപുടവയിരുപുറവുമിതമിയലുമൊക്ക വ-
ച്ചിഷ്ടമുടുത്തു പൊൽപ്പട്ടുത്തരീയവും
അതിവിജനമണിയറയിലണിവതിനഗാത്മജാ-
മമ്പോടിരുത്തി യഥാസുഖമാസനേ.
അകിൽ,പുഴുവു,മലയജവു, മരിയപനിനീർ ജവാ,-
ദത്ഭുതം കസ്തൂരി, കൎപ്പൂരകുങ്കുമം,
സിതകുസുമതളിർനിരകൾ, സുരഭിമലർമാലകൾ,
സിന്ദൂരരോചനാലാക്ഷാരസങ്ങളും,
തികയുമളവതിനരികിലനവധി നിരന്നു നൽ-
ദ്ദിവ്യരത്നാഭരണങ്ങളോരോതരം.

---

വകതിരിച്ചു പറവാൻ. ക്രു ... .... ... വനം=ഏവൎക്കും ക്രുരിതുട്ടാണ്. പ
റയേണ്ടതിനെ കാണാൻ കഴികയില്ലെന്നു സാരം.

മംഗളാലങ്കരണം. അചലപതിമന്ദിരം=ഹിമവാന്റെ ഗൃഹം. സ
ൎവ്വേന്ദ്രി .... .... .... സുന്ദരം=എല്ലാ ഇന്ദ്രിയങ്ങൾക്കുമുള്ള ആനന്ദനിഷ്യന്ദം—
ആനന്ദപ്രവാഹം—കൊണ്ടു സുന്ദരമായിത്തീൎന്ന. സുരസതികൾ=ദേവസ്ത്രീകൾ.
അഗസുതയെ=പൎവ്വതപുത്രിയെ. തോൎത്തി .... .... .... സസാ=കനത്തതും
നേരിയ ഇഴയോടുകൂടിയതുമായ വാസസ്സു (വസ്ത്രം) കൊണ്ടു തോൎത്തി. ഇണ
.... ... മുടുത്തു=ഇരുപുറവും ഇതം (ഹിതം) പോലെയുള്ള ഒക്കവെച്ച് ഇഷ്ട
മാകുംവണ്ണം ഇണപുടവയുടുത്തു്. പൊൽ .... .... യവും=പൊൻപട്ടു കൊ
ണ്ടുള്ള ഉത്തരീയവും ഇട്ടു്. അതി .... .... സനേ=ഏററവും വിജനമായ
മണിയറയിൽ ആസനത്തിന്മേൽ അഗാത്മജയെ (പാൎവ്വതിയെ) സുഖംപോ
ലെ അണിയുവാനിരുത്തി. സ്നാനാനന്തരം അലങ്കാരണമുറിയിൽ കൊണ്ടുപോയി
രുത്തി എന്നു ഭാവം. പുഴുവ്=പച്ചപ്പുഴു. മലയജം=ചന്ദനം. ജവാത്=
മെരുവിൻപുഴുവു്. അത്ഭുതം=അത്ഭുതമായ. കസ്തൂരി ...... കുമം=കസ്തൂ
രിയും കൎപ്പൂരവും കുങ്കുമവും. സിത ... .... നിരകൾ=വെളുത്ത പുഷ്പങ്ങളു
ടെയും തളിരുകളുടെയും കൂട്ടങ്ങൾ. സുരഭി .... .... കൾ=സൌരഭ്യമുള്ള പുഷ്പ
മാലകൾ. സിന്ദൂര .... ... സങ്ങൾ=സിന്ദൂരം ഗോരോചനം അരക്കിൻചാറ്

മുടിമണികൾ മുട്ടുകുവക മണിസരലലന്തികാ
മൌക്തികം മൂക്കുത്തി താടങ്കകുണ്ഡലം
ഗളമളവു ലളിതനവമണികനകഭൂഷണം
ഗാത്രികാകഞ്ചുളീഹാരഭേദങ്ങളും
കനകമണിരുചിഖചിതകടകമണികേയൂര-
കങ്കണം കൈമോതിരങ്ങൾ തരം തരം
ഹരിഹയനു വരദയുടെ മൃദുരണിതനൂപുരം
കാമ്യങ്ങളായുള്ള കാഞ്ചീഗുണങ്ങളും
ശിവമഹിഷിയുടെ വപുഷി ചിരവസതികൌതുകം
ശിഞ്ജിതംകൊണ്ടുടൻ വ്യഞ്ജിച്ചു പുക്കിതു.

---



(ലാക്ഷാരസം) ഇവ.തികയുമളവു് = മേല്പറഞ്ഞവയെല്ലാം ധരിച്ചുകഴിയുമ്പോൾ അതിനരികിൽ = അടുത്തുനിന്നു്. അനവ .... .... തരം = ഓരോ തരത്തിലുള്ള ദിവ്യങ്ങളായ രത്നാഭരണങ്ങൾ ഒട്ടുവളരെ നിരന്നു. ഏതെല്ലാം ആഭരണങ്ങളെന്നു പറയുന്നു ... മുടിമണികൾ = ശിരോരത്നങ്ങൾ. മുട്ടുകുവക = പലതരം തോൾവള. (മുട്ടുക ഒരു തുളുവാക്കാണു്. അതിനു തോളെന്നർത്ഥം. പ്രകൃതത്തിൽ അതു തോൾവളയെക്കുറിക്കുന്നു). മണിസരലലന്തിക = രത്നസരങ്ങളോടു കൂടിയതും ഞാത്തിക്കെട്ടുന്നതുമായ കണ്ഠാഭരണം. "ലംബനം സ്യാല്ലലന്തികാ" എന്നമരം. മൌക്തികം = മുത്തുമണി. താടങ്കകുണ്ഡലം = താടങ്കം അതായതു ദന്തം കൊണ്ടുള്ള കുരടു് എന്ന കർണ്ണാഭരണം. ഗളമളവു = ഗളം—കഴുത്തു—നിറച്ചു്. ലളിത........ഷണം = മനോഹരമായ നവമണികൾ (പുതിയ രത്നങ്ങൾ) കൊണ്ടും കനകം കൊണ്ടുമുള്ള ആഭരണം. ഗാത്രികാ..........ഭേദങ്ങൾ = ഗാത്രിക, കഞ്ചുളി (മുലക്കച്ച), ഹാരം (മുത്തുമാല) ഇവയുടെ ഭേദങ്ങൾ; ഗാത്രിക മുതലായവ പലതരം എന്നർത്ഥം. കനക ......... കടകം = കനകത്തിന്റെയും മണികളുടെയും രുചി (കാന്തി) യാൽ ഖചിതം (മിശ്രം) ആയ കടകം. അണികേയൂരകങ്കണം = ഭംഗിയുള്ള കേയൂര (അംഗദം) വും കങ്കണവും. ഹരി ......... നൂപുരം = ദേവേന്ദ്രനു വരം കൊടുത്തവളുടെ മൃദുവായ രണിതം (കിലുക്കം) ഉള്ള നൂപുരം (ദേവേന്ദ്രൻ അടിയറവെച്ച നൂപുരം എന്നർത്ഥം). കാമ്യങ്ങൾ = കാമിക്കപ്പെടുവാൻ യോഗ്യങ്ങൾ. കാഞ്ചീഗുണങ്ങൾ = അരഞ്ഞാണുകൾ. ശിവമഹിഷി = ശിവപത്നി. വപുഷി = ശരീരത്തിൽ. ചിരവസതികൌതുകം = വളരെക്കാലം വസിക്കുന്നതിലുള്ള കൌതുകത്തെ. ശിഞ്ജിതം = കിലുക്കം. വ്യഞ്ജിച്ചു = പ്രകാശിപ്പിച്ചു. പുക്കിതു = പ്രവേശിച്ചു. മുടിമണികൾ തുടങ്ങി കാഞ്ചീഗുണങ്ങൾവരെ പറയപ്പെട്ട ആഭരണങ്ങളെല്ലാം ദേവീദേഹ

തരവഴിയിലവർ പലതു തിരകയുടമെടുക്കയും
താരതമ്യാദികൾ തമ്മിൽപ്പറകയും;
നിടിലഭുവി കവിളിണയിലിളമുലയിലും ചിലർ
നിർമ്മിക്കയും ചിത്രചിത്രകപത്രകം;
ചികുരസിതജലദകുലസരുചിചികുരോൽക്കരം
ശീലിതധൂപം ചിതത്തിൽത്തിരുകയും;
"കലിതമിഹ കബരമിതു കഥയത കണക്കിലോ?
കാന്തിയില്ലേ ചൊൽവി"നിത്തരം ചോദ്യവും.
"ഉചിതമിതു രചിതമിനി വദനമിതു കാണ്മതി-
നൊന്നേറെ വേണമെന്നു കണ്ണെന്നുമുത്തരം"
"നലമുടയ വകയിലയി! ന ഖലു മലർമാലകൾ;
നന്ദനദേവതാ വന്നീലയോ സഖി?"

---

ത്തിൽ ചിരകാലം വസിപ്പാനുള്ള കൌതുകത്തെ കിലുക്കത്താൽ വ്യക്തമാക്കിക്കൊണ്ട് ദേവിയുടെ ശരീരത്തിൽ പ്രവേശിച്ചു. അണിഞ്ഞു എന്നർത്ഥം. തരവഴിൽ=നല്ലപാകത്തിൽ. അവർ=അലങ്കരിക്കുന്നവർ. താരതമ്യാദികൾ=താരതമ്യം (ഗുണഭേദം) മുതലായവ, നിടിലഭുവി=നെററിത്തടത്തിൽ. നിർമ്മിക്ക=ഉണ്ടാക്കുക. ചിത്രകപത്രകം=പത്തിക്കീററ്, അസിത...... സരുചി=അസിതമായ–കറുത്ത—ജലദകുലത്തോടു—മേഘമാലയോടു സരുചി–സമാനകാന്തിയായ. ചികുരോൽകരം=തലമുടി. ശീലിതധൂപം=പുകയേല്പിച്ചതാക്കീട്ടു്. ചിതത്തിൽ=ഭംഗിയിൽ. തിരുകയും=തിരുകിവെക്കുകയും. ചിലർ പലതരം ആഭരണങ്ങൾ തിരഞ്ഞെടുത്തു് അവയുടെ ഗുണദോഷങ്ങളെപ്പററി തമ്മിൽ പറകയും, ചിലർ പത്തിക്കീററെഴുതുകയും, ചിലർ തലമുടി പുകയേല്പിച്ച് തിരുകുകയും ചെയ്തു. അലങ്കരിക്കുന്ന സ്ത്രീകൾ തമ്മിൽ പറയുന്നു—കലിതം=ബദ്ധം. കബരം=കേശം. കഥയത=പറയുവിൻ. കണക്കിലോ=കണക്കിലായോ? കാന്തിയില്ലേ=ഭംഗിയില്ലേ? തലമുടി കെട്ടിയതു നന്നായില്ലേ എന്നു ചോദ്യം. ഉചി......... ...ചിതം=ഇതുരചിതമായതു (ബന്ധിച്ചതു) നന്നായി. വദന............കണ്ണ്=ഈ മുഖം കാണുന്നതിന്ന് ഒരു കണ്ണ് അധികം വേണം—മുക്കണ്ണൻതന്നെ കാണണം എന്നുത്തരം. നല............കയിൽ=നല്ലവകയിൽ. നഖലു=ഇല്ല. മലർമാലകൾ=പുഷ്പമാലകൾ. നല്ല ജനിസ്സിലുള്ള പൂമാലകൾ ഇല്ല എന്നൊരുവളുടെ ആവലാതി. നന്ദനദേവതാ=നന്ദനോദ്യാനത്തിന്റെ അധിദേവത. വന്നീലയോ=വരികയുണ്ടായി

"ചികുരഭരമിതിനുപരി മുടിമണിയിതോ വേണ്ടു?
ചിന്താമണികുലസന്തതിയില്ലയോ?"
"കുടിലതിരുമുടിയിടയിലപരമണിയെന്തിനു?
കൌസ്തുഭം പൂമകൾ കൊണ്ടുവന്നതേ മതി."
"മണികനകമുരി,കണിക മലർഗണമൊട്ടുക്കമാം
മാണിക്യമുക്താലലാടിക ചൂണുക".
"കുരുൾനിരയിൽ വിതറുവതിനറുവരൃതുവീരരും
കൊണ്ടുവന്നില്ലേ മകരന്ദമെങ്ങുചൊൽ?"
"മകരമൃഗഖഗവകയിലഹമെഴുതി പത്രകം;
മാഞ്ഞുപോമോവാൻ വിയപ്പുബിന്ദുക്കളാൽ?"
"ഭയമരുതു സഖി! നിയതമുപയമനസംഭ്രമേ
ഭസ്മപ്പൊടിവീണു വറ്റും വിയപ്പുനീർ."

---

ല്ലേ? എന്നൊരുത്തിയുടെ ഉത്തരം. ചികുര... ......പരി= ഈ കേശഭാരത്തിന്റെ മേൽ. മുടി.. .... ..വേണ്ടു= ഈ മുടിമണിയോ വേണ്ടത്? ചിന്താ.... ........യില്ലയോ= ചിന്താമണിയുടെ കുലത്തിൽ പിറന്ന മണിയില്ലേ? എന്നു ചോദ്യം. കുടില ... .... ടയിൽ= ചുരുണ്ട തലമുടിക്കിടയിൽ. അപരമണിയെന്തിനു് = മറ്റൊരു മണി വേണ്ട. കൌസ്തുഭം ... .... മതി= പൂമകൾ (ലക്ഷ്മി) കൊണ്ടുവന്ന കൌസ്തുഭം മതി എന്നുത്തരം. മണി .... .... രികാ= മണിയും കനകവും ഊരിവെക്കുക (ഉരിക). അണിക മലർഗണം= പുഷ്പഗണം അണിയുക. ഒട്ടക .... .... ചൂണുക = മാണിക്യംകൊണ്ടും മുത്തുകൊണ്ടുമുള്ള ലലാടിക (നെറ്റിപ്പട്ടം) ചൂണുക—കെട്ടുക—ഒട്ടുക്കമാകാം—എന്നൊരുവൾ. കുരുൾ .... .... വതിനു= കുറുനിരയിൽ വിതറുവാൻ. അറുവരൃതുവീരർ= വസന്തം, ഗ്രീഷ്മം, വർഷ, ശരത്തു, ഹേമന്തം, ശിശിരം എന്ന ആറു് ഋതുക്കൾ. മകരന്ദം= പുഷ്പരസം. കുറുനിര അലങ്കരിക്കുവാൻ വസന്താദികളായ ഋതുക്കൾ താന്താങ്ങളുടെ കാലത്തുണ്ടാകുന്ന പുഷ്പങ്ങളുടെ രസം കൊണ്ടുവന്നതെവിടെ എന്നൊരുവൾ. മകര .... .... കയിൽ= മകരം (മത്സ്യം) മൃഗം, ഖഗം (പക്ഷി) ഈ ജാതിയിൽ. അഹ ... ... ത്രകം= ഞാൻ പത്തിക്കീറ്റെഴുതി. കപോലാദിസ്ഥാനങ്ങളിൽ കുറിക്കൂട്ടുകൊണ്ടു മകരാദികളുടെ ചിത്രമെഴുതി എന്നർത്ഥം. മാഞ്ഞു .... .... ക്കളാൽ= അതു വിയപ്പുതുള്ളികൾ കൊണ്ടു മാഞ്ഞുപോകുമോ എന്നു ചോദ്യം. നിയതം= നിശ്ചയമായും. ഉപ .... .... ഭ്രമേ= വിവാ

"സുരഭിഘൃതമിളിതമഷി മിഴിയിലെഴുതീടുക;
തൂലികയല്ലാ ശലാക നല്ല സഖി!"
"അണിയുമളവനഘമണികുഴകളഴകേറുമൊ-
രാസ്യേന്ദുരസ്യാ ധുരുധുരായോഗവാൻ."
"ഇവളിലൊരു പരമശിവനിതുപൊഴുതിലുണ്ടായൊ-
രിഷ്ടാവിശേഷത്തിനുത്തമം ജാതകം."
"വിദിതമപി പറവനിഹ വിഷഹരമണീവൃതം
വേണം വളകൾ വലംകൈയിലേററവും."
"തളവളകൾ സരസരുതമണിമയതുലാകോടി
താലിപതക്കങ്ങൾ തോൾവള മോതിരം"

---

ഹസംഭ്രമത്തിൽ. ഭസ്മ .... .... .... പ്പനീർ—എന്നുത്തരം. സുരഭി .... .... .... ടുക = സൌരഭ്യമുള്ള ഘൃതം (നെയ്) ചേർത്തു ചാലിച്ച മഷി കണ്ണിലെഴുതുക. തൂലിക=തൂവൽ. ശലാക = കോൽ. മഷിയെഴുതുവാൻ തൂലികയല്ല ശലാകയാണു നല്ലതു് എന്നൊരുവൾ. അണിയു .... .... .... കുഴകൾ=അനഘങ്ങളായ മണികുഴകൾ (കാതുകൾ) അലങ്കരിക്കുമ്പോൾ. അഴകേറുന്നൊരു=ഭംഗി അധികമുണ്ടാകുന്ന. ആസ്യേന്ദുരസ്യാഃ=ഇവളുടെ മുഖചന്ദ്രൻ. ധുരു......... ഗവാൻ=ധുരുധുര എന്ന യോഗമുള്ളവനായി ഭവിക്കുന്നു.

"ഹിത്വാർക്കം സുനഭാനഭാധുരുധുരാഃ സ്വാന്ത്യോഭയസ്ഥൈർഗ്രഹൈഃ
ശീതാംശോഃ കഥിതാഃ .... .... .... .... .... ."

എന്ന ഹോരാവചനത്താൽ ചന്ദ്രന്റെ ഇരുഭാഗങ്ങളിലും ഗ്രഹമുണ്ടായിരിക്കുന്നതാണു ധുരുധുരായോഗം. കാതുകളിൽ മണിയണിയുമ്പോൾ ഇരുപുറത്തും ഗ്രഹങ്ങൾ നിന്നാൽ ചന്ദ്രനെന്നപോലെ മുഖത്തിനു ശോഭയുണ്ടാകുന്നു എന്നർത്ഥം. എന്നൊരുവൾ—ഇവളി.........ജാതകം=ഇവളിൽ പരമശിവനുണ്ടായ ഇഷ്ടാവിശേഷത്തിനു (പ്രേമത്തിനു) ഉൽകൃഷ്ടമായ ജാതകമാണിതു്. ചന്ദ്രൻ ധുരുധുരായോഗത്തോടുകൂടി നിൽക്കുന്നതിന്റെ ഫലം

"ഉൽപന്നഭോഗസുഖഭൂധനവാഹനാഢ്യ-
സ്ത്യാഗാന്വിതോ ധുരുധുരാപ്രഭവഃ സുഭൃത്യഃ"

എന്നു ഹോരയിൽ പറഞ്ഞിരിക്കുന്നു. വിദിതമപി=അറിഞ്ഞതാണെങ്കിലും, പറവനിഹ=ഇവിടെപ്പറയാം, വിഷഹ........ലേററവും = വിഷഹരങ്ങളായ മണികൾ പതിച്ച വളകൾ വലത്തു കയ്യിൽ വിശേഷിച്ചും ആവശ്യമാണു്. പാണിഗ്രഹണസമയത്തു സർപ്പകങ്കണമണിഞ്ഞ ശിവന്റെ കൈ ചേരുന്നതു ഇവളുടെ വലത്തുകയ്യിലാണല്ലോ എന്നു ഹൃദയം. തള .....മോതിരം=തള, വള,

"അലമലമിതിനിയണികിലലസതനുവാമിവൾ-
ക്കാലസ്യമിണ്ടല്ലമെന്നിയുണ്ടോ ഫലം?"
"അണിയുമല്ലവിവളുടയ മൃദുമധുരപൂമേനി-
യാഭരണങ്ങൾക്കുമാഭരണായിതം."
"വിരചിതമിതിരുമുലയിൽ നവകളഭകസ്തൂരി;
വീശിയുലത്തി മുലക്കച്ച കെട്ടുക.
നിഹിതമണിനിബിഡരുചി ചട്ടലമുടഞാണിട്ടു
നീവിബന്ധത്തിന്നുറപ്പു വരുത്തുക."
"ചരണതലപൊടി ഝടിതി മമ മുടിയിലാക്കുവൻ;
ചാരുതരമായലക്തകം ചാർത്തുവൻ.
ചരണനതശിവശിരസി ശശികലയിലെന്നിയേ
ശാതോദരി! നീ ചവിട്ടരുതെങ്ങുമേ."

---

സരസമായ രുതം (ശബ്ദം) ഉള്ള മണിമയമായ തുലാകോടി—കാൽച്ചിലമ്പ്, താലി, പതക്കം, തോൾവള, മോതിരം എന്നിവ. അലമലം=മതി മതി, ഇനി അണികിൽ=ഇനിയും ഇവയണിഞ്ഞാൽ, അലസ ............വൾക്ക=അലസം-ദുർബ്ബലം ആയ ശരീരത്തോടുകൂടിയ ഇവൾക്ക്. ആലസ്യ............ഫലം=ആലസ്യവും (അലസത) ഇണ്ടല്ലമല്ലാതെ വല്ല ഫലവുമുണ്ടോ? അണിയു...........പൂമേനി=ആഭരണമണിയുമ്പോൾ ഇവളുടെ മൃദുവും മധുരവുമായ പൂമേനി, ആഭ............യിതം=ആഭരണങ്ങൾക്കാഭരണമെന്നപോലെ ആചരിക്കുന്നു. പൂമേനിക്ക് ആഭരണങ്ങൾകൊണ്ടെന്നപോലെ ആഭരണങ്ങൾക്ക പൂമേനികൊണ്ടും കാന്തിയുണ്ടാകുന്നു എന്നർത്ഥം. വിരചി............കസ്തൂരി=ഇരു മുലകളിലും വിരചിതമായ (പൂശിയ) ഈ പുതിയ കളഭത്തിൽ കലക്കിയ കസ്തൂരി. വീശി...........കെട്ടുക=വിശിയുണക്കി മുലക്കച്ച കെട്ടുക, നിഹി............രുചി=നിഹിതങ്ങളായ (ചേർക്കപ്പെട്ട) മണികൾകൊണ്ടു നിബിഡം-പ്രൗഢം-ആയ ശോഭയോടുകൂടിയ. ചട്ടലം=മനോഹരമായ, ഉടഞാൺ=അരഞ്ഞാൺ, നീവി............ത്തുക=മടിക്കുത്തിന്ന് ഉറപ്പു വരുത്തുക, ചരണതലപൊടി=ഉള്ളടിയിലെ പൊടി, ഝടിതി=വേഗം, മമ............ക്കുവൻ=എന്റെ തലയിലാക്കാം, ചാരുതരമായ്=ഏററവും ഭംഗിയോടെ, അലക്തകം=ചെമ്പഞ്ഞിച്ചാറു, ചാർത്തുവൻ=അണിയിക്കാം, ചരണന............രസി=കാല്ക്കൽ നമസ്കരിക്കുന്ന ശിവന്റെ തലയിൽ, ശശികലയിലെന്നിയേ=ചന്ദ്രകലയിലല്ലാതെ, ശാതോ............ങ്ങുമേ=ഹേ കൃശോദരി! നീ എവിടെയും ചവിട്ടരുത്. "ചരണതല" എന്നു മുതൽ അലക്തകം ചാർത്തുന്ന സഖിയുടെ വചനം.

ലളിതമിതി പറയുമൊരു സഖിയെ മുഖരേ! എന്നു
ലീലാരവിന്ദേന താഡിച്ചു ചണ്ഡിക.
ഗുരുവിനൊടു കമലജനുമഹിവരനുമംബിക
കോപ്പിടും കോപ്പുകൾ കൂപ്പിട്ടു കൂടുമോ?

മഹിതഭരമണവൊടഥ മലകളവിടെ വന്നു
മാമേരു മന്ദരം ഹേമകൂടാദ്രിയും
രജതഗിരി വൃഷഭഗിരിയരുണഗിരി വേങ്കടം
രത്നവിളനിലം രോഹണശൈലവും
മലയഗിരി നിഷധഗിരിയുദയഗിരി വിന്ധ്യാദ്രി
മാല്യവാൻ ചിത്രകൂടം ത്രികൂടാചലം
അജശിഖരി കുടചഗിരി ചരമഗിരി സഹ്യാദ്രി-
യഞ്ജനഗോവർദ്ധനമഹേന്ദ്രാദ്രികൾ.

---

ലളിതം (ക്രി. വി.)=മനോഹരമാകുംവണ്ണം, ഇതി..........ഖിയെ = ഇങ്ങനെ പറയുന്ന തോഴിയെ, മുഖരേ എന്നു=വായാടി എന്നു വിളിച്ച്, ലീലാരവിന്ദേന=കളിത്താമരപ്പൂകൊണ്ട്, താഡി..........കാ = പാർവ്വതി അടിച്ചു. "കാല്ലൊടി തലയിൽ ഏററുകൊണ്ടു ഞാൻ ഭംഗിയായി കാലിന്മേൽ ചെമ്പഞ്ഞിച്ചാറണിയിക്കാം. പക്ഷേ ഒന്നുണ്ട്, ഈർഷ്യാശമനത്തിനു ശിവൻ കാല്ക്കൽ വീഴുമ്പോൾ അദ്ദേഹത്തിൻെറ തലയിലെ ചന്ദ്രക്കല മേലല്ലാതെ എങ്ങുംതന്നെ ഈ കാൽകൊണ്ടു ചവിട്ടരുതു്" എന്നു നേരംപോക്കായിപ്പറയുന്ന സഖിയെ, "എടി വായാടി!" എന്നു വിളിച്ചുകൊണ്ടു പാർവ്വതി കളിത്താമരപ്പൂകൊണ്ടടിച്ചു. പ്രിയം പറയുന്ന സഖിയെ അടിച്ചതു കാമവികാരമാരംഭിച്ച മുഗ്ദ്ധനായികയുടെ അടയാളം. ഗുരു ... ... . രനും = ബൃഹസ്പതിക്കും ബ്രഹ്മാവിനും അനന്തനും, അംബി ......പ്പുകൾ=പാർവ്വതി അലങ്കരിക്കുന്ന മട്ടുകൾ, കൂപ്പി..........മോ =പറവാൻ കഴിയുമോ? ഇല്ലെന്നർത്ഥം.

ഹിമവൽപുരത്തിൽ ഒരുക്കം കൂട്ടുന്ന ഘോഷം. മഹിതഭരം(ക്രി. വി)=വലിയ ഭാരത്തോടുകൂടി, അണവൊടു=വേരോടെ, മല ..........വന്നു = പർവ്വതങ്ങൾ ഹിമവൽപുരത്തിൽ വന്നു. മാമേരു മുതൽ ഹേമകൂടം വരെയുള്ളവ വന്ന പർവ്വതങ്ങളുടെ പേരുകൾ. രത്നവിളനിലം (രത്നങ്ങൾ വിളയുന്ന സ്ഥലം) എന്നതു രോഹണശൈലത്തിൻെറ വിശേഷണം. അഞ്ജന ..............ദ്രികൾ=അഞ്ജനാദ്രിയും ഗോവർദ്ധനാദ്രിയും മഹേന്ദ്രാദ്രിയും.

ത്രിദശമുനിധരണിഭരഭരണനിപുണാ ഇമേ
തെററന്നു തിക്കിത്തിരക്കിയടുക്കയും
സ്ഥലസലിലഫലകുസുമസകലസുഖസമ്പത്തു
തങ്ങൾതങ്ങൾക്കുള്ളതെല്ലാം കൊടുക്കയും
സരസമിഹ സുജനകൃപ ഫലതി ബഹുപോലെന്നു
സന്തോഷവാക്യം ഹിമവാൻ വചിക്കയും
പലവിധിഷു പുരിയിലിഹ പലരുമൊരുമിക്കയും
പാവാടപട്ടുകൾ പാടേ വിരിക്കയും
സുരയുവതിതതികൾ ചില പരിഷദി നടിക്കയും
സൂരികൾ ഭാവമറിഞ്ഞു രസിക്കയും
സുരമുനികൾ പലരുമിഹ സുഖമിതി നടിക്കയും.
സ്വസ്വാധികാരോചിതം വ്യാപരിക്കയും.
"ജയ ജനനി! ജഗദുദയഭരണഹരണേക്ഷണേ!
ജംഗമാജംഗമബ്രഹ്മവിദ്യാമയി!

---

ത്രിദ ... ...പുണാഃ=ദേവന്മാരുടെയും മുനികളുടെയും ഭൂമിയുടെയും ഭാരം ഭരിക്കുന്നതിൽ നിപുണന്മാരായ, ഇമേ=ഈ പത്തുതങ്ങൾ, തെററന്നു.........ക്കയും=ബദ്ധപ്പെട്ടു തിക്കിത്തിരക്കിവരികയും, സ്ഥല .........ക്കയും=താന്താങ്ങൾക്കുള്ള സ്ഥലം, വെള്ളം (സലിലം), പുഷ്പം എന്നിസ്സർവ്വസുഖസമൃദ്ധികളും ഹിമവാൻ കൊടുക്കുകയും, സരസ.........ഹുപോൽ=ഇവിടെ സരസമായി; സുജനങ്ങളുടെ കൃപ വളരെ ഫലിക്കുന്നു. സജ്ജനങ്ങളുടെ ദയ വളരെ ഫലം ഉളവാക്കുന്നു. എന്നു .........വചിക്കയും=എന്നു ഹിമവാൻ സന്തോഷസൂചകമായ വാക്യം പറകയും, പല വിധിഷു=പല ചടങ്ങുകളിൽ, പുരിയിലിഹ=ഈ പുരിയിൽ, പല .........ക്കയും=പലരും ഒരുമിച്ചുചേരുകയും, സുര ... ....കൾ ചില .......=ചില ദേവസ്ത്രീസമൂഹങ്ങൾ, പരിഷദി=സഭയിൽ, നടിക്കയും=ആടുകയും, സൂരികൾ=വിദ്വാന്മാർ, ഭാവം=രസം, സുരമുനികൾ=ദേവർഷികൾ, ഇഹ .........ക്കയും=ഇവിടെ സുഖമാണെന്നു നടിക്കയും, സ്വസ്വാ ..........ചിതം=താന്താങ്ങളുടെ അധികാരങ്ങൾക്കുചിതമാകുംവണ്ണം, വ്യാപരിക്കയും=പ്രവർത്തിക്കയും. "ജയ ജനനി" എന്നു മുതൽക്കു സുജനങ്ങളുടെ ദേവീസ്തുതി. ജയ ജനനി=അമ്മേ! ജയിച്ചാലും, ജഗദു ...ക്ഷണേ=ജഗത്തിന്റെ ഉദയം (ഉൽപത്തി), ഭരണം (രക്ഷണം), ഹരണം (സംഹാരം) ഇവയെച്ചെയ്യുന്ന ഈക്ഷണങ്ങളുള്ളവളേ! കേവലം നോട്ടംകൊണ്ടുതന്നെ ലോകത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങളെ ചെയ്യുന്നവളേ! ജംഗമാ ... .. ...മയി=ജംഗമാജംഗമങ്ങളു

ജയ ജനനി! ശിവകമനി! ജയ ഭഗവതി! ശിവേ!
ജന്തുസന്താനസന്തോഷചിന്താമണേ!
തവ ഭവതു പരമശിവനിനി മുഴുവനിഷ്ടദൻ;
താരകബ്രഹ്മശരച്ചന്ദ്രചന്ദ്രികേ!
ജനനി! തവ മഹിമയിതു ജഗതി തതമെങ്കിലും
ജന്മാദി ഞങ്ങൾക്കുവേണ്ടി വേണ്ടീ തവ.
ശരണമിഹ തവ ചരണയുഗളമിതു മാദൃശാം
ശങ്കരാലങ്കാരശൃംഗാരശൃംഖലേ!"
ഇതി സുജനതതിഷു നതിഭണിതികൾ ഭവിക്കയു-
മെന്നുവേണ്ടാ സർവ്വസൌഖ്യം മുഴുക്കയും

---



ടെ (ചരാചരങ്ങളുടെ) യും ബ്രഹ്മവിദ്യയുടെയും സ്വരൂപത്തോടുകൂടിയവളേ- അതായതു ചരാചരരൂപിണിയും ബ്രഹ്മവിദ്യാരൂപിണിയുമായവളേ! (ബ്രഹ്മവിദ്യാ=ഉപനിഷത്തു്) ജയ ജനനി=അമ്മേ! ജയിച്ചാലും, ശിവകമനി=ശിവകാന്തേ! ജയ ഭഗവതി ശിവേ=ഭഗവതി (ഐശ്വര്യാദിഷഡ്ഗുണങ്ങളുള്ളവൾ) യായിരിക്കുന്ന ശിവേ! ജയിച്ചാലും. ജന്തു ... ... ...മണേ=ജന്തുസന്താനങ്ങൾ (ജീവിസമൂഹങ്ങൾ) ക്കു സന്തോഷത്തിന്റെ ചിന്താമണി, അതായതു സന്തോഷത്തെ ഇഷ്ടംപോലെ കൊടുക്കുന്നവൾ ആയവളേ! തവ... ... ...ഷ്ടദൻ=നിനക്കു് ഇനി പരമശിവൻ ഇഷ്ടത്തെ ദാനം ചെയ്യുന്നവനായ് ഭവിക്കട്ടേ, താരക... ... ...ന്ദ്രികേ=താരകബ്രഹ്മം— സംസാരത്തിൽനിന്നു കയററുന്ന പരബ്രഹ്മം— ആകുന്ന ശരച്ചന്ദ്രന്റെ നിലാവായവളേ! പരബ്രഹ്മപ്രകാശരൂപേ! ജനനി=അമ്മേ! തവ... ... ...യിതു=നിന്റെ ഈ മഹിമ, അതായതു സംസാരത്തിൽനിന്നു കരയേററുന്നവളെന്ന മഹത്വം. ജഗതി... ... ...ങ്കിലും=ലോകത്തിൽ തതം-വ്യാപ്തം അതായതു ലോകപ്രസിദ്ധം ആണെങ്കിലും. ജന്മാദി... ... ...വേണ്ടി തവ=ഞങ്ങൾക്കുവേണ്ടി നിനക്കു ജന്മം മുതലായതു വേണ്ടിവന്നു. ജനനമരണരൂപമായ സംസാരത്തിൽനിന്നു ജീവികളെ കര കയററുന്നവളായിരുന്നിട്ടും നിനക്കു ഞങ്ങളെ രക്ഷിപ്പാൻവേണ്ടി ജനനാദികൾ വേണ്ടിവന്നു ശരണ... ... ...ദൃശാം=എന്നെപ്പോലെയുള്ളവക്കു നിന്റെ ഈ കാലിണയാണു ശരണം. ശങ്കരാ... ... ...ഖലേ=ശങ്കരനലങ്കാരമായ ശൃംഗാരച്ചങ്ങലേ! ഇത്രത്തോളം സ്തുതി. ഇതി=ഇപ്രകാരം, സുജനതതിഷു=സജ്ജനസമൂഹങ്ങളിൽ, നതി... ...ക്കയും=സ്തുതിവചനങ്ങളുണ്ടാകയും, സർവ്വസൌഖ്യം=എല്ലാവക്കും സുഖം, മുഴുക്കയും=

ഇതരമൊടിതി ഗിരിപുരിയിൽ വിരവിനൊടൊരുങ്ങേണ്ട-
തെല്ലാമൊരുങ്ങിയണഞ്ഞു മുഹൂർത്തവും.

കവിയുമതു കവിതകുഴയുമറിയ കവികൾക്കിനി-
ക്കൈലാസശൈലകോലാഹലമോർക്കുകിൽ.
നതവരദപരമശിവമതകരണപാരീണ-
നന്ദീശസങ്കല്പദൂതസംപ്രേരണാൽ
തെളിവിനൊടു സകളകളമനമിളിതമോരോരൊ
ദേശങ്ങളിൽനിന്നസംഖ്യം മഹാജനം.
കരളിലുരുകൗതുകമൊടു കടയിളകി വന്നിതു
കാലാഗ്നിരുദ്രനും ഹാടകാധീശനും.
അവർവരവിലരുതിവരുമഖിലഗണമണ്ഡല-
മാടോപപാടവപാടിതദിക്തടം

---

വർദ്ധിക്കയും, ഇത ... ... ...രുങ്ങി = ഇങ്ങനെ ഹിമവൽപുരത്തിൽ ഒരുക്കേണ്ട തൊക്കെയും ഒരുങ്ങി, അണ. .. ... ...ർത്തവും = മുഹൂർത്തവും വന്നു.

കൈലാസത്തിലെ കോലാഹലം—നാനാജനങ്ങളുടെ വരവ്. കവിയുമതു = അതു വളരെ അധികമുണ്ട്. കവിത ... .... ർക്കുകിൽ = നിപുണന്മാരായ കവികൾക്കു കൈലാസശൈലത്തിലെക്കോലാഹലം പറഞ്ഞാൽ കവിത കുഴഞ്ഞുപോകും. നതവര .... .... പ്രേരണാൽ = നതന്മാർക്കു വരദനായ പരമശിവന്റെ മതം—അന്തർഗ്ഗതം—ചെയ്യുന്നതിൽ പാരീണൻ—നിപുണൻ—ആയ നന്ദികേശ്വരന്റെ സങ്കല്പമാകുന്ന ദൂതന്റെ സംപ്രേരണം (ആഹ്വാനം) കാരണം. തെളിവിനൊടു = സന്തോഷത്തോടേ. സകളകളം = കോലാഹലത്തോടുകൂടി. "കോലാഹലഃ കളകളഃ" എന്നമരം. അനമിളിതം = വന്നുചേർന്നു. ഓരോ ... ... ...നിന്നു = പല പ്രദേശങ്ങളിൽനിന്ന്. അസം ... ....ജനം = സംഖ്യയില്ലാത്ത മഹാജനം. നന്ദികേശ്വരൻ മനസ്സിൽ സങ്കല്പിച്ചതനുസരിച്ച് അനവധി ജനങ്ങൾ വന്നുചേർന്നു എന്നു സാരം. കരളി....... മൊടു = മനസ്സിൽ വലിയ കൗതുകത്തോടുകൂടി എന്നർത്ഥം. കാലാഗ്നിരുദ്രൻ = കാലൻ—സംഹാരകൻ—ആയ അഗ്നിയുടെ അധിഷ്ഠാതാവായ രുദ്രൻ, അതായതു സംഹാരരുദ്രൻ. ഈ രുദ്രൻ പഞ്ചമുഖനാണെന്നു പറയപ്പെടുന്നു. ഹാടകാധീശൻ = വിതലത്തിൽ സ്ഥിതനായ മഹാദേവൻ. ബ്രഹ്മാവിന്നു സൃഷ്ടിവൈഭവം വർദ്ധിപ്പിക്കുവാൻവേണ്ടി ഭഗവാൻ പരിഗ്രഹിച്ച ഒരു മൂർത്തിവിശേഷമാണ് ഈ ദേവൻ. ഈ രണ്ടു മൂർത്തികളും നിരവധി ഭൂതഗണങ്ങളാൽ പരിവൃതരാകുന്നു. അവർ

അടവികളിൽ വിടപിനിര പൊടിപെടവെ;യാഴിക-
ളാകെക്കലങ്ങിമറിഞ്ഞു കവിയവേ;
കുതികളൊടു പാദഹതികളിതവുമതിവേഗേന
കുന്നു കുഴിയെ,ക്കുഴികൾ കുന്നാകവേ;
അഖിലനദിനദഗതികൾ മറുവഴിത്തുടങ്ങവേ;
ആകാശഭൂമ്യവകാശങ്ങൾ വിങ്ങവേ;
അവനിചുമട്ടുരഗപതി തെരുതെരുതെരെപ്പക-
ന്നായിരം മൂർദ്ധാക്കളൊക്കെക്കുഴയവേ;
അതിചകിതമലറി നില വഴുതി ബഹു ലണ്ഡമി-
ട്ടഷ്ടദിശാന്തികൾ പൊട്ടെന്നു ഞെട്ടവേ;
അഖിലമപി ഭരമവനിലമരുമളവത്ഭുത-
മാദിക്രൂർമ്മത്തിന്റെ കല്പരം പൊട്ടവേ;

---

വരവിൽ=ആ കാലാഗ്നിരുദ്രന്റെയും ഹാടകാധീശന്റെയും വരവിൽ. അറുതിവരും=അവസാനം വരുന്ന (മുഴുവനായ). അഖിലഗണമണ്ഡലം=എല്ലാ ഗണങ്ങളുടെയും സമൂഹം. ആടോ .... .... .... കതടം = ആടോപം—അഹങ്കാരം—കൊണ്ടും പാടവംകൊണ്ടും ദിക്കുകളുടെ തടങ്ങളെ പാടനം ചെയ്തതായിട്ട്—എല്ലാദിക്കുകളുടെയും അററങ്ങളിൽ മുട്ടിക്കൊണ്ടെന്നൎത്ഥം. അടവി .... .... .... .... .... ടവെ=കാട്ടുകളിൽ മരക്കൂട്ടങ്ങൾ പൊടിയുമാറും. ആഴി .... .... യവേ=സമുദ്രങ്ങൾ കരകവിയുമാറും. കുതിക .... .... .... വേഗേന =കുതികളോടു കൂടിയ പദവികൾ (കാൽച്ചവിട്ടുകൾ) നൽകുന്നവേഗംകൊണ്ടു. കുന്നു .... .... ....കവേ=കുന്നു കുഴികയും കുഴി കുന്നാകയും ചെയ്യുമാറും. അഖില ........ ങ്ങവേ=എല്ലാ നദികളുടെയും നദങ്ങളുടെയും ഗതികൾ വേറെ വഴിക്കാകുമാറും. ആകാശ ....... ങ്ങവേ=ആകാശത്തിലെയും ഭൂമിയിലേയും സ്ഥലങ്ങൾ വിങ്ങുമാറും അവനി ....... കുഴയവേ=ഉരഗപതി (അനന്തൻ) ഭൂമിയുടെ ഭാരം തെരുതെരെ ഒരു തലയിൽനിന്നു മറുതലയിലേക്കായിപ്പകരുമ്പോൾ അവന്റെ ആയിരം തലയും കുഴയുമാറും. അതിചകിതം=(ക്രി. വി) അതിഭയത്തോടേ. അലറി=ചിന്നംവിളിച്ച്. നിലവഴുതി=നിൽപ്പുറയ്ക്കാതെയായി. ബഹു=വളരെ. ലണ്ഡമിട്ട്=പിണ്ടിയിട്ട്. "പപാത ലണ്ഡം വിസൃജൻ ക്ഷിതൌ വ്യസുഃ" എന്നു ഭാഗവതം. അഷ്ടദിശാന്തികൾ=എട്ടുദിക്കുകളിലും ഭൂമിയെ വഹിക്കുന്ന ഐരാവതൻ, പുണ്ഡരീകൻ, വാമനൻ, കുമുദൻ, അഞ്ജനൻ, പുഷ്പദന്തൻ, സാൎവ്വഭൌമൻ, സുപ്രതീകൻ എന്ന ഗജങ്ങൾ. പെട്ടെന്നു

അഴകുടയ രജതഗിരിഗോപുരമതിൽ നിറഞ്ഞു വ-
ന്നണ്ഡാന്തരങ്ങളിൽ നിന്നു വിശൃംഖലം.

വിനതയുടെ തനയനുടെ ഗളഭുവി സമാരുഹ്യ
വിഷ്ണുഭഗവാനെഴുന്നള്ളി തൽക്ഷണം.
സനകമുഖമുനിവരരുമപി ച നവയോഗികൾ
സാരൂപ്യശാലികൾ സാലോക്യശാലികൾ;
സരസബിസധവളമൃദുസുലളിതകളേബരൻ
സങ്കർഷണസ്വാമി സാക്ഷാദനന്തനാം;

---

.... .... വേ=പൊട്ടുന്നനെ നടുങ്ങുമാറും. അഖിലമപി ഭരം=ഭാരം മുഴുവൻ. അവ .... .... .... ളവു്=അവനിലായപ്പോൾ. അത്ഭുതം=ആശ്ചര്യം. ആദിക്രൂർമ്മത്തിനു=അനന്തനു താഴെ താങ്ങിനില്ക്കുന്ന ആമയ്ക്കു. കർപ്പരം ... ... ...വേ=തലയുടെ ഓടു പൊട്ടുമാറും. "സ്യാൽകർപ്പരഃ കപാലോസ്ത്രീ" എന്നമരം. അഴക ... ... ...മതിൽ=ഭംഗിയുള്ള കൈലാസഗോപുരത്തിൽ (രജതഗിരി=കൈലാസം). നിറഞ്ഞു ... ... ..ഖലം=അണ്ഡാന്തരങ്ങളിൽ (മററു ബ്രഹ്മാണ്ഡങ്ങളിൽ) നിന്നു തടവുകൂടാതെ (വിശൃംഖലം) വന്നുനിറഞ്ഞു.

വിഷ്ണുഭഗവാന്റെയും മററും വരവു്. വിനത ... ...നുടെ=ഗരുഡന്റെ. ഗളഭുവി=കഴുത്തിൽ. സമാരുഹ്യ=കയറിയിട്ടു്. വിഷ്ണുഭഗവാൻ=ഭഗവാനായ വിഷ്ണു. എഴുന്നള്ളി=വന്നു. സനക ... ... ...രരും=സനകൻ മുതലായ മുനീന്ദ്രന്മാരും. അപി ച=അതുമല്ല. നവയോഗികൾ ... .... ...ശാലികൾ=സാരൂപ്യവും സാലോക്യവും സിദ്ധിച്ച നവയോഗികളും. നവയോഗികൾ:---മിഥിലാധിപനായ നിമിക്കു ഭാഗവതധർമ്മമുപദേശിച്ച കവി, ഹരി, അന്തരീക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രമിഡൻ, ചമസൻ, കരഭാജനൻ എന്ന ഒമ്പതു മഹർഷിമാർ. സാരൂപ്യം=സമാനരൂപത്വം—ഭഗവാന്റെ രൂപംപോലെയുള്ള രൂപം സിദ്ധിക്കുക. സാലോക്യം=സമാനലോകത്വം—ഭഗവാൻ വസിക്കുന്ന ലോകത്തിൽ വാസം സിദ്ധിക്കുക. സാരൂപ്യവും സാലോക്യവും ഓരോവക മുക്തികളാകുന്നു. സരസ ... ... ...ബരൻ=സരസമായ ബിസം (താമരവളയം) പോലെ ധവളവും മൃദുവും സുലളിതവുമായ ദേഹത്തോടുകൂടിയ. സങ്കർഷ ... .. ....ന്തനും=സാക്ഷാൽ അനന്തനായ സങ്കർഷണനും. സൃഷ്ടിമുതലായ കാര്യങ്ങൾക്കുവേണ്ടി വിഷ്ണു നാലു വ്യൂഹങ്ങളവലംബിച്ചു് വാസുദേവൻ—സങ്കർഷണൻ—പ്രദ്യുമ്നൻ—അനിരുദ്ധൻ എന്നു ചതുർവ്വിധനായി സ്ഥിതിചെയ്യുന്നു—ആകയാൽ സങ്കർഷണൻ വാസുദേവന്റെ ദ്വിതീയാംശമാകുന്നു. "ബലദേവഃ സ്വയം ശേഷഃ" എന്നു ബ്രഹ്മവൈവർത്തത്തിൽ

വിരവൊടിഹ പരമശിവനഗരമതിൽ വന്നിതു
വൈകുണ്ഠവാസികൾ മറ്റും മഹാജനം.
ഹരപുരിയിലപ്പൊഴുതു കമലഭവനും വന്നു
ഹംസയുക്തം വ്യോമയാനമേറി ദ്രുതം.

കുതുകമൊടുമനവധികയതിമുനിസമൂഹങ്ങൾ
കൂറിട്ടുചൊല്ലുവാനാവതല്ലാതോളം.
മികവുടയ ഭൃഗുമുനിയുമഴകുടയ ദേവലൻ
മൈത്രാവരുണിയും ഗാലവൻ ഗൌതമൻ
ഭരതമുനി ശൗനകമുനി കപിലമുനി പൈലനും
ഭാർഗ്ഗവൻ മൈത്രേയനും ഭരദ്വാജനും
കവഷമുനിയരിയൊരു കണാദനും പിംഗലൻ
കാശ്യപൻ കണ്വൻ മൃകണ്ഡു വിഭണ്ഡകൻ
പകലിരവു പഠദമിതവടുപടലവേഷ്ടിതൻ
പാണിനി ജൈമിനി ദാല്ഭ്യനും രൈഭ്യനും

---

സങ്കർഷണൻ അനന്തൻതന്നെയാണെന്നും പറഞ്ഞിരിക്കുന്നു. പരമ.........മഹാജനം=ശിവന്റെ നഗരത്തിൽ വൈകുണ്ഠവാസികളായ മറ്റുജനങ്ങളും വന്നു. കമലഭവൻ=ബ്രഹ്മാവ്. ഹംസയുക്തം=ഹംസങ്ങളെപ്പൂട്ടിയത്. വ്യോമയാനം=വിമാനം. ഹംസങ്ങൾ വഹിക്കുന്ന വിമാനത്തിലേറി ബ്രഹ്മാവും വന്നു.

യതികളുടെയും മുനികളുടെയും വരവ്. കുതുകമൊടും=കൗതുകത്തോടുകൂടി. അനവ.........ഹങ്ങൾ=അവധിയില്ലാത്ത യതികളുടെയും മുനികളുടെയും കൂട്ടങ്ങൾ. യതികൾ=മോക്ഷത്തിന്നായി യത്നിക്കുന്നവർ—സന്ന്യാസിമാർ. മുനികൾ=മനനശീലന്മാർ—മഹർഷിമാർ.

"ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിതധീർമുനിരുച്യതേ" (ഭ. ഗീത)

കൂറിട്ടു.........തോളം=തിരിച്ചുപറയുവാൻ കഴിയാത്തത്ര. 'മികവുടയ' എന്നു മുതല്ക്ക് അവരിൽ മുഖ്യന്മാരായ ചിലരെ പറയുന്നു. മികവുടയ=യോഗ്യതയുള്ള. മൈത്രാവരുണി=അഗസ്ത്യൻ. മിത്രൻ, വരുണൻ ഇവരുടെ വീര്യത്തിൽനിന്നുല്പന്നനാകയാൽ അഗസ്ത്യന്നു മൈത്രാവരുണി എന്നു പേർ വന്നു. പകലിരവു.........ഷ്ടിതൻ=രാവും പകലും പഠിച്ചുകൊണ്ടിരിക്കുന്ന അമിതന്മാരാം

നവ്യമുടയ കലഹരുചി നാരദൻ പാർത്തൻ
നാസ്തികദ്വേഷിയുപഗ്രന്ഥമൊഴ്വ്വനും.
ശതമയുതമൃഷികളതുപൊഴുതിലവിടേ വന്നു
ശക്തിദത്താത്രേയയാജ്ഞവല്ക്യാദികൾ.

സുരപതിയൊടനലയമനിര്യതിവരുണാനില-
സോമേശമുഖ്യദിക്പാലരും കൂട്ടവും
അമരഗണമഖിലമപി വിരവൊടവിടേ വന്നി-
തർക്കരുദ്രാശ്വിവിശ്വന്മാർ വസുക്കളും

---

യ വടുക്കളുടെ—ബ്രഹ്മചാരികളുടെ—സമൂഹത്താൽ ചുററപ്പെട്ടവൻ (പാണിനി യുടെ വിശേഷണം). ശതം=നൂറ്. അയുതം=പതിനായിരം. ശക്തി........ ദികൾ=ശക്തിദത്തൻ, ആത്രേയൻ, യാജ്ഞവല്ക്യൻ മുതലായവർ.

ദിക്പാലാദികളുടെ വരവ്. സുരപതിയൊട്=ഇന്ദ്രനോട്. അനല ..........ക്പാലർ=അഗ്നി, യമൻ, നിര്യതി, വരുണൻ, വായു, സോമൻ, ഈശാനൻ മുതലായ ദിക്പാലകന്മാർ. അമരഗണം=ദേവഗണം. അഖിലമപി=മുഴുവനും. അർക്ക ..........ദ്രന്മാർ=ആദിത്യന്മാരും രുദ്രന്മാരും അശ്വിദേവന്മാരും വിശ്വദേവന്മാരും. ആദിത്യന്മാർ പന്ത്രണ്ടുപേർ.

"ധാതാ മിത്രോഽര്യമാ രുദ്രോ വരുണഃ സൂര്യ ഏവ ച
ഭഗോ വിവസ്വാൻ പൂഷാ ച സവിതാ ദശമഃ സ്മൃതഃ
ഏകാദശസ്തഥാ ത്വഷ്ടാ വിഷ്ണുർദ്വാദശ ഉച്യതേ"

എന്നു പറയപ്പെടുന്നു. രുദ്രന്മാർ പതിനൊന്നുപേർ.

"അജൈകപാദഹിർബുധ്ന്യോ വിരൂപാക്ഷഃ സുരേശ്വരഃ
ജയന്തോ ബഹുരൂപശ്ച ത്ര്യംബകോഽപ്യപരാജിതഃ
വൈവസ്വതശ്ച സാവിത്രോ ഹരോ രുദ്രാ ഇതിസ്മൃതാഃ"

എന്നു പ്രമാണം. അശ്വിദേവന്മാർ (സ്വർഗ്ഗത്തിലെ വൈദ്യന്മാർ) രണ്ടുപേർ വിശ്വദേവന്മാർ പത്തുപേർ. ഇവരെ ശ്രാദ്ധദേവന്മാരെന്നും പറയും.

"ക്രതുർദ്ദക്ഷോ വസുഃ സത്യഃ കാമഃ കാലസ്തഥാ ധുരിഃ
രോചനോ മാദ്രവശ്ചൈവ തഥാ ചാന്യഃ പുരൂരവാ:
വിശ്വേ ദേവാ ഭവന്ത്യേതേ ദശ ശ്രാദ്ധേഷു പൂജിതാഃ"

എന്നു പ്രമാണം. വസുക്കൾ എട്ടുപേർ.

"ധരോ ധ്രുവശ്ച സോമശ്ച അഹശ്ചൈവാനിലോഽനലഃ
പ്രത്യൂഷശ്ച പ്രഭാസശ്ച വസവോഽഷ്ടാവിതി സ്മൃതാഃ"

ഉഡുതതികളൊടുമുഡുപനുടമയൊടുമെത്തിനാ-
നൊട്ടൊഴിയാതെയുപദേവവൃന്ദവും.
അസുരവരർ നിശിചരരുമരുണഗരുഡോൽപന-
മത്ഭുതദിവ്യപക്ഷിപ്രകരങ്ങളും
വളരുമൊരു കുതുകമൊടു ഭുജഗവരരും വന്നു
വാസുകിതക്ഷകകാർക്കോടകാദികൾ.
സുരസുരഭികുലമപി ച പുരഭിദഭിവന്ദന-
സൌഖ്യലാഭൌൽസുക്യസൌമുഖ്യസങ്കുലം
ഭുവനമതിൽ മരുവുമൊരു ജനവിതതി വന്നിങ്ങു
പുക്കിതു കൈലാസശൈലം തെരുതെരെ.

ബഹുവിഭവമവരവർകളുപദയുമെടുത്തുപോയ്
വന്ദിച്ചു നന്ദിയെ വൃന്ദമായ് നില്ക്കയും



---

എന്നു പ്രമാണം. ഉഡുതതികളൊടും=നക്ഷത്രസമൂഹങ്ങളോടുകൂടി, ഉഡുപൻ=ചന്ദ്രൻ, ഉടമ.........ത്തിനാൻ=മമതയോടുകൂടി വന്നു, ഉപദേവവൃന്ദം=ഉപദേവന്മാരുടെ വൃന്ദം, ഉപദേവന്മാർ=സാദൃശ്യംകൊണ്ടു ദേവന്മാരുടെ കൂട്ടത്തിൽ കൂടിയവർ. ഇവർ ദേവയോനികളെന്നും പറയപ്പെടുന്നു.

"വിദ്യാധരാപ്സരോയക്ഷരക്ഷോഗന്ധർവ്വകിന്നരാഃ
പിശാചോ ഗുഹ്യകസ്സിദ്ധോ ഭൂതോമീ ദേവയോനയഃ"

എന്നു ഉപദേവന്മാർ പത്തുവിധം. അസുരവരർ=അസുരശ്രേഷ്ഠന്മാർ. നിശിചരർ=രാക്ഷസന്മാർ, അരു.........പന്നം=അരുണങ്കൽനിന്നും ഗരുഡങ്കൽനിന്നും ഉണ്ടായിട്ടുള്ള, അത്ഭു... ...രങ്ങൾ=അത്ഭുതങ്ങളായ ദിവ്യപക്ഷികളുടെ സമൂഹങ്ങൾ, ഭുജഗവരർ=സർപ്പശ്രേഷ്ഠന്മാർ, വാസു......ദികൾ=വാസുകി, തക്ഷകൻ, കാർക്കോടകൻ മുതലായവർ. സുരസുരഭികുലമപി ച=ദേവപശുക്കളുടെ സമൂഹവും, പുരഭി.... ... .. സങ്കുലം=പുരഭിത്തിന്റെ—ശിവന്റെ അഭിവന്ദനമാകുന്ന സൌഖ്യത്തിന്റെ ലാഭത്തിലുള്ള ഔത്സുക്യം ഹേതുവായിട്ടുള്ള സൌമുഖ്യം (സുമുഖത്വം) കൊണ്ടു സങ്കുലം—പൂർണ്ണമായിട്ട്. കൈലാസത്തിൽ വന്നുചേർന്നതിനോടു അന്വയം. ഭുവന......... ..മൊരു=ലോകത്തിൽ വസിക്കുന്ന, ജനവിതതി=ജനസമൂഹം, വന്നിങ്ങു......... തെരുതെരെ=കൈലാസത്തിൽ വന്നു.

കൈലാസശൈലത്തിലെ കോലാഹലങ്ങൾ. ബഹു....വം=വളരെ വിഭവം—ഐശ്വര്യം ഉള്ള. ഉപദ=കാഴ്ച, വന്ദിച്ചു നന്ദിയെ=നന്ദി

അഖിലജഗദധിപതിയോടവരെയറിയിക്കയു-
മാജ്ഞകേട്ടാലവരന്തികേ ചെല്ലുകയും
കമലശരരിപുവിന്റെ കഴലിണ നമിക്കയും
കാഴ്ചകൾ വെക്കയും വന്ദിച്ചു നില്ക്കയും
അവരവരോടുചിതമൊഴി ഗിരിശനരുൾചെയ്കയു-
മാനന്ദമേവർക്കുമുള്ളിൽ നിറകയും
അവരവർകൾ തദനു മൃഡനികടമതൊഴിക്കയു-
മാശു വന്നന്യജനങ്ങൾ നമിക്കയും
നളിനഭവവരവിലഥ ഗിരിശനെഴുന്നേല്ക്കയും
നാന്മുഖൻ വന്ദിച്ചരികേയിരിക്കയും
മധുമഥനനണയ വരുമളവിലെതിരേല്ക്കയും
മാനിച്ചു കൈപിടിച്ചൊന്നിച്ചിരിക്കയും

---

കേശ്വരനെ വണങ്ങി, വൃന്ദമായ്=കൂട്ടമായി. ചിലർ വലിയ കാഴ്ചയുമെടുത്ത് അതു സമർപ്പിക്കുവാൻ സമയം നോക്കി നന്ദികേശ്വരനെ വണങ്ങി കൂട്ടമായി നില്ക്കുക. അഖി...........യോടു=സർവ്വലോകേശ്വരനോട്, അവരെ=ആ നില്ക്കുന്നവരെ, അറിയിക്ക=ഉണർത്തിക്കുക. ഇന്നിന്നവർ കാഴ്ച കൊണ്ടുവന്നിട്ടുണ്ടെന്നു നന്ദികേശ്വരൻ തിരുമനസ്സുണർത്തിക്കുക. ആജ്ഞ=കല്പന, അന്തികേ=അടുക്കൽ. കല്പന കിട്ടിയാൽ അവർ അടുത്തു ചെല്ലുക. കമല......ന്റെ=ശിവന്റെ, കഴലിണ=കാലിണ, നമിക്ക=നമസ്കരിക്ക. അവർ കാൽ വണങ്ങി കാഴ്ചവെച്ചു വന്ദിച്ചു നില്ക്കുക. അവ......രോടു=അതാതാളുകളോട്, ഉചിതമൊഴി=യുക്തമായ വാക്ക്, ഗിരിശൻ=ശിവൻ, ആനന്ദം=സന്തോഷം, ഏവർക്കും=എല്ലാവർക്കും. ശിവൻ ഓരോരുത്തരോടും ഉചിതമായി ഓരോന്നു സംസാരിക്കുക; എല്ലാവരും വളരെ സന്തോഷിക്കുക. തദനു=പിന്നെ. മൃഡനികടം=ശിവന്റെ സമീപം, ആശു=വേഗം, അന്യജനങ്ങൾ=മററു ജനങ്ങൾ. തിരുമുമ്പാകെ കണ്ടു കഴിഞ്ഞവർ പിൻവാങ്ങുക; ഉടനെ മററുള്ളവർ ചെന്നു വന്ദിക്കുക. നളിന......രവിൽ=ബ്രഹ്മാവിന്റെ വരവിൽ, നാന്മുഖൻ=ബ്രഹ്മാവ്. ബ്രഹ്മാവു വരുമ്പോൾ ശിവൻ എഴുനീല്ക്കുക. ബ്രഹ്മാവു വണങ്ങി ശിവന്റെ സമീപത്തിരിക്കുക. മധുമഥനൻ=വിഷ്ണു, അണയ......വിൽ=അടുത്തു വരുമ്പോൾ. മാനിച്ചു=ബഹുമാനിച്ചു. വിഷ്ണുവിന്റെ വരവിൽ ശിവൻ മുന്നോട്ടു ചെന്നെതിരേററു ബഹുമാനിച്ചു കൈപിടിച്ച് ഒരുമിച്ചിരിക്കുക. ഇതിൽനിന്നു ബ്രഹ്മാവിനെ ഗുരുവിനെപ്പോലെയും വിഷ്ണുവിനെ

അഹിശയനനുചിതവിധി പലതുമറിയിക്കയു-
മങ്ങനെ തന്നെയെന്നീശാജ്ഞ കേൾക്കയും
അവരവരെയരികിലുടനഴകൊടു വിളിക്കയു-
മാജ്ഞാപനം ചെയ്തു വേഗാലയയ്ക്കയും
വെളിയിലുടനമരഗുരു മുഹുരടിയളക്കയും
വേളിമുഹൂർത്തമാസന്നം ഭണിക്കയും
അഖിലജനഹൃദി തെളിമ വിളകയു,മതത്രമേ-
ലായനേരം മുദാ നാളീകസംഭവൻ
വില പറകിലുലകതിനു വിലപിടിയാ വീശവും
വിന്യസ്തതാദൃശാലങ്കാരപൂരിതം
അജനരനിതുചിതമിതി കവിരിവ മഹാകാവ്യ-
മാഭരണപ്പെട്ടി സൃഷ്ടിച്ചു നല്കിനാൻ.

---

സുഹൃത്തിനെപ്പോലെയുമാണു ശിവൻ കരുതിയതെന്നു തെളിയുന്നു. അഹിശയനൻ=പാമ്പിന്മേൽ ശയിക്കുന്നവൻ, വിഷ്ണു. ഉചിതവിധി=യുക്തമായ കാര്യം, ഈശാജ്ഞ=ശിവന്റെ ആജ്ഞ. വിഷ്ണു, വിവാഹം ഭംഗിയായി നടത്തേണ്ട പല കൃത്യങ്ങൾ ഉപദേശിക്കയും ശിവൻ അതെല്ലാം ശരിവെക്കയും ചെയ്തു. അവരവരെ=ഓരോരുത്തരെ, ആജ്ഞാ......സ്തു=കല്പനകൊടുത്ത്. ഓരോരുത്തരെ ഓരോ കല്പനകൊടുത്ത് അയച്ചു. വെളിയിൽ=പുറത്ത്, അമരഗുരു=ബൃഹസ്പതി, മുഹുഃ=വീണ്ടും വീണ്ടും, അടിയളക്കുക=നിഴൽ അളന്നു സമയം കണക്കാക്കുക, വേളി.........സന്നം=വിവാഹമുഹൂർത്തം അടുത്തു എന്ന്, ഭണിക്ക=പറക. ബൃഹസ്പതി പുറത്തുനിന്ന് അടിയളന്നു മുഹൂർത്തം അടുത്തുവെന്നു പറയുക. അഖില.........ഹൃദി=എല്ലാ ജനങ്ങളുടേയും ഹൃദയത്തിൽ, തെളിമ=തെളിവ്, വിളയുക=വർദ്ധിക്ക. എല്ലാജ്ജനങ്ങൾക്കും മനഃപ്രസാദം വർദ്ധിക്കുക. ഇങ്ങനെ പലതും ആ സമയത്തു കൈലാസത്തിലുണ്ടായി എന്നു ഭാവം. ബ്രഹ്മാവിന്റെ **സമ്മാനം**—അതത്ര.........നേരം=ആ കോലാഹലം അത്രത്തോളമായപ്പോൾ, മുദാ=മോദത്തോടെ, നാളീകസംഭവൻ=ബ്രഹ്മാവ്, വില.........വീശവും=വില പറഞ്ഞാൽ ലോകം മുഴുവൻ കൂടിയാലും അതിനു ലേശംപോലും വില പിടിക്കയില്ല. വിന്യസ്ത.........രിതം=അപ്രകാരമുള്ള അലങ്കാരങ്ങൾ നിറച്ചുവെച്ചിട്ടുള്ള (വിന്യസ്തങ്ങളായ താദൃശാലങ്കാരങ്ങളാൽ പൂരിതമായ) എന്ന് ആഭരണപ്പെട്ടിയുടെ വിശേഷണം. അജൻ=ബ്രഹ്മാവ്, അരൻ=ശിവന്, ഇതു ചിതമിതി=ഇതു യുക്തമാണെന്നു കരുതി,

"നളിനഭവകൗതുകമിതു വെടിയരുതു പോററീ"തി
നന്ദീശനാരായണന്മാരുണർത്തിനാർ.
പെരിയ നിധി പരമശിവനജനിഹിതമത്ഭുതം
പെട്ടകം പെട്ടെന്നു തുഷ്ട്യാ ചവിട്ടിനാൻ.
പുനരരുളി കമലജനോ"ടയി ശൃണു സുരജ്യേഷ്ഠ!
പൂർണ്ണമാകെപ്പൊഴും ത്വൽകൃതം പെട്ടകം.
അണിവുകളിതമരജനമണിക സുഖമുത്സവേ-
യാഖണ്ഡലൻകൈയിൽ നല്കുക പെട്ടകം"
ഭവമൊഴികളിതി കരുതി മണികനകഭൂഷണ-
ഭാണ്ഡം വിരിഞ്ചനിന്ദ്രന്നു നല്കീടിനാൻ;
അതിലളിതമതിൽ നിഹിതമനഘമണിഭൂഷണ-
മാപാദചൂഡമണിഞ്ഞു വിണ്ണോർകളും.

---

കവി......കാവ്യം=കവി മഹാകാവ്യത്തെ എന്നപോലെ 'വിലപാ .........പൂരിതാ' എന്നതു മഹാകാവ്യത്തിൻെറ വിശേഷണമായും എടുക്കണം. ആ പക്ഷത്തിൽ അലങ്കാരങ്ങളെന്നാൽ ഉപമാദികൾ. ആഭരണപ്പെട്ടി=ആഭരണങ്ങൾ സൂക്ഷിക്കുന്ന പെട്ടി, സൃഷ്ടി .........നാൻ=ഉണ്ടാക്കി സമ്മാനിച്ചു, നളിന........റീതി=ഹേ പോററി, ബ്രഹ്മാവിൻെറ ഈ കൌതുകത്തെ തിരസ്കരിക്കരുതു് എന്നു്, നന്ദി... ...ന്മാർ=നന്ദികേശനും വിഷ്ണുവും, ഉണർത്തിനാർ=ഉണർത്തിച്ചു, പെരിയ... ...... ...ചവുട്ടിനാൻ=അപ്പോൾ ശിവൻ അജനിഹിതവും (ബ്രഹ്മാവു സമർപ്പിച്ചതും) വലിയ നിധിയും അത്ഭുതാവുമായ പെട്ടകം സന്തോഷത്തോടുകൂടി ചവുട്ടി. പാദാർപ്പണംകൊണ്ടു പെട്ടകത്തെ അനുഗ്രഹിച്ചു എന്നർത്ഥം. പുന.... ,നൊടു്=പിന്നെ ശിവൻ ബ്രഹ്മാവിനോടു പറഞ്ഞു. അയി.......ജ്യേഷ്ഠ=അല്ലയോ ബ്രഹ്മാവേ! കേട്ടാലും, പൂർണ്ണ.... ...പെട്ടകം=നിന്നാൽ ഉണ്ടാക്കപ്പെട്ട പെട്ടി എപ്പോഴും പൂർണ്ണമായിരിക്കട്ടെ. അണിവുകളിത്=ഈ ആഭരണങ്ങൾ, അമര......,ത്സവേ=ദേവന്മാർ (അമരജനം) സുഖമാകുംവണ്ണം ഉത്സവത്തിൽ അണിയട്ടെ, ആഖണ്ഡ .........പെട്ടകം=ആഖണ്ഡല (ഇന്ദ്രൻ) ൻെറ കയ്യിൽ ഈ പെട്ടി നൽകുക. ഇത്രത്തോളം ശിവൻെറ വാക്യം. ഭവമൊഴികൾ=ശിവൻെറ വാക്കുകൾ, ഇതി=ഇപ്രകാരം, കരുതി=വിചാരിച്ചു്, മണി......ഭാണ്ഡം=മണികൾകൊണ്ടും സ്വർണ്ണംകൊണ്ടുമുള്ള ആഭരണങ്ങളുടെ പെട്ടി, വിരിഞ്ച ......ടിനാൻ=ബ്രഹ്മാവു ദേവേന്ദ്രനു കൊടുത്തു, അതിലളിതം=അതിമനോഹരമായ, അതിൽ നിഹിതം=അതിൽ വെക്കപ്പെട്ട, അന.......ഷണം=കേടില്ലാത്തതായ രത്നാലങ്കാരം, ആപാദചൂ

അതിവിവിധമവരവർകളവയവവിശേഷത്തി-
ലത്യന്തവും ചേർച്ചഭംഗി വിളങ്ങവേ
കുലിശധരമുഖനിഖിലസുരവിതതി കോപ്പിട്ടു
കൊന്നക്കൊടുങ്കാടു പൂത്തകണക്കിനെ.
അസികളൊടു പരിശമുതലതിവിവിധമായുധ-
മാണ്ടുനിന്നാരങ്ങകമ്പടിക്കൂടുവാൻ.
മണികനകമയമണിവു സുരജനമണിഞ്ഞിട്ടു
മഞ്ചമൊഴിഞ്ഞീല; മിഞ്ചുന്നു പിന്നെയും.
പുനരുരഗദിതിജദനുജാപ്സരോഗന്ധർവ്വ-
ഭൂതവൃന്ദത്തിനും നല്കീ വിഭൂഷണം.
പുരമഥനതിരുവുടലുമതുപൊഴുതു കാണായി
പൂർണ്ണേന്ദുകോടിപ്രഭാഭോഗസൌഭഗം.
അരുണരുചിജടകളുടനസിതകചഭാരമാ;-
യർദ്ധേന്ദു തത്രത്യന്തം സപുഷ്പമായ്.

---

ഡം=അടിമുതൽ മുടിവരെ, അണി.........കളും=ദേവകൾ അണിഞ്ഞു. അതിവിവിധം=പലവിധമായ, അവയ... ....ത്തിൽ=ഓരോ അവയവത്തിൽ, അത്യ............ങ്ങവേ=വളരെ ചേർച്ചയും ഭംഗിയും പ്രകാശിക്കുമാറ്, കുലിശ.........വിതതി=കുലിശധരൻ-ഇന്ദ്രൻ-തുടങ്ങിയ എല്ലാ ദേവന്മാരുടെയും സമൂഹം, കോപ്പ്=ആഭരണം, ഇട്ടു=അണിഞ്ഞു, കൊന്ന ......ക്കിനേ=വലിയ കൊന്നക്കാടു പൂത്തതുപോലെ. സർവ്വാംഗം സ്വർണ്ണാഭരണങ്ങളണിഞ്ഞ ദേവന്മാർക്ക് ആമൂലശിഖം സ്വർണ്ണവർണ്ണമായ പൂക്കളോടുകൂടി നില്ക്കുന്ന കൊന്നക്കാടുംകൂടിനോടു സാദൃശ്യം. അസികളൊടു പരിശ=വാളും പരിശയും, വിവി.......ധം=പലവിധമുള്ള ആയുധം, ആണ്ടു=ഏന്തി, നിന്നാ.... ...വാൻ=അകമ്പടി കൂടുവാൻ ഒരുങ്ങിനിന്നു, മണി ... ....മയം=രത്നങ്ങളും സ്വർണ്ണവും കൊണ്ടുള്ള, അണിവ്=ആഭരണം, സുരജനം=ദേവജനം, മഞ്ചം=പെട്ടി, മിഞ്ചുന്നു=ശേഷിക്കുന്നു. ആഭരണങ്ങൾ ദേവന്മാരണിഞ്ഞിട്ടു പിന്നെയും പെട്ടിയിൽ ബാക്കിയായി. പുനഃ=പിന്നെ, ഉരഗ .........ത്തിനും=ഉരഗങ്ങൾ (നാഗങ്ങൾ) ദിതിജന്മാർ (ദൈത്യന്മാർ) ദനുജന്മാർ (അസുരന്മാർ) അപ്സരസ്സുകൾ ഭൂതങ്ങൾ ഇവരുടെ കൂട്ടത്തിനും. നൽകീ ......ണം=ആഭരണം കൊടുത്തു.

ശിവന്റെ അലങ്കരണം. പുര.... .. ....സൌഭഗം=പുരമഥന (ശിവൻ) ന്റെ തിരുവുടൽ ആ സമയത്തു കോടിപൂർണ്ണചന്ദ്രന്മാരുടെ പ്രഭാഭോഗം—പ്രഭാതിശയം—കൊണ്ടുള്ള സൌഭാഗ്യത്തോടുകൂടിയതായി കാണപ്പെട്ടു.

അഹിപടലിവിധിതലകളമരനദിയും ഭയാ-
ദഭ്യന്തരം പുക്കൊളിച്ചു ശിരോരുഹേ.
ഹരശിരസി വിലസി പുനരണിമണികിരീടവു-
മല്പേതരാഭോഗമത്ഭുതശില്പമായ്.
കനൽ പൊരിയുമൊരുമിഴി ലലാടമദ്ധ്യാചിതം
കാശ്മീരപങ്കതിലകമായ്ക്കാണായി.
സരസിരുഹദളസദൃശമിഴികൾ പൊഴിയും കൃപാ-
സാഗരാന്തുപമായ് സർവ്വഭുവനവും.
സരസമൃദുഹസിതമൊടു തിരുമുഖവുമാബഭൌ
സൌവർണ്ണകുണ്ഡലോല്ലാസിഗണ്ഡസ്ഥലം.
ജഗദുദരഘുമുഘുമിതപരിമളതരംഗമായ്-
ച്ചാർത്തുവാനംഗരാഗം നല്കി വാസവൻ;

---

അരു.... ...ഭാരമായ് = അരുണരുചികളായ (ചുവന്ന നിറമുള്ള) ജടകൾ അസിതകചഭാരം—കറുത്ത തലമുടി—ആയിത്തീൎന്നു. അദ്ധേ ......പുഷ്പമായ്=തത്രത്യനായ (അവിടെയുള്ള) അൎദ്ധചന്ദ്രൻ ഉത്തംസം (ശിരോലങ്കാരം) ആയ പുഷ്പമായിച്ചമഞ്ഞു. അഹി...... ദിയും=സൎപ്പഗണവും ബ്രഹ്മകപാലവും ഗംഗയും, ഭയാൽ = ഭയം കാരണം, അഭ്യന്തരം പുക്ക് = ഉള്ളിൽ കടന്നു്, ഒളി .......രുഹേ =തലമുടിയിൽ ഒളിച്ചു, ഹരശിരസി=ശിവന്റെ ശിരസ്സിൽ, വിലസി= ശോഭിച്ചു, അണിമണികിരീടം = ഭംഗിയുള്ള രത്നകിരീടം, അല്പേതരാഭോഗം = വലിയ ആഭോഗം—ഉന്നതികവു് —ഉള്ള അത്ഭുതമായ ശില്പം ആയിട്ടു്, കനൽ ............മിഴി=തീക്കനൽ പൊഴിയുന്നതായ ഒരു കണ്ണു്, ലലാ ......ചിതം=നെററിയുടെ മദ്ധ്യത്തിന്നുചിതമായ, കാശ്മീ .. ...... കമായ്=കുങ്കുമക്കളികൊണ്ടുള്ള പൊട്ടായിട്ടു്, കാണായി=കാണപ്പെട്ടു, സരസി.... ......ഭുവനവും=ഭുവനമെല്ലാം സരസിരുഹ (താമര) ത്തിന്റെ ദളങ്ങളോടു സദൃശങ്ങളായ മിഴികൾ പൊഴിക്കുന്ന കൃപയാകുന്ന സാഗരംകൊണ്ടു അന്തുപം (ജലപ്രായം) ആയിപ്പരിണമിച്ചു. "ജലപ്രായമന്തുപം സ്യാൽ" എന്നമരം. സര..........മൊടു = സരസവും മൃദുവുമായ പുഞ്ചിരിയോടുകൂടി, തിരു ......... ബഭൌ=തിരുമുഖവും ശോഭിച്ചു; സൌവൎണ്ണ .........സ്ഥലം=സുവൎണ്ണമയങ്ങളായ കുണ്ഡലങ്ങളെക്കൊണ്ടുല്ലസിക്കുന്ന ഗണ്ഡസ്ഥലങ്ങളോടുകൂടിയതായിട്ടു്. ഗണ്ഡസ്ഥലങ്ങളിൽ സുവൎണ്ണകുണ്ഡലങ്ങൾ മിന്നുന്നതായ മുഖം പുഞ്ചിരിപൂണ്ടു ശോഭിച്ചു എന്നൎത്ഥം. ജഗ ........ .. മായ്=ജഗത്താകുന്ന ഉദരത്തിങ്കൽ ഘുമുഘുമിതമായ (നിറഞ്ഞു തുളുമ്പിയ) പരിമളത്തിന്റെ തരംഗമായിട്ടു്, ചാൎത്തു

കമലജനമരുളിയതു രജതമണിഭാജനേ
കഞ്ജനാഭന്നു നൽക്കാഞ്ചനഭാജനേ.
തിരുവരയിലഹതമൊരു കനകപട്ടാംബരം
ദിവ്യാംഗരാഗവും ചാത്തിനാൻ മൂത്തിമേൽ
നിബിഡരുചി വിലസി ബഹുമണിഗണകലാപങ്ങൾ
നീലകണ്ഠന്റെ കഴുത്തിൽ നിരന്തരം.
തരിവളകൾ പിരിവളകൾ കടകനിര തോൾവള
തങ്കജാംബൂനദരത്നോർമ്മികാശതം
പാദകടകമണിരശന വരമണിപതക്കങ്ങൾ
പാകാരിചാപചയാകാരമംബരേ.
പറകിലിതിലൊരു മണിയെയിരവുപകൽ സേവിച്ചു
പത്മാദികളാം നിധികൾ പണ്ടൊമ്പതും;

---

വാൻ=അണിയുവാൻ, അംഗരാഗം=കുറിക്കൂട്ടു, നൽകി വാസവൻ=ഇന്ദ്രൻ കൊടുത്തു. ലോകം മുഴുവനും നിറഞ്ഞിരിക്കുന്ന ഭഗവാന്റെ ഉദരത്തിൽ വിങ്ങിത്തുളുമ്പുന്ന പരിമളത്തിന്റെ തരംഗമാണോ എന്നു തോന്നും അദ്ദേഹത്തിന്റെ അംഗരാഗം എന്നുൽപ്രേക്ഷ. കമല ......ഭാജനേ=അതു വെള്ളികൊണ്ടും രത്നംകൊണ്ടുമുള്ള പാത്രത്തിൽ (രജതമണിഭാജനേ) ബ്രഹ്മാവിന്നും കൊടുത്തു. കഞ്ജനാ ............ജനേ=വിഷ്ണുവിന്നു സ്വർണ്ണപാത്രത്തിലും കൊടുത്തു. തിരു............ട്ടാംബരം=അരയിൽ അഹതമായ (അലക്കാത്തതു, കോടി) ഒരു പൊൻപട്ടുടവാടയും, ദിവ്യാം.... ത്തിമേൽ=മൂത്തിമേൽ-ശരീരത്തിൽ-ദിവ്യമായ അംഗരാഗവും ചാത്തി, നിബി... ... ... ...... നിരന്തരം=ശിവന്റെ കഴുത്തിൽ നിബിഡമായ-തികഞ്ഞ രുചി-ശോഭയോടുകൂടിയ ബഹുമണിഗണങ്ങൾ-പലരത്നസമൂഹങ്ങൾ-കൊണ്ടുള്ള കലാപങ്ങൾ-ഭൂഷണങ്ങൾ ഇടതൂന്നു (നിരന്തരം) വിലസി. "കലാപോ ഭൂഷണേ ബഹേ" എന്നമരം. തരി............ശതം=തരിവളകൾ മുതലായതും തങ്കം, ജാംബൂനദം (സ്വർണ്ണം), രത്നം എന്നിവ കൊണ്ടുള്ള അനേകം മോതിരങ്ങളും (ഊർമ്മിക=മോതിരം) പദ... ക്കങ്ങൾ =പാദകടകം (കാൽച്ചിലമ്പു്), മണിമയമായ അരഞ്ഞാണ്, ശ്രേഷ്ഠങ്ങളായ രത്നങ്ങൾ പതിച്ച പതക്കം എന്നിവ. പാകാ ......കാരം (ക്രി. വി.)=പാകാരിചാപചയത്തിന്റെ-മഴവില്ലിൻനിരയുടെ-ആകാരത്തോടുകൂടി (വിലസി എന്നതിനോടന്വയം). പറകി............മ്പതും=പണ്ടു പത്മം മുതലായ ഒമ്പതു നിധികൾ ഇതിലൊരു മണിയെ—ഭഗവാൻ ധരിച്ചിട്ടുള്ള മണികളിലൊന്നിനെ-രാപ്പകൽ സേവിച്ചു.

ഫലമതിനു വിഭവമിതു; പരമണികുലോത്ഭവൻ
പാരമൌദാൎയ്യമുള്ളോരു ചിന്താമണി;
അതിലധികദശഗുണിതനതിഗുണിതവൈഭവ-
മത്ഭുതരത്നം നിറയുന്ന ഭൂഷണം;
അരനിമിഷമതിനിടയിലരനുടെ തിരുമേനി-
യാപാദചൂഡമണിഞ്ഞുകാണായ്വന്നു.

"ജയ വരദ! പരമശിവ! ഹര! ഹര! മഹാദേവ!
ശംഭോ! മഹേശ്വര! ശൎവ്വ! സൎവ്വേശ്വര!
ഇരവുപകലിഹ വപുഷി മണികനകഭൂഷണ-
മിങ്ങിനെ കാണ്മതിന്നേറ്റു കൊതിച്ചു നാം!
ശരണ" മിതി നതിനുതികൾ സുരമുനികൾ ചെയ്യവേ
ശങ്കരൻ മെല്ലെന്നെഴുന്നേറ്റിതാസനാൽ.

---

"മഹാപത്മശ്ച പത്മശ്ച ശംഖോ മകരകച്ഛപൌ
മുകുന്ദകുന്ദനീലാശ്ച ഖൎവ്വശ്ച നിധയോ നവ"

എന്നിവ ഒമ്പതു നിധികൾ. ഫല ......... മിതു=അതിന്റെ ഫലമായിട്ടാണ് ഈ വിഭവം-സമ്പത്ത്-ഉണ്ടായതു്. പരമണി ......... മണി=മറ്റുള്ള മണികളുടെ കുലത്തിൽ പിറന്നവനാണ് വളരെ ഔദാൎയ്യം—ദാനശീലത്വം—ഉള്ള ചിന്താമണി. അതിലധി......... വൈഭവം=അതിലധികമായി ദശഗുണിതമായ—പത്തിരട്ടിച്ച—നതി-നമസ്കാരം-കൊണ്ടു ഗുണിതമായ-ഇരട്ടിച്ച-വൈഭവത്തോടുകൂടി. അത്ഭുത......... ഭൂഷണം=ആശ്ചൎയ്യകരമായ രത്നം നിറയുന്ന ആഭരണം അര......... ടയിൽ... അരനിമിഷത്തിനുള്ളിൽ. അര ......... യ്വന്നു=ശിവന്റെ തിരുമേനി അടിമുതൽ മുടിവരെ ആഭരണമണിഞ്ഞു കാണപ്പെട്ടു.

മുനിമാർ സ്തുതിക്കുന്നു. ഭഗവാൻ എഴുന്നേല്ക്കുന്നു. ജയ=ജയിച്ചാലും. വരദ എന്നു തുടങ്ങിയവ സംബോധനകൾ. ഇരവു ......... തിച്ചു നാം=ഇരവും പകലും ഈ ദേഹത്തിൽ ഇങ്ങനെ മണികനകഭൂഷണം അണിഞ്ഞുകാണ്മാൻ ഞങ്ങൾ വളരെക്കൊതിച്ചു. ശരണം=നിന്തിരുവടിതന്നെ ശരണം. ഇതി......... യ്യവേ=ഇങ്ങനെ ദേവൎഷികൾ നമസ്കാരവും സ്തുതിയും ചെയ്യുമ്പോൾ. ശങ്കരൻ...... സനാൽ=ശിവൻ പതുക്കെ ആസനത്തിൽ നിന്നെഴുന്നേറ്റു.

ചെറുതതിന പരമജനി പരിജനപരിഭ്രമം;
ചെന്നു തൃക്കൈ താങ്ങി നിന്നിതു ശാർങ്ഗിയും.
സ്ഫടികമണിമെതിയടികൾ പൊടികളകയും ചെയ്തു
പാട്ടിലഗ്രേ വച്ചു കുപ്പി നന്ദീശ്വരൻ.
കരതളിരിലിളകുമൊരു കനകമണിവേത്രവാൻ
കാണ്മിനെഴുന്നരുളുന്നുവെന്നാൻ ഭ്രൂവാ.

തൊഴുക ചിലർ, കഴലിണയിൽ വീഴുക,യെഴുന്നേല്ക്കയും
സ്തോത്രങ്ങൾ ചൊല്ലിപ്പുകഴ്കയും ചിലർ
മുനിസദസി സുരസദസി തൊഴലൊടു മറിച്ചിലും
മോഹനനാട്യങ്ങൾ വാദ്യഗീതങ്ങളും.
ഹരനരികിലിരുപുറവുമന്തരണിതവീണരായ്
ഹാഹാശ്ച ഹൂഹൂശ്ച തുംബുരുനാരദൌ

---

പരിജനങ്ങളുടെ പരിഭ്രമം. ചെറുതു=കുറച്ചു്. അതിന = എഴുനീല്ക്കുന്നതിന. അജനി=ഉണ്ടായി. പരി ......... ഭ്രമം = പരിജനങ്ങളുടെ പരിഭ്രമം. ഭഗവാൻ എഴുനീല്ക്കുവാൻ ഭാവിച്ചപ്പോൾ പരിജനങ്ങൾക്കു പരിഭ്രമമുണ്ടായി. ശാർങ്ഗി=വിഷ്ണു. വിഷ്ണുഭഗവാൻ ചെന്നു ശിവന്റെ തൃക്കൈ താങ്ങി. സ്ഫടിക .........ടികൾ = സ്ഫടികമണികൊണ്ടുള്ള മെതിയടികൾ. പാട്ടിൽ=വഴിപോലെ. അഗ്രേ=മുമ്പിൽ. നന്ദികേശ്വരൻ മെതിയടികൾ പൊടികളഞ്ഞു തിരുമുമ്പിൽ വെച്ചു. കര .... .... ത്രവാൻ = കയ്യിൽ ഇളകുന്ന കനകമണിമയമായ വേത്രം (ചൂരൽ) ഉള്ളവനായിട്ടു്, അധികാരചിഹ്നമായ ചൂരലെടുത്തിട്ടു്. കാണ്മി .... .... ഭ്രൂവാ=കാണ്മിൻ ഇതാ എഴുന്നരുളുന്നു എന്നു ഭ്രൂ-പുരികം-കൊണ്ടു പറഞ്ഞു എഴുന്നരുളുകയായി എന്നു ഭ്രൂസംജ്ഞകൊണ്ടറിയിച്ചു എന്നു സാരം.

പൂർവ്വത്തെ എഴുന്നരുളുന്നു. തൊഴുക=കുപ്പുക പുകഴ്ക=വാഴ്ത്തുക. മുനിസദസി=മുനികളുടെ സഭയിൽ സുരസദസി=ദേവകളുടെ സഭയിൽ തൊഴ ......... ച്ചിലും=തൊഴലും മറിച്ചിലുമെന്നർത്ഥം. മോഹ .. .... .. ങ്ങൾ=മനോഹരങ്ങളായ ആട്ടങ്ങൾ. വാദ്യഗീതങ്ങൾ=കൊട്ടും പാട്ടും. ഹര ... ......റവും = ശിവന്റെ അടുത്തു ഇരുപുറത്തും. അന്ത ..........ണരായ് = അന്തരണനം ചെയ്യു—വായിക്ക—പ്പെട്ട വീണയോടുകൂടിയവരായി (വീണവായിച്ചു). ആർ? ഹാ ഹാഃ ച=ഹാ ഹാ എന്നാളും. ഹൂ ഹൂഃ ച = ഹൂ ഹൂ

ഭുവനപതി പുതുമയൊടു മെതിയടിയിലേ ചെന്നു
ഭോഗപുരിമണിപ്പൂമുഖസീമനി.
കുശലർ ചില പ്രമഥവരർ കോപ്പുമിടിയിച്ചു
ക്രൂരനെക്കൊണ്ടുവന്നു നിർത്തി തദന്തികേ
ഖരഖുരവിലിഖിതഭുവമുരുകകുദമുന്നതം
കാർത്തസ്വരമണികിങ്കിണീമണ്ഡിതം
ഉഡുപരുചിചടുലപരിചലിതപൃഥുലാംഗൂല-
മുത്തുംഗശാതശൃംഗാബദ്ധചാമരം
ജഗദധിപനഴകിനൊടു വൃഷവരമമും ജവാൽ
ജംഗമകൈലാസശൈലം കരേറിനാൻ.

---

എന്നാണും. 'ഹാഹാഃ' എന്നതു് ആകാരാന്തപുല്ലിംഗവും 'ഹൂഹൂഃ' എന്നതു് ഊകാരാന്തപുല്ലിംഗവുമാണു്. രണ്ടും പ്രഥമൈകവചനം. ഹാഹാ, ഹൂഹൂ എന്നിവർ ദിവ്യഗായകന്മാരായ രണ്ടു ഗന്ധർവ്വന്മാരത്രേ. തുംബു... ......ദൌ= തുംബുരുവും നാരദനും. ഇവർ ഗാനനിപുണന്മാരായ ദേവർഷികളത്രേ. ഭുവനപതി=ശിവൻ. മെതിയടിയിലേ=മെതിയടിയിട്ടുകൊണ്ടുതന്നെ. ഭോഗ. ... ......മനി=ഭോഗപുരിയിലെ മണിമയമായ പൂമുഖത്തിങ്കൽ.

ശിവൻ വാഹനമേറിപ്പുറപ്പെടുന്നു. വിഷ്ണുമുതലായവർ കൂടെപ്പോകുന്നു. കുശ ............വരർ=നിപുണന്മാരായ ചില പാരിഷദന്മാർ കോപ്പു ... .... ച്ച്=കോപ്പുകെട്ടിച്ച്. ക്രൂരനെ=വാഹനമായ കാളയെ. തദന്തികേ=അദ്ദേഹത്തിന്റെ അരികിൽ. പാരിഷദന്മാർ കാളയെ അടുക്കൽ കൊണ്ടുവന്നു നിർത്തി. ഖര ... ... ഭുവം=ഖരങ്ങളാം—കഠിനങ്ങളാം—ആയ ഖുരങ്ങൾ—കുളമ്പുകൾ—കൊണ്ടു ഭുവിനെ വിലേഖനംചെയ്ത—ഉരച്ച. ഉരുകകുദം=വലിയ കകുത്ത്—പൂഞ്ഞ—ഉള്ള. ഉന്നതം=ഉയന്ന. കാർത്ത... ... .. ണ്ഡിതം=കാർത്തസ്വരം (സ്വർണ്ണം) കൊണ്ടും മണികൊണ്ടുമുള്ള കിങ്കിണികളാൽ അലങ്കരിക്കപ്പെട്ട. ഉഡുപ .... .... ലാംഗൂലം=ഉഡുപന്റെ-ചന്ദ്രന്റെ-രുചി (ശോഭ) പോലെയുള്ള രുചിയോടുകൂടിയതും ചടുലം (മനോഹരം) ആകുംവണ്ണം ചലിപ്പിക്കപ്പെട്ടതുമായ വലിയ വാലോടുകൂടിയ. ഉത്തുംഗ........ ചാമരം=ഉന്നതവും കൂർത്തതും ആയ ശൃംഗങ്ങളിൽ-കൊമ്പുകളിൽ—ബന്ധിക്കപ്പെട്ട ചാമരത്തോടുകൂടിയ. ജംഗമ.. ... ശൈലം=ജംഗമമായ-ഇളകുന്ന—കൈലാസപർവ്വതമായിരിക്കുന്ന, അതായതു് കൈലാസപർവ്വതമോ എന്നു തോന്നുമാറിരിക്കുന്ന. വൃഷവരം അമും=ഈ വൃഷരാജനെ. ഭഗവാൻ വൃഷരാജന്റെ

പരമശിവമെതിയടികൾ കരതളിരിലാണ്ടുതാൻ
പന്നഗാരാതിഗളമേറി മാധവൻ.
കമലജനുമഴകൊടു വിമാനമേറീ നിജം
കാലാഗ്നിരുദ്രാദികളും പുറപ്പെട്ടു.

അതുപൊഴുതിലമരഭടർ നടനടനടായെന്നു-
മാർഭടിഘോഷവുമാർപ്പിടും നാദവും
തിമിലയൊടു പറനിരകൾ ചെറുപറകൾ ചെണ്ടകൾ
തിത്തികൾ നാഗസ്വരങ്ങൾ ചീനക്കുഴൽ
തകിൽ പണാവമുരവവക ബഹുധവളശംഖങ്ങൾ
തംബുരുവീണകൾ രാവണഹസ്തവും
നെടുമുരളി ചെറുമുരളി കാഹളം നേർക്കുഴൽ
കൊമ്പു ചിന്നം മുഖവീണ കടുന്തുടി
കുടുരടിതകിടുപിടികൾ മുരശു വിരലോറുകൾ
കൈയലസ്സും ഭേരി ഗോമുഖമാനകം
തദന പല തരവഴികൾ മദ്ദളം തമ്മിട്ടു
തപ്പുകൾ ചന്ദ്രവളയമിടയ്ക്കകൾ
ശിരസി പരമുരസി പുനരഥ മടിയിലും വച്ചു
ചേർത്തടിച്ചീടും ത്രിവിധം മൃദംഗവും

---

പുറത്തു കയറി. പര ... ... ടികൾ=ശിവന്റെ മെതിയടികൾ. പന്ന ... ... ധവൻ=വിഷ്ണു ഗരുഡന്റെ കഴുത്തിൽ കയറി. കമലജൻ=ബ്രഹ്മാവ്. നിജം=തന്റേതു്. ബ്രഹ്മാവും തന്റെ വിമാനത്തിൽ കയറി. കാലാഗ്നിരുദ്രാദികൾ=കാലാഗ്നിരുദ്രൻ മുതലായവർ. അവരും കൂടെ പുറപ്പെട്ടു.

എഴുന്നള്ളത്തു്. അമരഭടർ=ദേവഭടന്മാർ. 'നടനടനടാ' എന്നതിനു നടത്തുംചൊല്ലൽ എന്നു പേർ. ആർഭടി=ആട്ടു്. ആർപ്പിടുംനാദം=ആർപ്പുവിളി. തിമില മുതലായവ വാദ്യങ്ങൾ. പണവമുരവക=പലതരം പണവങ്ങളും മുരവങ്ങളും (രണ്ടും വാദ്യവിശേഷങ്ങൾ). കടു ... ... ...ടികൾ=കറിനംപെട്ടതൊടുകൂടിയ കിടുപിടികൾ. ശിരസി ... ... ... മൃദംഗം=തലയിലും

ചെകിടടയുമുരുരണിതഡമരുകൾ പെരുമ്പറ
ചേങ്ങലയുമിലത്താളമുട്ടുക്കകൾ
അതിവിവിധമപരമപി മിളിതരുതിവാദ്യൌഘ-
മണ്ഡകടാഹം മുഴക്കീ നിരർഗ്ഗളം.
കൊടികളൊടു കുടകളൊടു തഴകൾ സിതചാമര-
ക്കൂട്ടങ്ങളാലവട്ടങ്ങൾ ചുരുട്ടികൾ
കതിനവെടി കുസുമവെടിയെലിവെടി പടക്കങ്ങൾ
കൈവെടി കമ്പവെടി, യേറുവാണവും
ചരടുതിരിയമ്മുത്തുതിരി മെഴുതിരി നിലാത്തിരി
ചക്രവാണങ്ങൾ കയററുവാണങ്ങളും
മുനിനിവഹനിഗമജപമുഷിതദുരിതവ്രജം
മോഹനം ഗന്ധൎവ്വഗീതപ്രബന്ധവും
അമരഗണമുഖമിളിതജയജയനിനാദവു-
മപ്സരസ്ത്രീജനലാസ്യക്രമങ്ങളും
പ്രമഥഗണവിഹൃതിരണവികൃതികളുമിത്തരം
പ്രാഭവഘോഷം പറയാവതല്ല മേ.

---

മാറത്തും മടിയിലും വെച്ചു കൊട്ടുന്ന മൂന്നുവിധം മൃദംഗം. ഉരു .... .... രുകൾ =വലിയ ശബ്ദമുള്ള ഡമരു എന്ന വാദ്യങ്ങൾ. അതിവിവിധം=വളരെവിധം. അപരമപി=മററും. വാദ്യൌഘം=വാദ്യസമൂഹം. മിളിതരുതി=മിളിതമായ—കൂടികലൎന്ന—ശബ്ദത്തോടുകൂടിയിട്ട്. അണ്ഡ .... .... ഴക്കീ=ബ്രഹ്മാണ്ഡകടാഹത്തെ മുഴക്കി. നിരർഗ്ഗളം (ക്രി. വി.)=തടവുകൂടാതെ. ദേവന്മാരുടെ ആർപ്പുവിളിയും നാനാവാദ്യങ്ങളുടെ ശബ്ദവും കൂടിച്ചേർന്നു ബ്രഹ്മാണ്ഡകടാഹത്തെ മുഴക്കി. കൊടി .. .... ഴകൾ=കൊടികളും കുടകളും തഴകളും. സിത ... ... ട്ടങ്ങൾ = വെൺചാമരങ്ങളുടെ നിരകൾ. ചുരുട്ടികൾ = ആ വേരായ രാജചിഹ്നങ്ങൾ. കതിനവെടി മുതൽ കയററുവാണം വരെയുള്ളവ വെടിക്കെട്ടിന്റെ വകഭേദങ്ങൾ. മുനി .... .... പ്രബന്ധം=മുനിനിവഹങ്ങളുടെ നിഗമജപം—വേദപാഠം—കൊണ്ടു ദുരിതസമൂഹങ്ങളെ നശിപ്പിക്കുന്നതും മോഹനവുമായ ഗന്ധൎവ്വന്മാരുടെ പാട്ട്. അമര .... ... നാദം=ദേവഗണങ്ങളുടെ മുഖങ്ങളിൽ നിന്നു പുറപ്പെട്ട ജയ ജയ എന്ന നാദം. അപ്സ ........ മങ്ങൾ=അപ്സരഃസ്ത്രീകളുടെ നൃത്തഭേദങ്ങൾ. പ്രമഥ .... .... തികൾ=പ്രമഥഗണങ്ങളുടെ വിഹൃതിരണങ്ങളുടെ-കളിയുദ്ധങ്ങളുടെ-ഭേദങ്ങൾ. പ്രാഭ........ഷം

അതിവിതതജനനടുവിലഖിലഭുവനേശ്വര-
നാകാശമാർഗ്ഗേണ മെല്ലേ നടകൊണ്ടു.
അമരതരുകുസുമചയമിളിതകളഗർജ്ജിത-
മത്ഭുതമേഘങ്ങൾ വർഷിച്ചു തൽക്ഷണേ.
മധുമസൃണമതിലൊരിതളിഹ മഹിയിൽ വീണീല
മാലോകർ മാനത്തു തിങ്ങി നടക്കയാൽ.
ജനവിതതി രജതഗിരിപരിസരമൊഴിച്ചീല;
ചെന്നു നിറഞ്ഞു ഹിമാചലം നീളെയും.
വഴിയിലിഹ വളരെ ജനമുഴറി വിവശപ്പെട്ടു
വർഷാത്യയനദീമന്ദം നടകൊണ്ടു.
പ്രളയദശ വരുമളവെഴുകടലുമൊന്നിച്ചു
ചേർത്തു പുളയ്ക്കും പ്രകാരം പ്രകാശിതം.

---

=പ്രാഭവത്തിന്റെ ഘോഷം. പറ .... ... ല്ലമേ=എനിക്കു പറവാൻ സാദ്ധ്യമല്ല. അതി .... .... ടുവിൽ=വളരെപ്പരന്നിട്ടുള്ള ജനങ്ങളുടെ നടുക്ക്. അഖി .... .... ശ്വരൻ=ശിവൻ. ആകാശമാർഗ്ഗേണ=ആകാശമാകുന്ന വഴിയിലൂടേ. അമ ... .......... ർജ്ജിതം=കല്പകവൃക്ഷപ്പൂനിരയോടു ചേർന്നു മധുരമായ മുഴക്കത്തോടു കൂടിയും. അത്ഭുതമേഘങ്ങൾ=ആശ്ചര്യഭൂതങ്ങളായ മേഘങ്ങൾ. തൽക്ഷണേ=ആ സമയത്ത്. മധുമസൃണം=തേൻ പുരണ്ടതായ. ഇഹ മഹിയിൽ=ഈ ഭൂമിയിൽ. ഭഗവാൻ ആകാശത്തൂടെ എഴുന്നള്ളുമ്പോൾ ദിവ്യമേഘങ്ങൾ അത്യന്തം മധുരമായ ഇടിമുഴക്കത്തോടുകൂടി കല്പകപ്പൂക്കളെ വർഷിച്ചു. ആകാശത്തു നിബിഡമായി ജനങ്ങൾ നടന്നിരുന്നതിനാൽ ആ പൂക്കൾ ഭൂമിയിൽ വീണില്ല. ജനവിതതി=ജനക്കൂട്ടം, രജത .... .... .... .... ച്ചീല=കൈലാസപർവ്വതപ്രദേശത്തെ ഒഴിച്ചില്ല. ഹിമാചലം=ഹിമവാൻപർവ്വതം. നീളെ = എല്ലാടത്തും. വഴി .... .... .... കൊണ്ടു = വഴിയിൽ വളരെയാളുകൾ ഉഴന്നു വർഷാത്യയത്തിലെ— ഗ്രീഷ്മകാലത്തെ — നദിപോലെ പതുക്കെ നടന്നു. പ്രളയദശ = പ്രളയാവസ്ഥ. വരുമളവിൽ = വരുമ്പോൾ എഴുകടലും = ഏഴാഴികളും. പുളയ്ക്കും പ്രകാരം = പുളയ്ക്കുന്ന മട്ടു. പ്രകാശിതം=കാണിക്കപ്പെട്ടു. പ്രളയത്തിൽ ഏഴു സമുദ്രങ്ങളും ഒന്നിച്ചു പുളയ്ക്കുന്ന മട്ടെങ്ങനെ എന്നു കാണിച്ചു. അതുപോലെയായി എന്നർത്ഥം.

അഥ തുഹിനഗിരി ഗിരിശമഴകൊടെതിരേല്പതി-
നഞ്ജസാ നിർഗ്ഗതനായീ നിജാലയാൽ.
ജനതതികളനവധികളവനൊടു പറപ്പെട്ടു
ചെന്നു തമ്മിൽച്ചേൎന്നു രണ്ടു യോഗങ്ങളും
വശതയൊടു വലിമയൊടു പൊലിമയുമഹോ സമം
വന്ന യോഗത്തിനും നിന്ന യോഗത്തിനും.
സ്ഫുരിതകളകളമൊടിഹ പരമവർ പുളപ്പൊടു
പുക്കിതങ്ങോഷധിപ്രസ്ഥപുരോദരേ

വിനയനെറിവൊടു ശിഖരിപരിവൃഢനനന്തരം
വിശേശനെക്കണ്ടു വിണ്ണിൽ വൃഷോപരി.
രജതഗിരിരുചിതടവുമനുപമകളേബരം
രത്നകിരീടിനം മേചകകൈശികം

---

ഹിമവാൻ ശിവനെ എതിരേല്പാൻ പോകുന്നു. അഥ= പിന്നെ, തുഹിനഗിരി=ഹിമവാൻ, ഗിരിശം=ശിവനെ, അഞ്ജസാ=വേഗം, നിർഗ്ഗതനായി = പോയി, നിജാലയാൽ=തന്റെ ഗൃഹത്തിൽനിന്ന്, ജന...... ധികൾ=അവധിയില്ലാത്ത ജനസമൂഹങ്ങൾ, അവനൊടു=ഹിമവാനോടുകൂടി, രണ്ടു യോഗങ്ങൾ=ശിവന്റെ യോഗവും ഹിമവാന്റെ യോഗവും (യോഗം= ജനസംഘം). രണ്ടു യോഗത്തിലേയും ജനങ്ങൾ കൂടിച്ചേൎന്നുവെന്നൎത്ഥം. വശത..........സമം= വശതയും വലിമയും പൊലിമയും സമമാണ്. വന്നയോഗം =ശിവന്റെ കൂടെ വന്ന ജനസംഘം, നിന്നയോഗം=എതിരേല്ക്കുവാനായി നിന്ന ഹിമവാന്റെ സംഘം. രണ്ടു കൂട്ടൎക്കും വശത മുതലായവ ഒരു പോലെ യുണ്ടെന്നൎത്ഥം. സ്ഫുരിത......മൊടു= ഇളകിയ കോലാഹലത്തോടെ, പുള പ്പോടു = അഹങ്കാരത്തോടുകൂടി, പുക്കി.........ദരേ = ഓഷധിപ്രസ്ഥപുര ത്തിന്റെ ഉള്ളിൽ ചെന്നു.

ഹിമവാൻ ഭഗവാനെ കാണുന്നു. വിനയ......ടു=വിനയ ഭംഗിയോടുകൂടി, ശിഖരിപരിവൃഢൻ=ഹിമവാൻ, വിശേശനെ=ശിവനെ, വിണ്ണിൽ=ആകാശത്തിൽ, വൃഷോപരി=കാളമേൽ. വൃഷാരൂഢനായി ആകാശ ത്തൂടെ വരുന്ന ഭഗവാനെ ഹിമവാൻ കണ്ടു. "രജത" ഇത്യാദി ശിവവിശേഷ ണങ്ങൾ. രജത.........ബരം = കൈലാസപൎവ്വതത്തിന്റെ കാന്തിയേന്തിയ നിസ്തുല്യമായ ദേഹത്തോടുകൂടിയ, രത്ന......നം=രത്നമയമായ കിരീടത്തോടു കൂടിയ, മേച......കം = മേചകം-കൃഷ്ണവൎണ്ണം-ആയ കൈശികം-കേശസമൂഹം-

അളികതലധൃതഘുസൃണതിലകമസിതഭ്രൂക-
മാനന്ദശൃംഗാരജാഗരൂകേക്ഷണം
ജനനയനഹൃദയഹരനിരുപമമുഖദ്യുതിം
ജാംബൂനദമണികുണ്ഡലമണ്ഡിതം
ഉടൽ മുഴുവനതിസുരഭിവിലസദനുലേപന-
മുത്തമരത്നാഭരണയോഗോജ്ജ്വലം
മുദിതസുരമുനിദനുജഗുഹ്യകഗന്ധർവ്വ-
മൂർത്തിത്രയാവൃതം ദീപ്തലിപ്താംബരം
നിഖിലജഗദധിപതിയെ നിജനികടമാഗതം
നീരാജനംചെയ്തു നത്വാ ഗിരീശ്വരൻ.

കഴൽതൊഴുതു നിറയുമൊരു ജനനടുവിലഞ്ജസാ
കാളക്കഴുത്തിന്നിറങ്ങീ മഹേശ്വരൻ.
പതഗപതിഗളഗളിതപരമപുരുഷാർപ്പിതേ
പാദുകേ പദ്ഭ്യാമലങ്കരിച്ചീടിനാൻ.

---

ഉള്ള. അളിക.........ഭ്രൂകം=അളികതലത്തിൽ-നെററിയിൽ-ധരിക്കപ്പെട്ട ഘുസൃണ (കുങ്കുമം) പ്പൊട്ടോടുകൂടിയ, അസിതഭ്രൂകം=കറുത്ത പുരികങ്ങളോടുകൂടിയ, ആനന്ദ.................ക്ഷണം==ആനന്ദമയമായ ശൃംഗാരരസത്തിൽ ജാഗരൂകങ്ങളായ-ഉണൎന്നിരിക്കുന്ന-കണ്ണുകളോടുകൂടിയ, ജന............ദ്യുതിം=ജനങ്ങളുടെ നയനഹൃദയഹരമായ-കണ്ണുകൾക്കും കരളും കവരുന്ന-നിസ്തുല്യമായ മുഖകാന്തിയോടുകൂടിയ, ജാംബൂ ........മണ്ഡിതം=സ്വൎണ്ണംകൊണ്ടും രത്നംകൊണ്ടുമുള്ള കുണ്ഡലങ്ങളാൽ അലങ്കൃതനായ, അതി..............ലേപനം=ഏററവും സൌരഭ്യമുള്ളതായി ശോഭിക്കുന്ന കുറികളോടുകൂടിയ, ഉത്ത.........ജ്വലം=ഉത്തമങ്ങളായ രത്നാഭരണങ്ങളുടെ ചേൎച്ചകൊണ്ടു ശോഭിക്കുന്ന, മുദിത............വൃതം=മുദിതന്മാരായ സുരന്മാർ, മുനിമാർ, ദാനവന്മാർ, ഗുഹ്യകന്മാർ, ഗന്ധൎവ്വന്മാർ, ത്രിമൂൎത്തികൾ ഇവരാൽ ചുററപ്പെട്ട, ദീപ്ത.........ബരം=ദീപ്തികൊണ്ടു പൂശപ്പെട്ട ആകാശത്തോടുകൂടിയ, നിജ .......ഗതം=തന്റെ സമീപത്തുവന്ന, നിഖിലജഗദധിപതിയെ=സൎവ്വലോകേശ്വരനെ, നീരാജ ... ...... ശ്വരൻ=ഹിമവാൻ നമസ്കരിച്ചു നീരാജനം ചെയ്തു (തിരിയുഴിഞ്ഞു).

ശിവൻ ഇറങ്ങി എഴുന്നള്ളുന്നു. കഴൽ ....മഹേശ്വരൻ= കാൽ തൊഴുതുംകൊണ്ടു വന്നു നിറയുന്ന ജനങ്ങളുടെ നടുവിൽ ശിവൻ കാളപ്പുറത്തുനിന്നിറങ്ങി, പതഗ........ ...ൎപ്പിതേ=പതഗപതിയുടെ-ഗരുഡന്റെ-ഗള

കമലഭവമജിതമപി വലവുമിടവും ചേൎത്തു
കൈകൾ താങ്ങിച്ചുണ്ടെഴുന്നള്ളി മെല്ലവേ
പദപതിതമഗപതിയെ മമതയൊടു മാനിച്ചു
പാവാടമേലേ പശുനാം പരിവൃഢൻ
ഗുരുകുതുകമതുപൊഴുതു ഗിരിവരമഹാപുരീ-
ഗോപുരദ്വാരം കടക്കും ദശാന്തരേ
പറവതിനുമറിവതിനുമരുതരുതതിൽപ്പരം
പാരിച്ചൊരാഘോഷമോഷധിപ്രസ്ഥഗം.

പടഹരവകരവയൊടു ഭടകളകളങ്ങളും
പത്തിരട്ടിച്ചു കേട്ടപ്പോൾ പരിഭ്രമാൽ
കരളിലുരുകുതുകമൊടു പുരവനിതമാരഹോ
കാണ്മാൻ മഹോത്സവം മാടമേറീടിനാർ.

---

ത്തിൽനിന്നു ഗളിതനായ-ഇറങ്ങിയ-വിഷ്ണുവിനാൽ അൎപ്പിക്കപ്പെട്ട, പാദുകേ =മെതിയടികളെ, പദ്ഭ്യാം=കാലുകളെക്കൊണ്ട്. ഗരുഡന്റെ പുറത്തുനിന്നിറങ്ങിയ വിഷ്ണുവിനാൽ നല്കപ്പെട്ട മെതിയടികൾ കാലിലിട്ടു. കമലഭവം =ബ്രഹ്മാവിനെ, അജിതം അപി=വിഷ്ണുവിനെയും. ബ്രഹ്മാവിനെയും വിഷ്ണുവിനെയും വലത്തുമിടത്തും അണച്ച് അവരെക്കൊണ്ടു കൈകൾ താങ്ങിച്ചാണു ശിവൻ എഴുന്നള്ളിയതു്. പദപതിതം=കാല്ക്കൽ വീണ, അഗപതിയെ=പൎവ്വതരാജനെ, മമതയൊടു=സ്നേഹത്തോടെ, മാനിച്ച്=ബഹുമാനിച്ച്, പാവാടമേലേ=പാവാടയിൽക്കൂടെ (വഴിക്കെല്ലാം പാവാട വിരിച്ചിരുന്നു), പശു........ഢൻ=പശുപതി, ഗുരുകുതുകം (ക്രി. വി.)=വലിയ കൌതുകത്തോടെ, ഗിരിവര........ന്തരേ=ഹിമവാന്റെ മഹാപുരിയുടെ ഗോപുരദ്വാരം കടക്കുമ്പോൾ, പറവ..................പ്രസ്ഥഗം=ഓഷധിപ്രസ്ഥത്തിലെ വൎദ്ധിച്ച ആഘോഷം പറവാനും അറിവാനും വയ്യ (അതിൽപ്പരം=അതിലധികം).

ശിവനെക്കാണ്മാൻ പൌരനാരിമാർ മഞ്ചങ്ങളിൽ കയറുന്നു. പടഹ...........യൊടു=പടഹനാദത്തോടും കരവത്തോടുംകൂടി,. ഭട........ളങ്ങൾ=ഭടന്മാരുടെ കളകളങ്ങൾ, പരിഭ്രമാൽ=പരിഭ്രമത്താൽ, ഉരുകുതുകം=വലിയ കൌതുകം, പുരവനിതമാർ=പുരസ്ത്രീകൾ, മാടം=മഞ്ചം വാദ്യഘോഷങ്ങൾ അധികമായി കേട്ടപ്പോൾ പൌരസ്ത്രീകൾ ഉത്സവം

"വരിക സഖി! പരമശിവനയമയമെഴുന്നള്ളി
വാണീപതിയൊടും ലക്ഷ്മീപതിയൊടും.
ചാപലതകളരുതരുതു സകലമപി പിന്നെയാം
ചാലകവാതിൽ തുറന്നു നില്ക്കുന്നു ഞാൻ."
ഇതി സഖികൾവചനമനു ഗിരിപുരപുരന്ധ്രിമാ-
രീശനെക്കാണ്മതിനെങ്ങും നിറഞ്ഞുതേ.

ഒരു കമനിയുടൽമുഴുവനണിവുകളണിഞ്ഞോടി,-
യൊട്ടൊട്ടു കോപ്പിട്ടൊരുത്തി മണ്ടീടിനാൾ.
ഒരുമിഴിയിൽ മഷിയെഴുതി മറുമിഴിയെഴുതാതെ-
യോടിനാളന്യാ മഷിക്കോലുമായ്ക്കരേ.
കരയുമൊരു ശിശുവിനൊരു കമനി മുലനല്കാതെ;
കാച്ചുപാൽ വാങ്ങിവെക്കാതെയും കാചന.
ഉഴറിയൊരു കരതളിരിലുരുളയുമെടുത്തുകൊ-
ണ്ടൊക്കത്തു കുട്ടിയെത്താങ്ങിവന്നാൾ പരാ.
ഒരു തരുണി കഴലിണയിലണിയുമൊരു യാവക-
മൊട്ടുമേ തോരാതെയോടി വന്നീടിനാൾ.

---

കാണ്മാൻ മാളികമുകളിലേറി. സ്ത്രീകൾ തമ്മിൽ പറയുന്നു—അയമയം=ഇതാ ഇതാ, വാണീപതി=ബ്രഹ്മാവ്, ലക്ഷ്മീപതി=വിഷ്ണു. ശിവൻ ബ്രഹ്മവിഷ്ണുക്കളോടുകൂടി ഇതാ എഴുന്നള്ളി. ചപലതകൾ=ചാപല്യങ്ങൾ, ചാലകവാതിൽ=ജനവാതിൽ, ഇതി ..........മനു=ഇങ്ങനെ സഖികളുടെ വചനമനുസരിച്ച്, ഗിരി..........ന്ധ്രിമാർ=ഹിമവൽപുരത്തിലെ സ്ത്രീകൾ. സ്ത്രീകൾ ശിവനെ ക്കാണ്മാനായി എങ്ങും നിറഞ്ഞു.

പുരസ്ത്രീകളുടെ പരിഭ്രമം. ഒരു കമ.......മണ്ടീടിനാൾ=ഒരുവൾ ആഭരണങ്ങൾ മുഴുവനണിഞ്ഞും മറെറാരുവൾ ഒട്ടൊട്ടു മാത്രമണിഞ്ഞും ഓടി. അന്യാ=വേറെ ഒരുവൾ, കരേ=കയ്യിൽ. ഒരുത്തി ഒരു കണ്ണു മാത്രമെഴുതി മഷിക്കോലും കയ്യിലേന്തിക്കൊണ്ടു മണ്ടി. കരയു..........കാചന=ഒരുത്തി കരയുന്ന കുട്ടിക്കു മുല കൊടുക്കാതെയും ഒരുവൾ കാച്ചിയ പാൽ വാങ്ങാതെയും ഓടി. ഉഴറി=ബദ്ധപ്പെട്ടു, പരാ=മറെറാരുത്തി. ഒരു കയ്യിൽ ഉരുളയും ഒക്കത്തു കുട്ടിയുമായിട്ടൊരുവൾ വന്നു. യാവകം=ചെമ്പഞ്ഞിച്ചാറ്,

അവളിടയിലടിപിഴതി വിവശമവനൌ വീണ-
താരുമേ കാണാതെ മണ്ടിനാൾ കാചന.
ഒരു യുവതി തഴതിടയിലിടയുമണിഹാരവു-
മൃക്കൊട്ടു പൊട്ടിച്ചു പെട്ടെന്നു മണ്ടിനാൾ.
അതിനുടയ മണികളുടനവിടവിടെ വീണതി-
ലന്യാ വഴുക്കിവീണാടൽപൂണ്ടെത്തിനാൾ.
ഹരനികടമഗമദൊരു പുരതരുണി പൂണ്ടുകൊ-
ണ്ടാരം തലയിലും മാല്യങ്ങൾ മാറിലും.
അവശതയിലുചിതവുമൊരനുചിതവുമാരറി-
ഞ്ഞന്യോന്യമാരുമേ നോക്കീല തൽക്ഷണേ.
മടവർകുലമഖിലമപി മനസി ബഹുസംഭ്രമാൽ
മാടങ്ങൾതോറും കരേറീ നിരന്തരം
ചലിതധൃതി പുരസതികൾ പുരമഥനമവീക്ഷിതും
ജാലകവാതിൽതോറും നിറഞ്ഞീടിനാർ.

---

തോരാതെ=ഉണങ്ങാതെ, വിവശം (ക്രി. വി.) = പാരവശതയോടെ, അവനൌ =ഭൂമിയിൽ, കാചന = ഒരുത്തി. ഒരുത്തി കാലടിയിൽ ചെമ്പഞ്ഞിച്ചാറു തേച്ചതു തോരാതെ ഓടി. അവൾ അടിതെററി വീണതു് ആരും കണ്ടില്ല. തഴതിട = വാതലിന്റെ സാക്ഷയുടെ ഇട, ഇടയും = തടയുന്ന, അണിഹാരം = മുത്തുമാല. ഒരുത്തി ഓടുമ്പോൾ വാതലിന്റെ തഴതിൽ തട്ടി മുത്തുമാല പൊട്ടി മണികൾ തെറിച്ചു. മറെറാരുത്തി ആ മണികൾ കാലിൽ തടഞ്ഞു വീണു. ഹരനികടം = ശിവന്റെ സമീപത്തേക്കു്, അഗമൽ = പോയി, പൂണ്ടുകൊണ്ടു = വഹിച്ചുകൊണ്ടു്, ആരം = ഹാരം, മാല്യങ്ങൾ = പൂമാലകൾ, അവശത = പരിഭ്രമം, തൽക്ഷണേ = അപ്പോൾ. ഒരുത്തി മുത്തുമാല തലയിലും പുഷ്പമാല മാറിലുമണിഞ്ഞു. പരിഭ്രമത്തിൽ ഉചിതാനുചിതങ്ങൾ ആരുമറിഞ്ഞില്ല; ആരും തമ്മിൽ തമ്മിൽ നോക്കിയതുമില്ല. മടവർകുലം=സ്ത്രീസമൂഹം, അഖിലമപി=മുഴുവനും, മനസി ... ഭ്രമാൽ=മനസ്സിൽ വളരെ സംഭ്രമത്താൽ, നിരന്തരം = ഇടതൂന്നു്. സ്ത്രീകളെല്ലാവരും വലിയ പരിഭ്രമത്തോടെ മാളികതോറും കയറി ഇടതൂൎന്നു നിന്നു. ചലിതധൃതി (ക്രി. വി )=ഇളകിയ ധൈൎയ്യത്തോടെ. പുരസതികൾ=പുരത്തിലെ കുലസ്ത്രീകൾ, പുരമഥനം=ശിവനെ, ഈക്ഷിതും =കാണ്മാൻ. സതികളായ സ്ത്രീകളും ശിവനെക്കാണ്മാൻ ജാലകങ്ങളിൽ നിറഞ്ഞു.

ശരദുഡുപശതസുഷമമഖിലജഗദീശ്വരം
പാരത്തു കണ്ടാർ വരവേഷഭാസുരം.
പരൽമിഴികൾ പരമശിവനുടൽ മുഴുവനെ കണ്ടു
പാരമാനന്ദിച്ചിതാപാദമാശിഖം.
നഗരയുവതികളുടയ നയനകിരണാർച്ചിതൻ
നാരായണാഭിന്നനായീ തദാ ശിവൻ.
പരമിതരദവിദുഷികൾ ശിഖരിപുരനാരിമാർ
ശേഷേന്ദ്രിയവൃത്തി കണ്ണിലൊതുക്കിനാർ.
തെളിമയൊടു കിളിമൊഴികൾ മിളിതകിളികിഞ്ചിതം
തേജോമയേ ശിവേ ചെന്നുചേർന്നാർ ധിയാ.

---

പുരസ്ത്രീകൾ ശിവനെക്കണ്ടു് ആനന്ദിക്കുന്നു. ശര...... സുഷമം=ശരൽക്കാലത്തെ ഉഡുപ (ചന്ദ്ര) ന്മാരുടെ ശതത്തിന്റെ സുഷമപോലെ സുഷമ (പരമശോഭ) യുള്ള. അഖിലജഗദീശ്വരം=സർവ്വലോകേശ്വരനെ, വരവേ......സുരം=വരന്റെ വേഷംകൊണ്ടു ശോഭിക്കുന്നവനായിട്ടു്. പുരസ്ത്രീകൾ ശിവനെ വരവേഷത്തോടുകൂടി കണ്ടു. പരൽമിഴികൾ=പരൽ (മത്സ്യം) പോലെയുള്ള മിഴികളുള്ളവർ, സുന്ദരിമാർ. ആപാ......ശിഖം=അടിമുതൽ മുടിവരെ. അവർ ശിവന്റെ ദേഹം ആപാദചൂഡം കണ്ടു വളരെ ആനന്ദിച്ചു. നയന..........ർച്ചിതൻ=നേത്രരശ്മികളാൽ പൂജിക്കപ്പെട്ടവൻ, സ്നേഹത്തോടെ നോക്കപ്പെട്ടവനെന്നർത്ഥം. നാരായണാഭിന്നൻ=വിഷ്ണുവിൽനിന്നും ഭിന്നനല്ലാത്തവൻ, വിഷ്ണുവിനോടു് ഐക്യം പ്രാപിച്ചവൻ. പുരസ്ത്രീകൾ നോക്കിക്കൊണ്ടിരിക്കുമ്പോൾ അവർക്ക് ശിവനും വിഷ്ണുവും ഒന്നാണെന്നു തോന്നി എന്നർത്ഥം. പരം=പിന്നെ, ഇതരൽ=മറ്റൊന്നും, അവിദുഷികൾ=അറിയാത്തവരായ, ശിഖ......രിമാർ=ഹിമവൽപ്പുരത്തിലെ സ്ത്രീകൾ, ശേഷ......ത്തി=ശേഷമുള്ള ഇന്ദ്രിയങ്ങളുടെ വ്യാപാരത്തെ. ശിവനെ കണ്ടപ്പോൾ സ്ത്രീകൾക്കു കണ്ണൊഴികെയുള്ള ഇന്ദ്രിയങ്ങളുടെ—ശ്രോത്രം, ഘ്രാണം, ത്വക്ക, രസന ഇവയുടെ—വ്യാപാരം നിലയ്ക്കുകയും അതു കൂടി കണ്ണിൽ ചേർന്നാലെന്നപോലെ നേത്രേന്ദ്രിയത്തിന്റെ വ്യാപാരത്തിനു ശക്തികൂട്ടുകയും ചെയ്തു എന്നു ഭാവം.

"തമേകദൃശ്യം നയനൈഃ പിബന്ത്യോ
നാര്യോ ന ജഗ്മുർവിഷയാന്തരാണി
തഥാ ഹി ശേഷേന്ദ്രിയവൃത്തിരാസാം
സർവ്വാത്മനാ ചക്ഷുരിവ പ്രവിഷ്ടാ"

ബഹളജനഗളഗളിതകളകളമുഴക്കവും
വാദിത്രമാറ്റൊലി വായ്ക്കുമൽപ്രൌഢിയും.
പുരസതികളിതിനിടയിൽ മൃഡനെയിടയോരോരൊ
പ്രൌഢചാടൂക്തികൾ തമ്മിൽത്തുടങ്ങിനാർ.
"പുലർപൊഴുതു പുരസരസി വിരിയുമൊരു താമര-
പ്പൂവിൻതൊഴിൽ തോഴി! കേന നിന്നാനനേ?
പുളകമിതു ജനസദസി തവ സഖി! വൃഥാ കഥം?
പോരായ്മ ചോരനോ ചൌര്യസംവേദനേ?"

---

എന്നു കുമാരസംഭവം. മിളി.......ഞ്ചിതം (ക്രി. വി.)=ഉണ്ടായ കിളികിഞ്ചിതത്തോടുകൂടി.

"സ്മിതശുഷ്കരുദിതഹസിതത്രാസക്രോധശ്രമാദീനാം
സാങ്കര്യം കിളികിഞ്ചിതം .... .... .... .... ."

എന്ന വചനപ്രകാരം പുഞ്ചിരി, കരച്ചിൽ, പൊട്ടിച്ചിരി, ഞെട്ടിത്തരിക്കൽ മുതലായവയുടെ ശബളിമയാണ് കിളികിഞ്ചിതം. ഇതു് ഇഷ്ടദർശനത്താലുള്ള ഹർഷാധിക്യംകൊണ്ടാണുണ്ടാകുന്നതു്. തേജോമയേ = തേജഃസ്വരൂപനായ, ശിവേ=ശിവങ്കൽ, ധിയാ=ബുദ്ധിയാൽ. അവർ ഹർഷവികാരങ്ങളോടുകൂടി മനസ്സുകൊണ്ടു ശിവങ്കൽ ലയിച്ചു.

പുരസ്ത്രീകൾ തമ്മിൽ ചാടൂക്തികൾ പറയുന്നു. ബഹളി.........ഴക്കം = ബഹളങ്ങളായ ജനങ്ങളുടെ ഗളങ്ങളിൽനിന്നു ഗളിതമായ കോലാഹലത്തിന്റെ മുഴക്കം. 'ബഹള'ശബ്ദം ബഹുലം എന്നർത്ഥത്തിലാണു പ്രയോഗിച്ചിരിക്കുന്നതു്. "ബഹളേ ജനേ പഥിഷു സമ്പ്രചലത്സു" എന്നു നളചരിതം ആട്ടക്കഥയിലുമുണ്ടു്. വാദിത്രമാറ്റൊലി=വാദ്യങ്ങളുടെ പ്രതിശബ്ദം, മൃഡനെയിട=ശിവനെക്കുറിച്ചു്, പ്രൌഢ.... ... .......കൾ = പ്രൌഢങ്ങളായ സരസവചനങ്ങൾ. ജനകോലാഹലം മുതലായവയും സ്ത്രീകൾ ചാടുവചനങ്ങൾ പറകയും ഉണ്ടായി എന്നർത്ഥം. ഒരുവൾ ചോദിക്കുന്നു—പുലർപൊഴുതു=പ്രഭാതത്തിൽ, പുരസരസി = പുരത്തിലെപ്പൊയ്കയിൽ. തൊഴിൽ =പണി, മട്ടു്. കേന=എന്തുകൊണ്ടു്. ആനനേ = മുഖത്തു്. പുളകം=രോമാഞ്ചം. ജനസദസി=ജനക്കൂട്ടത്തിൽ. വൃഥാകഥം = വെറുതെ എങ്ങനെയുണ്ടായി? ചോരനോ=കള്ളനാണോ? കാര്യസംവേദനേ=കാര്യമറിയുന്നവളേ. ഹേ തോഴി! പുലരിയിൽ വിരിയുന്ന താമരപ്പൂവിനുള്ളതുപോലെ ഒരു ശോഭ നിന്റെ മുഖത്തുണ്ടാവാനും ഈ ജനക്കൂട്ടത്തിൽവെച്ചു് ദേഹത്തിൽ രോമാഞ്ചമുണ്ടാവാനും കാരണമെന്തു്? ഞാൻ ഇതു കണ്ടുപിടിച്ചതിൽ നീ ലജ്ജിക്കണ്ട.

"വചനമലമനുചിതമി,തുപഹിതമനാ മനാ-
ഗവന്ദ്യനാമിന്ദുചൂഡം കാണ്ക തോഴി! നീ.
ഉടൽമുഴുവനമൃതൊഴുകുമര,നതു നിപീയ പെ-
റുദ്ഗാരമേ സഖി! ഹാസമെന്നോൎത്തു നീ.
പൊളി കിമിതി സഖിയൊ,ടയി! പുകഴ്‌പെരിയ ഗൌ
പുണ്യമോൎത്തുള്ളം കുളുൎന്നേൻ പുളകിനീ" [രിതൻ
"കഥയ സഖി! വിദിതമിതു കഥിതമപി ഭൂരുശ."
"കണ്ടു നാമീശനെഗ്ഗൌരിതൻ വൈഭവാൽ.
സുമുഖി! സഖി! കുതുകമിതു പരമുമയുടെ തപം;
സ്വല്പകാലംകൊണ്ടു കല്പശാഖീ മഹാൻ.
ഉഡുപകലയണിയുമരനലകൊരു കുടുംബമാം;-
മുണ്ണിയുമയിവന്നൊത്ത കുടുംബിനി."
"ഉഡുപശിശു തിരുമുടിയിലെവിടെയധുനാ സഖി!"?
"ഒട്ടൊട്ടു കാൺ കൈതമൊട്ടിൻ പ്രകാരമായ്."

---

കളവു കണ്ടുപിടിച്ചാൽ കള്ളനു പോരായ്മയുണ്ടോ? മന്ദഹാസവും പുളകവും കാമുകദൎശനത്താലുണ്ടായതാണെന്നു ചോദ്യത്തിലെ ധ്വനി. ഇതിനു മററവളുടെ ഉത്തരം പറയുന്നു—വചന...... ..മിതു=അനുചിതമായ ഈ വാക്കു മതിയാക്കു. വന്ദ്യനാമിന്ദുചൂഡം=വന്ദ്യനായ ശിവനെ. ശിവനെ നീ കണ്ടാലും. ഉടൽ.... .... .... മരന്=ശിവനു ദേഹം മുഴുവൻ അമൃതമൊഴുകുന്നുണ്ട്. അതു കുടിച്ചിട്ടു തേട്ടിയതാണ് നീ ഹാസമാണെന്നു വിചാരിച്ചതു്. പുളകിനി=പുളകമുള്ളവൾ. ഗൌരിയുടെ പുണ്യം വിചാരിച്ച് മനസ്സു കുളിൎക്കുകയാലാണ് പുളകമുണ്ടായതു്. സഖി വീണ്ടും ചോദിക്കുന്നു--കഥയ=നീ പറഞ്ഞാലും. വിദിതം ഇതു=അറിയപ്പെട്ട ഇതിനെ. കഥിതം അപി=പറയപ്പെട്ടതായാലും. ഭൂരുശ പ്രാവശ്യം പറഞ്ഞതും അറിഞ്ഞതുമാണെങ്കിലും ഈ സംഗതി നീ വീണ്ടും പറഞ്ഞാലും. ഇതിനു സമാധാനം—കണ്ടു .... .... ഭവാൽ=ശ്രീപാൎവ്വതിയുടെ വൈഭവം കാരണം നാം പരമശിവനെ കണ്ടു. സുമുഖി=സുന്ദരി. കുതുകമിതു .... .. തപം=ഉമയുടെ ഈ തപസ്സ് ഏററവും കുതുകം അതായതു കൌതുകപ്രദം ആണ്. സ്വല്പ .... .... മഹാൻ=അതു കുറച്ചിടകൊണ്ടു മഹത്തായ കല്പകവൃക്ഷം ആയി; കല്പകവൃക്ഷംപോലെ സൎവ്വാഭീഷ്ടദായകമായി എന്നൎത്ഥം. ഉഡു .... .... മരൻ=ചന്ദ്രകലെ ധരിക്കുന്ന ശിവന്. ഉല .... ബമാം=ലോകം ഒരു കുടുംബമാണ്. ഉണ്ണി .... .... ബിനി=പാൎവ്വതി ഇദ്ദേഹത്തിനു ചേൎന്ന പത്നിയാകുന്നു. ചോദ്യം—ഉഡുപശിശു=ബാലചന്ദ്രൻ.

"പുരമഥനതിരുമുടികളും ചിടകളിതി കേൾപ്പൂ നാം."
"പൊട്ടീ! വിവാഹോചിതം വേഷമല്ലയോ?"
"ഹരശിരസി മണിമകുടമറിവർ ചിലരാരു പ-
ണ്ടന്തമില്ലാതൊന്നാഗാത്മജാവൈഭവം."
"വെളിയിൽ വരുമിതിലധികമപി വിരുതു ഗൌരിക്കു
വേളികഴിഞ്ഞിനി വ്രീള നീങ്ങും വിധൌ."
"സമയമതു വരുമളവുമഗമകൾമനോരഥം
സാധിപ്പതല്ലെന്നു ഞാനുറച്ചു ദൃഢം."
"സുഖവിഭവമനുഭവതു സുകൃതവതി നമ്മുടെ
സ്വാമിപുത്രീ ചിരം ശ്രീമതി പാർവ്വതി"
"നളിനഭവഹരികളിരുപുറവുമിരുകൈതാങ്ങി
നാഥനെഴുന്നള്ളി നമ്മുടെ നേരെയായ്.

---

അധുനാ=ഇപ്പോൾ. ഇപ്പോൾ തിരുമുടിയിൽ ബാലചന്ദ്രൻ എവിടെ? ഉത്തരം—ഒട്ടൊ .... .... രമായ്=കൈതമൊട്ടിന്റെ ആകൃതിയിൽ അല്പാല്പമായിട്ടു കണ്ടാലും. ചോദ്യം—പുര .... .... മുടികൾ=ശിവന്റെ തലമുടി. ചിട.... ....പ്പൂ നാം=ചിടയാണെന്നാണ് പ്രസിദ്ധി. പൊട്ടീ=വിഡ്ഢീ! വിവാ .... .... മല്ലയോ=ഇപ്പോൾ ധരിച്ചിരിക്കുന്നതു വിവാഹത്തിനു പറ്റിയ വേഷമല്ലേ? അതിനു ജട ചേരില്ലല്ലോ എന്നു ഭാവം. ഹരശിരസി=ശിവന്റെ ശിരസ്സിൽ. മണിമകുടം=രത്നകിരീടം അറിവർ .... .... പണ്ട്,=പണ്ടാരാണറിഞ്ഞിട്ടുള്ളതു്. അന്ത .... ....തൊന്ന്=അവസാനമില്ലാത്തതാണ്. അഗാ ...... ഭവം=പാർവ്വതിയുടെ മഹിമ. അതുകൊണ്ടല്ലേ ശിവന്റെ മുടിയിൽ ജടയ്ക്കുപകരം കിരീടമായതു് എന്നു ഭാവം. വിരുതു=വൈഭവം. പാർവ്വതിക്ക് ഇതിലധികമായ വൈഭവവും വ്യക്തമാകും. എപ്പോൾ? വ്രീള=ലജ്ജ. വേളികഴിഞ്ഞു ലജ്ജ തീരുമ്പോൾ. ചോദ്യം—സമയമതു വരുമളവും=ആ സമയം വരുന്നതുവരെയ്ക്കും. അഗമ .... .... രഥം=പാർവ്വതിയുടെ അഭിലാഷം. അതുവരെ പാർവ്വതിയുടെ അഭീഷ്ടം സാധിക്കയില്ലെന്നു ഞാനുറച്ചു. ഉത്തരം—സുഖവിഭ.... ....വതു=സുഖാതിശയത്തെ അനുഭവിക്കട്ടെ. സുകൃതവതി=സുകൃതമുള്ളവൾ. സ്വാമിപുത്രീ=സ്വാമിയുടെ മകൾ. ചിരം=വളരെക്കാലം. പാർവ്വതി നീണാൾ സുഖമനുഭവിക്കട്ടെ എന്നാശംസ. സംഭാഷണമവസാനിപ്പിക്കുന്നു—നളിനഭവഹരികൾ=ബ്രഹ്മാവും വിഷ്ണുവും. ഇരു .... ... താങ്ങി=ഇരുഭാഗങ്ങളിൽ നിന്നു കൈകൾ താങ്ങിക്കൊണ്ട്. നാഥ ... .... യായ്=ശിവൻ ഇതാ എഴുന്നള്ളി

നവകളഭരസമിളിതനവമലരൊടും മലർ
നന്നായ്‌വൊഴിച്ചു നാം വന്ദിക്ക ഭർഗ്ഗനെ."
"ജഗദധിപതിരുനയനമിതയിത വരുന്നു കാൺ;
ജന്മസാഫല്യമെത്തി നമുക്കിന്നഹോ."

തുഹിനഗിരിവരനഗരയുവതിജനമിങ്ങനെ
തോഷമാർന്നോരോന്നു ഭാഷിച്ചിരിക്കവേ
യുഗവിഗമഘനനിനദപടുപടഹവും വാര-
യോഷിതാം വായ്ക്കുരൽ മാറെറാലിക്കൊള്ളവേ
സ്ഫടികമണിമെതിയടിമെൽ മൃദുമൃദു നടന്നങ്ങു
പർവ്വതമന്ദിരേ ശർവ്വനെഴുന്നള്ളി.
അഴകുടയ പവഴമണികലടിത്തനടുമിററത്തൊ-
രാസനേ ചെന്നങ്ങിരുന്നള്ളി മെല്ലവേ.

---

നവകള............രൊടും=പുതിയ കളഭച്ചാറു കലന്ന പുഷ്പത്തോടുകൂടി. പൊഴിച്ചു=വർഷിച്ച്. നാം വന്ദി............ർഗ്ഗനെ=നാം ശിവനെ വന്ദിക്കുക. ജഗ............യനം=ജഗത്തുകൾക്കധിപനായവൻെറ-ശിവൻെറ-തൃക്കണ്ണ്. ഇത ............കാൺ=ഇതാ ഇതാ വരുന്നു കണ്ടാലും. ജന്മസാ............ന്നഹോ=നമുക്കിന്നു ജന്മസാഫല്യം വന്നു.

**ശിവൻ അകത്തു കടന്നു നടുമുററത്തു ചെന്നിരിക്കുന്നു.**

തുഹിന............ജനം=തുഹിനഗിരിവരൻെറ-ഹിമവാൻെറ-നഗരത്തിലുള്ള സ്ത്രീജനം. തോഷമാർന്നു=സന്തോഷംപൂണ്ടു. ഭാഷി............ക്കവേ=സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ. യുഗ............ഹവും=യുഗവിഗമത്തിലെ--പ്രളയത്തിലെ-ഘനങ്ങളുടെ--മേഘങ്ങളുടെ--നിനദംപോലെയുള്ള നിനദത്തോടുകൂടിയ വലിയ പടഹവാദ്യവും. വാരയോഷിതാം=വേശ്യമാരുടെ. വായ്ക്കുരൽ=കുരവയും മാറെറാലിക്കൊള്ളവേ=പ്രതിശബ്ദം പുറപ്പെടുവിച്ചു മുഴങ്ങുമ്പോൾ. സ്ഫടി............മെൽ=സ്ഫടികരത്നംകൊണ്ടുള്ള മെതിയടിയിന്മേൽ. മൃദുമൃദു (ക്രി. വി.)=പതുക്കെപ്പതുക്കെ, പർവ്വതമന്ദിരേ=ഹിമവാൻെറ ഗൃഹത്തിൽ, ശർവ്വൻ=ശിവൻ, പവഴ............ററത്തു=പവിഴമണികൾ പതിച്ച നടുമിററത്ത്, ഒരാസനേ=ഒരു പീഠത്തിൽ, ഇരുന്നള്ളി=ഇരുന്നരുളി. ശിവൻ നടുമിററത്തു ചെന്നു പലകമേൽ ഇരുന്നു.

അജനജിതനിവരിരുവരിരുപുറവുമന്തിക-
ത്തഗ്രത്തു നന്ദിയും പൃഷ്ഠത്തു രുദ്രനും.
അപരജനമഖിലമപി മരുവുക പുറത്തെന്നൊ-
രാജ്ഞയുണ്ടായ്വന്നു നന്ദീശചില്ലിയിൽ.
മമതയൊടു ജനമഖിലമഥ ജനകശാസനാൽ
മാനിച്ചിരുത്തിനാൻ മൈനാകമന്നവൻ.
സഭയിൽ മൃദുബൃസിഷു ബഹുമുനിവരരിരുന്നിതു
സാക്ഷികളായിട്ടു സർവ്വകർമ്മത്തിനും.
തിരമറയിലൊരുപരിഷ തറകളിലഥാപരേ
തിക്കും തിരക്കും വരാതേ നിരാകുലം.
അമരഗണമസുരഗണമഹിനരഗണങ്ങളു-
മങ്ങുമിങ്ങും നാലുപാടുറച്ചു നില.
അണിസഭയിൽ നടിതുമുടനണിയറകളും മറ-
ച്ചപ്സരോഗന്ധർവ്വവിദ്യാധരാദികൾ.

---

സഭ്യന്മാർ യഥാസ്ഥാനം ഇരിക്കുന്നതും മററും. അജൻ=ബ്രഹ്മാവു്, അജിതൻ=വിഷ്ണു, അഗ്രത്തു=മുമ്പിൽ, പൃഷ്ഠത്തു=പിന്നിൽ, അപരജനം=മററുള്ളവർ, അഖിലമപി=മുഴുവനും, ആജ്ഞ=നിയോഗം, നന്ദി........യിൽ=നന്ദികേശ്വരന്റെ പുരികത്തിൽ. ബ്രഹ്മാവും വിഷ്ണുവും ഇരുപാൎശ്വങ്ങളിലും നന്ദികേശ്വരൻ മുമ്പിലും രുദ്രൻ (കാലാഗ്നിരുദ്രൻ) പിന്നിലും ഇരിക്കട്ടേ; മററുള്ളവർ പുറത്തു മതി എന്നു നന്ദികേശ്വരൻ പുരികത്തിന്റെ ചലനംകൊണ്ടു നിയോഗിച്ചു. ജനമഖിലം=എല്ലാജ്ജനത്തേയും, ജനകശാസനാൽ=അച്ഛന്റെ കല്പനയാൽ. ഹിമവാൻ കല്പിച്ചപ്രകാരം മൈനാകൻ എല്ലാവരെയും ബഹുമാനിച്ചിരുത്തി. മൃദുബൃസിഷു=മാർദ്ദവമുള്ള ബൃസികളിൽ, ബഹുമുനിവരർ=വളരെ മുനിശ്രേഷ്ഠന്മാർ, സാക്ഷികൾ=ദ്രഷ്ടാക്കൾ, സർവ്വകർമ്മത്തിനും=എല്ലാക്രിയകൾക്കും. ക്രിയാഭാഗം എല്ലാം നേരെയാകുന്നില്ലേ എന്നു നോക്കിക്കൊണ്ടു വളരെ മുനീന്ദ്രന്മാർ തങ്ങൾക്കിരിപ്പാനുള്ള ആസനങ്ങളിൽ ഇരുന്നു. തിരമറയിൽ=തിരശ്ശീലയ്ക്കുള്ളിൽ, ഒരു പരിഷ=ഒരു കൂട്ടർ, അഥ അപരേ=പിന്നെ മററു ചിലർ, നിരാകുലം (ക്രി. വി.) = സംശയം കൂടാതെ. ഒരു കൂട്ടർ തിരയ്ക്കുള്ളിലും മററു ചിലർ തറകളിലും ഇരുന്നു. അമരഗണം=ദേവസമൂഹം, അസുരഗണം=അസുരസമൂഹം, അഹി......ണങ്ങൾ=നാഗഗണങ്ങളും, മനുഷ്യഗണങ്ങളും. അമരഗണം മുതലായവർ നാലുഭാഗത്തുമായി നിലകൊണ്ടു. അണിസഭയിൽ=ഭംഗിയുള്ള സഭയിൽ, നടിതും=നടനം (ആട്ടം)

കനകമണിയറയിൽ മണിനിറപറകൾ ദീപങ്ങൾ
ഖട്വകൾ മെത്തകൾ മേലാപ്പു നേർതരം
അവരവർകൾപദവിയതിനുചിതമുപചാരവു-
മത്ഭുതതാംബൂലപൂഗപതൽഗ്രഹം
സുരഭിസുരതരുകുസുമഗന്ധമലയജദ്രവ-
സൌഖ്യസമ്പത്തുകൾ വേണ്ടുന്നതൊക്കെയും
പ്രഥിതഗുണതുഹിനഗിരിപരിജനനിവേദിതം;
പ്രത്യേകമഷ്ടദിക്പാലർ വാണു സുഖം.
അമരമുനിപരിഷകളെയഴകിനൊടു പൂജിച്ചി-
തർഘ്യപാദ്യമധുപർക്കങ്ങൾകൊണ്ടവൻ.
ക്വചന പുനരതിവിതതഭുവി ദനുജരക്ഷസാം
കൌതുകാപാദനം മദ്യമാംസാദിയാൽ;

---

ചെയ്യാൻ, അപ്സരോ ... ... ...ദികൾ=അപ്സരസ്സുകൾ, ഗന്ധർവ്വന്മാർ, വിദ്യാധരന്മാർ മുതലായവർ. അപ്സരസ്ത്രീകൾ ആദിയായവർ നൃത്തത്തിനു തെയ്യാറായി. കനകമണിയറയിൽ=പൊൻകൊണ്ടും രത്നംകൊണ്ടുമുള്ള അറയിൽ, മണി.... ........കൾ=രത്നങ്ങൾ നിറച്ച പറകൾ, ഖട്വകൾ (കട്ടിലുകൾ), മേലാപ്പു നേർതരം=നേരിയതരം മേലാപ്പ്, പദവി=അവസ്ഥ, ഉപചാരം=പൂജ, അത്ഭുത .........ഗ്രഹം=അത്ഭുതമായ താംബൂലം (വെററില) പൂഗം (അടയ്ക്ക) പതൽഗ്രഹം (കോളാമ്പി) എന്നിവ, സുരഭി... ... ....ദ്രവം=സൌരഭ്യമുള്ള കല്പകവൃക്ഷപ്പൂനീരുകളും മലയജദ്രവവും (ചന്ദനച്ചാറു). സൌഖ്യസമ്പത്തുകൾ=സുഖസാമഗ്രികൾ. പ്രഥിത ... ... ... ...വേദിതം=പ്രസിദ്ധഗുണങ്ങളോടുകൂടിയ ഹിമവാൻെറ പരിജനങ്ങളാൽ നിവേദിക്കപ്പെട്ട താംബൂലാദികളായ ഉപചാരങ്ങളെ ഹിമവാൻെറ പരിജനങ്ങൾ എല്ലാവർക്കും സമപ്പിച്ചു. പ്രത്യേ... ... ...സുഖം=അഷ്ടദിക്പാലന്മാർ വേറെ വേറെ സുഖമായി പാർത്തു. അമര...... ......കളെ=ദേവന്മാരുടെയും മുനിമാരുടെയും സംഘങ്ങളെ. അർഘ്യ... ... ...പർക്കങ്ങൾ=അർഘ്യം (പൂജാദ്രവ്യം) പാദ്യം (കാൽ കഴുകുവാനുള്ള വെള്ളം) മധുപർക്കം എന്നിവ. എല്ലാവരേയും അർഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചു. ക്വചനപുനഃ=ഒരിടത്താകട്ടേ. അതിവിതതഭുവി=ഏററവും വിസ്തൃതമായ ഭൂമിയിൽ. ദനുജരക്ഷസാം=ദാനവന്മാർക്കും രാക്ഷസർക്കും. കൌതു... ... ...ദിയാൽ=മദ്യം മാംസം മുതലായവകൊണ്ടു കൌതുകാപാദനം–കൌതുകം ജനിപ്പിക്കൽ—ഉ

ക്വചിദപി ജനസദസി കുശലത പരീക്ഷിച്ചു
കോപ്പു കൊടുക്കയും വിദ്യോപജീവിനാം;
ക്വചിദുചിതഹുതവിധികൾ ക്വചിദപി ദക്ഷിണാ;
ഗോധനമോദനമാരണർക്കാദരാൽ.
അറിവരനജനമമരേഡ്യനുമാമല്ലോ-
രംബികോദ്വാഹഘോഷാഡംബരസ്തവം.

സരസമിതി സകലജനമവിടെ മരുവുംവിധൌ
സംഭ്രമമൂലമൊന്നുണ്ടായി തൽക്ഷണം.
ഭുവനപതി ഗിരിശനുടെ ചരണതളിർ വന്ദിച്ചു
ഭൂമിദേവീ കരഞ്ഞേവമുണർത്തിനാൾ.
"ജഗദധിപ! ജയ! ഗിരിശ! വിപുലകരുണാനിധേ!
വേച്ചുയില്ലിപ്പോളിതെങ്കിലും കഥ്യതേ.

---

ണ്ടായി. ക്വചിൽ=ഒരിടത്തു്. ജനസദസി=ജനങ്ങളുടെ സഭയിൽ. കുശലത=സാമർത്ഥ്യം. കോപ്പു്=അരിമുതലായതു്. വിദ്യോപജീവിനാം=വിദ്യകൾകൊണ്ടുപജീവനം കഴിക്കുന്നവർക്കു്. ഒരിടത്തു ദാനവാദികൾക്കു മദ്യവും മാംസവും; മറ്റൊരിടത്തു് വിദ്വാന്മാർക്കു് അരിയും കോപ്പും, ക്വചിൽ=ഒരിടത്തു. ഉചി..........ധികൾ=ഉചിതങ്ങളായ ഹുത (ഹോമ)ങ്ങളുടെ അനുഷ്ഠാനങ്ങൾ. ദക്ഷിണാ=ക്രിയാന്തത്തിലുള്ള ദ്രവ്യദാനം. ഗോധനം=ഗോക്കളാകുന്ന ധനം, ഓദനം=അന്നം ആരണർ=ബ്രാഹ്മണർ. ഒരിടത്തു ഹോമം, ദക്ഷിണാ, പശുദാനം, ബ്രാഹ്മണഭോജനം എന്നിവ. അറിവരൻ=അനന്തൻ. അജൻ=ബ്രഹ്മാവു്. അമരേഡ്യൻ=ബൃഹസ്പതി. ആമല്ല=ആവതല്ല. അംബി...... ...സ്തവം=അംബികയുടെ വിവാഹഘോഷത്തിലുള്ള ആഡംബരത്തിന്റെ സ്തുതി. അതിനെ സ്തുതിപ്പാൻ അനന്തൻ മുതലായവർക്കുംകൂടി അസാദ്ധ്യമാണു്.

ജനങ്ങളുടെ കനം സഹിക്കാതെ ഭൂമി വലയുന്നു. ഭൂമിദേവി സങ്കടം പറയുന്നു. സരസം=രസത്തോടെ. ഇതി=ഇങ്ങനെ. അഖിലജനം=എല്ലാജ്ജനങ്ങളും. സംഭ്രമമൂലം=പരിഭ്രമത്തിനു കാരണം. ഇങ്ങനെ ജനങ്ങളെല്ലാം അവിടെ രസിച്ചിരിക്കുമ്പോൾ പരിഭ്രമിക്കുവാനൊരു കാരണമുണ്ടായി അതിനെ വിവരിക്കുന്നു. —ഭുവന.........നുടെ=ലോകങ്ങൾക്കു സ്വാമിയായ ശിവന്റെ. ചരണതളിർ=കാൽത്തളിർ. ഏവം=ഈവണ്ണം. ഭൂമിദേവി പരമശിവന്റെ തൃക്കാൽ വണങ്ങി കരഞ്ഞുകൊണ്ടിങ്ങനെ ഉണർത്തിച്ചു. എങ്ങനെയെന്നാൽ—ജഗദധിപ=ജഗത്തുകളുടെ നാഥ. ജയ

ജഗതി തതമഖിലജനമിവിടെയൊരിടത്തായി
ചെമ്മേ ചരിഞ്ഞു ഞാൻ വീഴുമിന്നാഴിയിൽ
സരസമിതിനുചിതവിധിയുഴറിയരുൾചെയ്ക നീ;
സർവ്വംസഹയെന്നെനിക്കു പേർ നിഷ്ഫലം.
അയി! വരദ! പരമശിവ! കലയ മമ ദുർദ്ദശാ-
മൈരാവതാദികളൈവരെ വിട്ടു ഞാൻ.
പൊളിവചനമിതി മനസി കരുതരുതു ശങ്കര!
പുഷ്പദന്താദികൾ മൂവർ ചതഞ്ഞുപോയ്.
ഫണിവരനു ഫണങ്ങൾ പലതൊഴിവതു കണക്കല്ല;
പാതിയും പ്രായേണ പാരം കഴിഞ്ഞുപോയ്.
പുഴകൾ പലതൊരുകരകൾ കവികയുമഹോ കാൺക;
പൊട്ടി ഞാൻ ഭ്രഷ്ടയാം; പോററീ! തുണയ്ക്ക നീ."

---

=ജയിച്ചാലും. വിപു.........ന്ധേ=വിപുല—വിസ്തൃത-യായ കരുണാസ്ഥിരിപ്പിടമേ. ചെച്ചയില്ലിപ്പോളിതു—മംഗളാവസരത്തിൽ സങ്കടം പറയുന്നതു ഭംഗിയല്ലല്ലോ. കഥ്യതേ=പറയപ്പെടുന്നു. ജഗതി തതം=ലോകത്തിൽ പരന്ന അഖിലജനം=എല്ലാ ജനവും. പല ദിക്കുകളിലുമായി പരന്നു വസിക്കുന്ന ജനങ്ങൾ മുഴുവൻ ഇവിടെ ഒന്നിച്ചു കൂടിയിരിക്കുന്നു. ചെമ്മേ.........ഴിയിൽ= ഞാനിപ്പോൾ ചരിഞ്ഞു സമുദ്രത്തിൽ വീഴും. ഇതി.........വിധി=ഇതിനു തക്ക പ്രതിവിധി. ഉഴറി=ധൃതിപ്പെട്ട്. സർവ്വംസഹ=സർവ്വവും സഹിക്കുന്നവൾ. നിഷ്ഫലം=വെറുതെയായി. ഇതിനൊരു പ്രതിവിധി വേഗം അരുളിച്ചെയ്യണം. എനിക്കുള്ള സർവ്വംസഹ എന്ന പേർ ഇപ്പോൾ വ്യർത്ഥമായിരിക്കുന്നു. ഈ സങ്കടം സഹിപ്പാൻ ശക്തിയില്ല എന്നർത്ഥം. അയി വരദ=അല്ലയോ വരമരുളുന്നവനേ. കലയമമദുർദ്ദശാം=എന്റെ ദുരവസ്ഥയെ കണ്ടാലും. ഐരാവതാദികളൈവരെ=ഐരാവതൻ, പുണ്ഡരീകൻ, വാമനൻ, കുമുദൻ, അഞ്ജനൻ എന്ന അഞ്ചു ദിഗ്ഗജങ്ങളെ. വിട്ടുഞാൻ=അവർക്കും എനിക്കുമുള്ള പിടുത്തം വിട്ടുവെന്നർത്ഥം. പൊളി.... ....മിതി=പൊളിവാക്കാണെന്ന്. മന.... .... രുതു=മനസ്സിൽ വിചാരിക്കരുത്. പുഷ്പദ.... ....മൂവർ=പുഷ്പദന്തൻ, സാർവ്വഭൌമൻ, സുപ്രതീകൻ എന്ന ഗജങ്ങൾ. ചതഞ്ഞുപോയ്—ഭൂമി അവരുടെ മേലേക്കു ചരിയുമ്പോൾ അവർ ചതയുമല്ലോ. ഫണിവരനു=അനന്തന്. ഫണകൾ=പടങ്ങൾ കണക്കല്ല=കണക്കാക്കാനില്ല. പ്രായേണ=മിക്കതും. അനന്തനു വളരെ പത്തികൾ ഒഴിവുണ്ടെങ്കിലും അതു സാരമില്ല; അവയിൽ പകുതിയും കഴഞ്ഞുകഴിഞ്ഞു. പുഴകൾ.. .... കാൺക=പല പുഴ

ഇതി ധരണി കരയുമളവതിവിശദമപ്പൊഴു-
തേററക്കുറച്ചിലും കാണ്മായി ഭൂമിയിൽ.
തദനു പുനരതിനു വഴി നിജമനസി ചിന്തിച്ചു
തമ്പുരാൻ കുംഭോത്ഭവനെ വരുത്തിനാൻ.
“കലശലിഹ വരുമറിക കലശഭവ! മാമുനേ!
കാത്തുകൊൾവാൻ നാമിരുവരേയുള്ളു കേൾ;
മമ തു പുനരിതുപൊഴുതിലനവസരമാകയാൽ
മാന്ദ്യമുണ്ടാകൊലാ; പോക നീ സാമ്പ്രതം.
മലയഗിരിശിരസി വസ; മതി മനസി സംശയം;
മഗ്നയാമല്ലെങ്കിലൂഴിയിന്നാഴിയിൽ”
ഇതി സപദി ശിവവചനമവനതു ചെവിക്കൊണ്ടു-
തേവമെന്നംഗീകരിച്ചൊന്നുണത്തിനാൻ.

---

കൾ കരകവിയുന്നതു കണ്ടാലും. പൊട്ടി.........യാം=മൂഢയായ ഞാൻ ഭ്രഷ്ടയാകും, സ്ഥാനത്തുനിന്നു ഭ്രംശിക്കും. പോററീ=രക്ഷിതാവേ. ഇത്രത്തോളം ഭൂമിയുടെ വചനം.

ശിവൻ ഭൂഭാരത്തെ സമീകരിപ്പാൻ അഗസ്ത്യനോടു പറയുന്നു. ഇതി ......ളവു=ഭൂമിദേവി കരയുമ്പോൾ. അതിവിശദം (ക്രി. വി.) =ഏററവും സ്പഷ്ടമായി. ഈ സമയത്തു ഭൂമിയിൽ അതിസ്പഷ്ടമായിട്ട് ഏററക്കുറവുകൾ കാണ്മാറായി. തദനുപുനഃ=പിന്നെയാകട്ടേ. അതിനു=ഭൂമിയുടെ ഏററക്കുറച്ചിലിന്. നിജമനസി=തന്റെ മനസ്സിൽ. കുംഭോത്ഭവനെ=അഗസ്ത്യനെ [മിത്രനും വരുണനും ഉർവ്വശിയെക്കണ്ടു മോഹിച്ചുവെന്നും, അവരുടെ രേതസ്സിനെ ഉർവ്വശി കുടത്തിലാക്കി സൂക്ഷിച്ചുവെന്നും, ആ കുടത്തിൽനിന്നാണ് അഗസ്ത്യന്റെ ഉല്പത്തിയെന്നും പുരാണകഥയുണ്ട്.] അഗസ്ത്യനോടു ശിവൻ പറയുന്നു—കലശല്=അപകടം. കലശഭവമാമുനേ=അഗസ്ത്യമുനേ. കാത്തു.........ള്ളുകേൾ=ഈ സങ്കടത്തിൽ നിന്നു രക്ഷിപ്പാൻ എനിക്കും അങ്ങേക്കും മാത്രമേ ശക്തിയുള്ളു. മമതു.........കയാൽ=എനിക്കാകട്ടേ ഇപ്പോൾ അതിന് അനവസരം ആകകൊണ്ട്. മാന്ദ്യം=മന്ദത, ഉത്സാഹക്കുറവ്. സാമ്പ്രതം=ഇപ്പോൾ. ഇപ്പോൾ മടിക്കൂടാതെ അങ്ങുതന്നെ അതിനു പോകണം. മലയ.........രസി=മലയപർവ്വതത്തിന്റെ ശിരസ്സിൽ. വസ=വസിച്ചാലും. മതി.........ശയം=മനസ്സിൽ സംശയം വേണ്ട. മഗ്നയാം=മുങ്ങും. അല്ലാത്തപക്ഷം ഇന്നു ഭൂമി കടലിൽ മുങ്ങിപ്പോകും. ശിവവചനം=ശിവന്റെ വാക്ക്.

"കലുഷഹര! ഹര! ഗിരിശ! സുരഗിരിശരാസ! നിൻ-
കല്യാണകൌതുകമെല്ലാൎക്കുമുത്സവം.
അധനനിവനിതി വെടികിലഹമഗതി നിർഭാഗ്യ-
നാജ്ഞ കേളായ്കിലിന്നാത്മഹത്യാഹതൻ.
പശുമതികളാം വയമറിക പശുപതി ഭവാൻ പ്രഭോ!
പാഹി മാമെന്നൊഴിഞ്ഞെന്തുണ്ണത്താവതും?"
അവശമിതി വിടതൊഴുതു കലശഭവനനോര-
മാശു ലോപാമുദ്രതാനും പുറപ്പെട്ടു.

അരനവനെയരികിലുടനഴകൊടു വിളിച്ചു മ-
റ്റാരുമേ കേളാതെ വേറെയരുളിനാൻ.

---

ചെവിക്കൊണ്ടു = കേട്ടു്. ഏവ ...... ...രിച്ചു്. = അങ്ങനെ ചെയ്യാമെന്നു സമ്മതിച്ചു്. അഗസ്ത്യൻ ശിവനിയോഗം സ്വീകരിച്ചു് ഇങ്ങനെ ഉണൎത്തിച്ചു. കലുഷഹര = കലുഷങ്ങളെ (പാപങ്ങളെ) കളയുന്നവനേ. സുരഗിരിശരാസ = സുരഗിരി—മേരു—ശരാസം (വില്ലു്) ആയിട്ടുള്ളവനേ! ത്രിപുരദഹനത്തിന്നു ഭഗവാൻ മഹാമേരുപൎവ്വതത്തെ വില്ലാക്കിധരിച്ചു എന്നു പുരാണപ്രസിദ്ധം. നിൻകല്യാണ ...... ...ത്സവം = നിന്തിരുവടിയുടെ വിവാഹം എല്ലാവൎക്കും ഉത്സവമാണു്. എന്നെപ്പോലെയുള്ള മുനിമാൎക്കും അത്യുത്സവമാണെന്നു ഭാവം. അധന ... . ....തി = ഇവൻ അധനൻ (ധനഹീനൻ) ആണെന്നു വിചാരിച്ചു്. വെടികിൽ = ഉപേക്ഷിച്ചാൽ. അഹ ..... ...ഭാഗ്യൻ = ഞാൻ അഗതിയും ഭാഗ്യഹീനനുമായിച്ചമയും. ആജ്ഞ കേളായ്കിൽ = കല്പനയനുസരിക്കാഞ്ഞാൽ. ആത്മ ... .... ...ഹതൻ = ആത്മഹത്യയാൽ കൊല്ലപ്പെട്ടവൻ. കല്പന കേൾക്കാതിരിക്കുന്നതു് ആത്മഹത്യയ്ക്കു തുല്യമാണെന്നു ഭാവം. വിവാഹത്തിന്നിവിടെ നില്ക്കണം, കല്പനപ്രകാരം മലയത്തിന്മേലേക്കു പോകയും വേണം, ഇങ്ങനെ ധൎമ്മസങ്കടത്തിലാണെന്റെ സ്ഥിതി എന്നു സാരം. പശുമതികളാം വയം = പശുക്കളുടെ ബുദ്ധിപോലെയുള്ള ബുദ്ധിയോടുകൂടിയവരാണു ഞങ്ങൾ. പശു ...... പ്രഭോ = സ്വാമിൻ! അങ്ങു പശുപതിയാണു്. (പശുക്കൾ സംസാരബാധയാൽ അവശരായവർ; അവരുടെ പതി). പാഹിമാം = എന്നെ രക്ഷിച്ചാലും. അവശം (ക്രി. വി.) = പരവശതയോടേ. വിടതൊഴുതു = വിടവഴങ്ങി. കലശഭവൻ = അഗസ്ത്യൻ. ലോപാമുദ്ര = അഗസ്ത്യപത്നി. അഗസ്ത്യൻ ശിവനെ വണങ്ങി പത്നിയോടുകൂടി പുറപ്പെട്ടു.

ശിവൻ ഖിന്നനായ അഗസ്ത്യനെ സമാധാനിപ്പിക്കുന്നു.
അരൻ = ശിവൻ. "പരമസുഹൃൽ" ഇത്യാദി ശിവവചനം. പരമസുഹൃൽ = വ

“പരമസുഹൃദിഹ ജഗതി പരമൊരുവനാരുള്ളൂ?
പാരവശ്യം പാരമെന്തിനു മാനസേ?
നിമിഷമുപയമനമനു ഝടിതി കുടിയുംകൊണ്ടു
നിൻമുമ്പിൽ വന്നൊഴിഞ്ഞെങ്ങു പോകുന്നു ഞാൻ?
കൊതി കളവനഴലരുതു ചതി പറകയ”ല്ലെന്നു
കുംഭോത്ഭവൻ കേട്ടു ശംഭോരുദീരിതം
ത്രിപുരഹരനടിതൊഴുതു ഝടിതി വിയദദ്ധ്വനാ
ദക്ഷിണദിഗ്ഭാഗമാശ്രയിച്ചീടിനാൻ;

മിഥുനമതു മലയഗിരിമുകളിലിഴിയുംവിധൌ
മേദിനി മെല്ലെന്നു നേരെയായീ തദാ.
പുതുമയൊടു സുരമുനികൾ കലശജനെ മാനിച്ചു
ഭൂമീതലേ പൂർവ്വസംസ്ഥാനസുന്ദരേ.

---

ലിയ സ്നേഹിതൻ. ഇഹ ജഗതി = ഈ ലോകത്തിൽ. പര ......... രുള്ളൂ = വേറെ ആരൊരുവനുണ്ട്. പാരവശ്യം = പരവശത. മാനസേ = മനസ്സിൽ. നിമി... ......മനു = വിവാഹം ചെയ്യുന്ന നിമിഷത്തിനു ശേഷം. ഝടിതി = വേഗം. കുടിയുംകൊണ്ടു = കുടിയോടുകൂടി (വിവാഹം കഴിഞ്ഞാൽ ഭർത്തൃഗൃഹത്തിൽ എത്തി കുടിവെക്കുന്നതുവരെ പത്നിയെ കുടി എന്നു പറയുന്നു.) നിൻമുമ്പിൽ .. .. ....ഴിഞ്ഞ് = നിന്റെ മുമ്പിൽ വന്നിട്ടല്ലാതെ. എങ്ങു ......... ഞാൻ = ഞാൻ എവിടെപ്പോകുന്നു. വേളികഴിഞ്ഞ ഉടനെ കുടിയോടുകൂടി നിന്നെ വന്നു കണ്ടുകൊള്ളാം. കൊതി കളവൻ = ആഗ്രഹം തീർക്കാം. “ചതിപറകയല്ല ഞാൻ” എന്നുവരെ ശിവവാക്യം. കുംഭോത്ഭവൻ = അഗസ്ത്യൻ. ശംഭോഃ ഉദീരിതം = ശിവന്റെ വചനത്തെ. ത്രിപുര... ... ... ... ഴുതു = ശിവന്റെ കാൽ വണങ്ങി. ഝടിതി = വേഗം. വിയദദ്ധ്വനാ = ആകാശമാർഗ്ഗത്തൂടെ. ദക്ഷി ...............ഗം = തെക്കേദിക്കിനെ. ആശ്രയിച്ചീടിനാൻ = പ്രാപിച്ചു.

അഗസ്ത്യൻ മലയഗിരിമേലിരിക്കുന്നു. ഭൂമിയുടെ ചെരിവു തീരുന്നു. മിഥുനമതു = ആ ദമ്പതിമാർ (ലോപാമുദ്രയും അഗസ്ത്യനും). മലയ .........വിധൌ = മലയമലമേൽ ഇറങ്ങുമ്പോൾ. മേദിനി = ഭൂമി. മെല്ലെന്നു = പതുക്കെ. പുതുമ = ആശ്ചര്യം. സുരമുനികൾ = ദേവർഷികൾ. ഭൂമി .........ന്ദരേ (സതി) = ഭൂതലം മുമ്പിലത്തെ വിധത്തിലുള്ള സ്ഥിതികൊണ്ടു സുന്ദരമായപ്പോൾ, ഭൂമി മുമ്പിലത്തെപ്പോലെ ഭംഗിയായി നിന്നപ്പോൾ ദേവർഷി

ഗ്രന്നന്തികൾ കരുതി പലർ മഹീതലഘടീയന്ത്ര-
ക്രൂടയിൽക്കല്ലെന്നു കുംഭോത്ഭവനോടേ.
നഗനഗരപുരിവിപിനനദനദിതടങ്ങളും
നാനാജനൌഘനിശ്വാസവും നേരായി.

നഗപുരിയിൽ മികവുടയ സുരമുനിസതീകുലം
നായകപൂജയ്ക്കൊരുമ്പെട്ടു തൽക്ഷണം.
മിടമയൊടു മൂർദ്ധനികടമുടനുപഗതാ തദാ
മൈനാകപാർവ്വതീമാതാ ഗിരിപ്രിയാ.
അവൾവരവിലഖിലജനമിഴികൾ കുളിരുന്മാറൊ-
രംഗനാലോകവും വന്നു ശിവാന്തികേ.

---

കൾ അത്ഭുതപ്പെട്ടു അഗസ്ത്യനെ ബഹുമാനിച്ചു. ഗ്രന്നന്തികൾ=ഗ്രന്ഥപ്രശംസകൾ. മഹി ..........ല്ലെന്നു=ഭൂതലമാകുന്ന ഘടീയന്ത്രത്തിന്റെ — ഏത്തത്തിന്റെ—ക്രൂടയിൽക്കല്ല്—മൂട്ടുകല്ല്—എന്ന്. പലരും അഗസ്ത്യനെ, ഭൂതലമാകുന്ന ഏത്തത്തിന്റെ ക്രൂടയിൽക്കല്ലെന്നു പുകഴ്ത്തി. വെള്ളം കോരുവാനുള്ള ഏത്തം അല്ലെങ്കിൽ തുലാം നേരെ നില്ക്കുന്നതു് അതിന്റെ മൂട്ടിലുള്ള ക്രൂടയിൽ കല്ലുകൊണ്ടാണല്ലോ. ഭൂതലത്തെ ഘടീയന്ത്രമായും അഗസ്ത്യനെ ക്രൂടയിൽക്കല്ലായും രൂപണം ചെയ്കയാൽ രൂപകാലങ്കാരം. നഗ ... ...... .. തടങ്ങൾ=നഗങ്ങൾ (പർവ്വതങ്ങൾ) നഗരങ്ങൾ പുരികൾ വിപിനങ്ങൾ (കാടുകൾ) നദങ്ങൾ നദികൾ എന്നിവ. നാനാ.... ...... ശ്വാസം=പല ജനസമൂഹങ്ങളുടെ ശ്വാസം. ഭൂമി നേരെയായപ്പോൾ ജനങ്ങൾക്കു ശ്വാസം നേരെയായി.

മേനാദേവി സതീജനങ്ങളോടുകൂടി ശിവനെ ആരാധിച്ചു കാൽ കഴുകിക്കുന്നു. നഗപുരി=പർവ്വതരാജധാനി. മികവുടയ =മേന്മയുള്ള. സുര..........കുലം=സുരന്മാരുടെയും മുനികളുടെയും സതികളുടെയും സമൂഹം. നായ....... .യ്ക്കു=നായകന്റെ—വരന്റെ—പൂജയ്ക്കു. സതീജനങ്ങൾ വരനെപ്പൂജിപ്പാൻ തുടങ്ങി. മിടമയൊടു=അഭിമാനത്തോടെ. മൂർദ്ധനികടം =ശിവന്റെ സമീപത്തേക്കു്, ഉപഗതാ=വന്നു. മൈനാ ...... .. മാതാ=മൈനാകന്റെയും പാർവ്വതിയുടെയും അമ്മയായ. ഗിരിപ്രിയാ=ഹിമവൽപത്നി. ഉടനെ മേനാദേവി ശിവന്റെ അടുക്കൽ വന്നു. അവൾവരവിൽ=അവളുടെ വരവിൽ. അഖി...... ...ന്മാറ്=എല്ലാജനങ്ങളുടെയും കണ്ണുകൾ കുളിർക്കുംവണ്ണം. അംഗനാലോകം=സ്ത്രീജനം. ശിവാന്തികേ=ശിവസമീപത്തിൽ. മേനാ

അമരതരുനറുമലരുമൎഘ്യപാദ്യാദിക-
ളഷ്ടമംഗല്യങ്ങൾ തൂക്കുവിളക്കുകൾ.
നിബിഡപരിമളഭരിതവരകളഭകസ്തൂരി-
നീരാജനഭാണ്ഡവെൺചാമരാദിയും.
ഇവ പലതു കരതളിരിൽ മിളിതരസമാണ്ടുകൊ-
ണ്ടെല്ലാവരും വന്നു നല്ല കുതൂഹലാൽ.
ശശിശകലമണിയുമരനരികിലഥ മേളിച്ചു
ശംഖഭേരീതൂൎയ്യനാദവും ഗീതവും.
ത്വരിതമഥ ഗിരിമഹിഷി സുരസുരഭിദുഗ്ദ്ധേന
തൃക്കാൽ കഴുകിച്ചു വിശേഷശീലനൊടേ.
ശിശിരമതിമധുരമതു ശിരസി ച ശരീരേ ച
ചേൎത്തു പ്രീത്യാ ശിവശ്രീപാദതീൎത്ഥവും.

---

ദേവി വന്നതോടുകൂടി വളരെ സ്ത്രീകളും വന്നു, അമര............ മലർ = കല്പകവൃക്ഷങ്ങളുടെ മണമുള്ള പുഷ്പം. അൎഘ്യ.........കൾ = അൎഘ്യം പാദ്യം മുതലായവ. അഷ്ടമംഗല്യങ്ങൾ = ആ പേരിൽ പ്രസിദ്ധമായ എട്ടു മംഗലദ്രവ്യങ്ങൾ. (''മണ്ണുൎപ്പാനിമഷിക്കൂട്ടക്കനിറമേറിടുന്ന കണ്ണാടിയും ചെപ്പും പുസ്തകവും മടക്കുപുടവ ദീപംനിറപ്രസ്ഥവും'' എന്നിവ) നിബിഡ............... ചാമരാദി=നിബിഡമായ പരിമളംകൊണ്ടു ഭരിത (പൂൎണ്ണം) വും ശ്രേഷ്ഠവുമായ കളഭവും കസ്തൂരിയും നീരാജനഭാണ്ഡവും (തിരി ഉഴിയുവാനുള്ള ദ്രവ്യം) വെഞ്ചാമരവും മററും. കരതളിരിൽ = തളിരുപോലെ മൃദുവായ കയ്യിൽ മിളിതരസം (ക്രി. വി.) = ഉണ്ടായ രസത്തോടെ. ആണ്ടുകൊണ്ടു = എടുത്തുകൊണ്ട്. കുതൂഹലാൽ = കൌതുകത്തോടേ. സതീജനങ്ങൾ കല്പകപുഷ്പാദിപദാൎത്ഥങ്ങൾ എടുത്തുകൊണ്ടുവന്നു ശശി..................രികിൽ = ശശിശകലം — ചന്ദ്രക്കല — അണിയുന്ന ഹരൻെറ അരികിൽ. മേളിച്ചു = ചേൎന്നു. ശംഖ.........നാദം = ശംഖം. ഭേരി (പെരുമ്പറ) തൂൎയ്യവാദ്യം ഇവയുടെ നാദം ഗീതം = പാട്ട് (മേളിച്ചു എന്നതിനോടന്വയം). ശിവൻെറ അരികിൽ ശംഖനാദാദികൾ മുഴങ്ങി എന്നൎത്ഥം. ത്വരിതം = വേഗം. ഗിരിമഹിഷി = മേനാദേവി. സുര.........ദുഗ്ദ്ധേന = കാമധേനുവിൻെറ ദുഗ്ദ്ധം — പാൽ — കൊണ്ടു. തൃക്കാൽ.........നൊടേ = ശിവൻെറ തൃക്കാൽ കഴുകിച്ചു, ശിശി.......മതു = തണുപ്പുള്ളതും അതിമധുരവുമായ, ശിര.........രേ ച = ശിരസ്സിലും ശരീരത്തിലും, ചേൎത്തു = ധരിച്ചു, പ്രീത്യാ = പ്രീതിയോടേ, ശിവ.......തീൎത്ഥം = ശിവൻെറ തൃക്കാൽ കഴുകിച്ച തീൎത്ഥം. തലയിലും മേലും ആ പാദതീൎത്ഥം തളിച്ചു എന്നു സാരം

അഖിലജഗദധിപനവളതിനു പിറകൎഘ്യവു-
മാചമനീയവുമാശു നല്കീടിനാൾ
അതിസുരഭിമലർഗ്ഗുണവുമനഘമനുലേപന-
മൻപോടു നല്കി നീരാജനം ചെയ്തുടൻ
അഴകുടയൊരണികുഴലിൽ നറുമലർകടന്നുകൊ-
ണ്ടാരാധ്യ സാധ്വീ നമസ്കരിച്ചീടിനാൾ.

മലമകളുമതുപൊഴുതു തൊഴുതു ജനകാഗ്രജ-
ന്മാരെയും മററു പലരെയും മാതരം
സകലജനജനനി നിജസഹചരികളോടുമ-
സ്സൎവ്വേശ്വരനെ വരിപ്പാൻ പുറപ്പെട്ടു.
മൃദുരണിതപദകടകമിടയിടയിൽ മന്ദിച്ചു
മെല്ലെമെല്ലെച്ചെന്നു വല്ലഭം ദുർല്ലഭം

---

(അതു എന്നു ശിവശ്രീപാദതീൎത്ഥത്തോടു ചേൎക്കണം). അഖി.........പനു = സൎവ്വലോകേശ്വരനു്, അതിനു പിറകു് = അതിനുശേഷം, ആചമനീയം = ആചമിപ്പാനുള്ള വെള്ളം. പിന്നെ അൎഘ്യവും ആചമനീയവും കൊടുത്തു. അതി.........ഗ്ഗുണം = അതിസൌരഭ്യമുള്ള പൂമാല, അനഘം = നിൎദ്ദോഷമായ, അനുലേപനം = കുറിക്കൂട്ടു്, നീരാജനം ചെയ്തു് = നീരാജനം (ആരാത്രികം) ഉഴിഞ്ഞു്, മാല നൽകി തിരി ഉഴിഞ്ഞിട്ടു് എന്നൎത്ഥം. അഴകു.........ഴലിൽ = ഭംഗിയുള്ള തലമുടിയിൽ, നറുമലർ.......ണ്ടു് = പുഷ്പം സ്വസ്ഥാനത്തുനിന്നു കടക്കുമാറു് തല കുമ്പിട്ടു് എന്നൎത്ഥം. തല കുമ്പിടുമ്പോൾ തലയിൽ ചൂടിയ പൂവു് സ്ഥാനത്തുനിന്നു കിഴിയുമല്ലോ. ആരാധ്യ = ആരാധിച്ചിട്ടു്, സാധ്വീ = പതിവ്രത, മേന.

ശ്രീപാൎവ്വതീസ്വയംവരം. ജനകാഗ്രജന്മാരെ = അച്ഛനെയും ജ്യേഷ്ഠനെയും, മാതരം = അമ്മയേയും, സകല.........നി = എല്ലാ ജനങ്ങളുടെയും അമ്മ. നിജ.........ളോടും = തന്റെ സഖികളോടുകൂടി, സൎവ്വേശ്വരനെ = ശിവനെ. ശ്രീപാൎവ്വതി ഗുരുജനങ്ങളെ വണങ്ങി ശിവനെ ഭൎത്താവായി വരിപ്പാൻ പുറപ്പെട്ടു. സ്വയംവരാവസരത്തിലെ അവസ്ഥയെ വൎണ്ണിക്കുന്നു—മൃദു.........ടകം (ക്രി. വി.) = മൃദുവായ കിലുക്കത്തോടുകൂടിയ പാദകടകം (നൂപുരം) ത്തോടുകൂടുംവണ്ണം. മന്ദിച്ചു് = മന്ദഗതിയായി ഭവിച്ചു്, വല്ലഭം ദുർല്ലഭം = ല

കളമധുരമളിമുരളുമൊരു വരണമാലയാ
കണ്ഠത്തിൽ വച്ചു തൻകൈയിണയ്ക്കുങ്ങിടം.
അടിമുടിയൊടിടകുളിരുമമൃതകടൽതന്നിൽ നീ-
രാടി നാടീരേഴിൽ വാഴും ചരാചരം
അടിമലരിലടിമപെടുമവർകളവനം കൊതി-
ച്ചംബികാ മാലയാലംബത ത്ര്യംബകം.
"അഴലൊഴിയുമെഴുമഴകുമഖിലഭുവനൌകസാ-
മാപത്തിനി മേലിലാർക്കുമില്ലോർക്കിലോ"
ഇതി വിയതി മുനിമൊഴികൾ മലർമഴകളൂഴിയി-
ലീശ്വരീമാലയേററീശ്വരൻ നിന്ന നാൾ.

---

ഭിപ്പാൻ പ്രയാസമുള്ള വല്ലഭനെ, കളമധുര .. .......ലയാ=കളമധുരം (മനോഹരവും മധുരവും) ആകുംവണ്ണം (ക്രി. വി.) അളി-വണ്ടു-മുരളുന്നതായ വരണമാല-വരിക്കുന്നതിനുള്ള മാല-കൊണ്ടു. കണ്ഠ ........ ...ങ്ങിടം=കഴുത്തിൽ തന്റെ കയ്യിണയ്ക്കു സ്ഥാനം വെച്ചു. ബാല്യകളിലെ ന്യൂപുരങ്ങൾ പതുക്കെക്കിലുങ്ങുമാറു മെല്ലെ മെല്ലെച്ചെന്നു് നടമണം നിമിത്തം വണ്ടു മുരളുന്ന വരണമാല വല്ലഭന്റെ കണ്ഠത്തിൽ അർപ്പിച്ചു; അതു കണ്ടാൽ മേലിൽ കണ്ഠാലിംഗനത്തിന്നു കൈകൾ വെക്കുവാനുള്ള സ്ഥാനം കുറിക്കുകയാണോ എന്നു തോന്നുമെന്നു സാരം. അടി............തന്നിൽ=അടിമുതൽ മുടിവരെ ഇടകുളിരുന്ന-കുളുപ്പിക്കുന്ന-അമൃതസമുദ്രത്തിൽ അതായതു പരമാനന്ദസാഗരത്തിൽ. നീരാടി..........ചരം=ഈരേഴുനാടുകളിൽ (പതിനാലു ലോകങ്ങളിൽ) വസിക്കുന്ന ചരാചരജീവികളെല്ലാം മുങ്ങി. അടി..............കൊതിച്ച്=പുഷ്പംപോലെ മൃദുവായ കാലടിയിൽ അടിമപെടുന്നവരുടെ (ദാസ്യം വഹിക്കുന്നവരുടെ) അവനം-രക്ഷ-കൊതിച്ച്. അംബികാ=ലോകമാതാവ്, മാലയാ=മാലകൊണ്ടു, ത്ര്യംബകം ആലംബത=മുക്കണ്ണനെ ആലംബിച്ചു, വരിച്ചുവെന്നൎത്ഥം. പാദാശ്രിതന്മാരുടെ രക്ഷയ്ക്കുവേണ്ടിയാണു ദേവി ഭഗവാനെ വരിച്ചതെന്നു ഭാവം. അഴലൊഴിയും=ദുഃഖം നീങ്ങും, എഴുമഴകും=അഴകു വൎദ്ധിക്കയും ചെയ്യും. അഖില............സാം=എല്ലാലോകങ്ങളിലും വസിക്കുന്നവൎക്ക്, ഇതി=എന്നു്, വിയതി=ആകാശത്തിൽ, മുനിമൊഴികൾ=മുനിമാരുടെ വാക്കുകൾ, മലർമഴകൾ=പൂമഴകൾ, ഈശ്വരീ.......... നിന്നാൾ=ഈശ്വരിയുടെ മാലയേററുകൊണ്ടു ഭഗവാൻ സ്ഥിതി ചെയ്തപ്പോൾ. മാലാൎപ്പണം കഴിഞ്ഞപ്പോൾ ആകാശത്തിൽ മുനിമാർ "അഴലൊഴിയും" ഇത്യാദിവാക്യങ്ങൾ പറകയും ഭൂമിയിൽ പുഷ്പവൃഷ്ടികൾ പതിക്കയും ചെയ്തു.

അഥ പടലയിളകി വലമിടമൊഴികെ മാലോക-
രമ്പോടെഴുന്നള്ളി കല്യാണമണ്ഡപേ.
അമിതമുനിസുരസദസി ഗിരിസുതയൊടും തുട-
ന്നാസനേ നാഥനിരുന്നള്ളി സാദരം.
പടുതയൊടു പരിണയനസമുചിതവിധാനങ്ങൾ
പാടുപാടേ ചെയ്തു സപ്തർഷിചൊല്പടി.
അഖിലജനഭരണമതിനിഹ തുണ നമ്മൾ നാ-
മന്യോന്യമെന്നു ചെയ്തു പാണിപീഡനം.
ലളിതപദചകിതഗതി ദഹനനു പ്രദക്ഷിണം
ലജ്ജാരതിസ്വേദരോമാഞ്ചചഞ്ചലം

---

വിവാഹത്തിന്റെ വൈദികക്രിയകൾ. പടലയിളകി=കൂട്ടത്തോടെ ഇളകി, വലമിടമൊഴികെ=വലത്തുമിടത്തും ഒഴിഞ്ഞപ്പോൾ, മാലോകർ=മഹാലോകർ, കല്യാണമണ്ഡപേ=വിവാഹമണ്ഡപത്തിൽ. മാലയിടുന്നതു കാണാനായി തിക്കിത്തിരക്കിക്കൂടിയിരുന്ന മഹാജനങ്ങൾ കൂട്ടത്തോടെ ഇളകി വലത്തോട്ടും ഇടത്തോട്ടും ഒഴിഞ്ഞപ്പോൾ ഭഗവാൻ കല്യാണമണ്ഡപത്തിൽ എഴുന്നള്ളി. അമിത.........ദസി=അമിതന്മാരായ മുനികളുടെയും ദേവന്മാരുടെയും സഭയിൽ, ഗിരിസുതയൊടു=പാർവ്വതിയോടു, തുടന്നാ.........ന്നള്ളി=നാഥൻ പലകമേൽ തുടന്നിരുന്നു. ഇടത്തും വലത്തുമായി രണ്ടു പലകകൾ വെച്ച് അവയുടെ മുകളിൽ എത്തിയ ഒരു ദർഭപ്പുല്ലിട്ട് ആ പലകകളിന്മേൽ വധൂവരന്മാർ ഇരിക്കുന്നതിന്നു തുടന്നിരിക്കുക എന്നു പേർ പറയുന്നു തുടന്നിരുന്നിട്ടുവേണം വിവാഹക്രിയകൾ ചെയ്വാൻ. പടുതയൊടു=സാമർത്ഥ്യത്തോടെ, പരിണ.........നങ്ങൾ=പരിണയന (വിവാഹം) ത്തിൽ വേണ്ടുന്ന ക്രിയകൾ, പാടുപാടേ=വഴിക്കുവഴിയായി, സപ്തർഷിചൊല്പടി=സപ്തർഷികളുടെ വാക്കുപ്രകാരം. ശിവൻ പാർവ്വതിയോടു തുടന്നിരുന്നു സപ്തർഷിമാർ പറഞ്ഞതുപോലെ വിവാഹച്ചടങ്ങുകളെല്ലാം യഥാക്രമം ചെയ്തു എന്നർത്ഥം. അവയിൽവെച്ചു പാണിഗ്രഹണം തുടങ്ങിയ ചിലതു് എടുത്തു പറയുന്നു—അഖിലജനഭരണമതിനു=എല്ലാ ജനങ്ങളുടെയും ഭരണത്തിന്, തുണ=കൂട്ട്, അന്യോന്യം=പരസ്പരം, പാണിപീഡനം=പാണിഗ്രഹണം. "സർവ്വലോകങ്ങളെയും ഭരിക്കുന്നതിൽ നാം രണ്ടുപേരും അന്യോന്യം തുണയായിരിക്കും" എന്നു പറഞ്ഞുകൊണ്ടു പാണിഗ്രഹണം ചെയ്തു. ലളിത........ഗതി=ലളിതം-മനോഹരം-ആയ പദ-കാൽവെപ്പ്-ത്തോടു കൂടിയതും ചകിതവും (ചഞ്ചലം) ആയ ഗതിയോടു കൂടിയ. ദഹന.........ക്ഷിണം=അഗ്നിക്കു വലംവെക്കൽ, ലജ്ജാ.........ചഞ്ചലം=ലജ്ജ, രതി, സ്വേദം, രോമാഞ്ചം ഇവകൊണ്ടു ചഞ്ചലമായ (പ്രദക്ഷി

ലസദനഘമണികനകഗളഗുണനിബന്ധനം
ലാജഹോമാദി ചെയ്താചാരപേശലം
അതിമൃദുലമചലമകൾതളിരടി പിടിച്ചു താ-
നമ്മി ചവിട്ടിച്ചു കൃതപാ ധ്രുവേക്ഷണം
ശിവനഥ രജതഗിരിപുരിയിലെഴുന്നള്ളുവാൻ
ചെമ്മേ സമാപ്യ ക്രിയാകലാപം ക്രമാൽ.

അമരമുനിമടവർകുലമരനമഥ ഗൌരിക്ക-
മാർദ്രാക്ഷതംകൊണ്ടുഴിഞ്ഞു സഭാന്തരേ.
ത്രിപുരരിപുവിനു തദനു തുഹിനഗിരി നിസ്തുലം
സ്ത്രീധനം നല്കീ സമസ്തം നിജധനം.

---

ണവിശേഷണം). ലസ .........ബന്ധനം=ലസിക്കുന്നവയും അനർഘങ്ങളുമായ മണികളോടും കനകത്തോടും കൂടിയ ഗളഗുണം (കണ്ഠസൂത്രം) കെട്ടിക്കൽ, ലാജഹോമാദി=ലാജഹോമം (മലരു ഹോമിക്കൽ) മുതലായതു്, ആചാരപേശലം (ക്രി. വി.)=ആചാരംകൊണ്ടു പേശലം-മനോഹരം-ആകുംവണ്ണം, അതിമൃദുലം=ഏറ്റവും മാർദ്ദവമുള്ള, അച......... ..രടി=പാർവ്വതിയുടെ തളിരിന്നൊത്ത കാലടി, അമ്മിചവിട്ടിച്ചു=അമ്മിമേൽ ചവിട്ടിച്ചു്, അശ്മാരോഹണം ചെയ്യിച്ചു്, കൃതപാധ്രുവേക്ഷണം=ധ്രുവദർശനം (ധ്രുവനെക്കാണിക്കൽ) ചെയ്തു്, രജത ... .... ...രിയിൽ=കൈലാസപുരിയിൽ, ചെമ്മേ=വഴിപോലെ, സമാപ്യ ....... ...ക്രമാൽ=ക്രിയാസമൂഹത്തെ ക്രമംപോലെ ചെയ്തു മുടിച്ചിട്ടു്. പാണിഗ്രഹണം, അഗ്നിപ്രദക്ഷിണം, കണ്ഠസൂത്രബന്ധനം, ലാജഹോമം, അശ്മാരോഹണം, ധ്രുവദർശനം മുതലായ ക്രിയകളെല്ലാം വഴിപോലെ ചെയ്തു പരിസമാപ്തിവരുത്തി പരമശിവൻ കൈലാസപുരിയിലേക്കെഴുന്നള്ളുവാൻ ബദ്ധപ്പെട്ടു എന്നു സാരം.

കുടിപോക്കു്. അമര .........കുലം=ദേവകളുടേയും മുനികളുടേയും സ്ത്രീജനം. അര............തിക്കും=ശിവനും ശ്രീപാർവ്വതിക്കും. ആർദ്രാ.......... ..ന്തരേ=സഭാമദ്ധ്യത്തിൽ വെച്ചു് ആർദ്രാക്ഷതം കൊണ്ടുഴിഞ്ഞു. ആർദ്രാക്ഷതമെന്നാൽ മഞ്ഞൾവെള്ളംകൊണ്ടു നനച്ച അരി. “സംഹരിദ്രജലേനാക്തോ മംഗല്യസ്ത്വാർദ്രലാക്ഷതഃ” എന്നു ഭോജൻ. അരി ഉഴിഞ്ഞു എന്നതുകൊണ്ടു് ഉപലക്ഷണമായിട്ടു് അരി എറിഞ്ഞു എന്നുകൂടി ഗ്രഹിക്കണം. “ആർദ്രാക്ഷതാരോപണമന്വഭൂതാം” എന്നാണു കുമാരസംഭവത്തിൽ പറഞ്ഞിട്ടുള്ളതു്. ത്രിപുര......... ...ജധനം=പിന്നെ ഹിമവാൻ ശിവനു തന്റെ അതുല്യമായ എല്ലാ

അഥ പരമശിവനഴറി വൃഷഭവരമേറിനാ-
നന്തോളമേറിനാളംബികാദേവിയും.
കുടതഴകൾ കിട്ടപിടികൾ തുടിപടഹമദ്ദളം
കൊട്ടു പാട്ടാട്ടം പിടിച്ചുകളികളും.
ഇതി വിവിധകളകളമൊടളകയൊളമാളുകാ-
ളേകാർണ്ണവപ്രളയാഭം നടകൊണ്ടു.
ബഹളജനഗളഗളിതകളകളതിളപ്പിലി-
ബ്രഹ്മാണ്ഡഭാണ്ഡം മുഴങ്ങിവിങ്ങീ ഭൃശം.
ഭുവനപതി ജഗദവനകുതുകി കുടിയുംകൊണ്ടു
ഭോഗപുരി പുക്കു ഭോഗിവിഭൂഷണൻ.

അതുപൊഴുതു തൊഴുതകലെ നിടിലനയനനു ത-
ന്നാതങ്കമോർമ്മവരുത്തീ രതീ സ്വയം.

---

ധനവും സ്ത്രീധനമായിട്ടു നല്കി. (നിസ്തുലം=അതുല്യം). അഥപര.........റിനാൻ=പിന്നെ ശിവൻ ബദ്ധാപ്പെട്ടു വൃഷരാജന്റെ പുറത്തു കയറി. അന്തോള.........ദേവിയും=ശ്രീപാർവ്വതി അന്തോളത്തിലും കയറി (അന്തോളം=അന്തളം). കുടതഴകൾ.........കളകളമൊടു=കുട തഴ മുതലായി പലവിധമുള്ള കളകള (കോലാഹലം) ത്തോടുകൂടി. അളകയൊളം=അളകാപുരിയിങ്കലോളം. ഏകാർണ്ണ.........യാഭം=ഏകാർണ്ണവമായ—ഒരേ ഒരു കടലായിത്തീന്ന—പ്രളയത്തിന്റെ ആഭപോലെയുള്ള ആഭയോടുകൂടി. ഓഷധിപ്രസ്ഥംമുതൽ അളകയിങ്കലോളം ആളുകൾ പ്രളയസമുദ്രംപോലെ പരന്നു യാത്രചെയ്തു. ബഹള.........തിളപ്പിൽ=ബഹുജനങ്ങളുടെ ഗളങ്ങ (കണ്ഠങ്ങൾ) ളിൽനിന്നു പുറപ്പെട്ട കോലാഹലത്തിളപ്പിൽ, ബ്രഹ്മാ.........ഭൃശം=ബ്രഹ്മാണ്ഡസമൂഹം മുഴുവനും മുഴങ്ങി ഏററവും വിങ്ങി. ജഗ.........തുകി=ജഗത്തുകളുടെ അവന (രക്ഷണം) ത്തിൽ കൌതുകത്തോടുകൂടിയവൻ. ഭോഗിവിഭൂഷണൻ=സർപ്പാഭരണൻ, ശിവൻ. ശിവൻ കുടിയുംകൊണ്ടു ഭോഗപുരിയിൽ ചെന്നുചേന്നു.

**രതിദേവി സങ്കടമുണർത്തിക്കുന്നു. ശിവൻ കാമദേവനു ശരീരം കൊടുക്കുന്നു.** നിടിലനയനനു=നെററിയിൽ കണ്ണുള്ളവനു (ശിവനു്). ആതങ്കം=ദുഃഖം. അപ്പോൾ രതിദേവി അകലെനിന്നു തൊഴുതുകൊണ്ടു തന്റെ ദുഃഖം ഉണർത്തിച്ചു. 'നിടിലനയന'പദം ഇവിടെ സാഭി

അഗതിഗതിരിഹ ജഗതി പശുപതി തദാ തെളി-
ഞ്ഞംഗജന്മാംഗനാമിങ്ങനേ ചൊല്ലിനാൻ.
"തവ രമണനുടൽ തരുവനിപ്പൊഴുതിലേ രതി!
തനുപാംഗി! സൌന്ദൎയ്യധുൎയ്യം നടേതിലും.
ഏതുപൊഴുതുമധിവസതു മമ രതി! ഗൃഹാങ്കണം
യാമി; കേൾ മാമകൻ കാമുകൻ താവകൻ.
വിഹരതു സ ഭവതിയൊടു; വികിരതു ശരാനെങ്കൽ;
വീരനോടേതുമെ വൈരമില്ലുള്ളിൽ മേ.
വിധുവിനൊടു മധുവിനപി വിധുരത വൃഥാ വേണ്ട;
വിജ്വരരായ് വാഴ്ക നിൎജ്ജരന്മാർ സുഖം.
അഖിലജനമപി ചലതു നിജനിജനിവാസമി-
നന്യോന്യമാരുമുപദ്രവിച്ചീടൊലാ.

---

പ്രായമാകുന്നു. അഗതി....... ...ഗതി=(ഇഹജഗതി അഗതിഗതിഃ)=ഈ ലോകത്തിൽ അഗതികൾക്കു ഗതിയായിരിക്കുന്ന. പശുപതി=ശിവൻ. അംഗജന്മാംഗനാം=അംഗജന്മാവിന്റെ-കാമന്റെ-പത്നിയോടു". അപ്പോൾ ശിവൻ പ്രസാദിച്ച് ഇങ്ങനെ പറഞ്ഞു. തവ... .... ...രതി=ഹേ രതി! നിന്റെ കണവനു് ഇപ്പോൾതന്നെ ഉടൽ നല്കാം. തനുപാംഗി=സുന്ദരി! സൌന്ദൎയ്യ.... .... തിലും=മുമ്പിലത്തേതിനെക്കാളധികം സൌന്ദൎയ്യമുള്ള (ഉടലിന്റെ വിശേഷണം). ഏതുപൊഴുതും=ഏതു സമയത്തും. അധിവസതു .... .... ങ്കണം=അവൻ എന്റെ ഗൃഹാങ്കണത്തിൽ വസിച്ചുകൊള്ളട്ടെ. ('അധി' എന്നു മുൻചേൎന്ന വസ് ധാതുവിന്റെ പ്രയോഗത്തിൽ അധികരണമായ ഗൃഹാങ്കണം കൎമ്മമായി). യാമി=ഞാൻ പോകുന്നു. മാമകൻ ... .... വകൻ=നിന്റെ കാമുകൻ എന്റെ ആളാണു്. വിഹര ... .... യൊടു=അവൻ ഭവതിയോടുകൂടി വിഹരിക്കട്ടേ. വികി .... .... നെങ്കൽ=എന്റെ മേൽ ശരങ്ങളെ വൎഷിക്കട്ടേ. വീര .... .... മേ=വീരനായ അവനോടു എനിക്കുള്ളിൽ തെല്ലും വിരോധമില്ല. മധു ... .... നപി=മധുവിനും വിധുവിനും (മധു=വസന്തം; വിധു=ചന്ദ്രൻ). വിധുരത=പാരവശ്യം. വസന്തവും ചന്ദ്രനും ദുഃഖിക്കേണ്ടതില്ല. വിജ്വര ... .... .... രന്മാർ=ദേവന്മാർ വിജ്വരർ (ജ്വരം—താപം-ഇല്ലാത്തവർ) ആയി വാഴട്ടേ. അഖില ........ വാസം=എല്ലാജനവും നിജനിജനിവാസ (താന്താങ്ങളുടെ വാസസ്ഥാനം) ത്തേക്കു നടക്കട്ടേ. അന്യോന്യ .... .... ടൊലാ=

ചില പിഴകൾ വരുകിൽ മമ കഴൽ തൊഴുവിനേവരും;
ശിക്ഷയും രക്ഷയുമെനിക്കുണ്ടക്ഷയം."
നതവരദനിതി പലതുമരുളി വിളയും മുദാ
നന്ദിതൻ കൈപിടിച്ചങ്ങിറങ്ങീ വൃഷാൽ.
അജനജിതനമരപതിശിഖിമുഖാഹരിൽപാല-
രാദികൾ നമിച്ചങ്ങനന്തിച്ചു യാത്രയായ്.
കഴൽ തൊഴുതു കളകളമൊടിളകി നടകൊണ്ടിതു
കാലാഗ്നിരുദ്രാദികളും യഥാഗതം.
അമരമുനിയുവതിജനനടുവിലചലപ്പെണ്ണു-
മന്തോളവും വിട്ടു പുക്കു പുരോദരേ.

പരമശിവമണിയറയിലനലരമണീ ചെന്നു
പാട്ടപാടേ വച്ചു ദീപം മണിമയം.
തദനു സുരപതിമഹിഷി സഖികളൊടുമാഗത്യ
തട്ടിക്കുടഞ്ഞു വിരിച്ചിതു മെത്തയും.

---

സ്പഷ്ടം. ചില പിഴകൾ .... .... ക്ഷയം=വല്ല പിഴയും വന്നാൽ എന്റെ കാൽ വന്ദിക്കുവിൻ; ശിക്ഷാരക്ഷകൾ രണ്ടും അക്ഷയമായിട്ട് (കുറവുകൂടാതെ) എനിക്കു ഉണ്ട്. "തവ രമണനു" എന്നുമുതൽ ഇതുവരെ ശിവന്റെ വചനം. നതവരദൻ=നമസ്കരിച്ചവൎക്കു വരം നല്കുന്നവൻ. വിളയുംമുദാ=വൎദ്ധിക്കുന്ന മോദത്തോടേ. നന്ദി .... .... വൃഷാൽ=നന്ദിയുടെ കൈപിടിച്ചു വൃഷത്തിൽ നിന്നിറങ്ങി. അജൻ=ബ്രഹ്മാവ്. അജിതൻ=വിഷ്ണു. അമര.... .... ....പാലർ=ഇന്ദ്രൻ അഗ്നി (ശിഖി) തുടങ്ങിയ ദിക്പാലന്മാർ. യഥാഗതം=വന്നതുപോലെ. അവരും വന്നവഴിക്കു തിരിച്ചുപോയി. അമര........ടുവിൽ=ദേവസ്ത്രീകളുടെയും ഋഷിപത്നികളുടേയും നടുവിൽ. അചലപ്പെണ്ണ്=പാൎവ്വതി. അന്തോ .... .... ദരേ=അന്തളത്തിൽനിന്നിറങ്ങി അന്തഃപുരത്തിലേക്കു പ്രവേശിച്ചു

പാൎവ്വതീപരമേശ്വരന്മാരുടെ സംഗമം. പരമ..........റയിൽ=ശിവന്റെ പള്ളിയറയിൽ. അനലരമണീ=അഗ്നിപത്നി, സ്വാഹാദേവി. ദീപം മണിമയം=മണിമയമായ വിളക്ക്. തദനു = പിന്നെ. സുരപതിമഹിഷി=ദേവേന്ദ്രപത്നി, ഇന്ദ്രാണി. സഖി = .... ഗത്യ=തോഴിമാരോടു

കരളിലുരുകുതുകമൊടു സലിലമിഹ കൊണ്ടന്നു
ഗംഗാഭഗവതി ഭൃംഗാരഭാജനേ.
സുരയുവതിസമുപഹൃതസുരഭിമലർമാലകൾ
തൂക്കിനാർ മേടിച്ചു മാതൃക്കൾ നീളവും.
ശിവമഹിഷിപാദഭജനസുകൃതപരിപാകേന
ശൃംഗാരയോനി തൻമേനി ലഭിച്ചുടൻ
ശിവശയനഗൃഹമതിനു ബഹിരജിരസീമയിൽ
ചെന്നു രതിയോടു ചേർന്നു ശിവാജ്ഞയാ
കുസുമമയശരനിരകൾ തിരകയുമെടുക്കയും
കോട്ടങ്ങൾ തീക്കയും ചെയ്തു മരുവിനാൻ.
കുയിൽനിനദവിരുതുമൃതുവരമധുവിലാസവും
ക്രുലങ്കഷപുഷ്പഗന്ധപ്രബന്ധവും
സവിധഭുവി സതതമഥ സകലജഗദീശനാം
സംസാരഭോഗേ രിരംസാദിമൂലമായ്

---

കൂടി വന്നു്. ഉരു .... .... മൊടു=മഹത്തായ കൌതുകത്തോടേ. സലിലം=വെള്ളം. ഭൃംഗാരഭാജനേ=കിണ്ടിയിൽ. സുരയു .... .... മാലകൾ=ദേവസ്ത്രീകൾ കൊണ്ടുവന്ന സൌരഭ്യമുള്ള പൂമാലകൾ. മാതൃക്കൾ=സപ്തമാതൃക്കൾ.

"ബ്രാഹ്മീ മാഹേശ്വരീ ചൈവ കൌമാരീ വൈഷ്ണവീ തഥാ
വാരാഹീ ച തഥേന്ദ്രാണീ ചാമുണ്ഡാ സപ്ത മാതരഃ"

(അമരം) എന്നു പറയപ്പെട്ട ഏഴു ദേവിമാർ. ശിവ .... .... പാകേന=ശിവമഹിഷി-പരാശക്തി-യുടെ പദഭജനമാകുന്ന സുകൃതത്തിന്റെ പരിപാകത്താൽ. ശൃംഗാരയോനി=കാമദേവൻ. തൻമേനി=തന്റെ ദേഹം. ശിവ .... ........ ബഹിഃ=ശിവന്റെ പള്ളിയറയുടെ പുറത്തു. അജിരസീമയിൽ=അങ്കണഭൂമിയിൽ. "അങ്കണം ചത്വരാജിരേ" എന്നമരം. ശിവാജ്ഞയാ=ശിവന്റെ കല്പനയാൽ. കുസുമ .... .... നിരകൾ=പുഷ്പമയങ്ങളായ ശരങ്ങളുടെ സമൂഹങ്ങൾ. തിരക .... .... മരുവിനാൻ=തിരഞ്ഞും എടുത്തും കോട്ടം തീർത്തും സ്ഥിതിചെയ്തു. കുയിൽ .... .... രുതു=കുയിൽനാദത്തിന്റെ വിരുതു—ചാതുര്യം. ഋതു .... .... സം=ഋതുശ്രേഷ്ഠമായ വസന്തത്തിന്റെ വിലാസം. ക്രുലങ്കഷ .... ....ബന്ധം=ക്രുലങ്കഷമായ—ദിക്കുകളുടെ ക്രുലങ്ങളെ കഷണംചെയ്യുന്ന (സർവ്വദിക്കുകളിലും പരക്കുന്ന) പുഷ്പഗന്ധത്തിന്റെ പ്രബന്ധം—അതിശയം—സവിധഭുവി=സമീപഭൂമിയിൽ. സതതം=എല്ലായ്പോഴും. സകലജ .... .... ശനു=

ചിരമുമയൊടൊരുമയൊടുമരമത മഹേശ്വരൻ
ചീർത്തൊരു ലജ്ജയെത്തീർത്തു ദിനേ ദിനേ.

പരിചിനൊടു ഗിരിശനിതി ഗിരിസുതയെ വേട്ടതും
പാരിച്ച സങ്കടം പാരിൽക്കെടുത്തതും
ദുരിതഹരമിതു കിമപി ചതി പറകയല്ല ഞാൻ
ദുഃഖഹരമെന്നെനിക്കുണ്ടു നിശ്ചയം.
ബഹുസുഖദമിതു ജഗതി ബഹുമതിപദം പരം
ബ്രഹ്മസഭയിലും പ്രൌഢിയാം പാടിയാൽ.
ഗിരിശനുടെ ചരിതമിതു രചിതമധുനാ മയാ
ഗീർവ്വാണകേരളഭാഷാവിമിശ്രിതം.
കഠിനതയുമിടയിടയിൽ വരുവതുമിരുമ്പിനാൽ-
ക്കപ്പൽ മരംകൊണ്ടു കല്പിക്കിലെവനാം.

---

സർവ്വലോകേശ്വരന്. സംസാരഭോഗേ=സംസാരസുഖത്തിൽ. രിരം .... ....ലമായ്=രിരംസ—രമിപ്പാനുള്ള ഇച്ഛ—യ്ക്കു ആദിമൂലം—പ്രധാനകാരണം—ആയി. ചിരം ...വളരെക്കാലം. ഉമയോടു=പാർവ്വതിയോടുകൂടി. ഒരുമയോടും =ഐക്യത്തോടേ. അരമത=രമിച്ചു ദിനേ ദിനേ=നാൾതോറും. ശിവന്റെ പള്ളിയറയിൽ സ്വാഹാദേവി മണിവിളക്കു വെച്ചു. ഇന്ദ്രാണി മെത്ത വിരിച്ചു. ഗംഗാദേവി കിണ്ടിയിൽ വെള്ളം വെച്ചു. മാതൃക്കൾ പൂമാല തൂക്കി. കാമദേവൻ പത്നിയോടുകൂടി പുറത്തുള്ള മുറ്റത്തു നിലയുറപ്പിച്ചു പൂവമ്പുകൾ വർഷിച്ചു. കുയിൽനാദം, വസന്തം, പൂമണം മുതലായ ഉദ്ദീപനങ്ങൾ വലിയ രിരംസയെ ഉളവാക്കി. ഇങ്ങനെ ശിവൻ വളരെക്കാലം പാർവ്വതിയുടെ ലജ്ജയും തീർത്തു സുഖമായി വസിച്ചു.

ഉപസംഹാരം. ഫലശ്രുതി. പരിചിനൊടു=വഴിപോലെ, ഇതു=ഈ കഥ, ദുഃഖഹരം=ദുഃഖത്തെക്കളയുന്നതു്. ശിവൻ പാർവ്വതിയെ വിവാഹം ചെയ്തതും ലോകത്തിലെ സങ്കടം പോക്കിയതുമായ ഈ കഥ ദുരിതവും ദുഃഖവും അകററുന്നതാകുന്നു. ബഹുസുഖദം=വളരെ സുഖം നൽകുന്നതു്, ബഹുമതിപദം=ബഹുമതിക്കു സ്ഥാനം, ബഹുമാനകാരണം. ബ്രഹ്മ..........പാടിയാൽ—ഇതു പാടിയാൽ ബ്രഹ്മാവിന്റെ സഭയിൽപ്പോലും പ്രൌഢിയാകും, പാടുന്നാൾക്കു മാന്യത വരുത്തുമെന്നർത്ഥം. രചിതം=ഉണ്ടാക്കപ്പെട്ടു. ഗീർവ്വാ..........ശ്രിതം=സംസ്കൃതഭാഷയും മലയാളഭാഷയും കലർന്നതു്. സംസ്കൃതവും മലയാളവും ഇടകലർന്നാണു് ശിവന്റെ ഈ കഥ ഞാൻ രചിച്ചിട്ടുള്ളതു്.

അഭയമിതു ഭവജലധിനടുവിലടിതും കപ്പ,-
ലഭ്യസിച്ചീടിനാലത്ഥമുണ്ടാമ്പരം.
മറുകരയിലണവതിനുമറികിൽ മതിയാമ്പരം
മാലോകരേ! ഘോരസംസാരസാഗരേ.
പരിണയനവിധികളിലുമിതു സദസി പാടിയാൽ
പ്രായേണ സവ്വമംഗല്യകമ്മത്തിലും
അഘശമനമതിസുഖദശുഭസുഭഗതാവഹം,-
മാരറിയാത്തതി,താരോടു ചൊല്ലു നാം?
കൃതമിതതിവിതതമിഹ ഗിരിദുഹിതൃകല്യാണ-
ഗീതപ്രബന്ധം മുദേഽസ്തു മേധാവിനാം.

---

കഠിനത ..................ലോവനം = മരംകൊണ്ടു കപ്പൽ ഉണ്ടാക്കിയാൽ അതിൽ ചേന്ന ഇരുമ്പുകൊണ്ടു കപ്പലിനു കാഠിന്യം വരുമല്ലൊ. ഇവിടെ ഗീവ്വാണ ഭാഷയെ ഇരുമ്പിനോടും കേരളഭാഷയെ മരത്തോടും സാമ്യപ്പെടുത്തിയിരിക്കുന്നു. അഭയം (ക്രി. വി.)=പേടികൂടാതെ, ഭവ......... ടുവിൽ=സംസാരസമുദ്രത്തിൻെറ നടുവിൽ, അടിതും=സഞ്ചരിപ്പാൻ. സംസാരസാഗരമദ്ധ്യത്തിൽ പേടിക്കാതെ സഞ്ചരിപ്പാനുള്ള കപ്പലാണിതു്. അഭ്യസിച്ചീടിനാൽ=പഠിച്ചാൽ; യാത്രയഭ്യസിച്ചാൽ എന്നും. അത്ഥം=അഭിധേയം; ധനമെന്നും. ഈ ഗ്രന്ഥം പഠിച്ചാൽ വളരെ അത്ഥമുണ്ടാകും (കപ്പൽകൊണ്ടു ധനവും ഉണ്ടാകുമല്ലൊ). ഘോര.........ഗരേ=ഘോരമായ സംസാരസമുദ്രത്തിൽ അതിൽ മറുകരയണയാനും ഇതു മതി. പരിണയനവിധികളിൽ=വിവാഹകമ്മങ്ങളിൽ, പ്രായേണ=മിക്കതും, സവ്വ............ത്തിലും=മംഗല്യമായ എല്ലാ കമ്മത്തിലും. അഘശമനം=പാപം തീക്കുന്നതു്, അതി............വഹം=അതിശുഭദമായും സുഖസൌഭാഗ്യങ്ങളെ ഉണ്ടാക്കുന്നതായുമിരിക്കുന്നതു്. വിവാഹാദികളിൽ ഇതു പാടിയാൽ പാപം തീത്തു ശുഭസൌഭാഗ്യങ്ങളുണ്ടാകും. കൃതം=നിമ്മിതം, അതിവിതതം=അതിവിസ്തൃതം, ഗിരിദു ......ബന്ധം=പാവ്വതീവിവാഹത്തെക്കുറിച്ചുള്ള ഗീതപ്രബന്ധം (പാട്ടു്), മുദേ.......വിനാം=ബുദ്ധിമാന്മാക്കു മോദത്തിനായിക്കൊണ്ടു ഭവിക്കട്ടേ എന്നു കവിയുടെ ആശംസ

ഇതി ഗിരിജാകല്യാണേ ഗിരിജോദ്വാഹഖണ്ഡം സമാപ്തം.

ശുഭമസ്തു.

# ശുദ്ധിപത്രം.



| ഭാഗം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 16 | 1 | ഇത്രരം | ഇത്തരം |
| 18 | 8 | സുഖേ ലോകേ | സുഖലോകേ |
| 25 | 8 | മനിക്കെന്നാ | മെനിക്കെന്നാ |
| 87 | 11 | മിഹ | മിവ |
| 134 | 10 | കാത്തിയാക്ക് | കാത്തികേയാക്ക് |
| 142 | 1 | മാമീല | മാമീല്യ |
| 144 | 4 | മനോഭവം: | മനോഭവഃ |
| 147 | 4 | പിടിപ്പിപ്പതു | പടിപ്പിപ്പതു |
| 148 | 11 | വിററം | വിട്ടം |
| 158 | 10 | മസ്യേവ | മസ്യൈവ |
| 159 | 10 | സ്ഥീയസേ | സ്ഥീയതേ |
| 274 | 29 | പാപഗ്രഹങ്ങ | ഗ്രഹങ്ങ |





